# ബാലിദ്വീപ്

എസ്. കെ. പൊറ്റെക്കാട്ട്






നാഷനൽ ബുക്ക്സ്റ്റാൾ

കോട്ടയം — തിരുവനന്തപുരം

വില ക. 6.00

[Malayalam]

# BALIDWEEPU

(TRAVELOGUE)

BY

S. K. POTTEKKATT

First Impression June 1958






PRINTED AT THE INDIA PRESS, KOTTAYAM

Copies 1000

PUBLISHERS

SAHITHYA PRAVARTHAKA C. S. LTD.

---

NATIONAL BOOKSTALL

KOTTAYAM , KERALA STATE

Rs. 6·00

## എസ്. കെ. പൊറ്റെക്കാട്ടിന്റെ കൃതികൾ

| | |
|---|---|
| വിഷകന്യക | (നോവൽ) |
| മൂടുപടം | ,, |
| നാടൻപ്രേമം | ,, |
| പ്രേമശിക്ഷ | ,, |
| രാജമല്ലി | (കഥകൾ) |
| പുള്ളിമാൻ | ,, |
| നിശാഗന്ധി | ,, |
| മേഘമാല | ,, |
| പത്മരാഗം | ,, |
| ജലതരംഗം | ,, |
| പൗർണ്ണമി | ,, |
| വൈജയന്തി | ,, |
| മണിമാളിക | ,, |
| ഇന്ദ്രനീലം | ,, |
| പ്രേതഭൂമി | ,, |
| രംഗമണ്ഡപം | ,, |
| യവനികയ്ക്കു പിന്നിൽ | ,, |
| ഹിമവാഹിനി | ,, |
| കള്ളിപ്പൂക്കൾ | ,, |
| വനകൗമുദി | ,, |
| ചന്ദ്രകാന്തം | ,, |
| അച്ഛൻ | (നാടകം) |
| ബാലിദ്വീപ് | (യാത്രാവിവരണം) |
| കാപ്പിരികളുടെ നാട്ടിൽ | ,, |
| കാഷ്മീർ | ,, |
| യാത്രാസ്മരണകൾ | ,, |
| ഇന്നത്തെ യൂറോപ്പ് | ,, |
| സിംഹഭൂമി | ,, |
| മലയാനാടുകളിൽ | ,, |
| നൈൽഡയറി | ,, |
| ഇൻഡൊനേഷ്യൻഡയറി (രണ്ടു ഭാഗം) | ,, |
| ഗദ്യമേഖല | (ലേഖനങ്ങൾ) |
| സഞ്ചാരിയുടെ ഗീതങ്ങൾ | (പദ്യം) |
| പ്രേമശില്പി | ,, |




S821 B566 119/57-58

# പ്രസ്താവന

ഇൻഡൊനേഷ്യയിലേയ്ക്കു പുറപ്പെടാൻ ആദ്യമായി എന്നെ പ്രലോഭിപ്പിച്ചതു് ബാലിദ്വീപിനെക്കുറിച്ചു് ഒരമേരിക്കൻമാസികയിൽ വായിക്കാനിടയായ ഒരു ലേഖനമാണു്. മാറുമറയ്ക്കാത്ത തങ്കമേനികളായ മങ്കമാരും ശുദ്ധ നാടൻകലാബോധം കല്ലിൽ വാർത്തുവെച്ച ക്ഷേത്രങ്ങളും, കന്യകമാരുടെ ഉറച്ചൽനൃത്തങ്ങളും മറ്റും ആ ലേഖനത്തിൽ സ്ഥലംപിടിച്ചിരുന്നുവെങ്കിലും എന്റെ ശ്രദ്ധയെ ആകർഷിച്ചതു് മറ്റുചില വസ്തുതകളായിരുന്നു. ബാലിദ്വീപു് എന്ന തലക്കെട്ടു് മാററിനിർത്തിയാൽ ആ ലേഖനത്തിൽ പറഞ്ഞ കാര്യങ്ങളെല്ലാം കേരളത്തിലെ ഏതോ ഒരു ഗ്രാമത്തെപ്പററിയാണെന്നു തോന്നിപ്പോകും. കേരളത്തിന്റേതായ പ്രകൃതിവിലാസങ്ങളും, പഴയ കേരളസംസ്കാരപ്രതിഭാസങ്ങളും, ആചാരവിശേഷങ്ങളും, ആരാധനാസമ്പ്രദായങ്ങളും അങ്ങനെതന്നെ ഇന്നും കണ്ടെത്താവുന്ന ഒരു കൊച്ചുനാട്ടു് നാലായിരം മൈൽ അകലെ നിലകൊള്ളുന്നുണ്ടെന്ന വസ്തുത എന്നെ ആവേശം കൊള്ളിച്ചു. "സഞ്ചാരികളുടെ സ്വർഗ്ഗമായ" ബാലിദ്വീപു സന്ദർശിക്കുമ്പോൾ ഈ വസ്തുതകളിലേയ്ക്കു വെളിച്ചം വീശുന്ന ചരിത്രാംശങ്ങൾ തേടിപ്പിടിക്കാൻ ഒരു പരിശ്രമം നടത്തണമെന്നും ഞാൻ തീരുമാനിച്ചിരുന്നു. ഇന്ത്യയും മലയാ ഇൻഡൊനേഷ്യൻ നാട്ടുകളും തമ്മിലുള്ള പ്രാചീനസാംസ്കാരികബന്ധത്തെക്കുറിച്ചു പ്രസ്താവിക്കുന്ന പല ഗ്രന്ഥങ്ങളും നമുക്കു ലഭിച്ചിട്ടുണ്ടു്. എന്നാൽ ബാലിയും പ്രാചീനകേരളവും തമ്മിലുള്ള സവിശേഷബന്ധങ്ങളെക്കുറിച്ചു പഠിക്കാൻ ഇന്ത്യൻചരിത്രകാരന്മാർ മുതിർന്നിട്ടില്ല. ഈ രണ്ടു നാട്ടുകളും തമ്മിൽ ഒരു പ്രാചീനബന്ധമുണ്ടെന്ന ആശയംതന്നെ അവരുടെ ഉള്ളിൽ കടന്നുകൂടിയിട്ടില്ലെന്നു തോന്നുന്നു. ഇക്കാര്യത്തിൽ മുൻകൈയെടുത്തു പ്രവർത്തിക്കേണ്ടതു് മലയാളികളാണു്. ചുരുക്കംചില മലയാളികൾ ബാലിദ്വീപു് സന്ദർശിച്ചിട്ടുണ്ടു്. ബാലി–കേരളബന്ധത്തിന്റെ ഗന്ധം അവർക്കനുഭവപ്പെട്ടിരുന്നുവോ എന്നറിഞ്ഞുകൂട.

ഈ ആശയം ഉള്ളിലൊതുക്കിക്കൊണ്ടാണു് ഞാൻ ബാലിദ്വീപിൽ ഇറങ്ങിയതു്. ബാലിദ്വീപിലെ എന്റെ താമസവും, സഞ്ചാരങ്ങളും കാഴ്ചകളും അനുഭവങ്ങളും എന്റെ വിശ്വാസത്തിന്നു് വെളിച്ചവും വളർച്ചയും നൽകിക്കൊണ്ടിരുന്നു. ഞാൻ ഒരു ചരിത്രഗവേഷകനല്ല. എന്നാലും, കേരളത്തിന്റെ പുരാതനചരിത്രത്തിലെ കാണാതായൊരു സ്വർണ്ണക്കണ്ണി ബാലിദ്വീപിൽ വീണുകിടക്കുന്നുണ്ടെന്നു് എനിക്കു തോന്നുന്നു.

ഞാൻ ബാലിദ്വീപിനോടു് "ത്യാങ്പാമിത്" പറഞ്ഞു വിടവാങ്ങിയിട്ടു് വർഷം അഞ്ചുകഴിഞ്ഞു. ബാലി എന്ന ലക്ഷ്യത്തിലേയ്ക്കുള്ള മാർഗ്ഗമായ ഇൻഡൊനേഷ്യയെക്കുറിച്ചുള്ള ഗ്രന്ഥം—'ഇൻഡൊനേഷ്യൻ

ഡയറി'---മൂന്നുകൊല്ലംമുമ്പു പുറത്തുവന്നു. എന്നാൽ, ബാലിദ്വീപിനെക്കുറിച്ചുള്ള ഗ്രന്ഥം എഴുതിപ്പൂർത്തിയാക്കുവാൻ പിന്നേയും രണ്ടുകൊല്ലം വേണ്ടിവന്നു. ബാലിദ്വീപിനെപ്പററി—വിശേഷിച്ചും, ലോകത്തിൽ ഇന്ത്യയ്ക്കു പുറത്തു് ഇന്നും നിലനിന്നുവരുന്ന ഒരേയൊരു പ്രാചീനഹൈന്ദവജനതയെപ്പററി—പൂർണ്ണവിവരണങ്ങളടങ്ങിയ ഒരു വലിയ ഗ്രന്ഥം തയ്യാറാക്കണമെന്നായിരുന്നു എന്റെ മോഹം. അതു തൃപ്തികരമായി നിർവ്വഹിക്കാൻ എനിക്കു സാധിച്ചില്ല. എന്റെ വിദേശപര്യടനചരിത്രത്തിലെ കാതലായ പല ഭാഗങ്ങളും പുറത്തുവരാനിരിക്കുന്നേയുള്ളു. അവയെല്ലാം തൃപ്തികരമായി എഴുതി പൂർത്തിയാക്കുവാൻ എത്രകാലം പിടിക്കുമെന്നു് എനിക്കുതന്നെ നിശ്ചയമില്ല. (സഞ്ചാരത്തിന്നു ചെലവഴിച്ച കാലത്തെക്കാളും അനുഭവിച്ച ക്ലേശങ്ങളെക്കാളും കൂടുതൽ കാലവും ക്ലേശങ്ങളും ആ സഞ്ചാരവിവരണങ്ങളെഴുതി പൂർത്തിയാക്കുവാൻ വേണ്ടിവരുന്നു എന്നതു് ഒരു പരമാർത്ഥം മാത്രമാണ്.) അക്കൂട്ടത്തിൽ ബാലിദ്വീപും അനിശ്ചിതകാലത്തിന്റെ അണിയറയിൽ അകപ്പെട്ടുപോകരുതെന്നു കരുതിമാത്രമാണ്, കേവലം ബാല്യദശയിലുള്ള ഈ ബാലിദ്വീപു് കേരളീയരുടെ മുമ്പിൽ ഞാൻ അവതരിപ്പിക്കുന്നതു്. ബാലിദ്വീപും കേരളക്കരയും തമ്മിലുള്ള പ്രാചീനബന്ധത്തിന്റെ സുന്ദരസ്വപ്നങ്ങളുണർത്തുന്ന ചില ഐതിഹ്യങ്ങളും, ഹൈന്ദവചിന്താഗതിയിലൂടെയുള്ള ചില നിരീക്ഷണങ്ങളും ഈ ഗ്രന്ഥത്തിൽ അവിടവിടെ നിക്ഷേപിച്ചിട്ടുണ്ടെന്നല്ലാതെ ഇതിനെ ഒരു ഗവേഷണഗ്രന്ഥമാക്കിത്തീർക്കാൻ ഞാൻ ഉദ്ദേശിച്ചിട്ടില്ല. ഇരുട്ടറഞ്ഞുകിടക്കുന്ന പ്രാചീനകേരളചരിത്രക്കലവറയിലേയ്ക്കു നാലായിരം മൈൽ അകലെയുള്ള ബാലിദ്വീപിൽനിന്നു ചില മിന്നാമിനുങ്ങുകൾ പറന്നുവരുന്നുണ്ടെന്ന വാർത്ത ഒരു സഞ്ചാരിയുടെനിലയിൽ കേരളചരിത്രഗവേഷകന്മാരുടെ ശ്രദ്ധയിൽ പെടുത്തുകമാത്രമേ ഞാൻ ചെയ്യുന്നുള്ളു.

ഈ 'ബാലിദ്വീ'പിന്റെ വളർച്ചയ്ക്കു് ഒട്ടേറെ ഇംഗ്ലീഷ്ഗ്രന്ഥങ്ങളും പത്രമാസികാലേഖനങ്ങളും പോഷകാംശങ്ങളായിത്തീർന്നിട്ടുണ്ട്. അക്കൂട്ടത്തിൽ പ്രത്യേകം എടുത്തു പറയേണ്ടതു് മിഗൈൽ കൊവാറൂബയാസ്സിന്റെ 'ബാലി ഐലൻഡ്'' എന്ന ബൃഹദ്ഗ്രന്ഥമാണ്. മെക്സിക്കോക്കാരനായ കൊവാറൂബയാസ്സ് പ്രസിദ്ധനായൊരു ചിത്രകാരനും പ്രഗത്ഭനായൊരു ചരിത്രഗവേഷകനുമാണ്. ബാലിദ്വീപിലെ ഹൈന്ദവജനതയെക്കുറിച്ചു് ഒരു സമഗ്രപഠനം നടത്തുന്നതിനുവേണ്ടി ഇദ്ദേഹം രണ്ടുതവണ ബാലിദ്വീപിൽ ചെന്നു താമസിക്കുകയുണ്ടായി. ബാലിഭാഷ പഠിച്ചു്, ബാലിക്കാരുടെകൂടെ താമസിച്ചു്, അവരുടെ എല്ലാ ജീവിതചലനങ്ങളും എഴുത്തുകാരന്റെയും ചിത്രകാരന്റെയും തൂലികകൾകൊണ്ടു പകർത്തി, ഐതിഹ്യങ്ങൾ ശേഖരിച്ചു്, കിട്ടാവുന്ന എല്ലാ പഴയ ബാലി താളിയോലഗ്രന്ഥങ്ങളും പരിശോധിച്ചു് കൊവാറൂബയാസ്സ് തയ്യാറാക്കിയ 'ബാലി ഐലൻഡ്'' ബാലിദ്വീപിനെസ്സംബന്ധിച്ചുള്ള ഏററവും പ്രമാണപ്പെട്ട ഗ്രന്ഥമാണ്. എന്റെ ഈ 'ബാലിദ്വീ'പിൽ എനിക്കു നേരിട്ടു കണ്ടുപഠിക്കാൻ കഴിയാതെപോയ പല വസ്തുത

കളും പ്രസ്താവിക്കേണ്ടതായിവന്നിട്ടുണ്ട്. അവയെല്ലാം കൊവാറൂബയാസ്സിനെയാണ് ഞാൻ ആശ്രയിച്ചിട്ടുള്ളത്. ഹൈന്ദവധർമ്മത്തെക്കുറിച്ചുള്ള ദുർബ്ബലബോധംമൂലം ബാലിക്കാരുടെ മതത്തെപ്പററി പറയുമ്പോൾ കൊവാറൂബയാസ്സിന്നു ചില പ്രമാദങ്ങൾ പററിയിട്ടുണ്ട്. ബാലിക്കാരെപ്പററി തെക്കേ അമേരിക്കക്കാരനായ ഒരു വെള്ളക്കാരന്നു രണ്ടു കൊല്ലംകൊണ്ടു പഠിക്കാൻ കഴിയുന്നതിനെക്കാൾ കൂടുതൽ കാര്യങ്ങൾ ഒരു കേരളീയന്നു രണ്ടുമാസംകൊണ്ടു മനസ്സിലാക്കാം. കാരണം, ബാലിക്കാരനും കേരളീയനും ഒരു പഴയ സംസ്കാരവടവൃക്ഷത്തിന്റെ വിദൂരവർത്തികളായ രണ്ടു വേടുകളാണ്.

ബാലിക്കാരുടെ ലോകം ബാലിദ്വീപിൽമാത്രം ഒതുങ്ങിനില്ക്കുന്ന ഒന്നാണ്. ബാഹ്യലോകത്തെക്കുറിച്ച്, അവക്ക് ഒന്നും അറിഞ്ഞുകൂടാ— അറിയാൻ അവക്ക് ഒട്ടും താല്പര്യവുമില്ല. വിദേശീയരായ സന്ദർശകർ, ബാലിയിൽ വരുന്നതു് എന്തിനാണെന്നു് അവർക്കു മനസ്സിലാകുന്നില്ല. ബാലിയിൽ വന്നിറങ്ങിയ ഒരമേരിക്കൻസന്ദർശകസംഘത്തെ ചൂണ്ടിക്കാട്ടി ഒരു ബാലിമുത്തശ്ശി തന്റെ പേരക്കുട്ടിയെ പറഞ്ഞു മനസ്സിലാക്കിയതു് ഇങ്ങനെയാണ്: "തങ്ങളുടെ നാട്ടിൽവെച്ച് എന്തോ വലിയ കുറ്റം ചെയ്തതിനാൽ അവിടെനിന്നു് ആട്ടിയോടിക്കപ്പെട്ട കൂട്ടരാണ് ഇവർ."

തങ്ങളുടെ മതത്തിന്റെയും സംസ്കാരചൈതന്യത്തിന്റെയും പുരാതനമാതൃഭൂമിയായ ഇന്ത്യയെ അവർ മറന്നിരിക്കുന്നു. എന്നാൽ, അയോദ്ധ്യയും,ഇന്ദ്രപ്രസ്ഥവും, ഗംഗയും,ദണ്ഡകാരണ്യവും അവർ ബാലിദ്വീപിൽ പ്രതിഷ്ഠിച്ചിട്ടുണ്ട്. അവർ രാമായണത്തിന്റെയും ഭാരതത്തിന്റെയും കാലങ്ങളിലേയ്ക്കു നീങ്ങി ജീവിക്കുന്നവരാണ്. നവീനവിദ്യാഭ്യാസം സിദ്ധിച്ച ബാലിക്കാർപോലും വീട്ടിലിരിക്കുമ്പോൾ ത്രേതായുഗത്തിന്റെ അന്തരീക്ഷത്തിൽ ചിന്തിക്കുന്നവരാണ്.

രാജവംശജനും, ഉബൂദ്ഗ്രാമാധിപനും, ഇംഗ്ലീഷടക്കം അഞ്ചുഭാഷകൾ പഠിച്ച പണ്ഡിതനുമായ എന്റെ ആതിഥേയൻ ചൊക്കോർദ്ദെ അഗുംഗ് ഒരു ബാലന്റെ നിഷ്കളങ്കമായ ഔത്സുക്യത്തോടെ എന്നോടു ചോദിച്ചതു് ഞാൻ ഓർക്കുന്നു: "രാമേശ്വരം ഇപ്പോഴുമുണ്ടോ?"

"ഉണ്ട്—" ഞാൻ പറഞ്ഞു.

"നിങ്ങൾ കണ്ടിട്ടുണ്ടോ?"

"കണ്ടിട്ടുണ്ട്."

"എന്റെ ഭഗവാനെ!" ചൊക്കോർദ്ദെ ഭക്തിപൂർവ്വം മിഴിയടച്ചു ധ്യാനിച്ച് എന്റെ ചുമലിൽ ഒന്നു സ്പർശിച്ചു, മന്ത്രം ജപിക്കുംപോലെ ഇങ്ങനെ പറയുന്നതു ഞാൻ കേട്ടു:

"രാമേശ്വരത്തുപോയ പുണ്യവാനെയാണ് ഞാൻ തൊടുന്നതു്— രാമേശ്വരത്തുപോയ പുണ്യവാനെയാണ് ഞാൻ തൊടുന്നതു്."

അതെ: ഞാൻ ബാലിദ്വീപിനോട് "ത്യാങ്പാമിത്ത്"(പോയ്വരട്ടെ) എന്നു പറഞ്ഞിട്ട് അഞ്ചുകൊല്ലം കഴിഞ്ഞു. എന്നാലും ഇതെഴുതുമ്പോൾ ബാലിദ്വീപിന്റെ ജീവിതചിത്രങ്ങൾ എന്റെ മിഴികളിൽ

മങ്ങാതെ നീങ്ങിവരുന്നു. പാട്ടും കൂത്തും പൊട്ടിച്ചിരികളുംകൊണ്ടു നെയ്തെടുത്ത ബാലിജീവിതത്തിന്റെ ചന്തവും ഗന്ധവും എന്നെ പുളകംകൊള്ളിക്കുന്നു. തെങ്ങിൻതോപ്പുകളുടെ ഭംഗി കേരളത്തെയും അനുഗ്രഹിച്ചിട്ടുണ്ട്. പക്ഷേ, ആ തെങ്ങിൻതോപ്പുകളിലൂടെ അപ്പങ്ങളും നറുമലരുകളും കുമ്പാരമാക്കിവെച്ച കുണിന്റെ ആകൃതിയിലുള്ള മരത്തട്ട് തലയേററി നൃത്തഭംഗിയിൽ നീങ്ങിവരുന്ന രത്നകന്യകകളെ ഇവിടെ കാണുകയില്ല. കുന്നിൻചെരുവുകളിലെ നെൽവയൽത്തട്ടുകളിൽനിന്നുള്ള നീരൊഴുക്കിന്റെ നിത്യസംഗീതം ഇവിടെ കേൾക്കുകയില്ല. ഗ്യാമലിൻ വാദ്യസംഗീതം ഇവിടെ മുഴങ്ങുന്നില്ല—പ്രത്യഗ്രനൂതനമായ പ്രകൃതിഭംഗിയുടെ നേപത്ഥ്യത്തിൽ ജീവിതം നിറപ്പകിട്ടുള്ളൊരുത്സവമായി നിത്യവും കൊണ്ടാടുന്ന ആ നിഷ്കളങ്കജനതയെ ഇതാ വീണ്ടും വിദൂരമായ കേരളത്തിൽനിന്നു ഞാൻ അഭിവാദ്യം ചെയ്യുന്നു!

മാഹി,
15–6–1958

**എസ്. കെ. പൊറ്റെക്കാട്ട്**



## അദ്ധ്യായങ്ങൾ

# ചിത്രങ്ങൾ

# BIBLIOGRAPHY


1 BALI — P. J. VAN BAARDA. Published by TRAVELLERS' OFFICIAL INFORMATION BUREAU FOR NETHERLANDS INDIES, BATAVIA.

2 BALI IN PICTURES —HORACE BRISTOL.

3 The BELLE OF BALI —A. S. WADIA. Published by J. M. DENT & SONS, LONDON, (1936)

4 DANCE AND DRAMA IN BALI—BERYL de ZOETE & WALTER SPIESS.

5 EAST OF HOME —SANTHA RAMA RAU. Published by HARPER & BROS, NEW YORK.

6 THE EFFECT OF WESTERN INFLUENCE ON NATIVE CIVILISATION IN MALAY ARCHIPELAGO —Edited by Dr. B. SCHRIEKE. Published by the ROYAL BATAVIA SOCIETY OF ARTS & SCIENCES, BATAVIA. (1929)

7 FLIGHT OF FANCY —JAMES RIDDELL. Published by DUELL, SLOAN & PEARCE, NEW YORK.

8 A HOUSE IN BALI —COLIN Mc PHEE. Published by JOHN DAY Co., NEW YORK.

9 ISLAND OF BALI —MIGUEL COVARRUBIAS. Published by CASSELL & Co., LONDON. (1937)

10 RETURN TO MALAYA —R. H. BRUCE LOCKHART. Published by PUTNAM, LONDON. (1936)



നെല്ലുകുത്തുന്ന ബാലിവനിത

ഒന്നാമദ്ധ്യായം

# ദക്ഷിണസമുദ്രദ്വീപുകളുടെ വശ്യശക്തി

സുപ്രസിദ്ധ ഇംഗ്ലീഷ്നോവലെഴുത്തുകാരനായ റോബട്ട് ലൂയി സ്റ്റീവൻസൺ പറയുന്നു: "ആദ്യത്തെ പ്രേമം, ആദ്യത്തെ സൂര്യോദയം, തെക്കൻ സമുദ്രദ്വീപുകളുടെ ആദ്യദർശനം: ഇവയെപ്പററിയുള്ള സ്മരണകൾ മനസ്സിൽ വേർതിരിഞ്ഞു വിലസിക്കൊണ്ടിരിക്കുന്നു. കന്യകാത്വം കലന്ന അനുഭൂതിയുടെ ആവിഷ്കരണങ്ങളാണ് ഇവ മൂന്നും."

ശാന്തസമുദ്രത്തിൽ, ഭൂമദ്ധ്യരേഖയ്ക്കു തെക്ക്, നാലായിരംമൈൽ അളവിൽ ചിന്നിച്ചിതറിക്കിടക്കുന്ന മരതകദ്വീപുകളെയാണ് പോളിനേഷ്യൻ ദ്വീപസമൂഹം എന്നു വിളിച്ചുവരുന്നതു്. ഈ ദ്വീപുകളെ അധിവസിക്കുന്ന ജനങ്ങൾ നല്ല മെയ്യഴകുള്ളവരും ഉല്ലാസപ്രിയരുമാണ്. നാഗരികത്വത്തിൻെറ കൂടെപ്പിറപ്പായ തിക്കും തിരക്കും ബഹളവും ഇവിടത്തുകാരുടെ ജീവിതത്തെ അലോസരപ്പെടുത്തുന്നില്ല. വാൾസ്ട്രീറ്റിലേയും ലണ്ടനിലേയും കമ്പോളനിലവാരങ്ങളുടെ ഏററക്കുറച്ചിലുകൾ, അന്താരാഷ്ട്രീയസംഭവങ്ങളുടെ പ്രത്യാഘാതങ്ങൾ, ഇവയൊന്നും ഇവരുടെ നിത്യജീവിതങ്ങളെ ബാധിക്കുന്നില്ല. താലവൃക്ഷങ്ങളും പവിഴപ്പുററുകൊട്ടാരങ്ങളും തലകാട്ടിനില്ക്കുന്ന ശുഭ്രവിശാലമായ കടപ്പുറങ്ങളെ തലോടുന്ന അലകളെപ്പോലെ അലസസുന്ദരമായിട്ടാണ് ഇവരുടെ നാളുകൾ വന്നുംപോയുമിരിക്കുന്നതു്.

നഗരങ്ങളിലെ നാട്യകോലാഹലങ്ങളിൽനിന്നും ശബ്ദകലാപങ്ങളിൽനിന്നും കുറച്ചുനാളത്തേയ്ക്കു വിട്ടുതികൊതിച്ചുകൊണ്ട് വിഖ്യാതരായ പല പാശ്ചാത്യസാഹിത്യകാരന്മാരും ചിത്രകാരന്മാരും വിദൂരമായ ഈ മരതകത്തുരുത്തുകളിൽ വന്നുതങ്ങിയിട്ടുണ്ട്. ഇവരിൽ ചിലർ മാസങ്ങളോളം ഇവിടെ താമസിച്ചു മടങ്ങിപ്പോയി. ചിലർ വിട്ടുപോയതുമില്ല.

അമേരിക്കക്കാരനായ ഹെർമൻ മെൽവില്ലെ, (1843–ൽ) ഫ്രഞ്ചുകാരനായ പീയറെ ലോട്ടി, റോബട്ട് ലൂയി സ്റ്റീവൻസൺ (1890–ൽ)

ഡച്ചുചിത്രകാരനായ പോൾ ഗോഗ്ഗിൻ (1891—'93–ൽ) സോമർസെററ് മോം, ജേംസ് മിച്ചനർ എന്നീ പ്രശസ്തവ്യക്തികൾ ഈ ദ്വീപുകളിലെ പ്രകൃതിരമണീയതയാലും, ജനങ്ങളുടെ സ്നേഹസൗശീല്യാദികളാലും സമാകൃഷ്ടരായി ഇവിടെ കുറച്ചുകാലം താമസിച്ച് ഇവിടത്തെ ജീവിതങ്ങളെ പശ്ചാത്തലമാക്കി കഥകളും, നോവലുകളും, ലേഖനപരമ്പരകളും, ചിത്രങ്ങളും രചിച്ചവരാണ്. അനുഭവങ്ങളുടേയും വീക്ഷണങ്ങളുടേയും ഊടുംപാവുംകൊണ്ടു നെയ്തെടുത്ത ഇവരുടെ കഥകളും ലേഖനങ്ങളും ഒരു പുതിയ തെക്കൻദ്വീപുസാഹിത്യം ലോകത്തിന്നു കാഴ്ചവെച്ചു.

ഹെർമൻ മെൽവില്ലെ ഒരു തിമിംഗലവേട്ടക്കപ്പലിലെ ചെറിയൊരുദ്യോഗസ്ഥനായിരുന്നു. കപ്പിത്താൻെറ ക്രൂരമായ പെരുമാററംമൂലം സഹികെട്ട്, മെൽവില്ലെ, കപ്പൽ തെക്കൻസമുദ്രത്തിലെ മാർക്വ്യസസ് ദ്വീപുകൾക്കടുത്തെത്തിയപ്പോൾ, ഒരു ദ്വീപിലേയ്ക്കു രക്ഷപ്പെട്ടു.

നൃത്തകലാനിപുണരായ നരഭുക്കുകളുടെയിടയിലാണ് മെൽവില്ലെ ചെന്നുപെട്ടതു്. നാട്ടുകാർ മെൽവില്ലെയെ ഒരു തടവുകാരൻെറ നിലയിൽ അവരുടെകൂടെ പാർപ്പിച്ചു. കടലിന്നടുത്തു പോകാനുള്ള അനുവാദം മാത്രമേ അയാൾക്കു നിഷേധിക്കപ്പെട്ടിരുന്നുള്ളു. നാലുമാസക്കാലം മെൽവില്ലെ മററ് എല്ലാ സ്വാതന്ത്ര്യങ്ങളോടുംകൂടി ആ നഗ്നരായ നരഭുക്കുകളുടെയിടയിൽ താമസിച്ചു. യാദൃച്ഛികമായി ആ വഴിക്കുവന്ന ഒരു ആസ്ത്രേലിയൻകപ്പലാണ് മെൽവില്ലെയെ ദ്വീപിൽനിന്നും രക്ഷപ്പെടുത്തിയതു്.

ദ്വീപുനിവാസികളുടെ ജീവിതസമ്പ്രദായം കണ്ടുപഠിക്കുവാൻ മെൽവില്ലെ ഈ തടവുകാലം നല്ലപോലെ വിനിയോഗിച്ചു. ടൈപ്പീദ്വീപിലെ തന്റെ അനുഭവങ്ങളെക്കുറിച്ച് മെൽവില്ലെ പിന്നീട് ഒരു ഗ്രന്ഥമെഴുതി പ്രസിദ്ധപ്പെടുത്തി. 'ടൈപ്പി—പോളിനേഷ്യൻ ജീവിതത്തിലേയ്ക്ക് ഒരെത്തിനോട്ടം'* എന്ന ആ സുപ്രസിദ്ധ ഗ്രന്ഥത്തിൽ, മെൽവില്ലെ, ടൈപ്പി എന്ന ആ മാർക്വ്യസസ് ദ്വീപിലെ പെൺകിടാങ്ങളുടെ നൃത്തങ്ങളെപ്പററി ഇങ്ങനെ പറയുന്നു:

"ചെറുപ്പക്കാരികൾ, നിലാവിൽ തങ്ങളുടെ പുൽക്കുടിലുകളുടെ മുററത്തു മിക്കപ്പോഴും നൃത്തംവെയ്ക്കാറുണ്ടായിരുന്നു. പുരുഷന്മാർ ഇതിൽ പങ്കെടുക്കാറില്ല. ഇവക്കു വിവിധരീതിയിലുള്ള നൃത്തങ്ങളുണ്ട്. പക്ഷേ, എല്ലാററിലും ദേഹത്തെ വളച്ചുപിരിക്കുകയും വട്ടംചുററിക്കുകയും ചെയ്യുന്ന അഭ്യാസങ്ങൾ അടങ്ങിയിരിക്കും. ദേഹത്തിലെ സകല അവയവങ്ങളേയും കൂട്ടിപ്പിടിച്ചുകൊണ്ടുള്ള കൂത്താട്ടങ്ങളായിരുന്നു ഇവയെല്ലാം. ദേഹത്തെ നഖശിഖാന്തം ഉപയോഗപ്പെടുത്തിക്കൊണ്ടുള്ള കലാപ്രദർശനങ്ങൾ. മാർക്വ്യസസ് മങ്കമാരുടെ കാലടികൾ മാത്രമല്ല കൈപ്പടങ്ങളും കൈത്തണ്ടുകളും കരാംഗുലികളും അത്ഭുതകരമാംവണ്ണം വിറച്ചുകൊണ്ടിരിക്കും. അവരുടെ മുഖത്തു മുഴവനും ആ മുഗ്ദ്ധനേത്രങ്ങൾ നൃത്തംചെയ്തു നീങ്ങുന്നുണ്ടെന്നു തോന്നും. ആ പെൺകിടാങ്ങൾ നുറുങ്ങുനേരം വായു

* Typee—A peep at Polynesian Life

വിൽ പൊങ്ങിക്കിടക്കും. പിന്നെ അവരുടെ കഴുത്തു വളഞ്ഞുപിരിഞ്ഞു വരുന്നതു കാണാം. നഗ്നപാണികൾ നീട്ടിയെറിഞ്ഞുകൊണ്ടു് അവർ വായുവിൽ ഊളിയിടുകയും, ചൂഴ്ന്നു മുങ്ങുകയും ചെയ്യുന്നു..."

ഒന്നാംലോകമഹായുദ്ധത്തിന്നു കുറച്ചുമുമ്പു്, ഫ്രെഡറിക്ക് ഓബ്രയൻ എന്നൊരു അമേരിക്കൻ എഴുത്തുകാരനും മാർക്വസസ് ദ്വീപുകളിലൊന്നിൽ ചെന്നുകൂടുകയുണ്ടായി. ദ്വീപിലെ "ശുദ്ധാത്മാക്കളായ നരഭുക്കുകളുടെ"യിടയിൽ ഓബ്രയൻ ഒരുകൊല്ലം താമസിച്ചു. പിൽക്കാലത്തു് ഏററവുമധികം പ്രചാരം സിദ്ധിച്ച 'തെക്കൻകടലുകളിലെ വെൺനിഴലുകൾ'* എന്ന തന്റെ ഗ്രന്ഥത്തിന്നു് അദ്ദേഹം കരുക്കൾ ഒരുക്കിയതു് ഇവിടെവെച്ചായിരുന്നു.

സുപ്രസിദ്ധ ആംഗ്ലേയകവിയായ റൂപ്പേർട്ടു് ബ്രൂക്ക് തെക്കൻസമുദ്രദ്വീപുകളിലൊന്നായ സമോവ സന്ദർശിക്കയുണ്ടായി. സമോവയിലെ ചന്ദ്രികയുടെ ഇന്ദ്രജാലത്തെപ്പററി ബ്രൂക്ക് ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:

"അതാ. നിലാവുലാവുന്ന സമോവ! നിലാവിനെപ്പററിയുള്ള സാധാരണബോധത്തിൽനിന്നു് എത്രയോ വ്യത്യസ്തമായ ഒരു സ്വർഗ്ഗീയ സൗന്ദര്യമാണതു്. നിങ്ങൾ ഒരു സമോവൻ പുൽക്കുടിലിന്റെ കുളുർമയോലുന്ന കോലായിൽ, ഒരു പനയോലത്തടുക്കിൽ മലർന്നുകിടന്നു വെളിയിലേയ്ക്കു് അലസമായി മിഴിയയയ്ക്കുന്നു. പൊക്കത്തിൽ നില്ക്കുന്ന പനകളുടെ കീഴിൽ പൂഴിമണ്ണു പരന്നുകിടക്കുന്നു. സമുദ്രം മൃദുലപാണികൾ നീട്ടി കരയെ തലോടുന്നു. ഒരു മൈൽ ദൂരെ കരിമ്പാറക്കെട്ടുകളുടെ ഒരു നീണ്ട രേഖാചിത്രം കാണുന്നു. എല്ലാം നറുനിലാവിൽ മുങ്ങിനില്ക്കുകയാണു്. അതേ, നിലാവിന്റെ സാക്ഷാൽ പ്രളയംതന്നെ."

സമോവാദ്വീപിനോടു വിടവാങ്ങുന്ന ഘട്ടത്തിൽ, റൂപ്പേർട്ടു് ബ്രൂക്ക്, പാശ്ചാത്യനാഗരികതയുടെ പടുനിഴലുകൾ പാറിക്കൂടിത്തുടങ്ങിയിരിക്കുന്ന ഈ ദ്വീപുകളുടെ ദുര്യോഗത്തെ ഓർത്തു് ഉള്ളിൽത്തട്ടി ഇങ്ങനെ വിലപിക്കുന്നു:

"സ്വഭാവശുദ്ധിയിലും, പെരുമാററത്തിലും, ഔദാര്യത്തിലും, അതിഥിമര്യാദകളിലും, ഉപചാരമനോഭാവത്തിലും, സൗന്ദര്യാസ്വാദനത്തിലും, നർമ്മബോധത്തിലും ഒരു സാധാരണയൂറോപ്യനെക്കാളും ഉയർന്നനിലവാരം പാലിക്കുന്ന ദക്ഷിണദ്വീപുനിവാസികളായ ഈ ജനത, നമ്മുടെ സമ്പർക്കം ഹേതുവായി നശിക്കാൻ തുടങ്ങുന്നു എന്ന വസ്തുത നമ്മെ അസ്വാസ്ഥ്യപ്പെടുത്തുന്നതുപോലെതന്നെ വേദനപ്പെടുത്തുകയും ചെയ്യുന്നു. നമ്മൾ ക്രമേണ അവരുടെ ഭൂമി, തോട്ടങ്ങളെക്കൊണ്ടും കൂലിക്കാരെക്കൊണ്ടും നിറയ്ക്കുകയാണു്. സാൻഡ്വിച്ച് ദ്വീപുകളിൽപ്പെട്ട ശുദ്ധഹവായിക്കാർ മിക്കവാറും തിരോധാനംചെയ്തുകഴിഞ്ഞു—അതോടുകൂടി അവരുടെ കലകളും സംഗീതങ്ങളും ഇങ്ങിനിവരാതവണ്ണം മറഞ്ഞുപോയി. അവരുടെ ദ്വീപുകൾ അമേരിക്കയുടെ തനിപ്പകർപ്പായി മാറിയി

* White Shadows in the South Seas

രിക്കയാണ്. ശുദ്ധാത്മാക്കളും നഗ്നരും ചിരിക്കുട്ടക്കകളുമായ ഈ സാധുജനങ്ങൾ സ്വർഗ്ഗരാജ്യത്തിൻെറ—അഥവാ, ഏദൻതോട്ടത്തിൻെറ—അട്ടത്തു്, എന്നേയും നിങ്ങളേയുംകാൾ മുമ്പിലാണ് നില്ക്കുന്നതെന്ന ഞാൻ എങ്ങനെയാണ പറഞ്ഞുമനസ്സിലാക്കിത്തരേണ്ടതു്? ആധുനികവ്യവസായസമ്പ്രദായങ്ങൾക്കെതിരായി ഒന്നും പറഞ്ഞുപോകരുതെന്ന കാര്യം ഞാൻ മറക്കുന്നു. ഇന്നലെ 'സതേൺ ക്രോസ്സ്' ഇളകിയപ്പോഴാണ് ഞാൻ ഓർത്തതു്, ആ സുന്ദരപ്രദേശങ്ങളും സൗമ്യശീലരായ ജനങ്ങളും എന്നെ എന്നെന്നേക്കുമായി വിട്ടുപിരിഞ്ഞിരിക്കയാണെന്നു്. അവരെപ്പോലുള്ള ഒരു ജനത ഈ ലോകത്തിൽ മറെറാരിടത്തുമില്ല—ഉണ്ടാവുകയുമില്ല. പരലോകത്തും കാണുമെന്നു തോന്നുന്നില്ല. അവരെ വിട്ടകന്നപ്പോൾ ഞാൻ സൗമ്യതയേയും, സൗന്ദര്യത്തേയും, മനുഷ്യസ്നേഹത്തേയും വിട്ടകന്നുപോവുകയാണുണ്ടായതു്. അതോർത്തു് അറിയാതെ അല്പം കണ്ണീർ വീഴ്ത്തിക്കൊണ്ടാണ് ഞാൻ കിടക്കയിൽ ചെന്നുകിടന്നതു്."



രണ്ടാമദ്ധ്യായം

# ബാലിദ്വീപിന്റെ പൂർവ്വചരിത്രം

(ഒരതിപുരാതനയുഗത്തിൽ ഏഷ്യയേയും ആസ്ത്രേലിയയേയും ബന്ധിച്ചിരുന്നതായി വിശ്വസിക്കാവുന്ന ഒരു വൻകരയുടെ അവശിഷ്ടങ്ങളാണ് ഇന്ന് നാം കാണുന്ന മലയാദ്വീപസമൂഹങ്ങൾ. മുന്നൂറിൽ പരം അഗ്നിപർവ്വതങ്ങൾ—ഇവയിൽ ഏററവും, ആപൽക്കാരിയായ ക്രാക്കാത്താവു അഗ്നിപർവ്വതവും ഉൾപ്പെട്ടും—ഈ മേഖലയിൽ, സമുദ്രത്തിൽ നിന്നു തലയുയർത്തിനില്ക്കുന്നു. ജാവാ, ബോർണ്ണിയോ, സുമാത്രാ, ന്യൂഗിനിയാ, ഫിലിപ്പൈൻസ് മുതലായവ ഈ മാർഗ്ഗത്തിൽ കിടക്കുന്ന വലിയ ദ്വീപുകളാണ്).

ലോകത്തിലെ ഏറ്റവും വിചിത്രമായ നരവർഗ്ഗങ്ങളേയും, ഏറ്റവും അത്ഭുതകരമായ പ്രകൃതിദൃശ്യങ്ങളേയും കാഴ്ചവെയ്ക്കുന്ന മണ്ഡലങ്ങളാണ് ഈ മാർഗ്ഗത്തിൽ ചിതറിക്കിടക്കുന്നത്. പ്രാചീനതയുടേതായ പ്രകൃതിവിലാസങ്ങളും അതിപുരാതനകാലങ്ങളിലെ കിരാതജീവിതരീതികളും അവിടെ ഇന്നും തങ്ങിനില്ക്കുന്നുണ്ട്. വൈവിധ്യങ്ങളുടെ ചിത്രശാലകളാണ് ഇവിടങ്ങളിലെ വനഭൂമികൾ. (ലോകത്തിൽ മറെറാരിടത്തും കാണാത്ത ജന്തുവർഗ്ഗങ്ങൾ ഇവിടെയുണ്ട്. 'കൊമൊഡോ'വിലെ രാക്ഷസഗൗളി, ഒറാങ്ങുത്താൻ കുരങ്ങ്, സ്വർഗ്ഗപ്പക്ഷി മുതലായവ ഇക്കൂട്ടത്തിൽപ്പെടുന്നു. 'ഫോർസലെ'യിലെ വർണ്ണനീർത്തടാകങ്ങൾ പ്രകൃതിശാസ്ത്രജ്ഞന്മാരെ അമ്പരപ്പിക്കുന്നു. സസ്യവർഗ്ഗങ്ങളിൽ 'റഫ്ളേഷ്യാ'പുഷ്പം ഒരത്ഭുതസൃഷ്ടിയാണ്—ഇതിന്നു മൂന്നടിയിലധികം വ്യാസം കാണും.)

പല കോണുകളിൽനിന്നും ശതാബ്ദപരമ്പരകളിലൂടെ പലതരം സംസ്കാരങ്ങളും ഇവിടെ സംക്രമിച്ചിട്ടുണ്ട്. പഴയകാലത്തിന്റെ ഗന്ധം പോയ്പോകാതെതന്നെ, ചീനക്കാരുടേയും, ഹിന്ദുക്കളുടേയും, മഹമ്മദീയരുടേയും, മലയക്കാരുടേയും, പോളിനേഷ്യക്കാരുടേയും സംസ്കാരങ്ങൾ ഇവിടെ സ്വാധീനത ചെലുത്തിപ്പോന്നിട്ടുണ്ട്. എന്നാലും, ഓരോ ദ്വീപിന്നും അതിന്റേതായ സാംസ്കാരികവ്യക്തിത്വമുണ്ട്: ആചാരവിശേഷങ്ങളുണ്ട്—ആരാധനാസമ്പ്രദായങ്ങളുണ്ട്. സഞ്ചാരികളുടെ ശ്രദ്ധയെ എന്നും ആകർഷിച്ചുകൊണ്ടിരിക്കുന്ന വസ്തുതകളാണിവ.

ഈ ദ്വീപമാലയിലെ ഒരു ദിവ്യരത്നമാണ് ബാലി—ഭൂമദ്ധ്യരേഖയ്ക്കു 8 ഡിഗ്രി ദക്ഷിണഭാഗത്തായി 2,243 ചതുരശ്രമൈൽ വിസ്താരത്തിൽക്കിടക്കുന്ന മരതകദ്വീപ്.

## ഏഷ്യയുടെ അതിർത്തിക്കല്ല്

ബാലിദ്വീപിന്റെ കിടപ്പിനെപ്പററിയുള്ള അത്ഭുതകരമായൊരു സവിശേഷത, അതു് ഏഷ്യയുടെ ഏററവും ഒടുവിലത്തെ മൈൽക്കററി

യാണെന്നതാണ്. ഏഷ്യാവൻകരയിൽ കണ്ടുവരുന്ന മൃഗജാതികളും സസ്യവർഗ്ഗങ്ങളും പെട്ടെന്ന ബാലിയിൽ അവസാനിക്കുന്നു. നരിയും, പോത്തും, കുരങ്ങും, മരക്കൊത്തനും, പെരുമ്പാമ്പും, ബാലിയുടെ അടുത്ത കിഴക്കേദ്വീപായ ലൊംബോക്കിൽ കാണപ്പെടുന്നില്ല. ലൊംബോക്കിൽ പാർത്തുവരുന്നതു് ആസ്ത്രേലിയൻ തറവാട്ടുകാരായ രാക്ഷസഗൗളിയും, പെരുംതത്തയും, 'കൊക്കാട്ടൂ'പക്ഷികളും മററുമാണ്.

ബാലിദ്വീപ് എന്നും തണ്ണീരിൽ കുളിർത്തുനില്ക്കുന്ന സസ്യസാന്ദ്രമായൊരു സുന്ദരഭൂമിയാണ്. എന്നാൽ, സമീപവർത്തിയായ ലൊംബോക്ക് ഉണങ്ങിവരണ്ട്, നരച്ച കള്ളിച്ചെടികളും മുൾപ്പടർപ്പുകളും പററിക്കൂടി ആസ്ത്രേലിയൻ മരുപ്രകൃതി പകർത്തിക്കാട്ടുന്നു.

മലയാദ്വീപസാമ്രാജ്യത്തിൽ, സമുദ്രത്തിൽ, ഏററവും ആഴം കൂടിയ ഒരു കയമാണ് ലൊംബോക്കിനേയും ബാലിയേയും വേർതിരിക്കുന്നതു്. അങ്ങനെ പ്രകൃതിതന്നെ ഒരു സർവ്വേ നടത്തി ഏഷ്യയുടെ അതിർത്തി നിശ്ചയിച്ചിരിക്കയാണെന്ന തോന്നുന്നു.

## ബാലി, പ്രാചീനഗ്രന്ഥങ്ങളിൽ

ബൗദ്ധതന്ത്രഗ്രന്ഥമായ മഞ്ജുശ്രീമൂലകല്പത്തിലാണ് ആദ്യമായി നാം ബാലിയുടെ പേർ കേൾക്കുന്നതു്.

"ദ്വീപെ മാരുഷകെ ചൈവ നഗ്ന ബാലി......യവദ്വീപെ" എന്നുള്ള ശ്ലോകത്തിലെ 'മാരുഷകം' സുമാത്രാദ്വീപും, 'നഗ്നം' നിക്കോബർദ്വീപും 'യവം' ജാവാദ്വീപുമാണെന്ന തെളിഞ്ഞുകഴിഞ്ഞിട്ടുണ്ട്. അതുകൊണ്ടു് ഇതിൽ പ്രസ്താവിച്ചബാലി ബാലിദ്വീപുതന്നെയായിരിക്കണം. മഞ്ജുശ്രീമൂലഗ്രന്ഥം ഏതാണ്ടു് 7-ാംനൂററാണ്ടിൽ നിർമ്മിച്ചതാണെന്ന വിശ്വസിക്കപ്പെടുന്നു. പ്രസ്തുത ഗ്രന്ഥത്തിന്നു് 980നും 1001നുമിടയ്ക്കു് ചൈനീസ്ഭാഷയിലും, 11-ാംനൂററാണ്ടിൽ തിബത്ത്യൻഭാഷയിലും ഓരോ വിവർത്തനമുണ്ടായിട്ടുണ്ട്.

ഏഴാംനൂററാണ്ടിൻെറ അന്ത്യഘട്ടത്തിൽ സുമാത്രയിലെ ശ്രീവിജയത്തിൽ വന്നുപാർത്ത ഒരു വിദേശീയതീർത്ഥയാത്രക്കാരൻ ബാലിയെപ്പററി പ്രസ്താവിക്കുന്നുണ്ട്. 202-ാമാണ്ടുവരെ ബാലിദ്വീപ് ജാവയോടുചേർന്നു കിടന്നിരുന്നുവെന്നാണ് ബാലിക്കാർ പരമ്പരയാ വിശ്വസിച്ചുവരുന്നതു്.

സംസ്കൃതഭാഷയിലുള്ള ബാലിയിലെ പ്രാചീനശിലാലേഖനങ്ങളും മററും—ഇവയ്ക്കു് 1200 വർഷത്തെ പഴക്കമുണ്ട്—ബാലിയുടെ പൂർവ്വചരിത്രത്തെപ്പററി ഒന്നും സൂചിപ്പിച്ചുകാണുന്നില്ല. ബാലിയിലെ പുരാതനതാമ്രപത്രങ്ങളെല്ലാം ബാലിഭാഷയിലാണ് എഴുതപ്പെട്ടിട്ടുള്ളതു്. അതുകൊണ്ടു്, ബാലിയിലെ നാടൻസംസ്കാരം ജാവയിൽനിന്നല്ലാ വന്നതു് എന്നൂഹിക്കാം. /ബുദ്ധമതം അതിൻെറ സിംഹളീയരൂപത്തിൽ നിലവിലുള്ള സയാമിന്നും കമ്പോഡിയയ്ക്കുമപ്പുറം പ്രാചീനസംസ്കൃതാത്മകമായസംസ്കാരത്തിന്റെ ഛായകൾ തങ്ങിനില്ക്കുന്നതു് ബാലിയിലാണ്., ഇന്ത്യയ്ക്കു പുറത്തു് ലോകത്തിൽ പഴയ ഹിന്ദുക്കളെ കാണുന്നതു് ബാലി

യിൽ മാത്രമാണ്. ഇന്ത്യൻരീതിയിൽ വേദമന്ത്രങ്ങൾ ഉരുവിടുകയും, സന്ധ്യാവന്ദനം മുതലായ ഹൈന്ദവകർമ്മങ്ങൾ അനുഷ്ഠിക്കുകയും ചെയ്യുന്ന ഒരു ജനതയെ ഇന്ത്യയിൽനിന്ന് 4000 മൈൽ അകലെയുള്ള ബാലിദ്വീപിൽ കണ്ടുമുട്ടുമ്പോൾ നമുക്കത്ഭുതം തോന്നുകയില്ലേ? എന്നാൽ വാസ്തവം അതാണ്. പക്ഷേ, തങ്ങൾ ഉരുവിടുന്ന മന്ത്രത്തിന്റെ അർത്ഥമെന്താണെന്ന് അവർക്കറിഞ്ഞുകൂടാ—സംസ്കൃതഭാഷയെപ്പററിയോ, ആ ഭാഷയുടെ മൂലദേശമായ ഇന്ത്യയെപ്പററിയോ അവർക്കൊന്നും നിശ്ചയമില്ല. 'ഗായത്രി' എന്ന മന്ത്രനാമം അവർ കേട്ടിട്ടേ ഇല്ല.

ബാലിയിലെ 'പെദന്ദ' (പണ്ഡിതപുരോഹിതൻ) ഇന്നും ഹിന്ദുക്കളുടെ മുദ്രകളോടുകൂടി, "ഭർഗ്ഗോ ദേവസ്യ ധീമഹിഃ" എന്ന മന്ത്രഭാഗം ദിനംപ്രതി ജപിക്കാറുണ്ട്. പരമ്പരയാ കണ്ടും കേട്ടും പഠിച്ച ഈ മുദ്രകളും മന്ത്രങ്ങളും ബാലിയിലെ പൂർവ്വികന്മാരുടെ സ്വന്തമാണെന്നാണ് അവന്റെ വിശ്വാസം.

മഹാകവി ടാഗോർ ബാലിദ്വീപ് സന്ദർശിച്ചപ്പോൾ ഈ പെദന്ദകളുടെ മന്ത്രോച്ചാരണങ്ങൾ ശ്രദ്ധിക്കുകയുണ്ടായി. "ഇതു് ഹിന്ദുക്കളുടെ വേദമന്ത്രങ്ങൾതന്നെയാണ്. പക്ഷേ, ഉച്ചാരണങ്ങളും പദങ്ങളുമെല്ലാം കാടുകയറിയിരിക്കുന്നു," എന്ന് മഹാകവി അഭിപ്രായപ്പെടുകയും ചെയ്തു.

ജോൺക്രോഫോർഡ് എന്നൊരിംഗ്ലീഷ്പണ്ഡിതൻ, ബാലിദ്വീപിലെ മതസംസ്കാരത്തെക്കുറിച്ചു പഠിക്കുവാൻ, 1814-ൽ ബാലിയിൽ ചെന്നു താമസിക്കുകയുണ്ടായി. 'ബാലിദ്വീപിലെ ഹിന്ദുമതം' എന്നപേരിൽ അദ്ദേഹം രചിച്ച ലേഖനപരമ്പരകളാണ് ലോകത്തിലെ പണ്ഡിതന്മാരുടെ ശ്രദ്ധയെ ആദ്യമായി ബാലിയുടെ ആത്മീയസംസ്കാരവിശേഷത്തിന്റെനേർക്കു തിരിച്ചുവിട്ടതു്. ബാലിയിലെ ബ്രാഹ്മണരിൽനിന്നും മററും ജോൺക്രോഫോർഡ് ധാരാളം വിവരങ്ങൾ ശേഖരിച്ച് ലേഖനത്തിൽ ഉൾക്കൊള്ളിച്ചുവെങ്കിലും അദ്ദേഹത്തിന്റെ ഗവേഷണങ്ങൾ പൂർണ്ണമായിരുന്നില്ല. എങ്കിലും, പിൽക്കാലത്തെ ഗവേഷകന്മാർക്കു് അതു് ഒരു വഴികാട്ടിയായിത്തീർന്നുവെന്നതിനു സംശയമില്ല.

ബാലിയിലേയ്ക്കു പ്രവേശിക്കുമ്പോൾ ഗവേഷണകുതുകിയായ സന്ദർശകന്റെ ശ്രദ്ധയെ ആദ്യമായി ആകർഷിക്കുന്നതു്, സമുദ്രതീരത്തിലെ വരുണക്ഷേത്രമാണ്. ചാതുർവർണ്ണ്യത്തിന്റെ വ്യവസ്ഥകൾ ബാലിയിൽ ഇന്നും നടപ്പിലുണ്ട്. ശിവൻ, നാരായണൻ, ഗണേശൻ തുടങ്ങിയ ഹിന്ദുദേവതകളുടെ നാമങ്ങളും പ്രചാരത്തിലുണ്ട്. പക്ഷേ, ആ ദേവീദേവന്മാരുടെ വിഗ്രഹങ്ങൾ നിർമ്മിച്ച് പൂജിക്കുന്ന പതിവ് ബാലിയിലില്ല. ഇവരുടെ ക്ഷേത്രങ്ങളുടെ കെട്ടുംമട്ടും ഒരു പ്രത്യേകരീതിയിലാണ് എന്നവസ്തുതയും പ്രസ്താവ്യമാണ്. കമാനാകൃതിയിലുള്ള ഒരു ഭിത്തിയുടെ മദ്ധ്യത്തിൽനിന്നു ദീർഘചതുരാകൃതിയിൽ ഒരു കഷ്ണം മുറിച്ചെടുത്തുകളഞ്ഞപോലെ തോന്നിക്കുന്ന ഗോപുരമാണ് ക്ഷേത്രങ്ങൾക്കുള്ളതു്. ചുററമ്പലത്തിന്റെ ഭിത്തികളിൽ ദേവതകളുടേയും പിശാചുക്കളുടേയും രൂപങ്ങൾ കൊത്തിവെച്ചിട്ടുണ്ടായിരിക്കും. എന്നാൽ ശ്രീകോവിലിൽ ഒരു

പീഠംമാത്രമേ കാണുകയുള്ളു. ദേവതകളുടെ ആത്മാക്കൾ ഭൂമിയിലേയ്ക്കു പറന്നുവരുമ്പോൾ വിശ്രമിക്കാനുള്ള പൂജ്യസ്ഥാനമത്രേ ആ പീഠം.

## വെള്ളക്കാർ ബാലിയെ കണ്ടെത്തുന്നു

മൂന്നരനൂററാണ്ടിനു മുമ്പാണ് വെള്ളക്കാർ ആദ്യമായി ബാലിദ്വീപിലിറങ്ങിയതു്.

1597-ാമാണ്ടിലെ ഫിബ്രുവരിമാസത്തിൽ, 'മൊറീഷ്യസ്,' 'ഹോളാണ്ടിയാ' എന്നീ രണ്ടു് ആവിക്കപ്പലുകളും, 'ദ്വിവിഫി' എന്നൊരു പായക്കപ്പലും അടങ്ങിയ ഒരു ചെറിയ നാവികവ്യൂഹം, കോർണീല്യസ് ഹുട്ട്മാൻ എന്നൊരു ഡച്ച്കപ്പിത്താൻെറ നേതൃത്വത്തിൽ ദക്ഷിണസമുദ്രങ്ങളിലൂടെ സഞ്ചരിക്കെ, ബാലിദ്വീപിൽ വന്നുപെട്ടു. അവർ ആ ദ്വീപിൽ ഇറങ്ങിയപ്പോൾ അവർക്കു് അവിടെത്തന്നെ കൂടിയാൽമതി എന്നു തോന്നിപ്പോയി. ബാലിയിലെ പുരുഷന്മാരുടെ ഉല്ലാസമനോഭാവവും അതിഥിമര്യ്യാദകളും, വനിതകളുടെ മെയ്യഴകും നൃത്തകലാനൈപുണിയും ആരംഭത്തിൽത്തന്നെ അവരെ വശീകരിച്ചു.

ഹുട്ട്മാനും അനുചരന്മാരും ബാലിയിലെ രാജാവിനെ സന്ദർശിച്ചു. അതിനെപ്പററി ഹുട്ട്മാൻ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു:

"ചക്കപോലത്തെ ഒരു പൊണ്ണത്തടിയനായിരുന്നു രാജാവു്. അയാൾ ബഹുരസികനുമായിരുന്നു. രാജാവിന്നു് അന്തഃപുരത്തിൽ ഇരുനൂറു ഭാര്യ്യമാരും ദർബാറിൽ അമ്പതു വിദൂഷകന്മാരും ഉണ്ടായിരുന്നു. ഈ വിദൂഷകന്മാരെല്ലാം ഭയങ്കരവിരൂപികളും ഹ്രസ്വകായരുമായിരുന്നു. ഭാവിയിൽ രാജസഭയിലെ വിദൂഷകരാക്കാനുള്ള ഉദ്ദേശ്യത്തോടെ ശൈശവത്തിൽത്തന്നെ ഇവരുടെ ദേഹം കഠാരപ്പിടിയുടെ ആകൃതിയിൽ വളച്ചു വികൃതമാക്കി വളർത്തിക്കൊണ്ടുവന്നതാണത്രെ.

"രണ്ടു വെള്ളപ്പോത്തുകൾ വലിച്ചിരുന്ന ഒരു സ്വർണ്ണരഥത്തിലാണ് രാജാവു് തെരുവിൽ എഴുന്നള്ളിയിരുന്നതു്—പോത്തുകളെ തെളിക്കുന്നതും രാജാവുതന്നെയായിരുന്നു..."

കുറേമാസങ്ങൾ ബാലിയിൽ താമസിച്ചതിന്നുശേഷം ഹുട്ട്മാനും അനുയായികളിൽ കുറച്ചുപേരും തങ്ങൾ ഒരു 'ഭൂലോകസ്വർഗ്ഗം' കണ്ടുപിടിച്ച വാർത്ത ഹോളണ്ടിൽ അറിയിക്കാൻ കപ്പൽ കയറി. ശേഷംപേർ ബാലിയിൽത്തന്നെ സ്ഥിരതാമസമാക്കുകയുംചെയ്തു.

ബാലി എന്നുപേരായ സ്വർഗ്ഗീയദ്വീപു് കണ്ടുപിടിച്ച വർത്തമാനം ഹോളണ്ടിൽ വലിയ ഒച്ചപ്പാടുണ്ടാക്കി. നാലുകൊല്ലത്തിന്നുശേഷം ഹീംസ്കക്ക് എന്നൊരു വർത്തകപ്രമുഖനെ ഡച്ചുഗവമ്മേണ്ടു് ബാലിയിലേയ്ക്കയച്ചു. ബാലിരാജാവിന്നു കുറേ കാഴ്ചവസ്തുക്കളും ഹീംസ്കക്ക് കൊണ്ടുവന്നിരുന്നു.

ബാലിരാജാവു് കൗതുകകരമായ ആ കാഴ്ചവസ്തുക്കൾ സ്വീകരിച്ചു, പകരം ഹീംസ്കക്കിന്നു് അതിസുന്ദരിയായൊരു കന്യകയെ സമ്മാനിച്ചു. അന്നുമുതൽക്കായിരിക്കണം ബാലിസ്ത്രീകളുടെ ആകാരസൗഷ്ഠവത്തെപ്പററി ബാഹ്യലോകം അറിഞ്ഞുതുടങ്ങിയതു്. അടിമച്ചന്തകളിൽ

ബാലിവനിതകൾ ഏററവും പ്രിയപ്പെട്ട ചരക്കുകളായിത്തീൎന്നു. 1619-ാമാണ്ടുമുതൽ അടിമച്ചന്തകളിൽ ബാലിപ്പെൺകിടാങ്ങളെ കിട്ടിയിരുന്നുവെന്നതിനു രേഖാമൂലമായ, തെളിവുകളുണ്ടു്. 150വരെ വെള്ളിനാണ്യങ്ങൾ ഇവക്കു വില കിട്ടിയിരുന്നുവത്രെ. 1830-ാമാണ്ടുവരെ ഇങ്ങനെ ബൂർബോണിലും മററുമുള്ള അടിമച്ചന്തകളിൽ ബാലിച്ചരക്കുകൾ പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു.

നമ്മൾ കണ്ടും കേട്ടും അറിഞ്ഞും വിശ്വസിച്ചും വരുന്നതരത്തിലുള്ള ആധുനിക പരിഷ്കാരത്തിൻെറ ചൂരും ചെത്തവുമേല്ക്കാതെ, ഒരു പൗരാണികസാംസ്കാരികവലയത്തിൽ പൊങ്ങിക്കിടക്കുന്ന ഒരത്ഭുതരംഗമാണു് ബാലി. ശതാബ്ദങ്ങൾക്കപ്പുറമുള്ള ജീവിതരീതികളും, സാമുദായികാചാരങ്ങളും വിചിത്രവിശ്വാസങ്ങളും ഇവിടെ അങ്ങനെതന്നെ ഇന്നും തുടൎന്നുവരുന്നുണ്ടു്. ഉച്ചവരെ വയലുകളിലും തോപ്പുകളിലും വേല ചെയ്തു, വൈകുന്നേരംമുതൽ പാതിരാവരെ ആരാധനകളിലും, നൃത്തസംഗീതങ്ങളിലും മുഴുകി നാളുകൾ കഴിക്കുന്ന, സദാ ആഹ്ലാദചിത്തരും സംതൃപ്തരുമായ ഒരു ജനതയെ ഭൂമിയിൽ മറെറാരിടത്തും കാണുകയില്ല.

ബാലിദ്വീപിനെ 44 വർഷക്കാലം ഭരിച്ച ഡച്ചുകാരുടെ കച്ചവടമനസ്ഥിതിക്കു നമ്മൾ നന്ദിപറയുക. ഡച്ചുകാർ ബാലിദ്വീപിലെ ജനതയെ അവരുടെതായ സംസ്കാരവിശേഷങ്ങളോടെത്തന്നെ വെച്ചുപുലർത്തിയതു്, നാട്ടുകാരുടെപേരിലുള്ള സ്നേഹംകൊണ്ടോ, യൂറോപ്പിലെ സാമുദായികശാസ്ത്രജ്ഞന്മാൎക്കു ഗവേഷണസഹായം നൽകാൻ വേണ്ടിയോ ആയിരുന്നില്ല. കിഴക്കൻസമുദ്രങ്ങളിലെ 'പരിശുദ്ധമായ ഒരു റൊമാൻടിക്ക്ദ്വീപു'' എന്നു പ്രചാരവേലനടത്താൻ അവർ ബാലിയെ ഉപയോഗപ്പെടുത്തി. ലോകത്തിലെ ധനികരായ സുഖാന്വേഷികൾ ആകർഷിക്കപ്പെട്ടു. ഒരു മികച്ച കാഴ്ചബംഗ്ലാവിൽ നിന്നെന്നപോലെ, ബാലിയിലെ പ്രകൃതിഭംഗിയിൽനിന്നും ജനങ്ങളുടെ—വിശേഷിച്ചും മാറുമറയ്ക്കാത്ത വനിതകളുടെ—കലാകൗതുഹലം കലൎന്ന ജീവിതചലനങ്ങളിൽനിന്നും, ഡച്ചുകാർ നല്ല വരുമാനമുണ്ടാക്കി. ആ സ്വർഗ്ഗീയദ്വീപിനെക്കുറിച്ചുള്ള അപദാനങ്ങൾ ലോകത്തിൻെറ നാനാഭാഗങ്ങളിലും പ്രചരിച്ചു. ഉല്ലാസപ്രിയരായ കുബേരജനങ്ങൾ, യൂറോപ്പിൽനിന്നും അമേരിക്കയിൽനിന്നും, ഡച്ചുകപ്പലുകളിൽ ബാലിയിലേക്കു റൊമാൻസിന്നുവേണ്ടിയുള്ള തീൎത്ഥയാത്രകൾ നടത്തി.

തെങ്ങിൻതോപ്പുകളാൽ തൊങ്ങൽചാർത്തിനില്ക്കുന്ന ധവളാഭമായ കടൽക്കര അവരെനോക്കി പുഞ്ചിരിതൂകി. നീലത്തലമുടിയിൽ കാട്ടുചമ്പകപ്പൂക്കളണിഞ്ഞ അർദ്ധനഗ്നകളായ നവനീതാംഗികൾ കരിമിഴികൾവിടർത്തി അവരെ കൗതുകത്തോടെ കടാക്ഷിച്ചു.

അവർ കരയ്ക്കിറങ്ങി, ഗ്രാമങ്ങളിലേക്കു നടന്നു. കുന്നിൻപള്ളയിൽ പടിപടിയായി പൊങ്ങിനില്ക്കുന്ന പച്ച നെൽപ്പാടങ്ങൾ. തട്ടുതട്ടായി മേൽപ്പുരകൾ വിടർത്തിനില്ക്കുന്ന ഓലയമ്പലങ്ങൾ. വാഴയും, ചേമ്പും, പപ്പായവും, കടപ്പിലാവും നിറഞ്ഞ പറമ്പുകൾ. പഴുക്കടക്കയുടെ നിറമുള്ള തരുണികളുടെ മാംസളലാവണ്യം. ഇവയെല്ലാം അവരിൽ

കൗതുകം വളർത്തി. സ്ത്രീപുരുഷന്മാരുടെ നടനഗാനപ്രവീണത നവാഗതരെ മയക്കി—നൃത്തവും സംഗീതവും കലാസേവനവും നിത്യജീവിതത്തിന്റെ ഒരംശമായംഗീകരിച്ച ഒരു ജനതയാണ് അവക്ക് ആതിഥ്യമരുളുന്നതു്. ഇവിടത്തെ ജീവിതരീതികൾ അവരെ കിക്കിളിപ്പെടുത്തി. ഇവിടെ വിവാഹത്തിന്നു മുമ്പാണ് മധുവിധു. പ്രേമം ഇവിടെ കാട്ടുപൂക്കൾപോലെ സ്വതന്ത്രമായി വളരുന്നു.

പട്ടുവസ്ത്രങ്ങളണിഞ്ഞ പെൺകിടാങ്ങൾ പൂക്കളും കനികളും കുമ്പാരമാക്കിവെച്ച താലങ്ങൾ തലയിലേററി, സായാഹ്നത്തിൽ ദേവാർച്ചനക്കു് അമ്പലത്തിലേക്കു പോകുന്ന കാഴ്ച അവരുടെ കരളിനെ കോരിത്തരിപ്പിച്ചു—ആ ഘോഷയാത്രയുടെ നിറപ്പകിട്ടുകണ്ടു് അവർ അന്തംവിട്ടു നിന്നുപോയി. ഹോളിവുഡ്ഡിലെ ഒരു സിനിമാഡയറക്ടർക്കും അങ്ങനത്തെ ഒരു രംഗം നിർമ്മിക്കാൻ സാദ്ധ്യമല്ല. രാത്രിയിൽ, ഗ്യാമലിൻവാദ്യത്തിന്റെ അലകൾ ഗ്രാമങ്ങളെ സ്വപ്നലോകത്തിലേയ്ക്കുണർത്തി. അവരുടെ ആചാരങ്ങൾകണ്ടു പാശ്ചാത്യ അതിഥികൾ അത്ഭുതപ്പെട്ടു. മരിച്ചാൽ ശവത്തെ ഒരു പെട്ടിക്കുള്ളിലാക്കി, ശവദാഹം കഴിയുന്നതുവരെ പാട്ടും കൂത്തും സദ്യയും മദിരോത്സവവുമായി ആഹ്ലാദിക്കുന്ന ഒരു ജനത ബാലിയിലല്ലാതെ മറെറവിടെയുണ്ടു്?

ഒരിക്കൽ ബാലി സന്ദർശിച്ചുപോയവർ പിന്നേയും വരാൻ കൊതിച്ചു. അവർ മററുള്ളവക്കു പ്രചോദനം നൽകി. പാശ്ചാത്യ നാഗരികതയുടെ തന്ത്രങ്ങളും നിയമങ്ങളും ബാലിയിലേക്കു സംക്രമിപ്പിച്ചാൽ ബാലിയുടെ ആകർഷകത്വം ക്രമേണ അസ്തമിച്ചുതുടങ്ങുമെന്നു നല്ലപോലെ മനസ്സിലാക്കിയ ഡച്ചുകാർ, ദ്വീപിനെ അതിന്റെ സകല മൗലികശുദ്ധികളോടുംകൂടിത്തന്നെ സംരക്ഷിച്ചുപോന്നു.

## അഗ്നിപർവ്വതങ്ങൾ, അന്നും ഇന്നും

1930–ലെ കണക്കുപ്രകാരം, 11,01,029 ജനങ്ങൾ ഈ ദ്വീപിൽ പാർത്തുവരുന്നുണ്ടു്.

ബാലിദ്വീപിന്റെ പടം ഒന്നു നോക്കൂ—തലപോയൊരു കോഴിക്കുഞ്ഞിനെ വരച്ചുവെച്ചപോലെ തോന്നുന്നില്ലേ?—കോഴിയങ്കവിനോദങ്ങളുടെ നാടാണ് ബാലി—അതുകൊണ്ടു് ആ പടത്തിന്നു് ഒരു കുക്കുടച്ഛായ വന്നുപോയതിൽ അത്ഭുതമില്ല.

പച്ചനെൽപ്പാടങ്ങളുടെ ഞൊറികളും, പച്ചക്കാടുകളുടെ തൊങ്ങലുകളും, തടാകങ്ങളുടെ കിന്നരികളും ചാർത്തിനില്ക്കുന്ന ബാലിദ്വീപ് അഗ്നിപർവ്വതങ്ങളുടെ പഴയൊരു കളരിയാണ്. ഈ മലകളിൽ ഏററവും പൊക്കംകൂടിയതു്—അക്കാരണത്താൽത്തന്നെ ബാലിക്കാർ ദിവ്യത്വം കല്പിച്ചു് ആരാധിച്ചുപോരുന്നതും—10,560 അടി ഉയരമുള്ള 'അഗുംഗ്'മലയാണ്.

കെട്ടടങ്ങിക്കഴിഞ്ഞിട്ടില്ലാത്ത അഗ്നിപർവ്വതങ്ങളിൽ മുമ്പനാണ് ഉത്തരബാലിയിലെ 'ബത്തൂർ.' (പൊക്കം 5,633 അടി). 1917–ൽ ബത്തൂർ ഒന്നിളകിപ്പൊട്ടുകയും, 1,400 പേർക്കു ജീവഹാനി വരുത്തുകയു

മുണ്ടായി. കൂടാതെ, 65,000 വീടുകളും 2,500 ക്ഷേത്രങ്ങളും അന്ന് ബത്തൂർ വമിച്ച ലാവാപ്രവാഹത്തിൽ അന്തർദ്ധാനംചെയ്തുപോയത്രെ. 1926-ലും ബത്തൂർ ഒന്ന ക്ഷോഭിക്കയുണ്ടായി. അന്ന് ആപത്തൊന്നുമുണ്ടായില്ല—ഒരു കിഴവിത്തള്ള മാത്രമേ മരിച്ചുള്ളു. ലാവാപ്രവാഹത്തിൽ പെട്ടിട്ടല്ല, ലാവാപ്രവാഹം കണ്ട ഭയംകൊണ്ടാണത്രെ ആ തള്ളയ്ക്കു മരണം സംഭവിച്ചതു്.

ബത്തൂറിൻെറ ഉപരിതലത്തിലെ പിളർപ്പുകളിലൂടെ അതിൻെറ ഉദരത്തിലേക്കൊഴുകിച്ചെല്ലുന്ന മഴവെള്ളം ചുട്ടുപഴുത്ത ലാവയിൽത്തട്ടി ഉടൻ നീരാവിയായിമാറി മേല്പോട്ടുതന്നെ പുകപോലെ പൊങ്ങിവരുന്നതു് കൗതുകകരമായൊരു കാഴ്ചയാണു്.

പല പഴയ അഗ്നിപർവ്വതങ്ങളുടേയും മുഖദ്വാരങ്ങൾ നൂററാണ്ടുകളിലെ മഴവെള്ളം കെട്ടിനിന്നു മനോഹരമായ തെളിനീർത്തടാകങ്ങളായി മാറിയിരിക്കയാണു്. ബത്തൂർതടാകവും അങ്ങനെയുണ്ടായതാണു്.

## ബാലി, അണിയറയിൽ

ബാലിയുടെ പൗരാണികസംസ്കാരകാലത്തിൻെറ ദൈർഘ്യവുമായി താരതമ്യപ്പെടുത്തിയാൽ ജാവയുടെ സ്വാധീനശക്തി ബാലിയിൽ കടന്നുകൂടിയതു് ഇന്നലെ മാത്രമാണെന്നു മനസ്സിലാകും. ഐതിഹ്യപ്രകാരം എറുലങ്കൻെറ കാലത്താണു് ജാവ ആദ്യമായി ബാലിയുമായി ബന്ധപ്പെട്ടതു്. അക്കാലത്തു് ബാലി തികച്ചും ഒരു സ്വതന്ത്രരാഷ്ട്രമായിരുന്നു.

1284-ൽ ജാവയിലെ സിംഗസാരിവംശത്തിലെ ഏററവും ഒടുവിലത്തെ രാജാവായിരുന്ന കാർത്തനാഗരൻ ബാലിയെ കീഴടക്കി. ബാലിയുടെ ഈ പരാധീനത കുറച്ചുകാലത്തേയ്ക്കുമാത്രമായിരുന്നു. ബാലി വീണ്ടും സ്വതന്ത്രമായി. ഈ സ്വാതന്ത്ര്യം, 1343-വരെ നിലനിന്നു. അക്കൊല്ലം, എന്മുഗജമദൻ എന്ന ജാവയിലെ പരാക്രമശാലിയായ സേനാനായകൻ, സുസംഘടിതമായ ഒരു വലിയ സേനയുമായി വന്നു ബാലിയെ ആക്രമിച്ചുകീഴടക്കി—അന്നുമുതൽക്കു ബാലിയിൽ മുജാപ്പാഹിട്ടിൻെറ സാംസ്കാരികസ്വാധീനത അങ്ങുമിങ്ങും ചില മുദ്രകൾ ചാർത്തിത്തുടങ്ങി. 'പുരി'(രാജധാനി)കൾ ജാവാമാതൃകയിൽ ഉണ്ടായിത്തുടങ്ങിയതു് ഈ കാലഘട്ടത്തിലാണു്. ക്ളുംഗ്കുങ്ങിന്നു സമീപമുള്ള ഗൽഗലലിലെ പഴയപുരി ഇതിന്നൊരു ദൃഷ്ടാന്തമാണു്.

1597-ൽ ഹോളണ്ടുകാരനായ വാൻഹ്യൂട്ടൻെറ നേതൃത്വത്തിലുള്ള ചെറിയൊരു നാവികസംഘം ബാലിദ്വീപിലിറങ്ങിയകഥ മുമ്പേ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ദ്വീപിന്നു് ഹോളണ്ടുമായുണ്ടായ പ്രഥമസമ്പർക്കമായിരുന്നു അതു്. പിന്നേയും, മൂന്നു ശതാബ്ദത്തോളംകാലം ബാലി പഴയമട്ടിൽ അങ്ങനെ നാട്ടുരാജാക്കന്മാരുടേയും ഇടപ്രഭുക്കന്മാരുടേയും വാഴ്ചയിൽ, ബാഹ്യലോകത്തിൻെറ ദൃഷ്ടിയിൽനിന്നകന്നു നിലനിന്നുപോന്നു.

1906-ൽ ഡച്ചുകാർ ആയുധബലംകൊണ്ടു ദക്ഷിണബാലിയെ

ഹിംസിച്ചു കീഴടക്കിയതുമുതൽക്കാണ് ബാലിയുടെ ആധുനികചരിത്രം ആരംഭിക്കുന്നതു്.

ഇരുപതാംനൂററാണ്ടിന്റെ ആരംഭംവരെ ബാലി ബാഹ്യലോകത്തിന്റെ ശ്രദ്ധയിൽപ്പെടാതെകിടന്നതിന്റെ കാരണം, അക്കാലത്തെ കപ്പലുകൾക്കു ബാലിദ്വീപിൽ അടുക്കുവാൻ സൗകര്യം കിട്ടാതെപോയതുകൊണ്ടാണ്. ബാലിക്കു ചുററുപാടും കിടക്കുന്ന സമുദ്രക്കര, പവിഴപ്പുററുകളും, വേലിയുടെ ഏററിറക്കങ്ങളുളവാക്കുന്ന ശക്തിയേറിയ ചുഴികളും നിറഞ്ഞ ആപൽസന്ധികളാണ്. പവിഴപ്പുററുഭിത്തികളില്ലാത്ത ഇടങ്ങളിൽ ചെങ്കുത്തായ പാറക്കുന്നുകൾ സമുദ്രത്തിലേയ്ക്കിറങ്ങിനില്ക്കുന്നു. ദൂരെ പുറംകടലിൽ നങ്കൂരമിട്ടു നോക്കിനില്ക്കാനേ കപ്പലുകൾക്കു കഴിഞ്ഞിരുന്നുള്ളു.



മൂന്നാമദ്ധ്യായം

# ജാവയിൽനിന്നു ബാലിയിലേക്ക്

ജാവാദ്വീപിൻെറ ഏററവും കിഴക്കെഅററത്തു് ബാലികടലിടുക്കിനോടു തൊട്ടുകിടക്കുന്ന ഒരു ചെറിയ തുറമുഖപട്ടണമാണു് ബഞ്ഞ്വാംഗി—ഞാൻ ജാവായിൽനിന്നു ബാലിദ്വീപിലേക്കു പോകാൻ ഈ മാർഗ്ഗമാണു് സ്വീകരിച്ചിരുന്നതു്. സൂരബായമുതൽ ബഞ്ഞ്വാംഗിവരെ തീവണ്ടിയുണ്ടു്. ബഞ്ഞ്വാംഗിയുടെ കരയിൽനിന്നു നോക്കിയാൽ കിഴക്കു ബാലിദ്വീപു് കാണാം. ഇവിടെ കടലിടുക്കിന്നു് ഒന്നരമൈൽ വിസ്താരമുണ്ടു്. പളുങ്കുപോലത്തെ വെള്ളം. അത്യഗാധമായ കയം.

ബഞ്ഞ്വാംഗിയിൽനിന്നു ബാലിദ്വീപിലേക്കു ഞായറാഴ്ചയൊഴികെ എല്ലാദിവസവും രാവിലെ ഒരു വലിയ കടത്തുബോട്ടു പുറപ്പെടുന്നുണ്ടു്. ഞാൻ ബഞ്ഞ്വാംഗിയിലെത്തിച്ചേർന്നതു് നിർഭാഗ്യവശാൽ ഒരു ശനിയാഴ്ച ഉച്ചയ്ക്കാണു്. അന്നത്തെ ബാലിബോട്ടു പോയ്ക്കഴിഞ്ഞിരുന്നു. പിറേറന്നു ഞായറാഴ്ച കടത്തുബോട്ടിന്നു മുടക്കവും. അങ്ങനെ ഒന്നരദിവസം എനിക്കു ബഞ്ഞ്വാംഗിയിൽ തങ്ങിനില്ക്കേണ്ടതായിവന്നു.

ഞാൻ റെയിൽവേസ്റ്റേഷനടുത്തുള്ള ഒരു ചീനന്റെ ഹോട്ടലിൽ താമസമാക്കി.

ബഞ്ഞ്വാംഗിയുടെ പിൻവശത്തു പരുത്തമലകൾ തലങ്ങും വിലങ്ങുമായിക്കിടക്കുന്നു. അവയിൽ ഔദ്യോഗികമായ അവധിയെടുത്തു് അടങ്ങിയിരിക്കുന്ന അഗ്നിപർവ്വതങ്ങളുമുണ്ടു്. ആ അഗ്നിപർവ്വതങ്ങളിലൊന്നായ 'റാവൂങ്'' ക്ഷോഭിക്കാനുള്ള സൂചനകളോടെ ചുടുവായു വമിക്കാൻ തുടങ്ങിയിരുന്നു. റാവൂങിൻെറ ഉഷ്ണനിശ്വാസത്തിൽ ബഞ്ഞ്വാംഗിയിലെ അന്തരീക്ഷം മുഴുവനും നീറിക്കൊണ്ടിരുന്നു. പകൽ ചൂടുപൊറുപ്പിക്കാൻ കഴിഞ്ഞിരുന്നില്ല.

ബഞ്ഞ്വാംഗിയിലും, രണ്ടുമൂന്നു മലബാർ മുസ്ലിമിങ്ങൾ പാർപ്പുറപ്പിച്ചിട്ടുണ്ടു്. അവർ 'റൂമാമാക്കാൻ' (ചോറ്റുകട) നടത്തുന്നവരാണു്. അവരിൽ കണ്ണൂർക്കാരനായ അബ്ദുൾഅസീസുമായി ഞാൻ പരിചയപ്പെട്ടു. അദ്ദേഹം ബഞ്ഞ്വാംഗിയിലെ ഒരു പഴയആൾ ആയതുകൊണ്ടു്, സ്ഥലം മുഴുവനും ഒന്നു ചുററിക്കാണാനും, ബാലിദ്വീപിനെപ്പററി ചില കാര്യങ്ങൾ ഗ്രഹിക്കാനും അദ്ദേഹത്തിൻെറ ഉപദേശങ്ങൾ എന്നെ വളരെ സഹായിച്ചു.

തിങ്കളാഴ്ച രാവിലെ 9 മണിക്കു ഞാൻ ബഞ്ഞ്വാംഗിയിലെ ബോട്ടുജെട്ടിയിലെ ഇമ്മിഗ്രേഷൻ ആഫീസ്സിൽ ഹാജർകൊടുത്തു.

ബാലിദ്വീപു് ഇൻഡൊനേഷ്യൻ റിപ്പബ്ളിക്കിലുൾപ്പെട്ട ഒരു പ്രദേശമാണെങ്കിലും, ജാവയിൽനിന്നു ബാലിയിലേയ്ക്കു പോകാൻ, ബാലിക്കാരല്ലാത്തവർക്കു്—ജാവക്കാർക്കുപോലും—പ്രത്യേകം പെർമിററ്

വേണം. ഈ നിയന്ത്രണത്തിന്റെ പിന്നിൽ ചില ഉദ്ദേശ്യങ്ങളുണ്ട്. ബാലിയിലെ ജനങ്ങൾ ഹിന്ദുക്കളാണ്. (ലോകത്തിൽ ഇന്ത്യയ്ക്കുപുറത്തു ഹിന്ദുക്കളുടേതായ ഒരു നാട്ട് ബാലിദ്വീപ് മാത്രമാണ്.) മുസ്ലിംരാജ്യമായ ഇൻഡൊനേഷ്യയിൽ ഇങ്ങനെയൊരു, തനി ഹിന്ദുപോക്കററ് നിലനിന്നുവരുന്നതു ഗവമ്മേണ്ടിന്നു് ഒരു വിഷമപ്രശ്നമായിരിക്കയാണ്. തങ്ങളുടേതായ ഒരുതരം പ്രാകൃതഹൈന്ദവമതത്തിൽ ഉറച്ചുനില്ക്കുന്ന ഒരു ജനതയാണു ബാലിയിലുള്ളതു്. അവരെ മതംമാററുക സാദ്ധ്യമല്ല. 45 വർഷത്തോളംകാലം ഇവിടം ഭരിച്ചിരുന്ന ഡച്ചുകാർ ബാലിക്കാരുടെ മതത്തേയും സാമുദായികാചാരങ്ങളേയും അങ്ങനെതന്നെ നിലനിത്താൻ അവരെ പ്രോത്സാഹിപ്പിക്കയാണു ചെയ്തതു്. വിദേശീയസന്ദർശകന്മാരെ ആകർഷിക്കാൻവേണ്ടിയാണ് ഡച്ചുകാർ തങ്ങളുടെ സാമ്രാജ്യത്തിലെ ഈ വിചിത്രദ്വീപിനെ ഇങ്ങനെ പഴമയുടേയും റൊമാൻസിൻേറയും ഒരു പ്രദർശനശാലയായി വെച്ചുപുലത്തിയിരുന്നതു്. ഇൻഡൊനേഷ്യ ഡച്ചുകാരിൽനിന്നു സ്വാതന്ത്ര്യംപ്രാപിച്ചപ്പോൾ, ബാലിജനത, മതംകൊണ്ടോ, ഭാഷകൊണ്ടോ, സാമൂഹ്യാചാരങ്ങൾകൊണ്ടോ മററു് ഇൻഡൊനേഷ്യക്കാരുമായി പൊരുത്തമില്ലാത്ത ഒരു പ്രത്യേകവിഭാഗമായി അവശേഷിച്ചു. ഇൻഡൊനേഷ്യയെ ഒരു ഇസ്ലാമികരാഷ്ട്രമായി പ്രഖ്യാപിക്കണമെന്നു പ്രക്ഷോഭംകൂട്ടുന്ന ദാരുൾ ഇസ്ലാംകക്ഷിക്കാരുടെ സ്വാധീനവലയത്തിലുള്ള ഒരു ഭരണകൂടമാണ് ഇന്നു് ഇൻഡൊനേഷ്യയിൽ അധികാരത്തിലിരിക്കുന്നതു്. പുറമെനിന്നു്—വിശേഷിച്ചും ഇന്ത്യയിൽനിന്നു്—ഹിന്ദുക്കളായവർ സന്ദർശകരായിട്ടുപോലും ബാലിയിൽ പ്രവേശിക്കുന്നതിനെ നിരോധിക്കുന്ന ഒരു നയമാണ് ഗവമ്മേണ്ടു് അംഗീകരിച്ചിരിക്കുന്നതെന്നു തോന്നുന്നു. സ്വതന്ത്രനായ ഒരെഴുത്തുകാരൻ എന്ന നിലയിലാണ് എനിക്കു ബാലിയിലേയ്ക്കു പ്രവേശനമനുവദിച്ചിരുന്നതു്. ഞാൻ ഒരു ഹിന്ദുവാണെന്ന വസ്തുതയും അധികൃതന്മാർ മനസ്സിലാക്കിയിരുന്നില്ല—കൂടാതെ ഇൻഡൊനേഷ്യൻ ഗവമ്മേണ്ടിന്റെ 'കെമന്ത്രിയാൻ പെനരംഗൻെറ' (ഇൻഫർമേഷൻ മന്ത്രികാര്യാലയം) പ്രത്യേകമായ ഒരു ശുപാർശക്കത്തും എന്റെ കൈയിൽ നല്ലൊരായുധമായി ഞാൻ കരുതിയിട്ടുണ്ടായിരുന്നു.

ഇമ്മിഗ്രേഷൻഉദ്യോഗസ്ഥന്മാർ എന്റെ പാസ്സ്പോർട്ടും, മററു രേഖകളും പരിശോധിച്ചു ബാലിദ്വീപിൽ പ്രവേശിക്കാൻ എനിക്കൊരു അനുമതിപത്രം തന്നു. അങ്ങനെ ഞാൻ ബാലിദ്വീപിനെ മനസ്സിൽ ധ്യാനിച്ചുകൊണ്ടു് കടത്തുബോട്ടിൽ കേറിയിരുന്നു.

കടത്തുബോട്ടിന്നു രണ്ടാംക്ലാസ്സ് ചാർജ്ജ് 20 റുപ്യയാണ്.* ബാലിയിലേയ്ക്കുള്ള രണ്ടാംക്ലാസ്സ് യാത്രക്കാരായി ബോട്ടിൽ പത്തിരുപതു പേരുണ്ടായിരുന്നു—കുറേ ചീനക്കാരും മൂന്നുനാലു യൂറോപ്യന്മാരും. അവരെല്ലാവരും ബാലിയിലേയ്ക്കു് ഉല്ലാസയാത്ര പോകുന്നവരാണ്.

---

* ഒരു ഇൻഡൊനേഷ്യൻ റുപ്യയുടെ വില (ഇന്നത്തെ നിരക്കിൽ) ഇന്ത്യൻകറൻസിയിൽ ഒമ്പതണയോളം വരും.

ബോട്ട് 9—45-ന്ന് ബഞ്ഞ്വാംഗി വിട്ടു. ഒരു ചെറിയ കായൽപോലെ ബഞ്ഞ്വാംഗിയുടെ ഉള്ളിലേയ്ക്കു തള്ളിനില്ക്കുന്ന ജലാശയത്തിൽനിന്നു ബോട്ടു തുറന്നസമുദ്രത്തിലേയ്ക്കു പ്രവേശിച്ചു. കുറച്ചുദൂരം ചെന്നപ്പോൾ ജാവയിലെ കുന്നുകളുടെ കടയ്ക്കലെ കൃഷിത്തോപ്പുകളുടെ കാഴ്ച പടിഞ്ഞാറുഭാഗത്തു കുറേശ്ശെ മങ്ങിത്തുടങ്ങി; 'ഉജ്ജാൻ,' 'റാവുങ്' എന്നീ അഗ്നിപർവ്വതങ്ങൾ പ്രഭാതവെയിലേററു പ്രസന്നതയോടെ പൊങ്ങിനില്ക്കുന്നുണ്ടായിരുന്നു. പരിസരങ്ങളിലെ പച്ചക്കാടുകളിൽ പററിനിന്നിരുന്ന പുകപോലത്തെ മഞ്ഞ് മാഞ്ഞുതുടങ്ങുന്നതും മനോഹരമായൊരു കാഴ്ചയായിരുന്നു.

തെളിഞ്ഞ നീരാഴിയിൽ താഴെ നിറപ്പകിട്ടുള്ള മത്സ്യങ്ങൾ നീന്തിക്കളിക്കുന്നതു വ്യക്തമായിക്കാണാം. ദൂരെ മീൻതോണികൾ കടലിൽ കറുത്ത രേഖാചിത്രങ്ങൾ നിർമ്മിക്കുന്നു.

അരമണിക്കൂറുകഴിഞ്ഞപ്പോൾ മുമ്പിൽ ബാലിദ്വീപിലെ ചെങ്കുത്തായ പാറക്കെട്ടുകൾ തെളിഞ്ഞുകാണാറായി—ആകർഷകമായൊരു കാഴ്ചയല്ലാ, ജലവിതാനത്തിൽനിന്നു കുത്തനെ പൊങ്ങിനില്ക്കുന്ന ആ കരിമ്പാറഭിത്തികൾ. ആ പാറക്കെട്ടുകളുടെ കീഴെ, ഒരു ചതുപ്പുനിലം കരയുടെ ഉള്ളിലേയ്ക്കു തള്ളിനില്ക്കുന്നു. നീർവഞ്ഞിപ്പടർപ്പുകൾകൊണ്ടു മൂടിക്കിടക്കുന്ന ആ പഴുതിനെ അഭിമുഖീകരിച്ചുകൊണ്ടാണു ബോട്ടു നീങ്ങുന്നതു്.

ബഞ്ഞ്വാംഗിയിൽനിന്നു പുറപ്പെട്ട് ഒരുമണിക്കൂർകൊണ്ടു ഞങ്ങൾ ബാലിദ്വീപിലെ കടപ്പുറത്തു ചെന്നുപററി. കേരളത്തിലെ കായലുകളിലെ ഏതോ ഒരു തുരുത്തിൽ ചെന്നുകേറിയതുപോലെയാണു തോന്നിയതു്. വെൺമണൽപ്പുറനുകളും തെങ്ങിൻതോപ്പുകളും ഓലമേഞ്ഞ കുടിലുകളും ചിതറിക്കിടക്കുന്ന ഒരു ഗ്രാമമൂല. പ്രകൃതികൊണ്ടു മാത്രമല്ല പേരുകൊണ്ടും ആ മൂല മലയാളത്തെ അനുസ്മരിപ്പിക്കുന്നു. 'കിളിമാന്തുക്ക്'—അതാണ് ആ ഗ്രാമത്തിൻെറ പേരു്.

പാസ്സ്പോർട്ട് പരിശോധന, കസ്റ്റംസ് പരിശോധന മുതലായ ചടങ്ങുകളെല്ലാം കിളിമാന്തുക്കിൽവെച്ചും നടന്നു. പെനരംഗൻെറ പ്രണയലേഖനം കൈയിലുള്ളതുകൊണ്ടു്, ഉദ്യോഗസ്ഥന്മാർ എന്നെ അധികമൊന്നും വിചാരണചെയ്തില്ല. അരമണിക്കൂറുകൊണ്ടു് എല്ലാം കഴിഞ്ഞു.

കിളിമാന്തുക്ക് ഒരു ചെറിയ മുക്കുവഗ്രാമമാണ്. കടത്തുബോട്ടിൻെറ താവളമായതുകൊണ്ടു് അവിടെ യാത്രക്കാരെ ഉദ്ദേശിച്ചു ചില ചായപ്പീടികകളും മുറുക്കാൻ സോഡക്കടകളും സ്ഥലംപിടിച്ചിട്ടുണ്ടു്.

ബാലിയിലെ പ്രധാന പട്ടണമായ ഡെൻപസാറിലേക്കുള്ള ബസ്സ് ഒരു മൂലയിൽ തയ്യാറായി നില്ക്കുന്നുണ്ടായിരുന്നു. ജാവായിൽനിന്നു വരുന്ന യാത്രക്കാരെ ഉദ്ദേശിച്ചുകൊണ്ടുമാത്രം ഏർപ്പെടുത്തിയ ഒരു ബസ്സ് സർവ്വീസാണിതു്.

ബസ്സ് 11—15-ന്ന് കിളിമാന്തുക്ക് വിട്ടു.

## വനഭ്രമികം

ബാലിദ്വീപിൻെറ പശ്ചിമഭാഗം വരണ്ട മേട്ടകളും പാറക്കുന്നുകളും, കാട്ടുമുൾപ്പടർപ്പുകൾകൊണ്ടു പൊതിഞ്ഞ നിലങ്ങളും ചിതറിക്കിടക്കുന്ന വിജനഭൂമിയാണ്. ഒഴുകുന്ന വെള്ളത്തിൻെറ അഭാവമാണ് ഇവിടം ജനവാസയോഗ്യമല്ലാതാക്കിത്തീർത്തതു്. ചെറുജാതി വ്യാഘ്രങ്ങളും, മാനുകളും, കാട്ടുപന്നികളും, കാട്ടുകോഴികളും, കൂററൻഗൗളികളും മററുമാണ് ഈ വരണ്ട കാട്ടുകളെ അധിവസിക്കുന്നതു്.

ബാലിക്കാർ ഇപ്രദേശത്തെ 'പുലാക്കി' എന്നാണു വിളിച്ചുവരുന്നതു്. കൃഷിസമൃദ്ധവും ജനനിബിഡവുമായ ബാലിയിലെ ഇതരപ്രദേശങ്ങളെ അപേക്ഷിച്ചു വെറും മരുഭൂമിപോലെയോ ശവപ്പറമ്പുപോലെയോ കിടക്കുന്ന പുലാക്കി, ഭയജനകമായൊരു ഗൂഢാത്മകതയാണു സന്ദർശകരിലുളവാക്കുന്നതു്.

പുലാക്കിയിൽ ഒരു പ്രാചീനനഗരം ഒളിഞ്ഞുകിടക്കുന്നുണ്ടെന്നും, ബാലിക്കാരുടെ പഴയതറവാട്ട് പുലാക്കിയിലായിരുന്നുവെന്നും അവർ ഇന്നും, വിശ്വസിച്ചുവരുന്നുണ്ടു്. അതിനെക്കുറിച്ച് അവക്ക് ഒരു കഥയും പറയാനുണ്ടു്. ഇതാണ് കഥ:—

പണ്ടു ജാവയിലെ ഗൽഗൽനഗരത്തിൽ വാഹുരാഹു എന്ന പേരായ ഒരു മഹാബ്രാഹ്മണനുണ്ടായിരുന്നു. ഗൽഗൽരാജാവ് ഈ ബ്രാഹ്മണൻെറ പുത്രിയിൽ അനുരക്തനായിത്തീൎന്നു. എന്നാൽ, രാജാവ് ജാതിയിൽ താഴ്ന്നവനായതുകൊണ്ടു പുത്രിയെ രാജാവിന്നു വിവാഹംചെയ്തുകൊടുക്കാൻ വാഹുരാഹു സമ്മതിച്ചില്ല. രാജകോപത്തിൽനിന്നു രക്ഷപ്പെടാൻ വാഹുരാഹു മകളെയും കൂട്ടി പുലാക്കിയിലേക്കു പലായനംചെയ്തു. തങ്ങളെ പിന്തുടൎന്നെത്തിയ രാജാവിൽനിന്നും ഭടന്മാരിൽനിന്നും ഒഴിഞ്ഞുമാറാൻവേണ്ടി വാഹുരാഹു പുലാക്കിയിലെ നഗരം മുഴുവനും മന്ത്രശക്തികൊണ്ടു് അദൃശ്യമാക്കിക്കളഞ്ഞു. മനുഷ്യദൃഷ്ടിക്കു ഗോചരമല്ലെങ്കിലും, ആ നഗരം ഇന്നും അവിടെ നിലകൊള്ളുന്നുണ്ടത്രെ.

പരിഷ്കൃതലോകത്തിൻെറ പരുക്കൻ സന്ദേശവും, യന്ത്രയുഗത്തിൻെറ പെട്രോൾഗന്ധവും പരത്തിക്കൊണ്ടു് ഞങ്ങളുടെ ബസ്സ്, പുലാക്കിയിലെ വനപാതകളിലൂടെ പാഞ്ഞുപൊയ്ക്കൊണ്ടിരിക്കെ, പൊക്കത്തിലുള്ള കരിമ്പാറക്കെട്ടുകളും പൊടിപുരണ്ട കൂററൻ മുൾപ്പടർപ്പുകളും സൃഷ്ടിക്കുന്ന അത്ഭുതചിത്രങ്ങളിലൂടെ, വാഹുരാഹുവും മകളും ഒളിച്ചിരിക്കുന്ന ആ മായാനഗരം മുന്നിൽ കാണുന്നപോലെ എനിക്കു തോന്നിപ്പോയി.

അങ്ങനെ വിജനമായ വനപാതകളിലൂടെ കുറേദൂരം സഞ്ചരിച്ചപ്പോൾ ചെറുഗ്രാമങ്ങൾ കണ്ടുതുടങ്ങി. ഗ്രാമങ്ങൾക്കു പിറകിൽ കാട്ടുകളാണ്. ജമ്പ്രാണ വനപ്രദേശങ്ങളിലൂടെയാണ് ഞങ്ങളിപ്പോൾ സഞ്ചരിക്കുന്നതു്.



ദക്ഷിണബാലിയിലെ തെങ്ങിൻതോപ്പുകൾ



പ്ലിയാത്താനിലെ പുതിയ ദേശക്ഷേത്രം
ഇതു നിർമ്മിച്ചതു് 1949–ലാണു്

## വനിതകൾ

ഗ്രാമപാതകളിൽ ബാലിപ്പെണ്ണുങ്ങളെ കുറേശ്ശെയായി കണ്ടുതുടങ്ങി. മാറുമറയ്ക്കാത്ത പെണ്ണുങ്ങൾ. അരയിൽനിന്നു നെരിയാണിവരെ തടിച്ച കള്ളിത്തുണി നീട്ടിയുടുത്തു്, തലമുടിക്കെട്ടിനെ പകുതി മറച്ചുകൊണ്ടു് വെള്ളത്തുണികൊണ്ടു ലഘുവായൊരു കെട്ടുംകെട്ടി നീണ്ടുനിവന്നു താളാത്മകതയോടെ നീങ്ങുന്ന തങ്കമേനികൾ. ഓലച്ചുരുളുകളും മരത്തോടകളുമാണു് അവർ കാതിൽ അണിഞ്ഞിരിക്കുന്നതു്. തലച്ചുമടെടുത്തു താളത്തിൽ മന്ദഗമനംചെയ്യുന്ന ആ സുന്ദരാംഗികളെ കാണുമ്പോൾ, വടക്കേമലബാറിൽ ഇന്നും കണ്ടുവരുന്ന ചുമട്ടുകാരിപ്പെണ്ണുങ്ങളെ ഓർത്തുപോകും. ബാലിസ്ത്രീകളുടെ നിറവും മുഖച്ഛായയും പൊതുവെ ഏതാണ്ടു് വടക്കേമലയാളക്കാരികളുടേതുപോലെയാണു്.

കടകളിൽ കച്ചവടത്തിന്നിരിക്കുന്നതും പെണ്ണുങ്ങളാണു്.

വഴിക്കൊരിടത്തുനിന്നു പച്ചക്കറിക്കൊട്ട തലയിലേററിയ ഒരു തരുണി ബസ്സു് കൈകാട്ടിനിത്തി, കയറിക്കൂടി. കുറച്ചുദൂരംചെന്നപ്പോൾ കോഴിക്കൂട കൈയിൽ തൂക്കിക്കൊണ്ടു് ഒരു കിഴവനും ബസ്സിലേക്കു് ഇഴഞ്ഞുകേറി—ആ കൂട്ടിൽ അടച്ചിരിക്കുന്നതു് ഒരു പോർക്കോഴിയെയാണു്.

ബസ്സു് ഒരു ഗ്രാമത്തിൽ ചെന്നുനിന്നു. ഡ്രൈവരും കണ്ടക്ടരും പതിവായി, ലഘുഭക്ഷണം കഴിക്കുന്ന താവളമാണതു്. യാത്രക്കാർക്കും വേണമെങ്കിൽ അവിടെയിറങ്ങി വല്ലതും കഴിക്കാം.

ബസ്സിൽവെച്ചു് എന്റെ ചങ്ങാതിമാരായിത്തീന്ന രണ്ടു ചീനക്കാരും ഞാനും അവിടെയിറങ്ങി. ഡ്രൈവരും കണ്ടക്ടരും നിരത്തിന്നടുത്തുള്ള ഒരു പീടികക്കുടിലിലേയ്ക്കു കയറിപ്പോയി—ഒരു "കള്ളുകുടി" യാണു് അതെന്നു ഞങ്ങൾക്കു മനസ്സിലായി.

ഇളന്നീർവേണോ എന്നന്വേഷിച്ചുകൊണ്ടു് ഒരു പയ്യൻ ഞങ്ങളുടെ അരുകിലേയ്ക്കുവന്നു. ഇളന്നീർ കുടിച്ചുകളയാം എന്നു ചീനക്കാർപറഞ്ഞു. പയ്യൻ ഞങ്ങളെ അടുത്തുള്ള ഒരു ഓലപ്പുരയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി.

ഇളന്നീർപറിച്ചു് കൊണ്ടുനടന്നു വില്ക്കുന്ന ഏപ്പാടു് ഇവിടെയില്ല. ആവശ്യക്കാർക്കു് അപ്പപ്പോൾ തെങ്ങിൽനിന്നു പറിച്ചു താഴെയിട്ടുകൊടുക്കും.

മുളവേലിയും മുള്ളുവാതിലും കടന്നു് ആ പറമ്പിൽ പ്രവേശിച്ചപ്പോൾ, കേരളക്കരയിൽനിന്നു നാലായിരംമൈൽ അകലെക്കിടക്കുന്ന ഒരു ദ്വീപിലാണു് ഞാൻ നില്ക്കുന്നതെന്നു് എനിക്കു വിശ്വസിക്കുവാൻ കഴിഞ്ഞില്ല. വാഴയും, ചേമ്പും, കുമ്പളവും, കപ്പയും സമൃദ്ധമായി നട്ടുപിടിപ്പിച്ച ഒരു പറമ്പു്. പപ്പായമരങ്ങളും വളന്നുനില്ക്കുന്നുണ്ടു്—കുറേ തെങ്ങുകളും.

ഓലമേഞ്ഞ സാമാന്യം വലിയൊരു പുര. മുൻവശത്തു് മുററം. മുററത്തിന്റെ ഒരു കോണിൽ തുറസ്സായ ഒരടുക്കളയും, അടുക്കളയോടുതൊട്ടു് ഒരു ഉരൽപ്പുരയുമുണ്ടു്. മുററത്തിന്റെ വേറൊരുകോണിൽ ഒരു

കളപ്പുരയുണ്ട്—കളപ്പുര മാററിമേയുകയാണ്. മുറിക്കാലുറയിട്ട ഒരുത്തൻ, കളപ്പുരയുടെ മോന്തായത്തു് നാരും കടിച്ചുപിടിച്ചു കുത്തിയിരിക്കുന്നു. മറെറാരുത്തൻ താഴെനിന്നു് ഓല എറിഞ്ഞുകൊടുക്കുന്നു. ഓല മെടഞ്ഞതല്ല. മെടയാത്ത ഓല അങ്ങനെത്തന്നെ പല അട്ടിയിൽ കെട്ടിപ്പിടിപ്പിക്കയാണു് ചെയ്യുന്നതു്.

ഞാൻ ബാലിക്കാരുടെ പുരകെട്ടനോക്കി കുറച്ചുനേരം നിന്നു. അപ്പോഴേയ്ക്കും കൈയിൽ മൂന്നുനാലു് ഇളന്നീരും തൂക്കിക്കൊണ്ടു പയ്യനും വന്നുചേർന്നു. ഞങ്ങൾ ആ കളപ്പുരയുടെ കോലായിൽ ഇരുന്നു് ഇളന്നീർ കുടിച്ചു.

അട്ടക്കളയിൽ പെണ്ണുങ്ങൾ നെല്ലുകുത്തുകയാണു്. ഉരലും ഉലക്കയും, നെല്ലുകുത്തുന്ന രീതിയുമെല്ലാം കേരളത്തിൽ കാണുന്നപോലെത്തന്നെയാണു്. താളത്തിലുള്ള ആ മെയ്യുകുനിക്കലും തലചെരിക്കലും ചുവട്ടമാററലും നേരിയ മൂളലും എല്ലാമുണ്ട്. തലശ്ശേരിയിലേയോ കണ്ണൂരിലേയോ ഉൾനാട്ടുകളിലെ അട്ടക്കളയിൽനിന്നു് ഒരു നാണിയോ ചീരുവോ നെല്ലുകുത്തുകയാണു് എന്നേ തോന്നൂ.

ബസ്സ് ഞങ്ങളെ വിളിക്കാൻ ഹോറൺമുഴക്കി. പയ്യന്നു് ഇളന്നീരിന്നു് ഒരു റുപ്യയും കൊടുത്തു് ഞങ്ങൾ ബസ്സിലേക്കു പാഞ്ഞുകേറി.

12—45നു് ഞങ്ങൾ 'നെഗിരി'പട്ടണത്തിലെത്തി. ജമ്പ്രാണ ജില്ലയുടെ തലസ്ഥാനമാണു് നെഗിരി. സാമാന്യം വലിയൊരു പട്ടണം. ബസ്സ്റ്റാൻഡിന്നടുത്തുതന്നെ ചോററുകടകളും പലഹാരക്കടകളുമുണ്ട്. തുറന്നസ്ഥലത്തുവെച്ചാണു് വില്പന. വില്പനക്കാർ മുഴവനും, തലക്കെട്ടു കെട്ടിയ പെണ്ണുങ്ങളാണു്.

ചീനസ്നേഹിതന്മാരും ഞാനും, തെരുവരികിലെ ഒരു സ്റ്റാളിലേയ്ക്കുകേറി. ഞങ്ങൾ സ്റ്റാളിൻെറ മുററത്തിട്ടിരുന്ന ഒരു ബഞ്ചിൽ സ്ഥലം പിടിച്ചു; 'മാക്കാൻ' (ഭക്ഷണം) ഓർഡർ ചെയ്തു.

ഭക്ഷണപദാർത്ഥങ്ങൾ പാകംചെയ്തുവെച്ച ചട്ടികലങ്ങൾക്കരികെ ഒരു പ്രൗഢ തലക്കെട്ടുംകെട്ടി കുന്തിച്ചിരിക്കുന്നുണ്ടായിരുന്നു. അവൾ അവിടെനിന്നെഴുന്നേററു്, ഒരു വാഴയില കൈയിലെടുത്തു ഞങ്ങളുടെ മുമ്പിൽവെച്ച്, ആ ഇലയിൽ ഞങ്ങൾക്കു ചോറും കറികളും വിളമ്പിത്തന്നു. മുളപ്പിച്ച ചെറുപയർ മത്സ്യവുംചേർത്തുവേവിച്ച ഉപ്പേരി, മുളകുചേർത്തു പുഴുങ്ങിയ ചെമ്മീൻ, ഒരു കോലിൽക്കുത്തി വെളിച്ചെണ്ണയിൽ വറുത്തെടുത്ത കോഴിക്കരൾ (ഇതിന്നു 'സാത്തേ' എന്നാണു് പേരു്), 'സാംബാൽ' (മുളകുചമ്മന്തി) ഇവയെല്ലാമാണു് പദാർത്ഥങ്ങൾ. ഒരാൾക്കു രണ്ടരറുപ്യവീതം ചാർജ്ജ്വന്നു. പണം ചീനച്ചങ്ങാതികൾ കൊടുത്തു.

ഭക്ഷണംകഴിഞ്ഞു ഞങ്ങൾ ആ സ്റ്റാളുകളിലെല്ലാം ഒന്നു ചുററിനടന്നു. ബാലിവനിതകൾ പഴങ്ങൾ വില്ക്കുന്നു. ബാലിയിലെ 'സാള'പ്പഴങ്ങൾ കേൾവികേട്ടതാണു്. തവിട്ടനിറത്തിൽ പുറമെ പതിഞ്ഞ മുള്ളുകളോട്ടുകൂടിയ ഒരുജാതി പഴമാണു് സാള. ഞാൻ രുചിനോക്കാൻ രണ്ടുമൂന്നു പഴങ്ങൾവാങ്ങി. അവയ്ക്കു സപ്പോട്ടപ്പഴത്തിൻെറ സ്വാദുണ്ടായിരുന്നു.

## കടൽക്കരയിലൂടെ

2 മണിക്കു ഞങ്ങൾ മെഞ്ഞായാഗ്രാമത്തിലെത്തി. മെഞ്ഞായവിട്ടപ്പോൾ സമുദ്രം അടുത്തു കണ്ടുതുടങ്ങി. ബാലിയുടെ തെക്കുഭാഗത്തെ കടലാണ്, സമുദ്രനീലിമയിലൂടെ, ദൂരെ ജാവാമലകളുടെ കടുന്നീലിമയും, മുകളിൽ ആകാശത്തിൻെറ ഇളന്നീലിമയും ഇടകലൎന്ന വിദൂരദൃശ്യം വിസ്മയാവഹമായൊരു വൎണ്ണപ്പൊലിമ കാഴ്ചവെയ്ക്കുന്നുണ്ടായിരുന്നു.

3 മണിക്കു ഞങ്ങൾ സോക്കിയിലെത്തി. സോക്കിയിൽ സമുദ്രം വളരെ സമീപത്താണ്. സമുദ്രക്കരയിൽ കുന്നുകൾ തലങ്ങുംവിലങ്ങും കിടക്കുന്നു. ആ കുന്നുകൾ മുഴുവനും കൃഷിനിലങ്ങളാക്കിയിരിക്കയാണ്. തട്ടുതട്ടായിക്കിടക്കുന്ന നെൽപ്പാടങ്ങൾ. വെള്ളംകെട്ടിനിൎത്തിയ ഈ നെൽപ്പാടങ്ങൾക്കു 'സാവ'കൾ എന്നാണു പേര്. സമുദ്രത്തിൻെറ അടുത്തുവരെ ഈ സാവകൾ ഇറങ്ങിച്ചെല്ലുന്നുണ്ട്. കലാബോധത്തോടെ ചെത്തിയെടുത്തതും, കെട്ടിയുയൎത്തിയതുമായ വരമ്പുകളുടെ പരമ്പര. ആ തട്ടുകളിൽ മഴവെള്ളം കെട്ടിനിർത്തിയിരിക്കയാണ്. പനയോലത്തൊപ്പി ധരിച്ച കിഴവന്മാരും, അർദ്ധനഗ്നകളായ മുത്തശ്ശിമാരും വയലിൽ കുനിഞ്ഞുനിന്നു വേലചെയ്യുന്നു.

ഇടയ്ക്കിടെ ഗ്രാമങ്ങൾ പ്രത്യക്ഷപ്പെടുന്നു. ഇവിടെ എല്ലാത്തരം മൃഗങ്ങളേയും ഇവർ വളൎത്തിവരുന്നുണ്ട്. പശു, ആട്, പോത്ത്, പന്നി മുതലായ മൃഗങ്ങൾ ധാരാളമുണ്ട്. ചെത്തലപ്പൂട്ടികളും കോഴികളും എല്ലാ വീടുകളുടേയും മുററത്തു സ്ഥാനംപിടിച്ചിട്ടുണ്ട്.

## കേരളവിലാസം

കേരളത്തിൽ കണ്ടുവരുന്ന സകല സസ്യവർഗ്ഗങ്ങളും ഇവിടെയുണ്ട്. വേലിക്കരികിൽ, ചെമ്പരുത്തി, കടലാവണക്ക്, ആടലോടകം മുതലായ പട്ടച്ചെടികൾ വളൎന്നുനില്ക്കുന്നു. കാട്ടുചമ്പകമരങ്ങളും, കള്ളിപ്പാലകളും, നരച്ചുമുരടിച്ച കവരങ്ങൾ ആകാശത്തിലേക്കു ചിതറിക്കൊണ്ട് ഒററയായും കൂട്ടമായും ആ പറമ്പുകളിൽ പുലരുന്നുണ്ട്. തേക്കും, പുളിയും, പിലാവും, കടച്ചക്കമരവും, ആത്തച്ചക്കമരവും, വൈരപ്പുളിയും എല്ലാ പറമ്പുകളിലും കാണാം. പറമ്പുകൾ മുളവേലികൊണ്ട് അതിരുതിരിച്ച് വളച്ചുകെട്ടിയിരിക്കും.

ഒരു വേലിയിൽ ഒരു വണ്ണാത്തിപ്പുള്ള് പറന്നുവീണതു കണ്ടപ്പോൾ എനിക്ക് ആശാൻെറ കവിതയിലെ ആ രണ്ടു വരികൾ ഉറക്കെ പാടണമെന്നു തോന്നിപ്പോയി:

"പുറവേലിതൻെറ പടപ്പിലപ്പോൾ
ചെറുവണ്ണാത്തിപ്പുള്ളുണൎന്നു പാടി."

നിറംമങ്ങിയ പഴയ ബാലിക്ഷേത്രങ്ങൾ പറമ്പുകളിലെ സസ്യസാന്ദ്രതയിൽനിന്ന് എത്തിനോക്കുന്നു. പുരയുടെ അടുത്തു, വിസ്താരംകുറഞ്ഞ ഉയൎന്ന കൽത്തറകളിൽ തട്ടുതട്ടായ മേൽപ്പുരകളോടുകൂടിയ കുട്ടിപ്പുരകൾ കാണാം. ഇവ പിതൃക്കളുടെ ആസ്ഥാനമണ്ഡപങ്ങളത്രെ. പിതൃക്കളുടെ ആത്മാക്കൾക്കു വിശ്രമംകൊള്ളാൻവേണ്ടി നിൎമ്മിച്ചുവെച്ച നില

വിളക്കുകളുടെ ആകൃതിയിലുള്ള ഈ ഓലയമ്പലങ്ങൾക്കു 'മേരു'ക്കൾ എന്നാണു് പേരു്. തറകളും തട്ടുമാടങ്ങളുമടങ്ങിയ ഈ മേരുക്കൾ നില്ക്കുന്നസ്ഥലം, ഒരു ചെറിയ മതിൽകെട്ടി, വാസഗൃഹത്തിൽനിന്നും വേർതിരിച്ചു നിർത്തിയിരിക്കും.

വഴിക്കു ചില ചന്തകൾ കടന്നുപോന്നു. ചന്തയിൽ സ്ത്രീകളെയാണു് ധാരാളമായിക്കാണുന്നതു്. തലക്കെട്ടുകെട്ടിയ സ്ത്രീകൾ. പെണ്ണുങ്ങളുടെ തലക്കെട്ടുകൾ പല രീതിയിലുമാണു്. ഇതു് തോന്നിയപോലെ കെട്ടുന്നതല്ലെന്നും ഓരോ തലക്കെട്ടുരീതിക്കും ഓരോ അർത്ഥമുണ്ടെന്നും ബാലിയിലെ ആചാരങ്ങളുമായി നല്ല പരിചയമുള്ള എന്റെ ചീന സുഹൃത്തു പറഞ്ഞുതന്നു. തലക്കെട്ടിന്റെ പിറകിലെ അറ്റം തൂങ്ങിക്കിടക്കുന്നുണ്ടെങ്കിൽ അവൾ കന്യകയാണെന്നും,മടക്കിത്തിരുകിബന്ധിച്ചിട്ടുണ്ടെങ്കിൽ അവൾ സംബന്ധം കഴിഞ്ഞവളാണെന്നും മനസ്സിലാക്കിക്കൊള്ളണമത്രെ. അതായതു് തലക്കെട്ടിന്റെ അറ്റം എങ്ങനെ കിടക്കുന്നുവെന്നു സൂക്ഷിച്ചുനോക്കിയിട്ടുമാത്രം നിങ്ങളവരോടു ശൃംഗരിച്ചാൽ മതി എന്നർത്ഥം.

നമ്മുടെ പഴയ രവിവർമ്മചിത്രങ്ങളിലെ മലയാളിവനിതകളെപ്പോലെ മൂർദ്ധാവിൽ മുടികെട്ടിവെച്ച മങ്കമാരേയും ഞാൻ കാണുകയുണ്ടായി.

3—10നു് ഞങ്ങൾ 'അന്തോസാരി'ഗ്രാമത്തിലെത്തി. ഇവിടെനിന്നു് പാത, സമുദ്രക്കരവിട്ടു, നെൽവയൽത്തട്ടുകൾ നിറഞ്ഞ മേട്ടുകളുടെ കടസ്സുലൂടെ ഉൾനാട്ടിലേക്കുതിരിഞ്ഞു. കണ്ണെത്താവുന്നിടങ്ങളിലെല്ലാം നെല്ലിന്റെ പച്ചപ്പട്ടുവിരിച്ച ഗ്യാലറികളാണു്. ഒരുചാൺനിലംപോലും നനയ്ക്കാതേയും നടാതേയും വിട്ടിട്ടില്ല.

ബാലിയിലെ പ്രധാനതുറമുഖപട്ടണവും, ബാലിയുടെ തലസ്ഥാനവുമായ 'സിംഗരാജ'യിലേക്കുള്ള പാത അന്തേസാരിയിൽനിന്നാണു് തിരിഞ്ഞുപോകുന്നതു്.

അന്തേസാരിയിൽനിന്നു് ഒരു മണിക്കൂർ സഞ്ചരിച്ചു് 4—20നു് ഞങ്ങൾ 'തബനാൻ'നഗരത്തിലെത്തി. തബനാൻ സമീപിക്കുംതോറും ബാലിക്ഷേത്രങ്ങളുടെ കാഴ്ച പെരുകിക്കൊണ്ടിരുന്നു.

പറമ്പുകളുടെചുററും ഒരാൾപ്പൊക്കത്തിലുള്ള മൺമതിലുകൾ കാണാം. മതിലുകൾ മഴനനഞ്ഞു പൊതിന്നുപോകാതിരിപ്പാൻ അവയുടെമീതെ മെടഞ്ഞ ഓലകൾകൊണ്ടും വയ്ക്കോൽകൊണ്ടും പൊതിഞ്ഞു മൂടിയിരിക്കും. തിരുവിതാംകൂറിൽ കാണുന്ന കൈശാലകളുടെ തനിപ്പകർപ്പുകൾ തന്നെയാണിവ.

തബനാനിൽവെച്ചു്, അമ്പലത്തിലേക്കുപോകുന്ന ഒരു ഘോഷയാത്ര ഞങ്ങൾ കണ്ടു. മുമ്പിൽ വെൺകൊററക്കുടയും, തഴയും പിടിച്ചു് തരുണരും, പിന്നാലെ അപ്പവും പഴങ്ങളും പൂക്കളും നിറച്ച താലങ്ങൾ തലയിലേററി വരിവരിയായി നീങ്ങുന്ന തരുണികളുമടങ്ങിയ നിറപ്പകിട്ടുള്ളൊരു ഘോഷയാത്ര.

തബനാനിൽനിന്നു ഞങ്ങൾ പുതിയൊരു ബസ്സിലേക്കു മാറിക്കയറി. പിന്നെ ഒന്നരമണിക്കൂർ യാത്രചെയ്തു, അഞ്ചുരമണിക്കു ഡെൻപസാറിൽ എത്തിച്ചേർന്നു.

നാലാമദ്ധ്യായം

# ബാലിഹോട്ടലിൽ

ആൾത്തിരക്കുള്ള ഇടുങ്ങിയ തെരുവുകളുടെ മദ്ധ്യത്തിൽ സാമാന്യം വലിയൊരു മുററം. പഴയകാലത്തെ ക്ഷേത്രമുററംതന്നെയായിരിക്കണം അതു്—അവിടെയാണു ബസ്സ്റ്റാൻഡ്. ആ മുററത്തിൻെറ മുക്കിലും മൂലയിലുമുള്ള പൂമരങ്ങളുടേയും, ആൽമരത്തിൻേറയും ചുവട്ടിൽ വെളുത്ത തലക്കെട്ടോടുകൂടിയ ബാലിപ്പെണ്ണുങ്ങൾ പലഹാരങ്ങൾ വില്ക്കാനിരിക്കുന്നു. പന്നികളും നായ്ക്കളും കോഴികളും തെരുവിൽ അലഞ്ഞുനടക്കുന്നു. നിറപ്പകിട്ടുള്ള തുണിയും കുപ്പായവും ധരിച്ച തരുണികൾ അപ്പവും പഴവും പുഷ്പങ്ങളും നിറച്ച കൊട്ടകൾ തലയിലേററി അമ്പലത്തിലേയ്ക്കു നടകൊള്ളുന്നു. പരിസരങ്ങൾ വൃത്തികെട്ടവയാണെങ്കിലും ആ അമ്പലമുററങ്ങളിലും വൃക്ഷച്ചുവടുകളിലും വശ്യാത്മകമായൊരു പൗരാണികപരിമളം അലയടിച്ചുകൊണ്ടിരുന്നു. നാഗരികതചത്തിൻെറ നേത്രങ്ങൾപോലുള്ള ഇലക്ട്രിക്ക്ദീപങ്ങളുടെ പിറകിൽത്തന്നെ മാന്ത്രികവിശ്വാസങ്ങളുടെ മുദ്രകളും പതിച്ചുവെച്ചിരിക്കുന്നു. അതാ, ആ ബാലിഗൃഹത്തിൻെറ പടിക്കൽ മതിലിന്മേൽ തറച്ചുവെച്ചിരിക്കുന്ന ചത്ത കോഴിക്കുഞ്ഞിനെ നോക്കു. പകർച്ചവ്യാധിപിടിച്ച ചത്ത കോഴിക്കുഞ്ഞിൻെറ ശവമാണതു്. മനുഷ്യരുടേയും വീട്ടുജന്തുക്കളുടേയും എല്ലാവിധ രോഗങ്ങൾക്കും കാരണം ദുർദ്ദേവതകളും പിശാചുക്കളുമാണെന്നാണു് ഇവർ വിശ്വസിക്കുന്നതു്. 'പിശാചേ, ഇതാ ഈ കോഴിക്കുഞ്ഞിനെ ഭക്ഷിച്ചു തൃപ്തിപ്പെട്ടു പോ—പുരയ്ക്കകത്തേയ്ക്കു കേറിവരണ്ട' എന്നൊരു താക്കീതാണു് ആ മതിലിന്മേൽക്കാണുന്ന ശവമുദ്ര.

ഡെൻപസാർബസ്സ്റ്റാൻഡിൽനിന്നു ഞാൻ ഒരു 'ഡോക്കർ' (കുതിരവണ്ടി) പിടിച്ചു 'ബാലിഹോട്ടലി'ലേയ്ക്കു പുറപ്പെട്ടു. ബാലദ്വീപിൽ, പരിഷ്കൃതരീതിയിലുള്ള ഒരു ഹോട്ടൽ ഈ ബാലിഹോട്ടലാണു്. കെ. പി. എം. ഡച്ച്കപ്പൽക്കമ്പനിക്കാർ ബാലി സന്ദർശിക്കാൻവരുന്ന വിദേശീയരെ ഉദ്ദേശിച്ചു നടത്തിവരുന്ന ഗംഭീരമായൊരു ഹോട്ടലാണിതു്.

അമേരിക്കക്കാരായ സന്ദർശകരെക്കൊണ്ടു ഹോട്ടൽ നിറഞ്ഞുകഴിഞ്ഞിരുന്നു. എങ്കിലും രാത്രികഴിക്കാൻ എനിക്കൊരു മുറികിട്ടി. 24-ാം നമ്പർ മുറി. ഭക്ഷണമടക്കം ഒരുദിവസത്തേയ്ക്കു ചാർജ്ജ് 34 രൂപ്യയാണു്.

ബാലിഹോട്ടലിൽത്തന്നെ തുടർന്നു താമസിക്കണമെന്നു് എനിക്കുദ്ദേശ്യമില്ലായിരുന്നു. അമേരിക്കൻജീവിതമാണു് ആ ഹോട്ടലിൽ കളിയാടുന്നതു്. സ്വാതന്ത്ര്യവും, പലപ്പോഴും വികൃതവുമായ ഉല്ലാസങ്ങൾക്കുവേണ്ടി ബാലിദ്വീപിൽ വന്നുചേരുന്ന ഡോളർപ്രഭുക്കളുടെ കൂത്താട്ടങ്ങളാണു് ഇവിടെ നടക്കുന്നതു്. ബാലിഹോട്ടൽ മാത്രമല്ല, ഡെൻപസാർ

നഗരംതന്നെ അത്തരത്തിൽ അധഃപതിച്ചിരിക്കയാണ്. ശുദ്ധമായ ദേശീയജീവിതം ഇവിടെ സാദ്ധ്യമല്ലാതായിത്തീന്നിരിക്കുന്നു. അമേരിക്കൻഅതിഥികളെ ആകഷിക്കാനും പ്രീതിപ്പെടുത്താനുമുള്ള എല്ലാത്തരം അടവുകളുടേയും കളരിയാണ് ഡെൻപസാർ. മററുള്ളവക്കും ഇതൊരാപത്തായി മാറിയിരിക്കയാണ്. ഈ കൃത്രിമങ്ങളുടേയും വഞ്ചനകളുടേയും നാടകങ്ങൾ കാണാൻ വലിയനിരക്കിലുള്ള ചാർജ്ജുംകൊടുത്ത് ഇവിടെത്താമസിക്കുന്നതു വിഡ്ഢിത്തമാണെന്നു ഹോട്ടലിൽ ചെന്നുകയറിയ ഉടനെത്തന്നെ എനിക്കു മനസ്സിലായിക്കഴിഞ്ഞിരുന്നു. ഹോട്ടലിൽ ബാലിനൃത്തക്കാരികളെന്നുംപറഞ്ഞു ചുററിപ്പററി നടക്കുന്ന പെൺകിടാങ്ങൾ പോലും ശരിയായ ബാലിക്കാരികളല്ലെന്നും ജാവയിൽനിന്നും മഡ്യൂരാദ്വീപിൽനിന്നും വന്നുചേന്ന മോഹിനികളായ അർദ്ധവേശ്യകളാണെന്നും പിന്നീടെനിക്കറിയാൻ കഴിഞ്ഞു.

ഒരു ഹോട്ടലിൻെറ നിലയിൽ അങ്ങേഅററത്തെ സൗകയ്യങ്ങളോടുകൂടിയതാണ്, ബാലിഹോട്ടൽ. താമസം, ഭക്ഷണം ഈ രണ്ടുകായ്യങ്ങളിലും ഡച്ചുകാർ പ്രത്യേകം ശ്രദ്ധാലുക്കളാണ്. പാശ്ചാത്യനാഗരികത്വത്തിൻെറ നാനാസൗകയ്യങ്ങളോടുംകൂടി പൗരസ്ത്യനാടിൻെറ നിറവും പരിമളവും ഗാനാത്മകതയും പകത്തിക്കാണിക്കാൻ ഇവർ സമർത്ഥന്മാരാണ്.

ഡബിൾ ബെഡ്ഡോടുകൂടിയ വലിയൊരു കിടപ്പറ. ഷവർബ്ബാത്തിനും, ടബ്ബ്ബാത്തിനും സൗകയ്യമുള്ളതും ചൂടുതണ്ണീർക്കുഴൽ ഘടിപ്പിച്ചതുമായ ഒരു കുളിമുറി. ഉടുപ്പുമാററാനുള്ള ഒരു മുറി, ഇവയെല്ലാം അടങ്ങിയതാണ് എനിക്കു ബാലിഹോട്ടലിൽ ലഭിച്ച 24-ാംനമ്പർ പാപ്പിടം. വായിക്കാനും, വെറുതെയിരിക്കാനും ഉപയോഗപ്പെടുത്താനുള്ള ഒരു ചെറിയ വ്രാന്തയും, മുമ്പിലൊരു പൂങ്കാവനഖണ്ഡവും ഈ പാപ്പിടത്തോടനുബന്ധിച്ചു സജ്ജീകരിച്ചുവെച്ചിട്ടുണ്ട്.

എൻെറ മെത്തയിൽ വെള്ളപ്പട്ടുപുടവ ചുററിയ ഒരു ഡച്ച്ഭായ്യ വിലങ്ങനെ ശയിക്കുന്നുണ്ടായിരുന്നു. എൻെറ മെത്തയിലെ ഡച്ച്ഭായ്യ എനിക്ക് അപരിചിതയല്ല. ജാവയിലെ പല ഹോട്ടലുകളിലുംവെച്ച് ഞാൻ അവളുമായി സഹശയനം ചെയ്തിട്ടുണ്ട്. നീണ്ടുരുണ്ട ഒരു പട്ടുതലയണയാണ് 'ഡച്ച്ഭായ്യ.' ഇതിനെ തലയണ എന്നല്ല 'തുടയണ'യെന്നാണു പറയേണ്ടതു്. തുടകൾക്കിടയിൽവെച്ച് ഉറങ്ങാനുപയോഗിക്കുന്ന ഒരുപകരണമാണിതു്. ഡച്ചുകാർ ഇൻഡൊനേഷ്യയിൽ വിട്ടേച്ചുപോയ ഒരു സംസ്കാരവിശേഷമാണ് ഈ ഡച്ച്ഭായ്യ. ഇംഗ്ലീഷുകാരാണ് ഇതിനു ഡച്ച്ഭായ്യ (ഡച്ച് വൈഫ്) എന്ന പേർ നല്കിയതു്. ഡച്ചുകാർ അഭിമാനത്തോടെ ആ പേർ നിലനിത്തുകയും ചെയ്തു.

7½ മണിക്കു ഡിന്നറിനുള്ള മണിയടിച്ചു. ഞാൻ ഉടുപ്പുമാററി ഡൈനിംഗ് സല്യൂണിലേയ്ക്കുചെന്നു. തീൻമേശകൾക്കു ചുററും അമേരിക്കക്കാരും ഇംഗ്ലീഷുകാരുമായ സ്ത്രീപുരുഷന്മാർ അണിനിരന്നുകഴിഞ്ഞിരുന്നു. ഒഴിഞ്ഞ ഒരു മേശയ്ക്കുപിറകിൽ ഞാൻ സ്ഥലംപിടിച്ചു. കുറച്ചു കഴിഞ്ഞപ്പോൾ ഒരു ചീനക്കാരനും എനിക്കെതിരെ വന്നിരുന്നു.

യൂറോപ്യൻരീതിയിലുള്ള ഭക്ഷണമാണ് ആദ്യം വിളമ്പിയതു്: സൂപ്പ്, അപ്പം, വെണ്ണ, കട്‌ലററ്—പിന്നെ ചോറും കറികളും. അങ്ങനെ ഒരു മിശ്രഭോജനം.

ഞാൻ അത്താഴം കഴിഞ്ഞു് എൻെറ മുറിയുടെ വ്രാന്തയിൽ ഇരിക്കയായിരുന്നു. അപ്പോൾ ഒരു ബാലിക്കാരൻ നൊണ്ടിനൊണ്ടി എൻെറ മുമ്പിൽവന്നു സലാം പറഞ്ഞു. ബാലിഹോട്ടൽ അംഗീകരിച്ച ഒരു ഗൈഡാണു താനെന്നു്, അയാൾ അറിയിച്ചു. കച്ചീർ എന്നാണു പേരു്. തൻെറ സേവനം വല്ലതും ആവശ്യമുണ്ടോ എന്നന്വേഷിക്കാനാണു് വന്നിരിക്കുന്നതു്.

ഞാൻ ആ നൊണ്ടിക്കച്ചീറിനെ നല്ലപോലെ ഒന്നുനോക്കി—ഒരു മച്ചിത്തേങ്ങപോലുണ്ടു് മൂപ്പരുടെ മുഖം. ഒരു സ്ത്രൈണസ്വരത്തിലാണു സംസാരം.

"ഈ രാത്രിയിൽ ഇവിടെ എന്തുകാണാനാണു്? നാളെ രാവിലെ വരൂ."—ഞാൻ തെല്ലൊരു പരുഷസ്വരത്തിൽ പറഞ്ഞു.

"സേർ, ശരിയായ ബാലിനൃത്തം കാണണമെങ്കിൽ രാത്രിയിലേ സാധിക്കൂ. 'ബട്ടുവാഞ്ഞി'ഗ്രാമത്തിൽ ഇന്നു നല്ലൊരു 'ജോഗേ'നൃത്തമുണ്ടു്—ഞാൻ നിങ്ങളെ അവിടെ കൂട്ടിക്കൊണ്ടു പോകാം."

ഗ്രാമത്തിലെ നൃത്തമാണെന്നു കേട്ടപ്പോൾ എനിക്കൊരുത്സാഹം തോന്നി. ബാലിഹോട്ടലിൽ താമസിക്കുന്നവർക്കു കാണാൻ ഹോട്ടലധികൃതന്മാർ മിക്കവാറും എല്ലാ രാത്രികളിലും ബാലിനൃത്തങ്ങൾ ഏർപ്പാടു ചെയ്യാറുണ്ടു്. അതിന്നുള്ള വിശാലമായ ഒരു കൂത്തമ്പലം ഹോട്ടലിന്റെ മുമ്പിൽത്തന്നെയുണ്ടു്. ഇന്നുരാത്രിയിലും എന്തോ ഒരു ബാലിനൃത്തം അവിടെ ഏപ്പ്പാടുചെയ്തിട്ടുണ്ടെന്നു് ഒരറിയിപ്പ് ഹോട്ടലിന്റെ സ്വീകരണമുറിയിൽ കണ്ടതായി ഞാൻ ഓർത്തു. എന്നാൽ അങ്ങനെ ഏപ്പ്പാടുചെയ്ത നൃത്തം കാണുന്നതിൽ എനിക്കു താല്പര്യമില്ലായിരുന്നു. ഗ്രാമത്തിൻെറ അന്തരീക്ഷത്തിൽവെച്ച് ഗ്രാമീണർ നടത്തുന്ന ശരിയായ നാടോടിനൃത്തമാണു് എനിക്കു കാണേണ്ടതു്.

ഞാൻ കച്ചീറിൻെറകൂടെ ബട്ടുവാഞ്ഞിയിലേയ്ക്കു പുറപ്പെടാൻ തീരുമാനിച്ചു. കച്ചീർ ഒരു ഡോക്കർ ഏർപ്പാടുചെയ്തു—മണിക്കൂറൊന്നിന്നു് 6 റുപ്യത്തോതിൽ.

## ഒരു നൃത്തപ്പറമ്പിൽ

ബട്ടുവാഞ്ഞി, നഗരത്തിൽനിന്നു മൂന്നു മൈൽ ദൂരെയുള്ള ഒരു കുഗ്രാമമാണെന്നു് ഡോക്കറിൽ കയറിയിരുന്നതിന്നുശേഷമാണു് കച്ചീർ എന്നോടു പറഞ്ഞതു്. രാത്രിയിൽ, അപരിചിതനായൊരു മനുഷ്യൻെറകൂടെ അത്രയകലെ സഞ്ചരിക്കുന്നതിൽ അല്പം അസ്വാസ്ഥ്യം ആദ്യം തോന്നിയെങ്കിലും ബാലിദ്വീപിലെ ഗ്രാമങ്ങളിൽ ഏതു് അസമയത്തും ആർക്കും നിർഭയം സഞ്ചരിക്കാം എന്നു് പലരും പറഞ്ഞുകേട്ടതോർത്തു് ഞാൻ സ്വയം സമാധാനിച്ചു, മിണ്ടാതിരുന്നു.

പട്ടണംവിട്ടാൽ പിന്നെ തെരുവുവിളക്കുകളില്ലാത്ത പരുക്കൻ

പാതകളാണ്. ഇരുവശത്തുമുള്ള പറമ്പുകളിൽ ഓലപ്പുരകളുടെ ഇരുണ്ട കോലങ്ങൾമാത്രം കാണാം. വീടുകളിൽ വിളക്കുകത്തിച്ചുവെയ്ക്കുന്ന സമ്പ്രദായം ഇവിടെ ഇല്ലെന്നു തോന്നുന്നു. വേലിപ്പടർപ്പുകളിൽ കേളിയാടുന്ന മിന്നാമിനുങ്ങുകളുടെ പ്രകാശം ആശ്വാസകരമായിത്തോന്നി. വയലുകളിലെ അററക്കഴങ്ങളിൽനിന്നു വെള്ളം ഒഴുകിവീഴുന്ന "ഗ്ലു-ഗ്ലു-ഗ്ലു" നാദവും, പന്നികളുടെ "ങ്ഹ്റാ—ങ്ഹ്രോ—ങ്ഹ്റാ" എന്ന മുക്രയും, മണ്ണട്ടകളുടെ മന്ത്രോച്ചാരണങ്ങളും ആ ശാന്തിസംഗീതത്തെ ശല്യപ്പെടുത്തിക്കൊണ്ടിരുന്നു.

രണ്ടുമൈൽദൂരം ചെന്നപ്പോൾ ഇരുട്ടിൽ നീങ്ങുന്ന ചില മനുഷ്യരൂപങ്ങളെ കണ്ടുതുടങ്ങി. സംഭാഷണസ്വരത്തിൽനിന്നു് അവർ സ്ത്രീകളാണെന്നു മനസ്സിലായി. അവരെല്ലാം ബട്ടുവാഞ്ഞിയിലെ ജോഗേന്റത്തം കാണാൻ പോകുന്നവരാണെന്നു കച്ചീർ പറഞ്ഞു.

ബട്ടുവാഞ്ഞിയിലെ നൃത്തപ്പറമ്പ് സമീപിക്കാറായപ്പോൾ നിരത്തിന്നരികിൽ വിളക്കുകളും ആൾക്കൂട്ടവും ഒച്ചപ്പാടും ബഹളവും ഒരുത്സവച്ഛായ ഉളവാക്കി. നൃത്തപ്പറമ്പിൻെറ മുമ്പിലെ ചന്തയാണ്. പലതരത്തിലുള്ള അപ്പങ്ങളും അടകളും നിറച്ച നിറപ്പുകിട്ടുള്ള കൊട്ടകളും, തട്ടുകളും, താലങ്ങളും മുമ്പിൽ നിരത്തിവെച്ചു് പെണ്ണുങ്ങൾ കുത്തിയിരിക്കുന്നു. തകരവിളക്കുകളും പന്തങ്ങളും വെളിച്ചം പരത്തുന്നു.—ഒന്നുരണ്ടു സ്റ്റാളുകളിൽ പെട്രോമാക്സ് വിളക്കും കാണുന്നുണ്ടു്.

കുതിരവണ്ടി ഒരു പറമ്പിൻെറ മൂലയിൽനിർത്തി ഞങ്ങൾ ആ ബഹളത്തിന്നിടയിലേക്കിറങ്ങി. കച്ചീർ എന്നെ നൃത്തപ്പറമ്പിലേക്കു കൂട്ടിക്കൊണ്ടുപോയി.

വലിയൊരു പറമ്പിൻെറ മദ്ധ്യഭാഗം ഒരു ടെന്നിസ് കോർട്ടിൻ്റെ വിസ്താരത്തിൽ ചെത്തിമിനുക്കിവെച്ചിരിക്കുന്നു. നൃത്തപ്രകടനങ്ങൾക്കുള്ള കളമാണിതു്. കളത്തിൻെറ നടുവിൽ ഒരു മുളങ്കാലിൽ ഒരു പെട്രോമാക്സ്‌വിളക്കു കത്തിച്ചു തൂക്കിയിട്ടിരിക്കുന്നു. കളത്തിൻെറ വടക്കുഭാഗത്തു് മൂന്നു വലിയ ഗ്യാമലിൻ സംഗീതയന്ത്രങ്ങൾ നിരത്തിവെച്ചിരിക്കുന്നു. (മുളകൊണ്ടു നിർമ്മിച്ചതും, മുളങ്കോൽകൊണ്ടോ, ലോഹദണ്ഡുകൊണ്ടോ കൊട്ടുമ്പോൾ ജലതരംഗത്തിൻേറതുപോലുള്ള ശബ്ദങ്ങൾ പുറപ്പെടുവിക്കുന്നതുമായ ഒരു നാടൻ വാദ്യോപകരണമാണ് ബാലിക്കാരുടെ ഗ്യാമലിൻ). തലയിൽ ഉറുമാൽകെട്ടിയ വാദ്യക്കാർ ഗ്യാമലിൻെറ പിറകിൽ ചമ്രംപടിഞ്ഞിരിക്കുന്നു. ഇവരുടെ സമീപം ഒരു കൂററൻ 'ഗൊഗോക്ക്' പല്ലിളിച്ചുകാട്ടി നിലകൊള്ളുന്നു.

ശുനകരൂപത്തിലുള്ള ഒരു ഭയങ്കരവിഗ്രഹമാണ് ഗൊഗോക്ക്. മനുഷ്യർക്കു ദോഷംചെയ്യാൻ സദാ തക്കംപാർത്തുനടക്കുന്ന പിശാചുക്കളെ പേടിപ്പിച്ചകററാനാണ് ഈ ശുനകാസുരനെ ഇവിടെ പ്രതിഷ്ഠിച്ചിരിക്കുന്നതു്. വിഗ്രഹത്തിൻെറ മുമ്പിൽ മൂന്നു കരിക്കു് മുഖംവെട്ടി കുത്തിനിർത്തിയിട്ടുണ്ടു്.

അററംപിളുന്ന കുറിയ മുളദണ്ഡുകൾ കൈയിൽ പിടിച്ചുകൊണ്ടു് നാലഞ്ചു പിള്ളർ കളത്തിൻെറ പടിഞ്ഞാറുവശത്തു നിരന്നിരിക്കുന്നു.

കുട്ടികളുടെ കൈയിലെ മുളദണ്ഡുകളും ചെറിയ സംഗീതോപകരണങ്ങളാണ്. ഗ്യാമലിൻവാദ്യം മുറുകുമ്പോൾ ഇവർ ഈ മുളവടികൾകൊണ്ടു് താളത്തിൽ ക്ലക്ല—ക്ലക്ല—ക്ലക്ല എന്നു് ശബ്ദമുണ്ടാക്കിക്കൊണ്ടിരിക്കും.

അരങ്ങും തിരശ്ശീലയും കളത്തിന്റെ വടക്കുവശത്താണ്. രണ്ടു മുളങ്കാലുകളിൽ വലിച്ചുകെട്ടിയ ഒരു വെള്ളത്തുണിയാണ് തിരസ്കരണി. ഈ തിരശ്ശീലയ്ക്കു പിറകിൽനിന്നു് ഇരുവശത്തുകൂടെയുമാണു് നർത്തകികൾ പുറത്തേയ്ക്കുവരുന്നതു്.

ഗ്രാമത്തിലെ സ്ത്രീപുരുഷന്മാരും, കുട്ടികളുമെല്ലാം നൃത്തക്കളത്തിന്റെ മൂന്നുഭാഗത്തും തിക്കിത്തിരക്കിക്കൂടിയിട്ടുണ്ടു്. മുടിവെട്ടിനന്നായി തെ വെള്ളമുണ്ടു ചുററിക്കെട്ടിയ തരുണികൾ, ശംഖിന്റെ ആകൃതിയിൽ മൂർദ്ധാവിൽ മുടികെട്ടിവെച്ച പ്രൗഢകൾ, മാറുതുറന്നിട്ട മുത്തശ്ശികൾ, നേരിയ നാമമാത്രമായ മുലക്കച്ചധരിച്ച നവോഢകൾ, കാതുറവളർത്തിയ കിഴവികൾ, കാതിൽ ഓലച്ചുരുൾ തിരുകിവെച്ച കന്യകകൾ, മരത്തോടധരിച്ച മദ്ധ്യവയസ്കകൾ, അങ്ങനെ പല പ്രായത്തിലും വേഷത്തിലുമുള്ള നാരീജനങ്ങൾ അവിടെ സന്നിഹിതരായിരുന്നു. പുരുഷന്മാരിൽ അധികംപേരും സാരോംഗും ഷർട്ടും ധരിച്ചവരാണ്. കറുത്തതൊപ്പി ധരിച്ചവരും കൂട്ടത്തിലുണ്ടായിരുന്നു. ആണും പെണ്ണും ഇടകലർന്നാണു നില്ക്കുന്നതു്.

കാഴ്ചക്കാരിലൊരാളായി ഞാൻ കുറച്ചുനേരം അവരുടെകൂടെ നിന്നു. അപ്പോഴേയ്ക്കും മാന്യനായ ഒരു 'താമു' (അതിഥി) വന്നുചേർന്നിട്ടുണ്ടെന്ന വർത്തമാനം അവിടെ പരന്നു. ഒരുത്തൻ ഒരു കസേര ചുമലിലേററിക്കൊണ്ടു് എന്റെയടുക്കൽവന്നു് ഇരിക്കണമെന്നപേക്ഷിച്ചു. ദേശാധിപൻ കൊടുത്തയച്ച ഇരിപ്പിടമാണ്. എന്റെ മുന്നിൽനിന്നു് ആളുകൾ ഒഴിഞ്ഞു. നൃത്തത്തെപ്പററി വിവരിച്ചുതരുന്നതിനു് തയ്യാറായി കച്ചീർ എന്റെ പിറകിൽ നില്പുറപ്പിച്ചു.

എട്ടുവയസ്സുള്ള ഒരു പെൺകുട്ടിയുടെ നൃത്തമാണ് നടക്കുന്നതു്. നൃത്തത്തിനുള്ള കിരീടത്തിന്റെ ആകൃതി അത്യാകർഷകമാണ്. കിരീടത്തിൽ കാട്ടുചമ്പകപ്പൂക്കളുടെ (ഈ പൂക്കൾക്കു് ഇവർ 'ജംബക' എന്നും 'കാംഭോജ' എന്നും പേർ പറയുന്നു.) കുലകൾ തിരുകിവെച്ചിരിക്കുന്നു.

അതുകഴിഞ്ഞു കന്യക നൃത്തം ആരംഭിച്ചു. കൈയിലൊരു വിശറിയും നിവർത്തിപ്പിടിച്ചുകൊണ്ടാണ് കന്യകയുടെ പുറപ്പാട്ടു്.

ഗ്യാമലിൻവാദ്യം മുറുകുന്നു. പിള്ളർ മുളയുടെ കൊടിലുകൾ തമ്മിലടിച്ചു താളം തകർക്കുന്നു. കന്യക, മദ്ധ്യഭാഗം കുനിച്ചു്, ശിരസ്സു നിവർത്തിപ്പിടിച്ചു് വിശറി ചലിപ്പിച്ചുകൊണ്ടു് ഒരു ചിത്രശലഭത്തെപ്പോലെ നൃത്തക്കളത്തിൽ നീങ്ങുകയാണ്. നർത്തകിയുടുത്ത സാരോംഗ് അരമുതൽ കാലിന്റെ നെരിയാണിവരെ നീണ്ടുകിടക്കുന്നു. കാലുകൾ മൂടിയിരിക്കണമെന്നു നിർബന്ധമാണ്. കാലിൽ ഒരു ചിലങ്കപോലും കാണുകയില്ല. ദേഹത്തിന്റെ ഊർദ്ധ്വഭാഗംകൊണ്ടാണ് ചലനങ്ങൾ മുഴുവനും. കൈകൾകൊണ്ടും, മിഴികൾകൊണ്ടും മുദ്രകൾ പ്രദർശിപ്പിക്കുന്നു. നിതംബം ചലിപ്പിക്കുന്നു. അരയിൽ മുറുക്കിക്കെട്ടിയ സാരോംഗും മാറിൽ

അമത്തിച്ചുററിക്കെട്ടിയ കച്ചയും നൃത്തത്തിന്ന ലാഘവം തടസ്ഥപ്പെടുത്തുന്നപോലെ തോന്നുന്നു. കൈയിലെ വിശറി വീശിയിളക്കി, മുഖം ചലിപ്പിച്ച് കണ്ണിലെ കൃഷ്ണമണികളെക്കൊണ്ട് പന്താടി ആ ബാലിപ്പെൺകൊടി മുമ്പോട്ട നീങ്ങിവരുന്നു, കാണികളുടെ മദ്ധ്യത്തിലേക്ക്. പിന്നെ കാണികളുടെ കൂട്ടത്തിൽനിന്നു് അവൾ ഇഷ്ടപ്പെട്ട ഒരു യുവാവിനെ തിരഞ്ഞുപിടിച്ച് അവൻെറ ചുമലിൽ അവൾ വിശറികൊണ്ട് മെല്ലെയൊന്നു സ്പർശിക്കുന്നു. അവളുടെകൂടെ നൃത്തംചെയ്യാനുള്ള ക്ഷണമാണ്. കന്യകയുടെ വിശറിസ്പർശമേററ യുവാവ് ഉടൻ നൃത്തക്കളരിയിലേക്കു ചാടുന്നു. ആശാൻ, നിറപ്പകിട്ടുള്ളൊരു കച്ചമുണ്ട് അവൻെറ അരയിൽ ചുററിക്കൊടുക്കുന്നു. (പുരുഷന്മാർ നൃത്തംചെയ്യുമ്പോൾ അരയിൽ കച്ച ചുററണമെന്നു നിർബന്ധമാണ്)—അവൻ കൈയും കാലും നീട്ടി, വളഞ്ഞും ചെരിഞ്ഞും നർത്തകിയുടെ ആംഗ്യങ്ങളും മുദ്രകളും അനുകരിക്കുന്നു.*

ആ കൂട്ടനൃത്തം രണ്ടുമിനിററിലധികം നീണ്ടുനില്ക്കുകയില്ല—

അവൾ കുറെ മുമ്പോട്ടും കുറെ പിമ്പോട്ടും നൃത്തംചെയ്തു നീങ്ങി, പിന്നെ വീണ്ടും കാഴ്ചക്കാരുടെയിടയിൽ കടന്നുവന്നു മറെറാരു യുവാവിനെ വിശറിസ്പർശംചെയ്തു വിളിക്കുന്നു. അവൻ രംഗത്തേയ്ക്കു ചാടിവീണു, കച്ച അരയിൽ ചുററി, അവളോടൊപ്പം നൃത്തംചെയ്യുന്നു. അങ്ങനെ അഞ്ചാറു ചെറുപ്പക്കാരുമായി കുഴഞ്ഞാടിയതിന്നുശേഷം, അവൾ തിരശ്ശീലയുടെ പിറകിലേക്കു മറയുന്നു. മറെറാരുത്തി പുറത്തുചാടുന്നു, പുതിയ ആട്ടക്കാരിയുടെ പരിപാടികളും മുൻപറഞ്ഞതുപോലെതന്നെ.

ഇതു് 'ജോഗെ'നൃത്തമാണെന്നു കച്ചീർ പറഞ്ഞു. ഒരു ശൃംഗാര ലാസ്യമാണ്.

അങ്ങനെ ആ ജോഗെനൃത്തം നോക്കി രസിച്ചുകൊണ്ടിരിക്കെ എനിക്കു് ഓക്കാപ്പുറത്തു് ഒരടികിട്ടി. ഒരു നൃത്തക്കാരി, കാണികളുടെയിടയിലൂടെ ഇഴഞ്ഞുവന്നു, വിശറികൊണ്ട് എന്റെ ചുമലിൽ മെല്ലെയൊന്നു സ്പർശിച്ചു. ഞാൻ തരിച്ചുപോയി.

"അവളുടെ കൂടെപ്പോയി നൃത്തംചെയ്യണം," കച്ചീർ എന്റെ ചെകിട്ടിൽ പറഞ്ഞു. ഞാൻ ഒന്നുംമിണ്ടാതെ അങ്ങനെ മിഴിച്ചിരുന്നതേയുള്ളു.

ആ ബാലികന്യക വിശറികൊണ്ട് എൻെറ ചുമലിൽ ഒരിക്കൽകൂടി സ്പർശിച്ചു. 'ഇന്ത്യൻ താമു എഴുന്നേററു രംഗത്തേയ്ക്കു ചാടുന്നതും, ആശാൻ അയാളുടെ അരയിൽ കച്ച ചുററിക്കെട്ടുന്നതും, പിന്നെ അയാൾ ആ പെൺകിടാവിൻെറ താളത്തിന്നൊത്തു തുള്ളുന്നതും കാണാൻ ആ ജനക്കൂട്ടം ആവേശഭരിതരായിരിക്കുകയാണ്. കൂട്ടച്ചിരികളും ആർപ്പുവിളികളും ഓരോ മൂലയിൽനിന്നും കേൾക്കുന്നുണ്ട്. ചുകന്ന ബത്തിക്ക്കച്ചയും നിവർത്തിപ്പിടിച്ച്, സ്പെയിനിലെ ഒരു കാളപ്പോരാട്ടക്കാരനെപ്പോലെ ആശാൻ എൻെറ മുമ്പിൽ വന്നുനിന്നപ്പോൾ ഒരു കാളയെപ്പോലെ എനിക്കും ഉള്ളിൽ വിറളികയറി.

"വേഗം പോകു—നൃത്തക്കാരിയുടെ ക്ഷണം നിരസിക്കുന്നതു്

* ജോഗെനൃത്തം എന്ന 14-ാംഅദ്ധ്യായം നോക്കുക.

ജോഗേസംഘത്തിന്നും, ഈ ദേശത്തിന്നും പൊതുവെ അപമാനകരമായിരിക്കും.'' കച്ചീർ താക്കീതുചെയ്തു.

''എനിക്കറിയു—എനിക്ക നൃത്തംചെയ്യാനറിഞ്ഞുകൂട—നൃത്തം കാണാനാണ് നൃത്തംചെയ്യാനല്ല ഞാനിവിടെ വന്നിരിക്കുന്നതു്.'' അതും പറഞ്ഞു ഞാൻ തലതാഴ്ത്തിയിരുന്നു.

ജോഗെനൃത്തം ഒരു സ്തംഭനാവസ്ഥയിൽ. ഗ്രാമലിൻ ശബ്ദിക്കുന്നില്ല. ആളുകളുടെ സംഭാഷണങ്ങൾ ഉച്ചത്തിൽ കേൾക്കുന്നുണ്ട്—ആ ബാലിബാലിക എൻെറയരികിൽത്തന്നെ പുഞ്ചിരിതൂകി നില്ക്കുന്നുണ്ട്. അവളുടെ കിരീടത്തിൽ ചൂടിയ കാംഭോജകുസുമങ്ങളുടെ പുതുപരിമളം എൻെറ മൂക്കിലേക്ക പടൎന്നുകയറുന്നു.

കച്ചീർ ആശാനുമായി എന്തോ സ്വകാര്യം സംസാരിച്ചു. ഒടുവിൽ അവർ ഒരു രക്ഷാമാൎഗ്ഗം കണ്ടുപിടിച്ചു. എനിക്കവളുടെകൂടെ നൃത്തംചെയ്യാനിഷ്ടമില്ലെങ്കിൽ ഞാൻ അവൾക്ക് ഒരു സമ്മാനം കൊടുക്കണം.

ഞാൻ വേഗം കീശയിൽനിന്നു് ഒരഞ്ചുറുപ്യാനോട്ടെടുത്തു് അവൾക്ക കൊടുത്തു. അവൾക്ക തൃപ്തിയായി. എല്ലാവൎക്കും തൃപ്തിയായി. സൊല്ലയൊഴിഞ്ഞു എന്നു കരുതി ഞാൻ ആശ്വാസത്തോടെ കസേലയിൽ നിവൎന്നിരുന്നു.

എൻെറയടുക്കൽനിന്നു് ആ നൎത്തകി വേറൊരു മൂലയിലേക്ക നീങ്ങി, അവിടെ ഒരു പഴയ സൂട്ടുകാരനെ പിടികൂടി. അവൻ മൂക്കററം മദ്യപിച്ച് ഒരു മൂലയിൽ ചെരിഞ്ഞു നില്ക്കുമ്പോഴാണ് ജോഗേപ്പെണ്ണിൻെറ വിശറിസ്പർശം അവനെ അനുഗ്രഹിച്ചുണൎത്തിയതു്. അവൻ മുക്രയിട്ടുകൊണ്ടു മുററത്തേയ്ക്കു ചാടി. അവൻെറ നൃത്തം കാണാൻ നല്ല തമാശയുണ്ടായിരുന്നു. ആ കുടിയൻ പൃഷ്ഠവും കുലുക്കിക്കൊണ്ടു് കാട്ടിക്കൂട്ടിയ കോപ്പിരാട്ടികൾ കാണികളെ കണക്കിലേറെ രസിപ്പിച്ചു.

അവളും പോയി, മറെറാരുത്തി രംഗത്തു് പ്രത്യക്ഷപ്പെട്ടു. കുറച്ചു നേരം തനിയെ നൃത്തംവെച്ച് പിന്നെ കൂട്ടുകാരനെത്തേടിക്കൊണ്ടു് അവൾ നേരേ വന്നതു് എൻെറയടുക്കലേക്കായിരുന്നു. വിശറിസ്പർശമേററ ഉടനെ ഞാൻ അഞ്ചുറുപ്യനോട്ടെടുത്തു് അവളുടെ കൈയിൽ കൊടുത്തു. അവൾ തിരിഞ്ഞുനടന്നപ്പോൾ, ഞാൻ കച്ചീറിനോടു ചോദിച്ചു: ''സഹോദരാ, നൎത്തകികൾ കുറെപ്പേർ ഇനിയും വരാനുണ്ടോ?''

''അമ്പൈട്ടു പെൺകിടാങ്ങൾ അപ്പുറത്തു് അണിഞ്ഞൊരുങ്ങി കിരീടവും ധരിച്ചു നില്ക്കുന്നുണ്ട്. ഇതു് വലിയൊരു ജോഗെയാണ്.''

കച്ചീർ കുളൂസ്സിളക്കിയതോ സത്യം പറഞ്ഞതോ എന്തോ. എന്തായാലും എനിക്ക തൽക്കാലം രക്ഷയില്ലെന്നു മനസ്സിലായി ഞാൻ എഴുന്നേററു.

''നമുക്ക പോകാം.'' ഞാൻ കച്ചീറിനോടു പറഞ്ഞു.

''ഏയ്, ഇത്രനേരത്തെ പോകണോ?'' കച്ചീറിൻെറ മച്ചിത്തേങ്ങ മുഖം കുറെക്കൂടി ചുളിഞ്ഞു. ''ജോഗെ തുടങ്ങീട്ടേയുള്ളു. നിങ്ങൾക്ക കുടിക്കാൻ 'ക്ലാപ്പാമൂഡാ' (ഇളന്നീർ) കൊണ്ടുവരാൻ ആശാൻ ആളെയയച്ചിട്ടുണ്ട്—അയാൾ വരട്ടെ.''

ഗ്ലാസ്സാമൂഢയും കുടിപ്പിച്ച് എന്റെ കീശയിലെ അഞ്ചുറുപ്യാ നോട്ടുകൾ മുഴുവനും അടിച്ചെടുത്ത് എന്നെ മൂഢനാക്കിത്തീർക്കാനാണ് അവരുടെ പ്ലാൻ എന്നെനിക്കു മനസ്സിലായി. അതുകൊണ്ട് ഞാൻ ഉറക്കംവരുന്നപോലെ നടിച്ചുകൊണ്ട് പറഞ്ഞു: "എനിക്കു കുടിക്കാനൊന്നും വേണ്ട—ഉറക്കംവരുന്നു, വേഗം ഹോട്ടലിലെത്താതെ നിവൃത്തിയില്ല."

ഞാൻ എഴുന്നേല്ക്കാൻ ഭാവിച്ചു.

"ഉറങ്ങണമെങ്കിൽ അതിന്നും ഇവിടെ സൗകര്യപ്പെടുത്താം." കച്ചീർ ആത്മഗതമായിട്ടെന്നപോലെ പറഞ്ഞു.

ഇളന്നീർ കുടിക്കാൻ കാത്തിരുന്നാൽ ആ നേരംകൊണ്ട് എന്റെ കീശയിൽനിന്നു ചുരുങ്ങിയതു രണ്ട് അഞ്ചുറുപ്യാനോട്ടുകൾ യാത്രപറയുമെന്ന് എനിക്കുറപ്പുണ്ടായിരുന്നു. ഞാൻ ആൾക്കൂട്ടത്തിന്നിടയിലൂടെ തിക്കിത്തിരക്കി പുറത്തുകടന്നു. എന്തോ പിറുപിറുത്തുകൊണ്ട് കച്ചീറും എന്റെ പിന്നാലെ നൊണ്ടിക്കാലും വലിച്ചിഴച്ചുവന്നു.

കുതിരവണ്ടിയുടെ അടുത്തുവന്നപ്പോൾ വണ്ടിക്കാരൻ അവിടെയെങ്ങുമില്ല.

കച്ചീർ പറഞ്ഞു: "നമ്മൾ ഇത്ര നേരത്തെ മടങ്ങുമെന്ന് അവൻ കരുതിയിട്ടുണ്ടാവില്ല—അവൻ എന്തോ പെണ്ണിനെ അന്വേഷിച്ചു പോയതായിരിക്കും—"

എനിക്കു ശുണ്ഠിവന്നു. ആ വണ്ടിക്കാരൻ എന്റെ ചെലവിൽ പെണ്ണിനെത്തേടിപ്പോയതിലായിരുന്നു എന്റെ പരാതി. കച്ചീർ വണ്ടിക്കാരനെ അന്വേഷിച്ചുപോയി. ഞാൻ അവിടെ ഒരു കല്ലിന്മേൽ ഇരുന്നു.

കച്ചീറും ആ അവസരം ദുരുപയോഗപ്പെടുത്തുന്നതായി ഞാൻ കണ്ടുപിടിച്ചു. അവൻ പല പെണ്ണുങ്ങളുടേയും അടുത്തുചെന്നു ശൃംഗരിക്കയും കുശുകുശുക്കുകയും ചെയ്യുന്നുണ്ടായിരുന്നു.

അരമണിക്കൂറുകഴിഞ്ഞപ്പോൾ കച്ചീർ വണ്ടിക്കാരനേയും കൂട്ടി മടങ്ങിവന്നു. എന്തോ ഗൂഢാലോചന പൊളിഞ്ഞമട്ടിലായിരുന്നു അവന്റെ പെരുമാററം.

## ഉറച്ചൽ നൃത്തങ്ങൾ

ഞാനും കച്ചീറും ഡോക്കറിൽക്കയറി ഡെൻപസാറിലേയ്ക്കു തിരിച്ചു. കുറച്ചുദൂരം ചെന്നപ്പോൾ അടുത്തെവിടെനിന്നോ ഗ്യാമലിൻവാദ്യത്തിന്റെ മുഴക്കം എന്നെ ആകർഷിച്ചു. നൃത്തവാദ്യമാണ്. ഞാൻ വണ്ടിക്കാരനോടു വണ്ടിനിർത്താൻ പറഞ്ഞു.

"നമുക്കൊന്നു പോയി നോക്കാം." കച്ചീർ പറഞ്ഞു—വണ്ടി കഴിയുന്നത്ര വഴിക്കു താമസിപ്പിക്കണമെന്നായിരുന്നു കച്ചീറിന്റെ പ്ലാൻ—താമസിപ്പിക്കുന്ന ഓരോ മണിക്കൂറിന്നും ആറു റുപ്യ കിട്ടുമല്ലോ—അതിലൊരുപങ്കു കച്ചീറിന്നും കിട്ടുന്നുണ്ടായിരിക്കണം.

വാദ്യഘോഷവും ചെവിയോർത്തുകൊണ്ടു ഞങ്ങൾ ഒരിടവഴിയിലൂടെ കുറേദൂരം നടന്നപ്പോൾ ഒരുപറമ്പിൽ പെട്രോമാക്സിന്റെ പ്രകാശം കണ്ടു. ഞങ്ങൾ അങ്ങോട്ടു കയറിച്ചെന്നു.

അവിടെ കാവിലെ അടിയന്തിരമാണ്. ആണും പെണ്ണും ഇടകലന്നു വെളിച്ചപ്പെടുന്നു. ചാരായക്കുപ്പിയും കൈയിൽ പിടിച്ചുകൊണ്ടു് അർദ്ധനഗ്നയായൊരു പ്രൗഢ നൃത്തംവെയ്ക്കുന്നു. പിതൃക്കളുടെ തറയ്ക്കുമുമ്പിൽ ഒന്നുരണ്ടു പെണ്ണുങ്ങൾ കുടിച്ചു ബോധംകെട്ടുമട്ടിൽ വീണുകിടക്കുന്നു— ഞങ്ങൾ വേഗം മടങ്ങി.

ഡെൻപസാറിലെത്താറായപ്പോൾ നിരത്തിന്നടുത്തുള്ള ഒരു പറമ്പിൽ ഞങ്ങൾ ഒരു പിശാചനൃത്തം കണ്ടു. കുട്ടികളെ പിടിച്ചു ഭക്ഷിക്കുന്ന 'ചലോനരാംഗ്' എന്ന പിശാചികയുടെ കോലംകെട്ടിയുള്ള തുള്ളലാണെന്നു കച്ചീർ പറഞ്ഞു. കാൽമണിക്കൂറുനേരം ഞങ്ങൾ അതു നോക്കിനിന്നു.

ഹോട്ടലിൽ മടങ്ങിയെത്തിയപ്പോൾ ഒരുമണി കഴിഞ്ഞിരുന്നു. അങ്ങനെ ബാലിദ്വീപിലെ എന്റെ ആദ്യരാത്രി ഒരു നിഴൽനാടകംപോലെ അവസാനിച്ചു.



അഞ്ചാമദ്ധ്യായം

# പഴമയുടെ നിഴലുകൾ

ബാലിഹോട്ടലിലെ രാവിലത്തെ പ്രാതൽ പകുതി യൂറോപ്യൻ മട്ടിലും പകുതി നാടൻമട്ടിലും ആയിരുന്നു. പോറിഡ്ജ്, ബുൾസ്ഐ മട്ടിൽ പൊരിച്ച മുട്ട, റൊട്ടി-വെണ്ണ-പാൽക്കട്ടി, ഇവയും 'സാട്ടെ'(അരിയുണ്ട)യും പപ്പായവും, പിന്നെ കാപ്പിയും.

## പെനരംഗനും താംബയും

ബ്രേക്ക്ഫാസ്റ്റ് കഴിഞ്ഞുടനെ ഞാൻ പെനരംഗൻ ആപ്പീസ്സിലേക്കു പുറപ്പെട്ടു. ബാലിഹോട്ടലിൽനിന്ന് നൂറുവാര അകലെയാണ് പെനരംഗൻകാര്യാലയം കുടികൊള്ളുന്നതു്. ആപ്പീസ്സിൽ ക്ലാർക്കുമാരായി അഞ്ചെട്ടുപേരുള്ളതിൽ പകുതിയും പെണ്ണുങ്ങളാണ്. മേശപ്പുറത്തു ഫയൽക്കെട്ടുകളും കൂട്ടിവെച്ചുകൊണ്ട് എല്ലാവരും വർത്തമാനം പറഞ്ഞു സമയംപോക്കുന്നതായിട്ടാണു കണ്ടതു്.

ഞാൻ എൻെറ വിസിററിങ്കാർഡ് കൊടുത്തു് ആപ്പീസ്സറെ കാണണമെന്നു പറഞ്ഞു. കാർഡുവാങ്ങിക്കൊണ്ടുപോയ ചെറുക്കൻ ഉടനെ മടങ്ങിവന്നു് എന്നെ ആപ്പീസ്സറുടെ ക്യാബിനിലേക്കു നയിച്ചു

"ഇരിക്കു മിസ്റ്റർ പൊറ്റെക്കാത്ത്," ആപ്പീസ്സർ മി. അനാക്ക് അഗ്ഗുംഗ് എന്നെ വളരെ പരിചയമുള്ളമട്ടിൽ സ്വാഗതംചെയ്തു. അദ്ദേഹം എന്നേയുംകാത്തു് ഇരിക്കുകയായിരുന്നുവത്രെ.

ബാലിയിലെ എൻെറ പരിപാടികളെക്കുറിച്ചു് മി. അനാക്ക് അഗ്ഗുംഗ് അന്വേഷിച്ചു. ഞാൻ പറഞ്ഞു: "എനിക്കു ബാലിദ്വീപിലെ പഴയ സാംസ്കാരികകേന്ദ്രങ്ങളിൽ പ്രധാനപ്പെട്ടവയെല്ലാം കാണണം— ഒരു ഗ്രാമത്തിൽ ഒരു ബാലികുടുംബത്തിൻെറകൂടെ കുറച്ചുദിവസം താമസിക്കാൻ സൗകര്യപ്പെടുത്തിത്തരികയും വേണം."

"അതെല്ലാം നിങ്ങളുടെ ഇഷ്ടംപോലെ ശരിപ്പെടുത്തിത്തരാം— നിങ്ങളെപ്പോലുള്ളവരെ സഹായിക്കാനല്ലേ ഗവർമ്മേണ്ടു് ഈ പെനരംഗൻവകുപ്പു സ്ഥാപിച്ചിരിക്കുന്നതു്. ശരി, ആദ്യമായി നിങ്ങൾക്കു വേണ്ടതു് ഇംഗ്ലീഷ്സംസാരിക്കാൻ വശമുള്ള ഒരു കൂട്ടുകാരനെയാണ്. ഇവിടെ ഈ ആപ്പീസ്സിൽ അപ്രൻ്റിസ്സായി ജോലിചെയ്യുന്ന ഒരു വിദ്യാർത്ഥിയുണ്ട്: മി. താംബ. താംബയെ ഞാൻ നിങ്ങൾക്കു വിട്ടുതരാം ഒന്നുരണ്ടുദിവസം നിങ്ങൾ ഡെൻപസാറിൽത്തന്നെ താമസിച്ചു് ഈ പട്ടണത്തിലേയും പരിസരങ്ങളിലേയും കാഴ്ചകൾ കണ്ടുതീർക്കുക—പിന്നീട്ടു് നിങ്ങൾക്കു് ഉൾനാട്ടിലേക്കു പോകാം.

ആപ്പീസ്സർ താംബയെ വിളിച്ചു. ഇരുനിറത്തിൽ മെലിഞ്ഞു, തനി മലയാളിമുഖച്ഛായയുള്ള ഒരു ചെറുപ്പക്കാരൻ എൻെറയടുക്കൽ

വന്നു, "ഗുഡ്മോർണിങ് സേർ" എന്നു് അഭിവാദ്യം ചെയ്തു. കണ്ട ഉടനെ ത്തന്നെ ആ യുവാവിനെ എനിക്കു ബോധിച്ചു. പ്രസാദാത്മകനായ ഒരു ശാന്തശീലൻ. ഇംഗ്ലീഷ് ഭാഷ സംസാരിച്ചു പരിചയിച്ചു് പെനരംഗനി ലെ ഒരുദ്യോഗസ്ഥനാകാൻ തയ്യാറെടുക്കുകയാണു് താംബാ സുത്തൊർജാ.

## മ്യൂസിയം

തംബ എന്നെ ആദ്യമായി കൊണ്ടുപോയതു് മ്യൂസിയം കാണി ക്കാനാണു്. ഡെൻപസാറിലെ പഴയ രാജകൊട്ടാരം ഡച്ചുഗവമ്മേണ്ടു് മ്യൂസിയമാക്കി മാററിയതു് ഇന്നത്തെ റിപ്പബ്ലിക്കൻഗവമ്മേണ്ടു് അ ങ്ങനെത്തന്നെ നിലനിത്തിപ്പോരികയാണു്. കൊട്ടാരത്തിന്റെ നാലുഭാ ഗത്തുമുള്ള ഗംഭീരൻ മതിൽക്കെട്ടുകളും ഭൈരവവിഗ്രഹങ്ങളെ കുടിയിരു ത്തിയ ഗോപുരദ്വാരവും പടിഞ്ഞാറുഭാഗത്തെ അതിവിശാലമായ മൈ താനവും കാഴ്ചപ്പാടിൽ പെടുന്നു. പണ്ടു് ബാലിപ്പട്ടാളങ്ങൾ അഭ്യാസപ്ര ദർശനം നടത്താനുപയോഗിച്ചിരുന്ന കോട്ടമൈതാനം ഇന്നൊരു ഫുട് ബോൾഗ്രൗണ്ടായിത്തീന്നിരിക്കയാണു്. മൈതാനത്തിന്റെ അരികിലും മുക്കിലും മൂലയിലും പടന്നു പന്തലിച്ചും പുഷ്പിച്ചും നില്ക്കുന്ന പട്ടമര ങ്ങളും, ബദാംമരങ്ങളും ധാരാളമുണ്ടു്. സന്ധ്യമയങ്ങിയാൽ ഇവിടുത്തെ പുൽത്തകിടികളും പച്ചിലപ്പന്തലുകളും കാമകിങ്കരന്മാരുടേയും സ്വൈരി ണികളുടേയും സങ്കേതങ്ങളായി മാറുമത്രെ.

ഞങ്ങൾ മ്യൂസിയത്തിലേക്കു പ്രവേശിച്ചു. ഇവിടെ കാണാൻ വ ഹകൾ ധാരാളമുണ്ടു്. പഴയ മൺപാത്രങ്ങൾ, നാണയങ്ങൾ, ഓട്ടുവിള ക്കുകൾ, മരംകൊണ്ടും മണ്ണുകൊണ്ടും ലോഹങ്ങൾകൊണ്ടും നിർമ്മിച്ച പലതരം വിഗ്രഹങ്ങൾ, താളിയോലഗ്രന്ഥങ്ങൾ തുടങ്ങിയ പ്രദർശനവ സ്തുക്കൾ നല്ല അടുക്കും ചിട്ടയോടുംകൂടി പല അറകളിലും വ്രാന്തകളിലും സംഭരിച്ചുവെച്ചിട്ടുണ്ടു്.

കേരളത്തിലേതുപോലുള്ള പഴയ നിലവിളക്കുകളുടെ മാതൃകകൾ ഇവിടെയും കാണാം. നിത്യജീവിതത്തിന്നത്യാവശ്യമായ പല വസ്തു ക്കളും—തൊപ്പി, പായ, കൊട്ട, മുറം, തെരിക, പാത്രംമൂടി, വിശറി മു തലായവ—ബാലിക്കാർ പുല്ലുകൊണ്ടും മുളഞ്ചീന്തുകൾകൊണ്ടും മെടഞ്ഞു ണ്ടാക്കുന്നു. എല്ലാററിന്നും കലാഭംഗിയും നിറപ്പകിട്ടും വേണമെന്നു് ഇവ ക്കു നിർബന്ധമാണു്. ഈ നാടൻ കൈവേലത്തരങ്ങളിലെ വ്യക്തിത്വം നമ്മെ വിശേഷിച്ചും ആകർഷിക്കുന്നു. സ്വന്തം മനോധർമ്മമുപയോ ഗിച്ചു പുതിയ കലാരൂപങ്ങൾ ആവിഷ്കരിക്കുന്നതിലാണു് ഗ്രാമീണരുടെ ശ്രദ്ധ. ഇവരുടെ നിർമ്മാണകലയിൽ അനുകരണങ്ങൾ നന്നെ കുറയും.

മ്യൂസിയത്തിലെ ശിലാവിഗ്രഹങ്ങളെല്ലാം ബാലിയിൽ അതാ തിടത്തു കുഴിക്കുമ്പോൾ കണ്ടുകിട്ടിയവയാണു്. മരപ്പലകയിൽ നിർവ്വഹി ച്ച കൊത്തുവേലകളും ദൈനന്ദിനജീവിതത്തെ പ്രതിഫലിപ്പിക്കുന്ന ദാരു വിഗ്രഹങ്ങളും, ദേവപ്രതിമകളും ബാലിക്കാരുടെ വിസ്മയാവഹമായ ക ലാപാരമ്പര്യത്തെ വെളിപ്പെടുത്തുന്നു.

പഴയ താളിയോലഗ്രന്ഥങ്ങളാണു് മ്യൂസിയത്തിലെ ഒരു പ്രധാന

ഇനം. ഹൈന്ദവപുരാണങ്ങളേയും പഴയ ഹൈന്ദവമതത്തേയും അധികരിച്ചുള്ള ഗ്രന്ഥങ്ങളാണ് ഇവയെല്ലാം.

1929-ൽ എടുത്ത ഒരു കണക്കുപ്രകാരം, മതപരമായ പലവകുപ്പുകളിലുംപെട്ട പഴയ ഗ്രന്ഥങ്ങൾ ബാലിയിൽ, 1035 എണ്ണമുണ്ട്. ഇവയെ വേദം, ആഗമം, വരിഗം, ഇതിഹാസം, ബബദം, തന്ത്രി, ഇങ്ങനെ ആറായി തരംതിരിച്ചിരിക്കുന്നു. വേദവകുപ്പിൽ, 23 വേദഗ്രന്ഥങ്ങളും, 93 മന്ത്രഗ്രന്ഥങ്ങളും, 61 കല്പശാസ്ത്രഗ്രന്ഥങ്ങളുമുണ്ട്. ആഗമത്തിൽ (ഇതിൽ ധർമ്മശാസ്ത്രങ്ങൾ, ശാസനങ്ങൾ, നീതിശാസ്ത്രങ്ങൾ എന്നിവ ഉൾപ്പെടുന്നു.) 63 ഗ്രന്ഥങ്ങളാണുള്ളത്. ഉപദേശം, കാണ്ഡം, ഔഷധം എന്നീ വിഷയങ്ങളടങ്ങുന്ന 'വരിഗ'ത്തിൽ (ജ്യോതിഷം) 592 ഗ്രന്ഥങ്ങളുണ്ട്. പദ്യം, (ഗദ്യം) കാവ്യം, (സംസ്കൃതവൃത്തം നാട്ടുഭാഷ) കിഡുങ്, (ഭാഷാവൃത്തം നാട്ടുഭാഷ) മിശ്രം, എന്നിവയുൾക്കൊള്ളുന്ന ഇതിഹാസവകുപ്പിൽ 159 ഗ്രന്ഥങ്ങൾ കണ്ടുകിട്ടിയിട്ടുണ്ട്. ശേഷമുള്ളവ 'ബബദ'(ചരിത്രഗ്രന്ഥം)ങ്ങളും തന്ത്രികളുമാണ്. ചരിത്രഗ്രന്ഥങ്ങൾ 35 എണ്ണമുണ്ട്. സംസ്കൃതത്തിൽനിന്നും നാട്ടുഭാഷകളിൽനിന്നുമുള്ള കഥകളടങ്ങിയ തന്ത്രിവകുപ്പിൽ 9 ഗ്രന്ഥങ്ങളുണ്ട്.*

ഈ ഗ്രന്ഥങ്ങളെല്ലാം നമ്മുടെ കേരളത്തിലെ താളിയോലഗ്രന്ഥങ്ങളുടെ കൂടപ്പിറപ്പുകളാണെന്നേ തോന്നു. ഇതിഹാസഗ്രന്ഥങ്ങളിൽ ആദ്യന്തം പാഠത്തോടൊപ്പം ചിത്രങ്ങളും വരച്ചുചേർക്കുന്നതു് ഇവിടത്തെ പഴയ എഴുത്തച്ഛന്മാരുടെ ഒരു കലയായിരുന്നു. താളിയോലയിൽ—ബാലിക്കാർ 'ലോന്താർ' എന്നു പറയും—നാരായംകൊണ്ട് അതിസൂക്ഷ്മങ്ങളായ രേഖാചിത്രങ്ങൾ വരച്ചൊപ്പിക്കുന്നതിൽ ബാലിയിലെ പഴയതലമുറകൾ പ്രദർശിപ്പിച്ച പാടവം അത്യത്ഭുതകരമെന്നേ പറയേണ്ടൂ. സൂക്ഷ്മദർശിനിയുടെ സഹായം കൂടാതെ, ഒരു ബിന്ദുവോ പോറലോ അധികമായിപ്പോകാതെ, ഒരു തരത്തിലും കൈപ്പിഴവരുത്താതെ പനയോലയിൽ ആയിരക്കണക്കിൽ അത്ഭുതചിത്രങ്ങൾ വരച്ചുവെച്ച ആ കരങ്ങളെ ഒന്നു നമസ്കരിക്കുകതന്നെ വേണം.

ഒരു പഴയ സചിത്രരാമായണഗ്രന്ഥത്തിലെ രണ്ടുതാളുകൾ മ്യൂസിയത്തിൽനിന്നു ഞാൻ വിലകൊടുത്തു വാങ്ങി.

ഒരു മണിക്കൂർനേരം മ്യൂസിയത്തിൽ ചുററിനടന്ന്, പിന്നെ ഞങ്ങൾ പുറത്തിറങ്ങി. ഉഗ്രമായ വെയിൽ. കഠിനമായ ദാഹം തോന്നി. ഞങ്ങൾ പ്രധാനവീഥിയിലെ ഒരു ഹോട്ടലിൽ കയറി. താൻ എന്നു പേരായ ഒരു ചീനക്കാരൻ നടത്തിവരുന്ന ഒരു ഹോട്ടലാണ്. ഇംഗ്ലീഷു സംസാരിക്കാൻ വശമുള്ള ഒരു യുവാവാണ് താൻ.

അവിടെ ഞാനും താംബയും, തണുപ്പിച്ച സോഡ കുടിച്ചുകൊണ്ടിരിക്കെ, പാൻറും ഷർട്ടും കോട്ടും ധരിച്ച മെലിഞ്ഞുനീണ്ടൊരു കഷണ്ടിക്കാരൻ അങ്ങോട്ടു കേറിവന്നു. താംബ പറഞ്ഞു: "അതാ, മിസ്റ്റർ ശാസ്ത്രി വരുന്നു. ശാസ്ത്രിയെ ഞാൻ നിങ്ങൾക്കു പരിചയപ്പെടുത്തിത്തരാം."

* Gaekwad Oriental Series—Volume LXVII



ബാലിനൃത്തം



ബാലിദമ്പതികൾ



ബാലിയിലെ ഒരു കൊച്ചുനർത്തകി



ബാലിവനിത അമ്പലത്തിലേക്കു്





ബാലിപ്പെൺകിടാവു്

## പണ്ഡിററ് ശാസ്ത്രി

പണ്ഡിററ് നരേന്ദ്രദേവ് ശാസ്ത്രി, യു. പി.ക്കാരനാണ്. പ്രായം 45 കാണും. സംസ്കൃതപണ്ഡിതനാണ്. ബി. എ. ഓണേർസ് ബിരുദം നേടിയിട്ടുണ്ടെന്നും അയാൾ പറയുന്നു. ബാലിയിൽ വന്നുചേർന്നിട്ട് മൂന്നുവർഷംകഴിഞ്ഞു. ഇന്ത്യയിലെ ഹിന്ദുകുബേരനായ ബിർലയുടെ നിർദ്ദേശപ്രകാരം, ബിർലയുടെ ചെലവിൽ, ബ്ലൂപ്പർ ബാലിയിൽ സ്ഥിരതാമസമാക്കിയിരിക്കയാണ്. ബാലിഹിന്ദുക്കളുടെ ദുഷിച്ചുപോയ ഹിന്ദുമതത്തെ പുനരുദ്ധരിക്കാനുള്ള ശ്രദ്ധമായ ഒരു പരിപാടിയോടു കൂടിയാണത്രെ ശാസ്ത്രി ബാലിയിൽ വന്നതു്. ആ പരിപാടിയുടെ പ്രാരംഭമായി ബാലിക്കാരെ സംസ്കൃതം പഠിപ്പിക്കുന്നതിലാണ് കാര്യമായി ശ്രദ്ധിക്കുന്നതു്. 'ഭുവനസരസ്വതി' എന്ന പേരിൽ ഒരു സ്വകാര്യവിദ്യാലയം, ശാസ്ത്രി ഡെൻപസാർ പട്ടണത്തിന്റെ ഒരു മൂലയിൽ നടത്തിവരുന്നുണ്ടു്.

ശാസ്ത്രിയുമായി ഞാൻ കുറച്ചുനേരം സംസാരിച്ചു. ഇന്ത്യയിലെ 'പണ്ഡ'മാരുടെ സകല ദുസ്സാമർത്ഥ്യങ്ങളും ദുരയും ഒളിഞ്ഞുകിടക്കുന്ന ഒരു യാഥാസ്ഥിതിക ഹിന്ദുവാണ് ഈ ശാസ്ത്രി. ആരേയും വശീകരിക്കുന്ന വാഗ്വിലാസമാണ് ഇയാൾക്കുള്ളതു്. പറയുന്നതിൽ പകുതിയും ബഡായിയാണ് എന്നെനിക്കു മനസ്സിലായി.

ശാസ്ത്രിയെ ബാലിക്കാർക്കു വലിയ കാര്യമാണെന്നു താംബ പറഞ്ഞു. ശാസ്ത്രി ബഹുമിടുക്കനാണ്. ബാലിഭാഷ ഒരു 'പെദാന്ദ'(പുരോഹിതപണ്ഡിതൻ)യെക്കാളും നന്നായി സംസാരിക്കാനും എഴുതാനും ശാസ്ത്രിക്കു കഴിയും.

ശാസ്ത്രി പറഞ്ഞു: "ഇവിടത്തെ എന്റെ ജീവിതം ഒരു മുള്ളുമെത്തയായിത്തീർന്നിരിക്കയാണ്. ഇൻഡൊനേഷ്യൻ മുസ്ളീംഉദ്യോഗസ്ഥന്മാരും, ബാലിക്കാരെ ഇസ്ളാമിലേക്കു ചേർക്കണമെന്നു വാദിക്കുന്ന ഇസ്ളാംമതപുരോഹിതന്മാരും, എന്നെ ഇവിടെനിന്നു ബഹിഷ്കരിക്കാൻ പല തന്ത്രങ്ങളും പ്രയോഗിച്ചുനോക്കുന്നുണ്ടു്. ഞാൻ ഒരു കമ്മ്യൂണിസ്റ്റുകാരനാണെന്നും, ഇവിടെ എന്റെ സാന്നിദ്ധ്യം ആപൽക്കരമാണെന്നും മററുമുള്ള ആരോപണങ്ങളടങ്ങിയ ഊമക്കത്തുകൾ അധികൃതന്മാർക്കു പതിവായി കിട്ടിവരുന്നുണ്ടു്. പക്ഷേ, സ്ഥലത്തെ ഉദ്യോഗസ്ഥന്മാരും, പൗരപ്രമാണികളും എനിക്കനുകൂലമായതുകൊണ്ടു് ഇസ്ളാംമതഭ്രാന്തന്മാരുടെ ഭീഷണി ഫലിക്കുമെന്നു തോന്നുന്നില്ല. മുസ്ളീം 'മൊല്ല'മാർ ബാലിയിൽ കടന്നുകൂടി ബാലിഹിന്ദുക്കളെ മതംമററാനുള്ള ശ്രദ്ധപരിശ്രമങ്ങൾ നടത്തിവരുന്നുണ്ടു്. ഇന്ത്യയിൽനിന്നു ബാലിയിൽവന്നു സ്ഥിരതാമസമാക്കിയ ഹിന്ദു ഇന്നു ഞാൻ മാത്രമാണ്. ഞാൻ ഇവരോടെല്ലാം ഒററയ്ക്കുനിന്നു സമരംചെയ്യുകയാണ്—എന്റെ ജീവൻ എപ്പോഴും അപകടത്തിലാണ്..."

ശാസ്ത്രി പറഞ്ഞതിൽ കുറെയൊക്കെ വാസ്തവമുണ്ടെന്നു് പിന്നീടു് എനിക്കു മനസ്സിലാക്കാൻ സാധിച്ചു. ബാലിദ്വീപിലെ ഒരുപിടി ഹിന്ദുക്കളെ എന്തുചെയ്യണമെന്നറിയാതെ, അധികാരത്തിലിരിക്കുന്നവ

രിലെ ഇസ്ലാംമതപക്ഷപാതികൾ വിഷമിക്കുകയാണ്. ഇൻഡൊനേഷ്യൻ റിപ്പബ്ളിക്കിന്റെ ഭരണഘടന മതാധിഷ്ഠിതമല്ലാത്ത സ്ഥിതിക്ക് ബാലിക്കാരുടെ മതസ്വാതന്ത്ര്യവും പൗരാവകാശവും വകവെച്ചുകൊടുക്കാതെ നിവ്വാഹമില്ല. ഇൻഡൊനേഷ്യയെ ഒരു ഇസ്ലാമികരാഷ്ട്രമായി പ്രഖ്യാപിക്കുന്നതിനും തടസ്സമായി നില്ക്കുന്നതു്, ബാലിയിലെ പത്തുലക്ഷം ഹിന്ദുക്കളും, അംബോൺദ്വീപിലെ കുറച്ചുലക്ഷം ക്രിസ്ത്യാനികളുമാണ്. ബാലിക്കാരെ മതംമാററാനുള്ള എല്ലാത്തരം പരിശ്രമങ്ങളും പണ്ടേതന്നെ പരാജയപ്പെട്ടുകഴിഞ്ഞതാണ്. തോക്കും വാളും കാട്ടി ഭീഷണിപ്പെടുത്തി, മൂരിമാംസം തീററി, മുഹമ്മദീയരാക്കി മാററുന്ന പതിമൂന്നാംനൂററാണ്ടിലെ പരിപാടി ഇവിടെ ആവത്തിക്കണമെന്നു് ദാരുൾ ഇസ്ലാംകക്ഷിക്കാർ മുറവിളി കൂട്ടുന്നുണ്ട്. ദാരുൾ ഇസ്ലാംകക്ഷിക്കു ഭരണകൂടത്തിൽ ഭൂരിപക്ഷം കിട്ടിയാൽ അവർ ആ പരിപാടി ഇവിടെ നടപ്പിൽ വരുത്തുവാൻ ഒട്ടും മടിക്കുകയുമില്ല. ബാലിക്കാരാകട്ടെ, ഇതേവരെ ഡച്ചുകാരുടെ രക്ഷാകർത്തൃത്വത്തിൻകീഴിൽ തങ്ങളുടെ പഴയ മതാചാരങ്ങളും, മൗലികവിശ്വാസങ്ങളും മാററമില്ലാതെ വെച്ചുപുലത്തിപ്പോന്നവരാണ്. 1949 ഡിസംബർ 29-ാംതീയതിമുതൽക്ക് ഇവർ ഇൻഡൊനേഷ്യൻ റിപ്പബ്ളിക്കിലെ ഒരു ഘടകമായിത്തീന്നു. മുസ്ലിം ഭൂരിപക്ഷം ഇവരെ തുറിച്ചുനോക്കുകയാണ്. തങ്ങളുടെ ഭാവിയെക്കുറിച്ചു് ഇവക്കു് ഉള്ളിൽ ആശങ്കയുണ്ടു്; ഭീതിയുണ്ടു്. അവരതു തുറന്നുപറയുന്നില്ലെന്നേയുള്ളു. ഒരു ബാലിക്കാരനോടു് അവന്റെ മതമെന്താണെന്നു ചോദിച്ചാൽ, അവൻ ഒരിക്കലും ഹിന്ദുവാണെന്നു പറയുകയില്ല—ബാലിമതം എന്നേ പറയൂ.

ഉച്ചയായപ്പോൾ, ശാസ്ത്രിയേയും താംബയേയുംവിട്ടു് ഞാൻ എന്റെ ഹോട്ടലിലേയ്ക്കുനടന്നു. മദ്ധ്യാഹ്നഭക്ഷണവും കഴിച്ചു, ഫാനും തിരിച്ചുവെച്ചു് എന്റെ മുറിയിൽ സുഖമായൊന്നു കിടന്നുറങ്ങി. വൈകുന്നേരത്തെ പതിവുചായയും, ക്രീംക്രേക്കർബിസ്കററു കടിയുമായി, ബോയ് വന്നു് എന്നെ വിളിച്ചപ്പോഴെ ഞാൻ ഉണന്നുള്ളു.

ഞാൻ മുറിയുടെ വ്രാന്തയിലിരുന്നു ചായകുടിക്കുമ്പോൾ, അടുത്ത മുറിയുടെ വ്രാന്തയിൽ, കാഴ്ചയിൽ ഇന്ത്യാക്കാരനാണെന്നു തോന്നുന്ന ഒരാൾ ഇരിക്കുന്നതുകണ്ടു. ഞങ്ങൾ അന്യോന്യംനോക്കി, മന്ദഹസിച്ചു, ലോഗ്യം കാണിച്ചു, പരിചയപ്പെട്ടു.

## ആർട്ടിസ്റ്റ് ദാസ്ഗുപ്ത

മിസ്റ്റർ ദാസ്ഗുപ്ത ഒരു ബംഗാളി ചിത്രകാരനാണ്. മലയയിലാണ വളന്നതു്. മലയയിലെ തായ്പ്പിങ്ങിലുള്ള ബാരിസ്റ്റർ മി. ഗുപ്ത, ഇദ്ദേഹത്തിന്റെ സഹോദരനാണ്. പാരീസിൽ രണ്ടുവഷവും മററു യൂറോപ്യൻനഗരങ്ങളിലായി മൂന്നുനാലുവഷവും, താമസിച്ചു് ചിത്രകലാപരിശീലനം നേടിയ ഒരു നല്ല കലാകാരനാണ് ഒററക്കൈയനായ ഈ ആർട്ടിസ്റ്റ് ദാസ്ഗുപ്ത.

താൻ പതിവായി എല്ലാ ദിവസവും രാവിലെ അയൽഗ്രാമങ്ങ

ളിൽ പോയി പ്രകൃതിരംഗങ്ങൾ വരയ്ക്കുകയാണെന്നും, വൈകുന്നേരം മാത്രമേ ഹോട്ടലിലുണ്ടാകാറുള്ളുവെന്നും ആർട്ടിസ്റ്റ് പറഞ്ഞു. "പക്ഷേ, ഈ ഹോട്ടലിലെ അന്തരീക്ഷം എനിക്കു തീരെ പിടിക്കുന്നില്ല. ഇവിടെ സകലതും അമേരിക്കൻമയമാണ്. അമേരിക്കൻ ടൂറിസ്റ്റുകൾ വന്നാൽ ഹോട്ടലിലെ വേലക്കാർപോലും എന്നെ തിരിഞ്ഞുനോക്കുകയില്ല. ഇവിടെ കാണുന്നതും കേൾക്കുന്നതും നടക്കുന്നതുമെല്ലാം കൃത്രിമമാണ്. ബാലിപ്പെൺകിടാങ്ങളാണെന്നും പറഞ്ഞ് ഇവിടെ ആടാനും പാടാനും വരുന്നവർപോലും ബാലിക്കാരല്ല; മദ്ധ്യരാത്രിയിലെ മയക്കുസുന്ദരികളാണ്. ഈ അമേരിക്കൻഡോളർസ്സുഞ്ചികൾ എന്തും വിശ്വസിച്ചുകൊള്ളും. എനിക്ക് ഈ ഹോട്ടൽ മടുത്തു. ഇവിടത്തെ ചെലവും ദുസ്സഹമാണ്, എന്നെപ്പോലുള്ളവർക്ക്—ഞാൻ നാളെ കിന്താമണിയിലേയ്ക്കു പോവുകയാണ്."

എനിക്ക് ഒരു സഹദുഃഖിതനെ കണ്ടുകിട്ടിയതിൽ ഞാൻ സമാധാനിച്ചു. ആർട്ടിസ്റ്റ് ദാസ്ഗുപ്തയുടെ ഹോട്ടലനുഭവങ്ങൾ തന്നെയാണ് എന്നേയും അലട്ടിക്കൊണ്ടിരുന്നത്. യൂറോപ്യൻഭക്ഷണം കഴിക്കാനും, മദ്ധ്യരാമങ്കകളുടെ കുഴഞ്ഞാട്ടങ്ങൾ കാണാനുമല്ലല്ലോ ഞാൻ ബാലിയിൽ വന്നിരിക്കുന്നത്.

ഹോട്ടലിൻെറ മുമ്പിൽ, തെരുവിന്നപ്പുറത്തെ പറമ്പിൽ, ബാലിഹോട്ടലിൻെറ വകയായ ഒരു വലിയ നൃത്തശാലയുണ്ട്. ഇവിടെ മിക്കവാറും എല്ലാ രാത്രികളിലും, ഹോട്ടലിൽ താമസിക്കുന്നവർക്കുവേണ്ടി, നാടൻനൃത്തങ്ങൾ ഏർപ്പാടുചെയ്യാറുണ്ട്. ഇന്നുരാത്രി ഇവിടെ ഒരു ജാങ്ങേർ നൃത്തമുണ്ടായിരിക്കുമെന്ന്, ഹോട്ടൽലൂഞ്ചിലെ ബോർഡിൽ ഒരറിയിപ്പു കണ്ടതായും ഞാൻ ഓർത്തു. ബാലിഗ്രാമത്തിലെ തെങ്ങിൻതോപ്പുകളിലും ആൽച്ചുവട്ടിലും, ഓലമേഞ്ഞ കൂത്തമ്പലങ്ങളിലും പിറന്ന നൃത്തങ്ങളെ, വാർണ്ണീഷിട്ട ദാരുമണ്ഡപങ്ങളും ഗിൽററുപൂശിയ തൂണുകളും പച്ചവില്ലീസ്സിൻെറ തിരശ്ശീലകളും പിടിപ്പിച്ച ഡാൻസിങ്ങ്ഹാളിലേയ്ക്കു് ആട്ടിത്തെളിച്ചു കൊണ്ടുവരുമ്പോൾ അവയുടെ ദേശീയശുദ്ധിയും ഊർജ്ജസ്വലതയും ചോർന്നുപോവുകതന്നെ ചെയ്യും.

ബാലിഹോട്ടലിൽ താമസം തുടരുന്നതു ഭോഷത്വമാണെന്നു ഞാൻ തീർച്ചപ്പെടുത്തി. ബാലിയിലാണു താമസിക്കുന്നത് എന്ന ഒരു തോന്നലുളവാക്കുന്ന ഒരു ചെററഹോട്ടലായാലും മതിയായിരുന്നു. ഞാനങ്ങനെ ഓരോന്നു വിചാരിച്ചുകൊണ്ടിരിക്കെ ശാസ്ത്രി കേറിവന്നു—എന്നെ അന്വേഷിച്ചുതന്നെയാണ് മൂപ്പർ വന്നിരിക്കുന്നത്.

ബാലിയിലെ തൻെറ പ്രവർത്തനങ്ങളെപ്പററി, ഇന്ത്യയിലെ പത്രങ്ങളിൽ ചില ലേഖനങ്ങൾ എഴുതി പ്രസിദ്ധപ്പെടുത്തണമെന്നു ശാസ്ത്രി എന്നോടപേക്ഷിച്ചു. ഇന്ത്യയിലെ ഹിന്ദുക്കൾക്കു ബാലിയിലെ ഹിന്ദുക്കളെപ്പററി ഒന്നും അറിഞ്ഞുകൂടാ—ഈ അജ്ഞത അകററണം. അങ്ങനെ ശാസ്ത്രി കുറേനേരം ലക്ചറടിച്ചു. പിന്നെ താൻ ഇൻഡൊനേഷ്യൻമലായ്ഭാഷയിൽ വേദങ്ങളെപ്പററിയുള്ള ഒരു ഗ്രന്ഥം രചി

ച്ചിട്ടുണ്ടെന്നു ശാസ്ത്രി പറഞ്ഞു. ആ മഹൽഗ്രന്ഥത്തെപ്പററിയുള്ള അര മണിക്കൂർനേരത്തെ ലക്ചറും ഞാൻ സഹിച്ചു.

''എനിക്കു് ഒരു നാടൻഹോട്ടലിലേയ്ക്കു താമസംമാററിയാൽ കൊള്ളാമെന്നുണ്ടു്. ഒന്നു് ഏർപ്പാടുചെയ്തുതരുമോ?'' ഞാൻ ശാസ്ത്രിയോടു ചോദിച്ചു.

''ഞാൻ ഇപ്പോൾത്തന്നെപോയി അന്വേഷിച്ചു വേണ്ടതുചെയ്യാം—ഞാൻ രാത്രി എട്ടുമണിക്കു് ഇവിടെ വീണ്ടും വരും—അപ്പോൾ നിങ്ങളിവിടെ ഉണ്ടായിരിക്കുമല്ലോ.''

കാത്തിരിക്കാമെന്നു ഞാൻ പറഞ്ഞു. അങ്ങനെ ശാസ്ത്രി പോയി.

നേരം 6 മണി കഴിഞ്ഞിരുന്നു. ഞാൻ ആ ഹോട്ടലിന്നടുത്തുള്ള നിരത്തുകളിലൂടെ ഒന്നു ചുററിനടക്കാൻ തീരുമാനിച്ചു പുറത്തിറങ്ങി.

പൂമരങ്ങൾ നിരക്കെ വളന്നുനില്ക്കുന്ന നടപ്പാതയിലൂടെ ഞാൻ വടക്കോട്ടു നടന്നു. നാടൻമട്ടിലുള്ള പറമ്പുകളിൽ യൂറോപ്യൻമട്ടിലുള്ള ബംഗ്ലാവുകൾ തലപൊക്കി നില്ക്കുന്നു. കലപലാ എന്നു് ഉറക്കെ സംസാരിച്ചുകൊണ്ടു്, ചുമട്ടുകാരിപ്പെണ്ണുങ്ങൾ ചന്തയിൽനിന്നു മടങ്ങിപ്പോകുന്നു.

മൂന്നുനാലു റോഡുകൾ കടന്നു ഞാൻ ഗ്രാമത്തിൻെറ ഒരു മൂലയിലെത്തി. അവിടെ ഒരു റോഡിൻെറ അററത്തു കുത്തിനിർത്തിയ ഒരു മരബോർഡിലെ പേരു് എൻെറ ശ്രദ്ധയെ ആകർഷിച്ചു: 'ജലാൻ പുപ്പുത്താൻ.'

അതാണു് പുപ്പുത്താൻ വീഥി!

ബാലിയുടെ ചരിത്രത്തിൽ, വെള്ളക്കാരുടെ ആദ്യത്തെ ആക്രമണത്തിൻെറ രക്തപങ്കിലമായ ഒരദ്ധ്യായത്തെ ഓർമ്മിപ്പിക്കുന്ന ഒരു പേരാണു് പുപ്പുത്താൻ. ആ വീഥിയുടെ പ്രാധാന്യം മനസ്സിലാക്കണമെങ്കിൽ ബാലിയുടെ ഒരു ചരിത്രഘട്ടത്തിലേയ്ക്കു് ഒന്നെത്തിനോക്കുക തന്നെ വേണം.

ആറാമദ്ധ്യായം

# പപ്പൂത്താൻ

ബാലിയിലെ നാട്ടുരാജാക്കന്മാർതമ്മിൽ വളൎന്നുവന്ന ഛിദ്രങ്ങളും അസൂയാമത്സരങ്ങളും വിദേശാധിപത്യത്തിന്ന വഴിതെളിയിച്ചുകൊണ്ടിരുന്ന ഒരു കാലഘട്ടമായിരുന്നു അതു്. ക്രിസ്ത്വാബ്ദം 1520–ാമാണ്ടിന്നടുത്തു ജാവയിലെ മുജാപാഹിദ്സാമ്രാജ്യം പററെ തകൎന്നതോടുകൂടി 175 കൊല്ലത്തോളംകാലം തുടർച്ചയായി മുജാപാഹിദ്ടിന്റെ മേൽക്കോയ്മയ്ക്കു കീഴിൽ പിടഞ്ഞുകിടന്നിരുന്ന ബാലിദ്വീപു് സ്വതന്ത്രമായി. ബാലിയിലെ രാജാക്കന്മാരും പ്രഭുക്കന്മാരും തങ്ങളുടെ ദേശങ്ങളിലെ സ്വതന്ത്രരായ നാട്ടുവാഴികളായിത്തീൎന്നു. മുജാപാഹിദ് രാജവംശത്തിന്റേയും ബാലിയെ ഭരിക്കാൻ ഓരോ കാലത്തു അവർ നിയോഗിച്ച പ്രഭുക്കന്മാർ, സേനാപതികൾ തുടങ്ങിയ ജാവാകുലീനവർഗ്ഗത്തിന്റേയും സന്താനപരമ്പരയിൽ പെട്ടവരായിരുന്നു ഈ നാട്ടുവാഴികളിൽ മിക്കവരും.

നാട്ടുവാഴികൾതമ്മിലുള്ള പകയും പോരും ഏററവുമധികം പ്രകടമായിരുന്നതു് ദക്ഷിണബാലിയിലാണു്. അന്യോന്യം സ്വരച്ചേർച്ചയോടെ വർത്തിച്ചിരുന്ന രാജ്യങ്ങൾ അന്നു ദക്ഷിണബാലിയിൽ കാണാൻ പ്രയാസമായിരുന്നു. രണ്ടു നാട്ടുവാഴികൾതമ്മിൽ ഇണക്കംകൂടിക്കണ്ടാൽ ആ ബന്ധം സംശയിക്കത്തക്കതായിരുന്നു. മൂന്നാമതൊരു ശക്തിയെ തുലയ്ക്കാനുള്ള ഗൂഢോദ്ദേശ്യമാണു് അവരുടെ താല്ക്കാലികരഞ്ജിപ്പിൽ ഒളിഞ്ഞിരുന്നതു്.

തെക്കൻബാലിയിലെ ഗ്യാഞ്ഞ്യാർ അക്കാലത്തു് സാമാന്യം പ്രാബല്യമുള്ള ഒരു നാടായിരുന്നു. ദേവാമാംഗിസ് എന്ന രാജാവാണു് ഗ്യാഞ്ഞ്യാറിനെ ഭരിച്ചിരുന്നതു്. അയൽപക്കത്തെ, ബദൂംഗ്, ക്ളുങ്ക്കുങ്, ബംഗ്ലി എന്നീ മൂന്നു ചെറുകിടനാട്ടുകളിലെ രാജാക്കന്മാർ, തമ്മിൽ ഐക്യമുന്നണി സൃഷ്ടിച്ചു ഗ്യാഞ്ഞ്യാറിനെ എതിൎക്കാൻ ഒരുക്കങ്ങൾ കൂട്ടിക്കൊണ്ടിരുന്നു. ഗ്യാഞ്ഞ്യാറിന്റെ പതനം തന്റെ നിലനില്പിനേയും ബാധിക്കുമെന്നു കണ്ടറിഞ്ഞു് ഉബൂദിലെ ശക്തനായ രാജാവായ ചൊക്കോർദ്ദെഗെഡെ, ദേവാമാംഗീസിനെ സമീപിച്ചു് സ്ഥിതിഗതികളുടെ ഗൗരവം മനസ്സിലാക്കിക്കൊടുക്കുകയും, ആപത്തിൽനിന്നു രക്ഷപ്പെടാൻ ഡച്ചുകാരുടെ സഹായമഭ്യൎത്ഥിക്കാൻ അദ്ദേഹത്തെ നയത്തിൽ പ്രലോഭിപ്പിക്കുകയുംചെയ്തു. അതു ഫലിച്ചു.

ഗ്യാഞ്ഞ്യാർരാജാവു് സഹായമഭ്യൎത്ഥിച്ചു് ഡച്ചുകാരെ സമീപിച്ചു. ദക്ഷിണബാലിയിൽ കാലെടുത്തുകുത്തുവാൻ അവസരം പാൎത്തുകൊണ്ടിരുന്ന ഡച്ചുകാർ ഉടൻ ഒരു സഹായകസൈന്യത്തെ ഗ്യാഞ്ഞ്യാറിലേക്കയച്ചുകൊടുത്തു.

അങ്ങനെ ബദൂംഗ് പ്രഭൃതികളുടെ ആക്രമണസന്നാഹങ്ങൾ

അലസിപ്പോയി. പക്ഷേ, ഡച്ചുകാർ ഗ്യാഞ്ഞ്യാറിൽനിന്നു വിട്ടുപോയില്ല. മററു് അയൽദേശങ്ങളുടെനേക്കു കണ്ണുവെച്ചുകൊണ്ടു് ലന്തപ്പട ഗ്യാഞ്ഞ്യാറിൽത്തന്നെ തങ്ങിനിന്നു.

ഐക്യമുന്നണിക്കാക്കു ഗ്യാഞ്ഞ്യാർരാജാവിൻെറ നേക്കുള്ളതിനേക്കാൾ വൈരം ഡച്ചുകാരുടെനേരെയായി. ക്ളങ്ക്ളുങ്ങിലെ രാജാവായ ദേവാ അഗ്ഗുംഗിനു ഡച്ചുകാരോടു പ്രത്യേകവൈരമുണ്ടാകാനിടയാക്കിയ മറെറാരു സംഭവവും ആയിടെ നടന്നു.

ദേവാ അഗ്ഗുംഗിൻെറ രണ്ടു പുത്രിമാർ ജാരസംസർഗ്ഗംമൂലം പതിതരായി. ക്ഷത്രിയപ്പെൺകിടാങ്ങളുടെ അത്തരം ദുർന്നടപടി കണ്ടുപിടിക്കപ്പെട്ടാൽ, അതിൽ പങ്കുകാരായ ഇരുകക്ഷികൾക്കും നൽകിയിരുന്ന ശിക്ഷ നീചമായ വധമായിരുന്നു. ക്ളങ്ക്ളുങ്രാജാവു് തൻെറ രണ്ടു പെൺമക്കളെയും പിടിച്ചു് കൈയും കാലും ബന്ധിച്ചു്, കടലിൽ കെട്ടിത്താഴ്ത്തി സ്രാവുകൾക്കു ബലികൊടുത്തു. കാമുകരിൽ ഒരുത്തനെ നീചമായവിധത്തിൽ ഭേദ്യംചെയ്തു കൊന്നു. മററവൻ എങ്ങനെയോ രക്ഷപ്പെട്ടു് ഉത്തരബാലിയിലെ ഡച്ചുകാരുടെ അടുക്കൽ അഭയംപ്രാപിച്ചു. ഈ വിവരമറിഞ്ഞ ക്ളങ്ക്ളുങ്രാജാവു്, തൻെറ തടവുകാരനെ വിട്ടുതരാൻ ഡച്ചുകാരോടപേക്ഷിച്ചു. പക്ഷേ, ലന്തക്കാർ ആ വീരകാമുകനെ കൈയൊഴിച്ചില്ല. തൻെറ കുടുംബത്തിൻെറ മാനംകെടുത്തിയ ആ നായയെ വിട്ടുതന്നില്ലെങ്കിൽ വേണ്ട, ഡച്ചുകാർതന്നെ അവൻെറ ചങ്കരിഞ്ഞുവിട്ടാൽ മതി, തനിക്കു തൃപ്തിയായിക്കൊള്ളുമെന്നു് ക്ളങ്ക്ളുങ്രാജാവു് വീണ്ടും ഡച്ചുകാരെ അറിയിച്ചു. ഈ അപേക്ഷയും ഡച്ചുകാർ വഴിപ്പെട്ടില്ല. അങ്ങനെ ക്ളങ്ക്ളുങ് രാജാവു് ഈർഷ്യാകലുഷിതനായിരിക്കുന്ന അവസരത്തിലാണു് ഡച്ചുകാർ ദേവാമാംഗീസിൻെറ രക്ഷാപതികളായി ഗ്യാഞ്ഞ്യാറിൽ താവളമുറപ്പിച്ചതു്.

1904 മേയ്മാസം.

അന്നൊരുപ്രഭാതത്തിൽ സാന്നൂർഗ്രാമത്തിൽ സന്തോഷകരമായൊരു വർത്തമാനം പരന്നു. ഒരു കപ്പൽ പാറയിൽമുട്ടി പൊളിഞ്ഞു കരയ്ക്കടിഞ്ഞിരിക്കുന്നു. അതായിരുന്നു ആ വാർത്ത. മുക്കുവൻ സാംപിയാണു് ആദ്യമായി ആ കാര്യ്യം കണ്ടെത്തിയതു്. അവൻ പുലർച്ചെ പതിവുപോലെ വലക്കെട്ടും ചുമലിലിട്ടു് കൈയിൽ ഓലക്കൊട്ടയും തൂക്കിപ്പിടിച്ചു് കരയിലൊരിടത്തു കമിഴ്ത്തിവെച്ചിരുന്ന തൻെറ തോണിയുടെ അടുത്തേയ്ക്കു നീങ്ങിച്ചെന്നപ്പോഴാണു് അരികെ കപ്പൽ തകർന്നുകിടക്കുന്നതു കണ്ടതു്. വലയും കൊട്ടയും പൂഴിയിൽ വലിച്ചെറിഞ്ഞു് അവൻ തിരികെ ഗ്രാമത്തിലേക്കു പാഞ്ഞു:

"നാട്ടുകാരെ, ചങ്ങാതിമാരേ, ഓടിവരണേ—ഒരു കപ്പൽ പൊളിഞ്ഞു കരയ്ക്കടിഞ്ഞിട്ടുണ്ടു്—ചരക്കുകപ്പലാണു്." സാംപി വീട്ടുതോറും ഓടിനടന്നു വിളിച്ചുപറഞ്ഞു. ഒരു മണിക്കൂറിന്നുള്ളിൽ സാന്നൂർഗ്രാമനിവാസികൾ മുഴുവനും കടപ്പുറത്തുപരന്നു. ഒരു ചെറിയ ആവിക്കപ്പൽ കരയിൽ മൂക്കുകുത്തിക്കിടക്കുന്നു. അരികെ തിരമാലകളിൽ ചില പെട്ടികളും കൊട്ടകളും നൃത്തംവെയ്ക്കുന്നു.

ഗ്രാമാധിപനും കുറെ ചെറുപ്പക്കാരും കപ്പലിനുള്ളിൽ കടന്നു തിരച്ചൽതുടങ്ങി. ബോർണിയോവഴിവരുന്ന 'ശ്രീകുമാലി' എന്നു പേരായ ഒരു ചെറിയ ചീനക്കപ്പലായിരുന്നു അതു്. അഞ്ചാറു ചീനക്കാർ അർദ്ധശവങ്ങളായി അതിൽ കിടക്കുന്നുണ്ടായിരുന്നു.

പട്ടുതുണിത്തരങ്ങൾ, സുഗന്ധദ്രവ്യങ്ങൾ, വെള്ളിപ്പാത്രങ്ങൾ, ഭരണികൾ, കത്തികൾ മുതലായ വിലപിടിച്ച പല വസ്തുക്കളും കപ്പലിലുണ്ടായിരുന്നു. ഗ്രാമക്കാർ അവയെല്ലാം വാരിവലിച്ചു കടപ്പുറത്തു കൊണ്ടുവന്നിട്ടു പങ്കുവെച്ചെടുത്തു.

അവരെസ്സംബന്ധിച്ചിടത്തോളം അതൊരു കൊള്ളയായിരുന്നില്ല. കപ്പൽ പൊളിഞ്ഞു കരയ്ക്കടിഞ്ഞാൽ അതിലെ ചരക്കുകൾ ദേശക്കാർക്കു് അവകാശപ്പെട്ടതാണു്—അതിലൊരുപങ്കു രാജാവിന്നു കാഴ്ചവെയ്ക്കുകയും വേണം. പണ്ടുപണ്ടേ നടന്നുവരുന്ന ഒരു നാട്ടുനിയമമാണിതു്. ചീനക്കപ്പൽക്കാർ നോക്കിനില്ക്കേ കപ്പലിലെ ഉപ്പുതൊട്ടു കർപ്പൂരംവരെയ്ക്കുള്ള സകല വസ്തുക്കളും ബാലിക്കാർ വാരിക്കൊണ്ടുപോയി ഓഹരിവെച്ചെടുത്തു.

സാനൂർഗ്രാമക്കാർ അന്നു് ഒരുത്സവമായി കൊണ്ടാടി. പത്തുമാടുകളേയും അറുപതു പന്നികളേയും അറുത്തു് അവർ സദ്യകളും സൽക്കാരങ്ങളും പൊടിപൊടിച്ചു. രാത്രിമുഴുവനും പാട്ടുംകൂത്തും തന്നെയായിരുന്നു. ഗ്യാമലിൻവാദ്യങ്ങളും, പിതൃസ്തുതിഗീതങ്ങളും തോററങ്ങളും 'ജാങ്ങേർ' നൃത്തങ്ങളും ഗ്രാമത്തിൽ മാറെറാലിക്കൊണ്ടു. അന്നത്തെ നൃത്യനൃത്തങ്ങളിൽ പങ്കെടുത്ത പുരുഷന്മാരുടെ ശിരസ്സിലും പെണ്ണുങ്ങളുടെ അരയിലും വർണ്ണപ്പകിട്ടുള്ള ചീനപ്പട്ടുകൾ വിലസിയിരുന്നു.

ചീനക്കപ്പലുടമസ്ഥന്മാർ ഡച്ചുകാരെ സമീപിച്ചു. സാനൂർക്കടപ്പുറത്തുവെച്ചു തങ്ങളുടെ സാമാനക്കപ്പൽ കൊള്ളചെയ്യപ്പെട്ടതിന്നു് നഷ്ടപരിഹാരമായി മൂവായിരം വെള്ളിഡോളർവെച്ചു കിട്ടണമെന്നു് ആവശ്യപ്പെട്ടു. ദക്ഷിണബാലിയിലും അധികാരം നടത്തുന്നതു് ഡച്ചുകാരാണെന്നാണു് ആ ചീനക്കാർ വിശ്വസിച്ചിരുന്നതു്. അവർ ഡച്ചുഗവൺമെണ്ടിന്നടുക്കൽ ആക്ഷേപം ബോധിപ്പിക്കാൻ കാരണം അതായിരുന്നു. ഡച്ചുഗവൺമെണ്ടാകട്ടെ ബാലിയിൽ തങ്ങളുടെ അധികാരം ആരെക്കൊണ്ടെങ്കിലും അംഗീകരിച്ചുകിട്ടാൻ കാത്തിരിക്കുകയായിരുന്നു. ചീനക്കാരുടെ ആക്ഷേപം കിട്ടിയ ഉടനെ ഡച്ചുകാർ ബദൂംഗിലെ രാജാവായ അനാക്കു് അഗ്ലുംഗ് മാഡെയുടെ അടുക്കലേക്കു പ്രതിനിധികളെ അയച്ചു് ശ്രീകുമാല കൊള്ളചെയ്യപ്പെട്ടതിന്നു മൂവായിരം വെള്ളിഡോളർ നഷ്ടപരിഹാരം ചീനക്കപ്പൽക്കാർക്കു ഉടൻ നല്കിക്കൊള്ളണമെന്നു് അറിയിച്ചു.

ഡച്ചുകാരുടെ ആ കല്പന വായിച്ചുകേട്ട ബദൂംഗ്‌രാജാവു് പൊട്ടിച്ചിരിച്ചു. അദ്ദേഹം മന്ത്രിപുംഗവന്മാരേയും മററും വരുത്തി ഈ കല്പന അവരേയും വായിച്ചുകേൾപ്പിച്ചു. ബ്ലിന്ദകൾ (ലന്തക്കാർ) നീതിയും നിയമവും നിശ്ചയമില്ലാത്ത ക്ഷുദ്രമൃഗങ്ങളാണെന്നു മന്ത്രിസഭ ഐകകണ്ഠ്യമായി അഭിപ്രായപ്പെട്ടു. രാജാവു് ഉടനെ കൊട്ടാരംവിദൂഷകനായ

ഇക്ക്ബോ ജോവിനെ വരുത്തി, ബ്ളിന്ദകളുടെ കത്തിന്നു് ഉചിതമായൊരു മറുപടി തയ്യാറാക്കാൻ കല്പിച്ചു.

"ചീനക്കാർ സാന്നൂർകടലിലെ പാറ ചീത്തയാക്കിയതിന്നു പിഴ വെള്ളിരൂപ 500. സാംപിയുടെ തോണി കേടുവരുത്തിയതിന്നു നഷ്ടം വെള്ളിരൂപ 10..." അങ്ങനെ പല ഇനങ്ങളിലുംകൂടി ആകെ ആയിരത്തിപ്പതിനൊന്നര വെള്ളിരൂപ ചീനക്കാർ ബദൂംഗ്‌രാജാവിന്നു ഉടൻ കൊടുത്തുകൊള്ളണമെന്നായിരുന്നു വിദൂഷകൻ തയ്യാറാക്കിയ തിട്ടൂരപ്പകർപ്പ്. ഈ സംഖ്യ മനസ്സുണ്ടെങ്കിൽ തന്നാൽമതി എന്നൊരനുബന്ധവും ഇക്ക്ബോ ജോ അതിൽ എഴുതിച്ചേർത്തിരുന്നു.

രാജാവും മന്ത്രിമാരും ആ പകർപ്പുവായിച്ചുകേട്ട് വയററത്തടിച്ചു ചിരിച്ചു. പക്ഷേ, രാജാവു് ആ പകപ്പ് ഡച്ചുകാക്ക് അയച്ചില്ല—രാജാവു് ഒരു മറുപടിയും അയച്ചില്ല. എല്ലാം വെറും തമാശയായിട്ടാണ് അവക്കു തോന്നിയതു്. അവർ അക്കാര്യം മെല്ലെ മറക്കുകയും ചെയ്തു.

എന്നാൽ ഡച്ചുകാർ വിട്ടില്ല. നഷ്ടപരിഹാരം നൽകിക്കൊള്ളണമെന്ന കല്പന അവർ തുടരെത്തുടരെ ആവൎത്തിച്ചു—നാട്ടുനടപ്പിന്നെതിരായി ഒന്നുംചെയ്യാൻ താൻ ഒരുക്കമില്ലെന്നു രാജാവു് ഡച്ചുകാരെ അറിയിച്ചു. കൊള്ളചെയ്തതിന്നു നഷ്ടം കൊടുക്കാതെ വിടുകയില്ലെന്നു മാത്രമല്ല ആ കൊള്ളയിൽ പങ്കെടുത്തവരെ പിടിച്ചു ശിക്ഷിക്കണമെന്നുകൂടി ഡച്ചുകാർ ശഠിച്ചു. ഈ വാഗ്വാദങ്ങൾ രണ്ടുവൎഷത്തോളം തുടൎന്നുകൊണ്ടിരുന്നു; ഒടുവിൽ ബദൂംഗ്‌രാജാവു് ബ്ളിന്ദകളോടു തീൎത്തുപറഞ്ഞു, ഇക്കാൎയ്യത്തിൽ ഒരൊററ ചില്ലിക്കാശുപോലും നഷ്ടംകൊടുക്കാൻ താൻ തയ്യാറില്ലെന്നു്.

ബദൂംഗ്‌രാജാവു് തങ്ങളുടെ ആജ്ഞയ്ക്കു വഴങ്ങുവാൻ കൂട്ടാക്കുന്നില്ലെന്നു് മനസ്സിലായപ്പോൾ ഡച്ചുകാർ ആ നാട്ടുരാജാവിനെ ഒരു പാഠം പഠിപ്പിക്കാൻതന്നെ തീരുമാനിച്ചു. ബദൂംഗ്‌തുറമുഖത്തു് എല്ലാ കയററിറക്കുമതികളും നിരോധിച്ചുകൊണ്ടു് അവർ ഉത്തരവിട്ടു. ഒരു എക്കണോമിക്ക് ബ്ളോക്കേഡ്തന്നെ. വ്യാപാരസ്തംഭനംമൂലം ബദൂംഗ് ബലഹീനമായിത്തീരുമെന്നും ഒററപ്പെട്ടുപോകുമെന്നും മററുമാണു് ഡച്ചുകാർ വിശ്വസിച്ചിരുന്നതു്. ഇക്കാൎയ്യത്തിൽ തങ്ങളോടു സഹകരിക്കാൻ അവർ ബദൂംഗിൻെറ അയൽനാടുകളിലെ എല്ലാ രാജാക്കന്മാരോടും അപേക്ഷിച്ചു. പക്ഷേ, സ്വതന്ത്രരായിരുന്ന ആ നാട്ടുരാജാക്കന്മാർ വെള്ളക്കാരുടെ അപേക്ഷ തള്ളിക്കളഞ്ഞു. തങ്ങളുടെ തുറമുഖക്കാൎയ്യങ്ങൾ തങ്ങൾതന്നെ നോക്കിക്കൊള്ളുമെന്നും വെള്ളക്കാരുടെ ഉപദേശം തൽക്കാലം ആവശ്യമില്ലെന്നും രാജാക്കന്മാർ മറുപടികൊടുത്തു. ഇതുംകൂടി കിട്ടിയപ്പോൾ ഡച്ചുകാരുടെ ഇച്ഛാഭംഗം കടുത്ത അരിശമായിമാറി. പിന്നെപ്പിന്നെ അവരുടെ അപേക്ഷകൾ ഭീഷണിയുടെ സ്വരത്തിലായി.

ബാലിയിൽ അധികാരശക്തി കുത്തിച്ചെലുത്തുവാനുള്ള ഡച്ചുകാരുടെ ദുർമ്മോഹവും സ്വാതന്ത്ര്യം നിലനിൎത്തിപ്പോരാനുള്ള നാട്ടുരാജാക്കന്മാരുടെ വാശിയും തമ്മിലുള്ള വടംവലി ആരംഭിച്ചതിൻെറ ലക്ഷ

ണങ്ങൾ കണ്ടുതുടങ്ങി. ഡച്ചുകാർ ആയുധശക്തി പരീക്ഷിക്കാൻതന്നെ തീരുമാനിച്ചു.

1906 സെപ്തംബർ 16–ാംതീയതി ഡച്ചുകാരുടെ വലിയൊരു ആക്രമണസേന പേബിയൻസാന്തർ എന്ന സ്ഥലത്തിറങ്ങി. ശ്രീകുമാല തകൻകരയ്ക്കടിഞ്ഞ അതേ സ്ഥലം തന്നെയാണ് പേബിയൻസാന്തർ. ഇവിടെനിന്നു, ബദുംഗിൻെറ തലസ്ഥാനമായ ഡെൻപസാറിലേക്കു കഷ്ടിച്ച് മൂന്നുമൈൽ ദൂരമേ ഉണ്ടായിരുന്നുള്ളൂ.

സ്വർഗ്ഗലോകം ബാലിദ്വീപാണെന്നും, ദേവസന്തതികളായ തങ്ങളുടെ സ്വാതന്ത്ര്യത്തെ കീഴടക്കാൻ ഒരു മനുഷ്യവർഗ്ഗത്തിനും സാദ്ധ്യമല്ലെന്നും സ്വയം വിശ്വസിച്ച് പിതൃപൂജകളും കോഴിയങ്കങ്ങളും നടത്തി നിത്യവും പാട്ടും കൂത്തുമായി ജീവിതം നയിക്കുന്ന പ്രസന്നമതികളും ശുഭപ്രതീക്ഷാശാലികളുമായ ബാലിക്കാരുടെ—പരമ്പരയാ വിനോദപ്രിയരും ശാന്തശീലരുമായ ഒരു ജനതയുടെ—മേൽ തീയുണ്ടകൾ വർഷിക്കാനാണ് ആ ഡച്ചുകപ്പൽ ഒരുങ്ങിനിന്നിരുന്നതു്. എന്താണ് സംഭവിക്കാൻപോകുന്നതെന്ന് ജനങ്ങൾക്കറിവുണ്ടായിരുന്നില്ല—സമാധാനപ്രിയരായ ബ്രാഹ്മണപുരോഹിതർ ആസന്നമായ ആപത്തിനെക്കുറിച്ച് മൗനംപൂണ്ടിരുന്നതേയുള്ളൂ. ജനങ്ങൾ അതിനെപ്പററി ചിന്തിച്ചില്ല. രാജാക്കന്മാരും രാജാക്കന്മാരും തമ്മിലുള്ള ഈ മത്സരപ്പോരാട്ടങ്ങളിൽ പ്രജകൾക്കെന്തുകാര്യം എന്ന മട്ടിൽ ഒരലസനിലയാണ് അവരംഗീകരിച്ചതു്. രാജാവിന്നു് കൊട്ടാരത്തിൽ കഠാരിയും ഖൾഗവും കുന്തവും ധരിച്ച പടയാളികൾ വേണ്ടുവോളമുണ്ടെന്ന് അവർ കേട്ടിട്ടുണ്ടു്. കൊട്ടാരവും ജനങ്ങളും തമ്മിൽ അകന്നബന്ധംപോലുമുണ്ടായിരുന്നില്ല. നാട്ട് ആരുഭരിച്ചാലും തങ്ങളുടെ നികുതിഭാരത്തിന്നു നീക്കുപോക്കുസംഭവിക്കാൻ പോകുന്നില്ലെന്ന് അവർക്കു നിശ്ചയമുണ്ടായിരുന്നു. ബദുംഗ്‌രാജാവിന്നു നൽകിവരുന്ന നികുതി ബ്ളിന്ദയ്ക്കു കൊടുക്കണം, അത്രമാത്രം.

ഡച്ചുപട്ടാളം ഒരു ദിവസം മുഴുവനും സാന്തൂറിൽ കാത്തിരുന്നു. തങ്ങളോടെതിർക്കാൻ ഒരു കുട്ടിപോലും വന്നുകാണുന്നില്ല. നാട്ടുകാരുടെ നിഷ്ക്രിയമനോഭാവം ലന്തക്കാരെ ആശ്ചര്യപ്പെടുത്തി. ജനങ്ങൾ ഒന്നും സംഭവിച്ചിട്ടില്ലാത്തമട്ടിൽ തങ്ങളുടെ നിത്യത്തൊഴിലുകളിൽ മുഴുകിക്കൊണ്ടിരുന്നു—ബ്ളിന്ദകളെ ഒന്നപമാനിയ്ക്കാനെന്നമട്ടിൽ. ബാലിയിലെ ചെത്തലപ്പട്ടികൾ മാത്രം കുരച്ചു ബഹളംകൂട്ടിക്കൊണ്ടിരുന്നു. ബ്രാഹ്മണപുരോഹിതർ രാജാവിൻെറ ആസന്നമായ ആപത്തിനെക്കുറിച്ച് ജനങ്ങൾക്കു യാതൊരു മുന്നറിയിപ്പും നൽകിയില്ല.

എന്നാൽ, രണ്ടാംദിവസം രംഗമൊന്നുമാറി. സ്വർണ്ണക്കുന്തങ്ങളും കയ്യിലേന്തി ഒരു സംഘം ബാലിയോദ്ധാക്കൾ ഡെൻപസാറിൽനിന്നു സാന്തൂറിലെത്തി, പൊട്ടന്നനെ ലന്തക്കാരുടെനേക്ക് ആക്രമണം ആരംഭിച്ചു. ആ പോരാട്ടം വൈകുന്നേരംവരെ നിലനിന്നു. കുറച്ചു ഡച്ചുപട്ടാളക്കാർക്ക് കുന്തമുനകൾകൊണ്ടു് ചില്ലറ പരുക്കുകൾ പററി. ബാലിഭടന്മാർ തീയുണ്ടകൾക്കിരയായി ശതക്കണക്കിൽ ചത്തുവീണു. അവശേഷിച്ച

നാട്ടുഭടന്മാർ സന്ധ്യയായതോടുകൂടി ഡെൻപസാറിലേയ്ക്കുതന്നെ പിൻവാങ്ങുകയും ചെയ്തു.

ഡച്ചുകാർ പിറേറന്നും കാത്തിരുന്നു. ഒന്നും സംഭവിച്ചില്ല. ബാൻഡ്വാദ്യവും മുഴക്കി പ്രണയഗാനങ്ങളും പാടിക്കൊണ്ടു് അവർ പിന്നേയും രണ്ടുദിവസം സാന്തൂറിൽത്തന്നെ കഴിച്ചുകൂട്ടി. ബാലിക്കാരുടെ നിഴലാട്ടംപോലുമില്ല—അവർ പട്ടണത്തിൽത്തന്നെ മുഴവൻ പട്ടാളത്തേയും കേന്ദ്രീകരിച്ചിട്ടുണ്ടാകാം.

ഒടുവിൽ ഡച്ചുകാർ ഡെൻപസാറിന്നുനേർക്കു പുറപ്പെടാൻതന്നെ തീരുമാനിച്ചു് സർവ്വസന്നാഹങ്ങളോടുംകൂടി മുമ്പോട്ടുനീങ്ങി.

വഴിക്കു ചിലസ്ഥലങ്ങളിൽ ബദുംഗ്ഭടന്മാർ അവരെ എതിർക്കാതിരുന്നില്ല. ഡച്ചുതോക്കുകൾക്കുമുമ്പിൽ നാട്ടുപട്ടാളം ഈച്ചകളെപ്പോലെ ചത്തുവീണു—ഡച്ചുപട്ടാളം മുമ്പോട്ടുതന്നെ മാർച്ചുചെയ്തു.

ആക്രമണസേന, ഡെൻപസാർ പട്ടണത്തിന്റെ അതിർത്തിയിൽ സ്ഥിതിചെയ്യുന്ന 'കേശിമാൻകൊട്ടാര'ത്തിന്റെ നടയിലെത്തി. രാജഭടന്മാരുടെ ഉഗ്രമായ ആദ്യത്തെ പ്രത്യാക്രമണം അവർ, ഇവിടെയാണു് പ്രതീക്ഷിച്ചിരുന്നതു്. എന്നാൽ ഡച്ചുകാർക്കു ഇവിടെയെത്തിയപ്പോൾ നിരാശയും അത്ഭുതവുമാണുണ്ടായതു്. കേശിമാൻകൊട്ടാരവും പരിസരവും ശ്മശാനംപോലെ നിർജ്ജീവമായിക്കിടക്കുന്നു!

ബദുംഗ്‌രാജാവിന്റെ, രാജ്യതന്ത്രകാര്യങ്ങളിലുള്ള പ്രതിപുരുഷപുംഗവൻ കേശിമാൻകൊട്ടാരത്തിലാണു് പാർത്തിരുന്നതു്. ലന്തപ്പട്ടാളം കൊട്ടാരത്തിന്നുനേർക്കു് പുറപ്പെട്ടിട്ടുണ്ടെന്നു കേട്ടപ്പോൾ അവരെ എതിർക്കണമോ, അല്ല സമാധാനപൂർവ്വം കീഴടങ്ങണമോ എന്ന കാര്യത്തിൽ പ്രതിപുരുഷനും, പ്രധാന പുരോഹിതനും തമ്മിൽ തർക്കമുണ്ടായി. ''ഓം ശാന്തി''ക്കാരനായ ബ്രാഹ്മണപുരോഹിതൻ സമരവാദിയായ പ്രതിപുരുഷനെ ഒരു കഠാരികൊണ്ടു കുത്തിക്കൊന്നു തർക്കംതീർത്തു. കൊട്ടാരത്തിലെ ആളുകളെല്ലാം സകലതും ഇട്ടെറിഞ്ഞു, ഡെൻപസാറിലേക്കു് ഓടി രക്ഷപ്പെടുകയും ചെയ്തു. അതാണിവിടെ നടന്നതു്.

ഡച്ചുപട്ടാളം അന്നു് കേശിമാൻകൊട്ടാരത്തിൽ തന്നെ ക്യാമ്പടിച്ചു.

പിറേറന്നു്—സെപ്തംബർ 20-ാംതീയതി—പ്രഭാതത്തിൽ ഡച്ചുസേന ഡെൻപസാറിന്റെ നേർക്കു തുരുതുരെ പീരങ്കിവെടി തുടങ്ങി.

നഗരവാസികൾ പരിഭ്രാന്തരായി കൈയിൽ കിട്ടിയതുമെടുത്തു് ഗ്രാമങ്ങളിലേയ്ക്കു് ഓടി. ഡച്ചുതീയുണ്ടകളുടെ വഷമേററു രാജകൊട്ടാരവും യുവരാജമന്ദിരങ്ങളും തകന്നും അവിടവിടെ തീകത്തിപ്പടന്നും കാണപ്പെട്ടു.

പട്ടണവാസികൾ മുഴവനും ഓടിപ്പോയ്ക്കഴിഞ്ഞിരുന്നു. അരമനയിൽ രാജാവും അന്തഃപുരസ്ത്രീകളും പട്ടാളക്കാരും സേവകരുമടക്കം രണ്ടായിരത്തോളംപേർ അവശേഷിച്ചു.

രാജഭടന്മാർ കഠാരിയും, വാളും, കുന്തവും ധരിച്ചു് പ്രതിരോധത്തിന്നു സന്നദ്ധരായി നിന്നു. നാട്ടുപടമുറപ്രകാരം ശത്രുക്കളുടെ ആക്ര

മണം കൊട്ടാരത്തിന്റെ പ്രധാന പ്രവേശദ്വാരത്തിന്റെ മുമ്പിൽനിന്നു് ആരംഭിക്കുമെന്നാണു് രാജാവും ഭടന്മാരും കരുതിയിരുന്നതു്. തെക്കുഭാഗത്താണു പ്രധാനഗോപുരം നിലകൊള്ളുന്നതു്. എന്നാൽ പ്രതീക്ഷയ്ക്കു വിപരീതമായി ഡച്ചുകാർ കൊട്ടാരത്തിന്റെ വടക്കുഭാഗത്തേയ്ക്കു നീങ്ങുകയും വടക്കുഭാഗത്തുനിന്നു് ആക്രമണം തുടങ്ങുകയുമാണുണ്ടായതു്. ഇതു കൊട്ടാരത്തിനകത്തു കൂടുതൽ കുഴപ്പങ്ങൾക്കിടവരുത്തി.

രാജാവിന്റെ ആശകളെല്ലാം അസ്തമിച്ചു. അദ്ദേഹം കുറേനേരം ശാന്തനായിനിന്നു. പിന്നെ പരിശുദ്ധമായ അഗ്ഗുംഗ്മലയുടെ നേൎക്കു്—വടക്കുകിഴക്കു ഭാഗത്തേയ്ക്കു്—തിരിഞ്ഞുനിന്നു് അദ്ദേഹം പ്രാർത്ഥിച്ചു. പിന്നെ മിഴിതുറന്നു് അകലെയുള്ള അഗ്ഗുംഗ്മലയിലേയ്ക്കു ദയനീയമായി നോക്കിനിന്നു—കത്തിജ്വലിച്ചുകൊണ്ടിരിക്കുന്ന കൊട്ടാരഗോപുരം അഗ്ഗുംഗ്മലയുടെ ആകൃതിയിൽ അദ്ദേഹത്തിന്റെ ദൃഷ്ടിപഥത്തിൽ തങ്ങിനിന്നിരുന്നു.

പരിപാവനമായ അഗ്ഗുംഗ്മല! ബാലിക്കാരുടെ ദേവിദേവന്മാരും, പിതൃക്കളും പൂർവ്വികരുമെല്ലാം ആ മലയിൽ വാണരുളുന്നു. സ്വർഗ്ഗം, ഭൂമി, പാതാളം അങ്ങനെ മൂന്നുലോകങ്ങളും, ഭൂതം, വർത്തമാനം, ഭാവി അങ്ങനെ മൂന്നുകാലങ്ങളും, മന്ത്രസിദ്ധികൊണ്ടു് ആ മലയിൽ കുടികൊള്ളുന്നു. മരിച്ചവരും, ജീവിച്ചിരിക്കുന്നവരും, ജനിക്കാനിരിക്കുന്നവരുമെല്ലാം അഗ്ഗുംഗ്മലയുടെ സാരാംശങ്ങളാണു്...രാജാവു് ആവേശത്തോടെ നോക്കിനിന്നു. പൂമാലകളണിഞ്ഞ ദേവകളും, രത്നഖചിതമായ കാരികൾ അരയിൽ തിരുകിയ പൂർവ്വികയോദ്ധാക്കളും പൂജ്യരായ പിതൃക്കളും മലയുടെ മൂർദ്ധാവിലെ നവരത്നസോപാനങ്ങളിൽ അണിനിരന്നുനിന്നു തന്നെ മാടിവിളിക്കുന്നു!

രാജാവു ധ്യാനത്തിൽ നിന്നുണർന്നു. ഡച്ചുകാരുടെ പീരങ്കിയുണ്ടകൾ അരമനയുടെ അങ്കണത്തിൽ, കൂത്തമ്പലത്തിൽ, സഭാമന്ദിരത്തിൽ, ശയ്യാഗാരത്തിൽ—അങ്ങനെ പല മൂലകളിലും മൂളിപ്പതിക്കുന്നു. അഗ്നിയുടെ ഉജ്ജ്വലവൈജയന്തികൾ അരമനയുടെ മേൽക്കൂരയിൽ നൃത്തംവെയ്ക്കുന്നു. അന്തഃപുരസ്ത്രീകൾ അലമുറക്കൊള്ളുന്നു.

രാജാവിന്റെ മുഖത്തു നിലാവുപോലുള്ള ശാന്തത കളിയാടി. അദ്ദേഹം കൊട്ടാരത്തിലെ ജനസഞ്ചയത്തെ അഭിമുഖീകരിച്ചു് ഇപ്രകാരം അരുളിച്ചെയ്തു:

"വന്ദ്യരായ പുരോഹിതരേ, ധീരരായ പടയാളികളേ, അഭിജ്ഞരായ സചിവന്മാരേ, പ്രതാപശാലികളായ പുംഗവന്മാരേ, പ്രിയദാരങ്ങളേ, ഇഷ്ടപ്പെട്ട കൊട്ടാരപ്രജകളേ, ശ്രദ്ധിക്കുവിൻ, ശ്രദ്ധിക്കുവിൻ! ശത്രുക്കളുടെ പീരങ്കിവെടികളിൽനിന്നും തീക്കുടുക്കകളിൽനിന്നും നമ്മുടെ കൊട്ടാരത്തെ രക്ഷിച്ചുനിർത്താൻ സാദ്ധ്യമല്ല. കുറച്ചുനാഴികകൾക്കകം ബ്ളിന്ദകൾ നമ്മുടെ അരമനയ്ക്കകത്തു കുതിച്ചുകേറും—എന്നെ അവർ തടവുകാരനായി പിടിക്കും—പിന്നെ ഏതെങ്കിലും വിദൂരദ്വീപിലേയ്ക്കു് എന്നെ നാടുകടത്തുകയും ചെയ്യും. അങ്ങനെ ബാലിക്കു പുറത്തു് ഏതോ മണ്ണിൽക്കിടന്നു് എനിക്കു മരിക്കേണ്ടിവരും. ഞാനതിന്നൊരുക്കമില്ല.

എനിക്ക ബാലിയിലെ മണ്ണിൽത്തന്നെ മരിക്കണം—അഗ്ഗംഗ്മലയിലെ എന്റെ പൂർവ്വികരുടെകൂടെ ചേരണം. അന്യന്റെ മണ്ണിൽ കിടന്നുള്ള ഹീനമായ മരണമാണ് എനിക്ക ലഭിക്കാൻ പോകുന്നതെങ്കിൽ ഞാനൊരു കുലദ്രോഹിയായിത്തീരും..."

രാജാവിന്റെ കവിളിലൂടെ കണ്ണീരൊഴുകി. അതുകണ്ടു് സ്ത്രീജനങ്ങൾ പൊട്ടിക്കരഞ്ഞു. പുരുഷന്മാർ മുഖം താഴ്ത്തിനിന്നു മിഴികൾ തുടച്ചു. വിനോദസ്മിതങ്ങളും ഫലിതാകെട്ട പൊട്ടിച്ചിരികളുമല്ലാതെ വിഷാദത്തിന്റെ നിഴൽക്കുത്തുകൾ ബാലിക്കാരുടെ ഹൃദയത്തിൽ പതിക്കാറില്ല—അതു് ഒരിക്കൽ പതിഞ്ഞുകഴിഞ്ഞാൽ അവർ രക്ഷപ്പെട്ടകയുമില്ല.

സന്താപസാഗരത്തിൽ നിസ്സഹായരായി നീന്തുന്ന തന്റെ കൊട്ടാരപ്രജകളെ സാന്ത്വനപ്പെടുത്തിക്കൊണ്ടു രാജാവു തുടൻ: "അതേ, എനിക്ക ബാലിയിലെ പരിശുദ്ധമണ്ണിൽ തലചായ്ച്ചുകിടന്നു മരിക്കണം—ഞാൻ 'പുറ്റപ്പുത്താൻ'* അനുഷ്ഠിക്കാൻ പോവുകയാണ്. എന്റെകൂടെ പുപ്പുത്താനിൽ ചേരാൻ ഇഷ്ടമുള്ളവർ വേഗം അണിഞ്ഞൊരുങ്ങിക്കൊള്ളുവിൻ!"

തേങ്ങിക്കരച്ചിലുകൾക്കും, പൊട്ടിക്കരച്ചിലുകൾക്കുമിടയിൽ രണ്ടായിരം കണ്ഠങ്ങളിൽനിന്നു് ഒരേ സ്വരത്തിൽ പ്രതിവചനം മുഴങ്ങി: "അങ്ങയുടെകൂടെ ഞങ്ങളുമുണ്ടു്. അങ്ങയുടെ പുണ്യദേഹത്തിന്റെ സന്നിധിയിൽ ബാലിയിലെ മണ്ണിൽത്തന്നെ ഞങ്ങൾക്കും വീണുമരിക്കണം."

പിറേറന്നാൾ ഉദിച്ചു നാലുനാഴിക ചെന്നിട്ടുണ്ടാകും. കൊട്ടാരത്തിൽനിന്നു വിചിത്രമായൊരു ഘോഷയാത്ര പുറത്തെ തെരുവിലേയ്ക്കു പ്രവഹിച്ചു. പുരുഷന്മാരും സ്ത്രീകളും മാത്രമല്ല ചെറിയ കുട്ടികളും ആ സംഘത്തിലുണ്ടായിരുന്നു. ചുകപ്പും കറുപ്പും നിറത്തിൽ പട്ടവസ്ത്രങ്ങളും, ഉറുമാൽകൊണ്ടു തലക്കെട്ടും ധരിച്ച് പുരുഷന്മാർ അണിനിരന്നു നടക്കുന്നു. സ്ത്രീജനങ്ങൾ മുഴവനും വെള്ളവസ്ത്രംകൊണ്ടു തററുടുത്തു, സർവ്വാഭരണവിഭൂഷിതകളായിട്ടാണു പുറപ്പെട്ടിരിക്കുന്നതു്—അവരുടെ മറയ്ക്കാത്ത മാറിൽ രത്നഹാരങ്ങൾ മിന്നിത്തിളങ്ങുന്നു. എല്ലാവരും കുന്തവും കഠാരിയും ധരിച്ചിട്ടുണ്ടു്. കണങ്കാൽവരെയെത്തുന്ന കാർകൂന്തൽ പിറകിൽ അഴിച്ചിട്ടു്, കഠാരിയും മുറിക്കുന്തവും കൈയിൽ മുറുകെപ്പിടിച്ചു്, പ്രേതബാധയേററപോലെ വിറച്ചുതുള്ളിക്കൊണ്ടാണു് ആ വീരവനിതകൾ നീങ്ങുന്നതു്. പിഞ്ചുപൈതങ്ങളെ ഒക്കത്തെടുത്ത അമ്മമാരും അക്കൂട്ടത്തിലുണ്ടായിരുന്നു. 250 സ്ത്രീകൾ. ഉത്സവത്തിന്നുപോകുന്ന ഉത്സാഹത്തോടെയാണു ബാലികാബാലകന്മാർ നടക്കുന്നതു്—അവരുടെ കൈത്തളിരുകളിലും കുഞ്ഞുകഠാരികളുണ്ടായിരുന്നു.

വർണ്ണോജ്ജ്വലമായ ആ ഘോഷയാത്രയെ നയിച്ചുകൊണ്ടു് ബദ്ദുംഗ്‌രാജാവു് മുമ്പിൽ എഴുന്നെള്ളുന്നു—സേനാനായകൻ രാജാവിനെ ചുമലിലെടുത്തിരിക്കുന്നു. രാജശിരസ്സിന്നുമുകളിൽ സചിവൻ സ്വർണ്ണച്ഛത്രം നിവർത്തിപ്പിടിച്ചിട്ടുണ്ടു്. സർവ്വാഭരണവിഭൂഷിതനായ രാജാ

* മരണം വരിക്കാനുള്ള സമരം എന്നാണു് ഈ വാക്കിന്നർത്ഥം.

വിന്റെ കൈയിൽ നവരത്നഖചിതമായ പിടിയോടുകൂടിയ ഒരു കഠാരി പ്രഭാതവെയിലിൽ വെട്ടിത്തിളങ്ങുന്നു.

ആ ഘോഷയാത്ര നിശ്ശബ്ദമായിട്ടാണു മുമ്പോട്ടുനീങ്ങുന്നതു്.

ആ ഘോഷയാത്രയുടെ ഒതുക്കവും ചന്തവും അന്തസ്സും ആത്മതേജസ്സും കണ്ടഭിനന്ദിക്കാനാരുമില്ല. തെരുവീഥികളും വീടുകളുമെല്ലാം ജനശൂന്യമായിക്കിടക്കുകയാണു്. അടുത്തപറമ്പിലെ മൺഭിത്തിക്കു മീതെ ചിതറിനില്ക്കുന്ന ചമ്പകക്കൊമ്പുകളിൽ രക്താറാക്ഷസ്സോടുകൂടിയ തത്തകൾ ചിറകിട്ടടിച്ചു കരഞ്ഞു കലമ്പൽകൂട്ടുന്നു. പ്രഭാതവെയിലിന്റെ നാളങ്ങൾ ചെന്തെങ്ങിൻശിരസ്സുകളിൽ ചോരക്കളി നടത്തുന്നു. ആളുകൾ ഒഴിഞ്ഞുപോയ ഓലപ്പുരകളുടെ കോലായിലെ കൂടുകളിൽനിന്നു് അങ്കക്കോഴികളുടെ ആപൽസൂചകമായ കൂകൽ അന്തരീക്ഷശാന്തിയെ ഇടയ്ക്കിടെ അലട്ടിക്കൊണ്ടിരുന്നു.

ഘോഷയാത്ര ഡെൻപസാറിലെ പ്രധാന വീഥിയിലൂടെ, ഡച്ചുസേന നിലകൊള്ളുന്ന മൂലയിലേയ്ക്കാണു നീങ്ങുന്നതു്. രാജാവു് അകലെയുള്ള അഗ്ഗുംഗ്മലയുടെനേക്കു ദൃഷ്ടിയുറപ്പിച്ചു് സ്വർഗ്ഗീയസ്വപ്നങ്ങളിൽ മുഴുകി ആ ഘോഷയാത്രയുടെ മുമ്പിൽ അങ്ങനെ ഒഴുകുകയാണു്.

ഘോഷയാത്ര അങ്ങനെ നീങ്ങിനീങ്ങി ഡച്ചുസേന അണിയുറപ്പിച്ച തെരുവുമൂലയുടെ മുന്നൂറുവാര അടുത്തെത്തി.

തങ്ങളുടെ നേക്കു നിശ്ശബ്ദം നീങ്ങിവരുന്ന ആ വിചിത്രമായ ഘോഷയാത്രകണ്ടു് ആ ലന്തപ്പടനായകൻ അന്തംവിട്ടു നിന്നുപോയി. എന്താണിതിന്റെ അത്ഥം? സ്വർണ്ണക്കുടയ്ക്കുകീഴിൽ മനുഷ്യകണ്ഠത്തിൽ സവാരിചെയ്യുന്ന രാജാവിനേയും, പിറകിൽ ബഹുദൂരത്തോളം വളഞ്ഞുപുളഞ്ഞുകിടക്കുന്ന വർണ്ണശബളമായ ജനശൃംഖലയേയും ഒരുമിച്ചുകണ്ടപ്പോൾ, ഒരു കൂററൻ സ്വർണ്ണനാഗം ഫണംവിരുത്തി തന്റെ നേർക്കു് ഇഴഞ്ഞുവരുന്നതുപോലെയാണു് ആ ഡച്ചുകമാൻഡക്കു തോന്നിയതു്.

"അതു്" നില്ക്കാനുള്ള ഭാവമില്ല. നീങ്ങിനീങ്ങി ലന്തപ്പടയുടെ നൂറടി അടുത്തെത്തി. ഡച്ചുസേനയുടെ നേക്കുതന്നെയാണു് ആ അത്ഭുതശൃംഖല നീങ്ങിവരുന്നതു്. ഡച്ച്കമാൻഡറുടെ ആശ്ചര്യം അനുകമ്പയായി മാറി. അദ്ദേഹം രാജാവിനേയും പരിവാരങ്ങളേയും തടഞ്ഞു. ഡച്ചുകാരനെ തട്ടിമാററി അവർ മുമ്പോട്ടുതന്നെ വെച്ചടിച്ചു. പരിഭ്രാന്തനായിത്തീർന്ന ഡച്ചുസൈന്യാധിപൻ അവരെ പിന്നേയും തടഞ്ഞുനോക്കി—അപ്പോഴേയ്ക്കും ഘോഷയാത്ര അണിയുടെ അടുത്തെത്തിക്കഴിഞ്ഞിരുന്നു. പെട്ടെന്നു രംഗമൊന്നു മാറി. രാജാവും, മുൻപന്തിയിലെ പരിവാരങ്ങളും, കഠാരികളും കുന്തങ്ങളും പൊക്കിപ്പിടിച്ചു് ഡച്ചുസേനയുടെ നേക്കു് ആഞ്ഞുകുതിച്ചു് ആക്രമിച്ചു.

ഡച്ചുപട്ടാളം തുരുതുരെ വെടിതുടങ്ങി. ആദ്യത്തെ വെടിവെപ്പിൽ തന്നെ രാജാവു് വീണുമരിച്ചു.

രാജാവു് നിലംപതിച്ചതുകണ്ടു് രാജപത്നിമാർ പിന്നിൽനിന്നു കൂട്ടത്തോടെ മുമ്പോട്ടുചാടി ഡച്ചുകാരുടെമേൽ കഠാര പ്രയോഗംതുടങ്ങി—അടുത്തുവെച്ചു് എതിക്കാനും കുത്താനും സൗകര്യപ്പെടത്തക്കവണ്ണമുള്ള

കുറിയ കഠാരികളും മുറിക്കുന്തങ്ങളുമാണ് ആ വീരാംഗനകൾ കൈയിൽ കരുതിയിരുന്നതു്. രത്നഭൂഷകളണിഞ്ഞ തരുണീരത്നങ്ങൾ നഗ്നമായ മാറ്റവുംകാട്ടി കഠാരികളും മിന്നിച്ച് കൂട്ടത്തോടെ ആക്രമണത്തിന്നടുക്കുന്ന കാഴ്ച ഒരു സ്വപ്നവിഭ്രാന്തിയെന്നല്ലാതെ വാസ്തവമാണെന്ന് ആ ലന്തപ്പട്ടയാളികൾക്ക് ആദ്യം വിശ്വസിക്കാൻ കഴിഞ്ഞില്ല. കഠാരികളും കുന്തമുനകളും തങ്ങളുടെ മാറിലും മുഖത്തും മുറിവുകളുണ്ടാക്കിയതു് കണ്ടപ്പോഴേ ആ വെള്ളക്കാർക്ക് ജാഗ്രത വന്നുള്ളൂ. ആത്മരക്ഷയ്ക്കുവേണ്ടി അവർ വെടി തുടങ്ങി—സ്ത്രീകളിൽ കുറെയെണ്ണം അവിടെ വീണു.

വെടിയുണ്ടകളേററു താഴെവീണ രാജാംഗനകളും രാജകുമാരികളും, രാജാവിൻെറ മൃതദേഹത്തിന്നടുക്കലേക്ക് ഇഴഞ്ഞുചെന്നു. രാജാവിന്റെ കാൽക്കലും തലയ്ക്കലും, പാർശ്വഭാഗത്തും പററിക്കിടന്ന് ആ കോമളാംഗികൾ കഠാരികൊണ്ടു് സ്വയം മാറിൽ കുത്തി ജീവൻ പരിത്യജിച്ചു. അന്തഃപുരസ്ത്രീകളിൽ ചിലർ ശത്രുക്കളുടെ വെടിയേല്ക്കാൻ കാത്തുനില്ക്കാതെ നേരെ ആര്യപുത്രൻെറയടുക്കൽ ഓടിയണഞ്ഞു് കഠാരി മാറിൽ കുത്തിയിറക്കി ക്ഷണം മരണംവരിച്ചു.

അരമണിക്കൂറിന്നകം, രാജാവിൻെറ ജഡത്തിൻെറമീതെ ശതക്കണക്കിൽ ശവങ്ങൾ കുന്നുകൂടിക്കിടക്കുന്നതു് കാണാറായി. പിന്നേയും സ്ത്രീജനങ്ങൾ, സ്വർണ്ണസർപ്പങ്ങളെപ്പോലെ കഠാരിപ്പല്ലുകളും കാട്ടി ഡച്ചുകാരുടെമേൽ ചാടി വീണുകൊണ്ടിരുന്നു.

തുരുതുരെ വെടികൾ മുഴങ്ങി.

വെടികൊണ്ടു് വീണു, ഇഴഞ്ഞുപോകാൻ ശേഷിയില്ലാതെ പിടയുന്ന സംഘാംഗങ്ങളെ ഒരു ബാലിക്കാരൻ, കഠാരികൊണ്ടു കുത്തിക്കൊന്നു നടക്കുന്നുണ്ടായിരുന്നു. ഡച്ചുപട്ടാളക്കാർ അവൻെറ വേലകണ്ടു പിടിച്ച് അവനെ ഉടൻ വെടിവെച്ചു വീഴ്ത്തി. അപ്പോൾ അവൻെറ സേവനം ഏറെറടുക്കാൻ ആയുധവുമേന്തി മറെറാരു യുവാവ് മുമ്പോട്ടുവന്നു. ഡച്ചുകാർ ആ പുതിയ മൃത്യുസേവകനേയും വെടിവെച്ചുകൊന്നു. പ്രാണൻ പിടഞ്ഞുകളിക്കുന്ന ഓമനദേഹങ്ങൾ അവിടെ പിന്നേയും ചിന്നിച്ചിതറിക്കിടന്നിരുന്നു. ഒരു വൃദ്ധ മെല്ലെ മുമ്പോട്ടുവന്ന് ആ അർദ്ധശവങ്ങളുടെയെല്ലാം കഥ കഴിച്ചുകൊടുത്തു.

തങ്ങളുടെ കൺമുമ്പിൽവെച്ചു നടക്കുന്ന മൃത്യുനൃത്തങ്ങളും നരബലികളും സംഘടിതമായ ആത്മഹത്യകളും ഡച്ചുപട്ടാളക്കാരുടെ മനസ്സിൽ അറപ്പും വൈരാഗ്യവുമുളവാക്കി. അവർ വെടിനിർത്തി. അപ്പോൾ പിറകിൽ തങ്ങളുടെ ഊഴം കാത്തുനിന്നിരുന്ന നാരീജനങ്ങൾ മുമ്പോട്ടു പാഞ്ഞുവന്നു ഡച്ചുപട്ടാളക്കാരുടെമീതെ സ്വർണ്ണനാണ്യങ്ങൾ വാരിയെറിഞ്ഞുകൊണ്ടു വിളിച്ചുപറഞ്ഞു: ''കൊല്ലുവിൻ, കൊല്ലുവിൻ! ഞങ്ങളെ വേഗം കൊന്നൊടുക്കുവിൻ—ഞങ്ങളെ വേഗം കൊന്നുതരുന്നതിന്നു കൈക്കൂലിയായി ഈ സ്വർണ്ണനാണ്യങ്ങൾ സ്വീകരിക്കുവിൻ!''

ഡച്ചുപട്ടാളം ഇതികർത്തവ്യതാമൂഢരായി മിഴിച്ചുനില്ക്കുന്നതു കണ്ടപ്പോൾ, ആ ബാലിമങ്കമാർ കൈയിലെ കഠാരി തങ്ങളുടെ നഗ്നവക്ഷസ്സിൽ കുത്തിയിറക്കി അവിടെത്തന്നെ പിടഞ്ഞുവീണു മരിച്ചു.

അങ്ങനെ ആ ഘോഷയാത്രയിലെ അംഗങ്ങളെല്ലാം കൊല്ലപ്പെട്ടുകയോ മരണംവരിക്കുകയോ ചെയ്തുകഴിഞ്ഞുവെന്നു ഡച്ചുകാർ വിചാരിച്ചിരിക്കുമ്പോൾ ഒരു പുതിയ ഘോഷയാത്ര അവിടെ പ്രത്യക്ഷപ്പെട്ടു. രാജാവിൻെറ ഇളയ സഹോദരൻെറ—പന്ത്രണ്ടുവയസ്സുമാത്രം പ്രായമുള്ള ഒരു ബാലൻ്റെ—നേതൃത്വത്തിലുള്ള കുട്ടികളുടെ ഒരു സംഘമാണ്. കുന്തവും കൈയിലേന്തി ആ രാജകുമാരൻ ഇളംതലമുറക്കാരായ അനുചരന്മാരോടുകൂടി ലന്തപ്പട്ടാളത്തെ അഭിമുഖീകരിച്ചു. ഡച്ചുപടനായകൻ ആ ബാലയോദ്ധാവിനെ തടഞ്ഞുനിർത്താൻ ശ്രമിച്ചു. ഫലിച്ചില്ല. പുലിയുറുമ്പുകളെപ്പോലെ ആ ബാലസംഘം ഡച്ചുകാരെ ആക്രമിച്ചു. പട്ടാളം വെടിവെയ്ക്കാൻ നിർബ്ബന്ധരായി—അങ്ങനെ ഒടുവിലത്തേതായ ആ ബാലസംഘവും മരിച്ചവരുടെ പന്തിയിലായി.

ബദുംഗ് കൊട്ടാരത്തിലേക്കുള്ള മാർഗ്ഗത്തിലെ സകല പ്രതിരോധങ്ങളും നീങ്ങി. ഡച്ചുകാക്ക് അവിടെ പ്രവേശിക്കാമെന്നായി. എന്നാൽ ആ ലക്ഷ്യത്തിലേക്കുള്ള മാർഗ്ഗത്തിൽ കൊലച്ചോര തളംകെട്ടിക്കിടന്നിരുന്നു. അവിടെ കാണുന്ന പടവുകൾ ശവങ്ങളുടേതാണ്.

തെരുവിലെ ചോരച്ചാലുകളിൽ കനകക്കാരികളും, രത്നഹാരങ്ങളും, പൂമേനികളും, പൂഞ്ചായലുകളും, പട്ടുവസ്ത്രങ്ങളും, പിഞ്ചുകിടാങ്ങളും ചിതറിക്കിടക്കുന്ന കാഴ്ച ആ ഡച്ചുപട്ടാളക്കാരിൽ ചിലക്കു ചിത്തഭ്രമമുളവാക്കി. ബദുംഗ്കൊട്ടാരത്തിലെ രത്നസമ്പത്തും, രാജകീയപ്രൗഢിയും, താരുണ്യവും, ലാവണ്യവും, എല്ലാജീവചൈതന്യവും ആ തെരുവിൽ തകർന്നുകിടക്കുന്നു; ആർക്കും വേണ്ടാതെ—യാതൊരു വിലയുമില്ലാതെ.

ഈ 'സമര'ത്തിൽ, ഡച്ചുസൈന്യത്തിന്നു പററിയ ആൾനാശം ഒന്നു മാത്രമായിരുന്നു—ഒരു കിഴവിയുടെ കഠാരിക്കുത്തേററു മരിച്ച സർജ്ജൻറ് ബേക്കർ.

യുദ്ധത്തിൽ പരാജയം തീർച്ചയാണെന്നു ബോദ്ധ്യപ്പെട്ടുകഴിഞ്ഞാൽ, ശത്രുവിൻെറ തടവുകാരനായി സ്വദേശത്തുനിന്നു അകററപ്പെട്ടുപോകുന്നതു് ഒഴിവാക്കാൻ, തങ്ങളെ ശത്രുവെക്കൊണ്ടോ, സ്വന്തം ആൾക്കാരെക്കൊണ്ടോ, അററകൈയായി സ്വന്തം കരംകൊണ്ടോ സ്വന്തം മണ്ണിൽവെച്ചുതന്നെ കൊല്ലിക്കുന്ന ആത്മഹത്യാപരമായ അന്ത്യസമരമാണ് പുപ്പൂത്താൻ. രാജാവു് ഇതിന്നു നേതൃത്വം വഹിക്കുന്നു. സ്ത്രീകളും കുട്ടികളുമടക്കമുള്ള കൊട്ടാരപ്രജകൾ മുഴുവനും ഒരു ചാവേർപ്പടയായി മാറി, രാജാവിനെ പിന്തുടരുകയും, രാജാവു് വീണുമരിച്ചാൽ, അദ്ദേഹത്തിൻെറ മൃതദേഹത്തെ വലയംചെയ്തു സംഘമൃത്യുവരിക്കുകയും ചെയ്യുന്നു. ബാലിക്കാരുടെ ഒരു പൂർവ്വികാചാരമായിരുന്നു ഇതു്. തെക്കുകിഴക്കൻ സമുദ്രദ്വീപുകളിലെ മററു കിരാതവർഗ്ഗക്കാരുടെ ഇടയിൽ ഇങ്ങനത്തെ ആത്മഹത്യസത്യാഗ്രഹങ്ങൾ നടപ്പിലുണ്ടായിരുന്നുവോ എന്നറിഞ്ഞുകൂട.

ലോകചരിത്രത്തിൽ അറിയപ്പെടുന്ന ആദ്യത്തെ സത്യാഗ്രഹം, ഇവിടെ ഡെൻപസാറിൽവെച്ചു നടത്തിയ പുപ്പൂത്താൻ ആണെന്നുപറയാം. വെള്ളക്കാർ തങ്ങൾ കീഴടക്കിയ നാട്ടുരാജ്യങ്ങളെക്കുറിച്ചെഴുതി

വെച്ച ചരിത്രങ്ങൾ പലപ്പോഴും സ്വാഭിമാനം പുലർത്താൻവേണ്ടി സൗക ര്യംപോലെ അസത്യങ്ങളും അർദ്ധസത്യങ്ങളും കലർത്തിവെച്ച കഥകളാ യിരിക്കും. എന്നാൽ, 1906–ൽ ഇവിടെവെച്ചുനടന്ന പുപ്പൂത്താൻെറ ഒരു പൂർണ്ണചിത്രം, ചരിത്രസത്യങ്ങളെ മറച്ചുവെയ്ക്കാതെതന്നെ ഒരു ഡച്ച് കാരൻ രചിച്ചുവെച്ചിട്ടുണ്ട്. ഡെൻപസാറിലെ പുപ്പൂത്താനു് ഇടവരു ത്തിയ ഡച്ച്ആക്രമണസേനയിലെ ഒരു പട്ടാളക്കാരനായിരുന്നു വാൻ വീഡ്. ബദൂംഗ്‌രാജാവും, കൊട്ടാരപ്രജകളും അനുഷ്ഠിച്ച പുപ്പൂത്താന്റെ ഭീകരതയും ദയനീയതയും സ്വന്തം കണ്ണുകൊണ്ടു കാണാനിടവന്ന ഒരു മ നുഷ്യസ്നേഹിയായിരുന്നു വാൻവീഡ്. താൻ ഇതിൽ പങ്കെടുത്തതിനെ ക്കുറിച്ചു് പശ്ചാത്തപിച്ചുകൊണ്ടു് വാൻവീഡ് രചിച്ച ഗ്രന്ഥത്തിൽ ഡെൻപസാറിൽവെച്ചുനടന്ന പുപ്പൂത്താനെക്കുറിച്ചുള്ള പൂർണ്ണവിവരണം കൊടുത്തിട്ടുണ്ടു്.

* * * *

പുപ്പൂത്താൻ നടന്ന ആ വീരസ്വർഗ്ഗവീഥിയിലാണു് ഞാനി പ്പോൾ കാലൂന്നിനില്ക്കുന്നതു്.

ഞാൻ തെക്കോട്ടുനടന്നു, വീണ്ടും ബാലിഹോട്ടലിൻെറ മുമ്പിലെ ത്തി. ആദ്യത്തെ പുപ്പൂത്താൻ അനുഷ്ഠിച്ച ബദൂംഗ്‌രാജാവിൻെറ കുലദൈ വതക്ഷേത്രം നിന്നിരുന്ന സ്ഥലത്താണു് ബാലിഹോട്ടൽ പൊങ്ങിവന്നി രിക്കുന്നതു്. ഹോട്ടലിൻെറ മുമ്പിലെ വീഥിയിലൂടെയാണു് പുപ്പൂത്താൻ ഘോഷയാത്ര നിശ്ശബ്ദം കടന്നുപോയതു്. ഇന്നു് ഈ വീഥിയുടെപേർ 'ജലാൻങ് ഗ്ലാറാ റായി' എന്നാണു്.

ഞാൻ തെക്കോട്ടു യാത്രതുടർന്നു—കുറച്ചുദൂരം ചെന്നപ്പോൾ ബാലി മ്യൂസിയത്തിൻെറ ഇരുണ്ടകോലം ദൃഷ്ടിയിൽപെട്ടു. ബദൂംഗ്‌രാജാവിൻെറ കൊട്ടാരത്തിൻെറ അവശിഷ്ടങ്ങളിൽനിന്നാണു് മ്യൂസിയത്തിൻെറ കെ ട്ടിടം പിറവിയെടുത്തിരിക്കുന്നതു്. ഇതിന്നടുത്തുതന്നെയാണു് രാജാ വിൻെറ അന്തഃപുരവും, അരമനയുടെ ഉപമന്ദിരങ്ങളും സ്ഥിതിചെയ്തി രുന്നതു്. ബദൂംഗ്‌രാജാവിൻെറ പട്ടാളക്യാമ്പിന്റെ സ്ഥലം ഇപ്പോൾ മൈതാനമായി മാറിയിരിക്കുന്നു.

ഞാൻ മ്യൂസിയത്തിന്നടുക്കൽനിന്നു വടക്കോട്ടുനടന്നു, ഒരുനടപ്പാത യിലൂടെ. പൂമരങ്ങളുടെ ഇരുണ്ടകോലങ്ങളിൽ മിന്നാമിനുങ്ങുകൾ നൃത്തം വെയ്ക്കുന്നു. രത്നാഭരണവിഭൂഷിതകളായ രാജാംഗനകൾ പിറകിൽ പൂഞ്ചായലഴിച്ചിട്ടു് ഉറഞ്ഞുനില്ക്കുകയാണോ? അടുത്തെവിടെയോനിന്നു ഗ്യാമലിൻ വാദ്യസംഗീതവും, ദൂരെനിന്നു ചെത്തലപ്പട്ടികളുടെ കുരയും ഇടകലർന്നു ഒരു വിചിത്ര ശബ്ദധാര എൻെറ ചെകിട്ടിൽ എന്തോ മന്ത്രിച്ചു.

ഞാൻ പുപ്പൂത്താൻ വീഥിയുടെ കിഴക്കെഅററത്തു് എത്തി ച്ചേർന്നു. ഫലവൃക്ഷങ്ങൾ നിറഞ്ഞ പറമ്പുകളും കായ്കറിത്തോട്ടങ്ങളുടെ ഖണ്ഡങ്ങളും പാതയുടെ ഇരുവശത്തും കാണുന്നുണ്ടു്. രത്നക്കല്ലുകളുടെ



ലെമെയുറിൻെറ ബാലിക്കാരിയായ ഭാര്യ






ഗ്രന്ഥകർത്താവ് ഉബൂദിൽ ബാലിപ്രഭുക്കളുടെ ദേശീയവേഷത്തിൽ

നിറവും, രക്തത്തിന്റെ ചുവയും ആ മണ്ണിലെ മത്തനിലും വഴുതിനങ്ങയിലും സാളപ്പഴത്തിലും കലൻകാണുന്നുണ്ടാകാം.

1906 സെപ്തംബർ 10-ാംതീയതിനടന്ന ആ സംഭവം മുഴുവനും ഒരു നിഴൽപ്പാവക്കൂത്തുപോലെ എന്റെ മുന്നിൽ ആടുന്നതുപോലെ എനിക്കു തോന്നി. മിന്നാമിനുങ്ങുകൾ അവിടെ ചിതറിപ്പറക്കുന്നു. ആരോ സ്വർണ്ണനാണ്യങ്ങൾ വാരിയെറിയുന്നു. ഗാനസ്വരത്തിൽ ഒരശരീരി മുഴങ്ങുന്നു: "കൊല്ലുവിൻ! കൊല്ലുവിൻ! ഞങ്ങളെ വേഗം കൊന്നൊടുക്കുവിൻ—ഞങ്ങളെ വേഗം കൊന്നുതരുന്നതിനുള്ള കൈക്കൂലിയായി ഈ സ്വർണ്ണനാണ്യങ്ങൾ സ്വീകരിക്കുവിൻ..."

## ഡച്ചുതോക്കുകൾ യാത്രതുടരുന്നു— പുപ്പൂത്താൻ ആവർത്തിക്കപ്പെടുന്നു

ഡച്ചുകാരുടെ ആക്രമണത്തിന്റേയും, നാട്ടുരാജാക്കന്മാരുടെ ആത്മയാഗങ്ങളുടേയും കഥ അവിടെ അവസാനിച്ചില്ല. ദക്ഷിണബാലിയിൽ വിദേശീയർ നടത്തിയ സംഹാരതാണ്ഡവത്തിന്റെ ആദ്യത്തെ അദ്ധ്യായം മാത്രമായിരുന്നു അതു്.

ഡെൻപസാറിലെ പുപ്പൂത്താൻ നടന്ന അന്നു്, സായാഹ്നത്തിൽത്തന്നെ ഡച്ചുപട്ടാളം ബദൂംഗിന്റെ അയൽപക്കത്തെ, പെമെച്യുതൻദേശത്തെ, നാട്ടുവാഴിയുടെ കൊട്ടാരം ആക്രമിച്ചു. കൊട്ടാരത്തിലെ നാട്ടുപട്ടാളം തോക്കുകൾകൊണ്ടു എതിർത്തുനോക്കിയതിനാൽ ഡച്ചുകാരുടെ പക്ഷത്തു് കുറച്ചു് ആൾനാശം സംഭവിക്കയുണ്ടായി. എതിർപ്പു കുറച്ചുനേരമേ നിലനിന്നുള്ളു. വൃദ്ധനും, സ്വല്പം ചിത്തഭ്രമക്കാരനുമായ രാജാവു് പുപ്പൂത്താനു തയ്യാറായിക്കൊണ്ടു്, കൊട്ടാരത്തിനു തീവെച്ചു, പരിവാരങ്ങളോടുകൂടി പുറത്തേയ്ക്കുവന്നു.

സേവകന്മാർ ചുമലിലേററിയ ഒരു സ്വർണ്ണക്കസേരയിൽ മഞ്ഞപ്പട്ടുവസ്ത്രം ധരിച്ച രാജാവു് ഇരുന്നരുളുന്നുണ്ടായിരുന്നു. രാജപത്നിമാരും, പുംഗവന്മാരും പിറകിലുണ്ടായിരുന്നു—രാജാവിനോടൊപ്പം മരിക്കാനൊരുങ്ങിയ കുറച്ചു ഭടന്മാരും.

ഡെൻപസാറിലെ പുപ്പൂത്താൻകണ്ടു് അറപ്പുതീന്ന ലന്തപ്പടയാളികൾ ആ ഘോഷയാത്രക്കാരുടെ ആക്രമണമുണ്ടാകുന്നതിന്നുമുമ്പുതന്നെ അവരെയെല്ലാം വെടിവെച്ചുകൊന്നു്, കൊട്ടാരം കൈവശപ്പെടുത്തി.

ബദൂംഗ്പിടിക്കാനുള്ള ഡച്ചുകാരുടെ സാരംഭത്തിന്റെ നേർക്കുള്ള എതിർപ്പിന്റെ അവസാനത്തെ ചലനവും അടങ്ങിയെന്നു മനസ്സിലായപ്പോൾ, ഡച്ചുപട്ടാളം ഡെൻപസാറിലേക്കുതന്നെ മടങ്ങി.

എല്ലാം ശാന്തമായപ്പോൾ ജനങ്ങൾ തങ്ങളുടെ വീടുകളിലേക്കു മടങ്ങി. അന്നു രാത്രിമുഴുവനും അവർ പുപ്പൂത്താനിൽ മരിച്ചവരുടെ കൂട്ടശവദാഹവും മരണാനന്തരക്രിയകളും നടത്തുന്നതിൽ ഏർപ്പെട്ടു.

പിറേറന്നു പ്രഭാതത്തിൽ ഒരു യുവപുംഗവൻ ഡച്ചുകമാൻഡറെ ഒന്നു കണ്ടു സംസാരിക്കാൻ അവിടെ വന്നുചേർന്നു. താൻ തലേന്നാൾ ദൂരെയൊരു ദേശത്തു് പെട്ടുപോയതിനാൽ പുപ്പൂത്താനിൽ പങ്കെടുക്കു

വാൻ അവസരം കിട്ടിയില്ലെന്നും, അതുകൊണ്ട് തന്നെ ഉടൻ വെടിവെച്ചുകൊന്നുതരണമെന്നുമായിരുന്നു ആ യുവാവിന്റെ അഭ്യർത്ഥന. ഡച്ചു കമാൻഡർ തന്റെ അപേക്ഷ നിറവേററിക്കൊടുക്കാൻ ഭാവമില്ലെന്നു കണ്ടപ്പോൾ ആ യുവപുംഗവൻ അരയിൽനിന്നു കനകക്കഠാരിയൂരി മാറിൽ കുത്തിത്താഴ്ത്തി ആ ലന്തപ്പടനായകന്റെ മുമ്പിൽത്തന്നെ വീണുമരിച്ചു. ശേഷിച്ച ബാലിക്കാർ ഡച്ചുപടനായകന്റെ മുമ്പിൽ ആയുധം വെച്ചു കീഴടങ്ങുകയും ചെയ്തു.

കുറച്ചുദിവസങ്ങൾക്കുശേഷം തബനാനിലെ രാജാവായ ഗുസ്തി ങ്ഹുറാഅഗുംഗ് തന്റെപുത്രനോടുകൂടി ഡച്ചുറസിഡൻഡിന്റെമുമ്പിൽ ഹാജരായി. ഡച്ചുകാർക്കു താൻ കീഴടങ്ങിയെന്നു കാണിക്കാൻ, പതിവുപോലുള്ള സ്വർണ്ണക്കുടസ്ഥാപകരം ഒരു പച്ചപ്പട്ടുകുടയാണ് രാജാവ് പിടിച്ചിരുന്നതു്. ഗ്യാഞ്ഞ്യാറിലേയും കരംഗാസമിലേയും രാജാക്കന്മാർക്കുള്ള സ്ഥാനമാനങ്ങളും അവകാശങ്ങളും തനിക്കും നിലനിർത്താൻ ഡച്ചുകാർ അനുവദിക്കുന്നപക്ഷം താൻ ഡച്ചുകാർക്കു കീഴടങ്ങാൻ തയ്യാറാണെന്ന് അഗുംഗ്, റസിഡൻഡിനെഅറിയിച്ചു. റസിഡൻഡ് ലീഫ്രിങ്ക് സായ്പ് അല്പം അവജ്ഞയോടെയാണ് മറുപടി പറഞ്ഞതു്. "തന്നെ തൽക്കാലം ബാലിയിൽനിന്നു നാടുകടത്താനാണ് നാം തീർച്ചപ്പെടുത്തിയിരിക്കുന്നതു്. ഇന്നുരാത്രി താൻ ഈ കൊട്ടാരത്തിൽ താമസിച്ചുകൊള്ളണം. നാളെ തന്നെ ലൊംബോക്ക്ദ്വീപിലേക്ക് അയയ്ക്കും. തന്റെ അപേക്ഷ ഞാൻ നമ്മുടെ ഗവർമ്മെണ്ടിന്നയച്ചുകൊടുക്കാം. അവരുടെ മറുപടി എന്താണെന്നു തനിക്കു ലൊംബോക്കിൽവെച്ച് അറിയാം."

രാജാവിനെ ലൊംബോക്കിലേക്കു കൊണ്ടുപോകാൻ ഡച്ചുപട്ടാളക്കാർ രാജാവിനെ പാർപ്പിച്ച മുറിയിൽചെന്നു നോക്കിയപ്പോൾ അവരവിടെക്കണ്ടതു് രാജാവിന്റെ ശവമാണ്—രാജകുമാരനും അടുത്തുതന്നെ മരിച്ചുകിടക്കുന്നുണ്ടായിരുന്നു. രാജാവ് കത്തികൊണ്ട് കഴുത്തറുത്തും, പുത്രൻ വിഷംകുടിച്ചും ആത്മഹത്യചെയ്തതാണെന്ന് അവർക്കു മനസ്സിലായി.

അങ്ങനെ എളുപ്പത്തിൽ തബാനൻ ദേശവും ഡച്ചുകാരുടെ കൈയിലായി.

രണ്ടു വർഷത്തിന്നുശേഷം ബാലിയിൽ അവശേഷിച്ച ഒരേ ഒരു സ്വതന്ത്രരാജാവ് ക്ലൂങ്ക്കുങ്ങിലെ ദേവാഅഗുംഗ് മാത്രമായിരുന്നു. ചെന്നായയുടേയും ആട്ടിൻകുട്ടിയുടേയും കഥയിൽ പറഞ്ഞപോലെ, സാധുവായ ദേവാഅഗുംഗ്, ഗർവ്വിഷ്ഠനും, കൊള്ളരുതാത്തവനുമായ ഒരു നാടുവാഴിയാണെന്നു ഡച്ചുകാർ വിധിച്ചു. രാജാവിനെ ഒരു പാഠംപഠിപ്പിക്കാൻ അവർ ഒരു സായുധസേനയെ ക്ലൂങ്ക്കുങ്ങിലേക്കയച്ചു. ഡെൻപസാറിലും പെമെച്യുതനിലും നടന്ന പൂപ്പൂത്താൻരംഗങ്ങൾ ക്ലൂങ്ക്കുങ്ങിലും ആവർത്തിക്കപ്പെട്ടു. ബാലിയിലെ ഏററവും മഹാനായ അഗുംഗ്ദേവ രാജാവും കുടുംബവും മന്ത്രിമാരും പുംഗവന്മാരും കൂട്ടത്തോടെ ക്ലൂങ്ക്കുങ്ങിലെ കൊട്ടാരപാതയിൽ, ഡച്ചുകാരുടെ തോക്കുകൾക്കു മുമ്പിൽ മാറുകാണിച്ചു മരിച്ചുവീണു.

1914–വരെ ഡച്ചുപട്ടാളം ദക്ഷിണബാലിയിൽത്തന്നെ കാവൽ നിന്നു. നാട്ടുകാരിൽനിന്നുള്ള എതിർപ്പ് നിശ്ശേഷം നിലച്ചുവെന്ന ബോദ്ധ്യം വന്നതിന്നുശേഷമേ പട്ടാളം സ്ഥലംവിട്ടുള്ളു. പകരം ഒരു പോലീസ്സ്സംഘത്തെ ഇവിടെ നിലനിർത്തിയിട്ടാണ് അവർ പോയതു്.

ഡച്ചുകാർ പിന്നീട് ബാലിയുടെ ഭരണവ്യവസ്ഥയിൽ ചില മാററങ്ങൾവരുത്തി. തങ്ങളെ സഹായിച്ച നാട്ടുരാജാക്കന്മാർക്ക് അവർ ചില പ്രത്യേകാനുകൂല്യങ്ങളും അധികാരങ്ങളും നല്കി, അവരെ ജില്ലകളിൽ തങ്ങളുടെ പ്രതിനിധികളായി അംഗീകരിച്ചു. നാട്ടുകാരിൽനിന്നു കരം പിരിപ്പിക്കാനുള്ള അധികാരങ്ങളും—ഡച്ചുകാൎക്കുവേണ്ടി—അവൎക്കു കൊടുത്തു. ഈ പ്രതിനിധികൾക്കു റീജൻറ് എന്ന സ്ഥാനപ്പേരാണ് നല്കിയിരുന്നതു്. നാട്ടുകാരുടെ പെരുമാററത്തിന്നുത്തരംപറയേണ്ടതും ഈ പാവപ്രതിനിധികളായിരുന്നു. റീജന്റിനെ ഉപദേശരൂപത്തിൽ ആജ്ഞാപിക്കാൻ, റീജൻറിൻെറ വല്യേട്ടൻ എന്നു പറയാവുന്ന ഡച്ചുകാരനായ 'കൺട്രോ'ളറും, ഓരോ ജില്ലയിലും ഉണ്ടായിരുന്നു.

## ങ്ഹുറാ റായ്

ബാലിഹോട്ടലിന്നു മുമ്പിലുള്ള പുതിയ 'ങ്ഹുറാ റായ്' വീഥി, ബാലിയുടെ സ്വാതന്ത്ര്യത്തിൻെറപേരിൽ ഡച്ചുപട്ടാളത്തിൻെറ മുമ്പിൽ വീരമൃത്യു വരിച്ച ഒരു ദേശീയവിപ്ലവനേതാവിൻെറ സ്മരണയെ നിലനിർത്തുന്നു.

അടുത്തകാലത്തു നടന്ന സംഭവങ്ങളാണ്. സ്വതവേ കൃഷിയും, പാട്ടും കൂത്തുമായിക്കഴിയുന്ന ശാന്തശീലരായ ബാലിക്കാർ, ഒരിക്കൽ പോരിന്നിറങ്ങിക്കഴിഞ്ഞാൽപ്പിന്നെ അങ്കക്കോഴികളെപ്പോലെ ചത്തുവീഴുന്നതുവരെ വീറോടെ കൊത്തിക്കൊണ്ടിരിക്കുന്നവരാണെന്നും, രണ്ടാം ലോകമഹായുദ്ധത്തിൻെറ അവസരത്തിലും, ഇൻഡൊനേഷ്യൻസ്വാതന്ത്ര്യസമരത്തിലും, വീണ്ടും തെളിയിച്ചിട്ടുണ്ടു്. 1945–ൽ, ജപ്പാൻകാൎക്കെതിരായി ബാലിയിൽ സംഘടിപ്പിച്ച ഗറില്ലാസമരത്തിൻെറ നേതാവായിരുന്ന ങ്ഹുറാ റായ്. പിന്നെ 1946–ൽ സ്ഥിതി മറിച്ചായി. അന്നു് ഡച്ചുപട്ടാളത്തോടാണ് അവൎക്കു സമരം ചെയ്യേണ്ടിവന്നതു്. ങ്ഹുറാ റായിയുടെ അനുയായികളായ ഗറില്ലാഭടന്മാർ നാട്ടിലും കാട്ടിലും വെച്ചു് ഡച്ചുപട്ടാളക്കാരെ കശക്കിക്കൊണ്ടിരുന്നു. ഒടുവിൽ ങ്ഹുറാ റായിയേയും, അനുയായികളായ നൂറോളംവരുന്ന ഗറില്ലാസംഘത്തെയും, ഡച്ചുപട്ടാളം ഒരു കാട്ടിൽവെച്ചു വളഞ്ഞു. ഒരൊററ ബാലിയോദ്ധാവുപോലും ഡച്ചുകാൎക്ക് ആയുധംവെച്ചു കീഴടങ്ങാൻ കൂട്ടാക്കിയില്ല—പുപ്പുത്താൻെറ പാരമ്പര്യവും വീര്യവും പോയ്പോയിട്ടില്ലെന്നു് അവർ കാട്ടിക്കൊടുത്തു. യുദ്ധം ഒരുദിവസംമുഴുവനും നീണ്ടുനിന്നു. അവസാനത്തെ ബാലിഭടൻ വെടിയേററു വീഴുന്നതുവരെ അവർ പൊരുതി—അക്കൂട്ടത്തിൽ ങ്ഹുറാ റായിയും ഡച്ചുവെടിയുണ്ടയേററു് വീരമൃത്യു വരിച്ചു.

5 പീരങ്കികളും, 60 റൈഫിളുകളും ഡച്ചുകാർ ഇവരിൽനിന്നു പിടിച്ചെടുക്കുകയുംചെയ്തു.

ഏഴാമദ്ധ്യായം

# തെരുവിലെ കാവ്യനർത്തകികൾ

ശാസ്ത്രി എന്നെ കൊണ്ടുവന്നു പാർപ്പിച്ചിരിക്കുന്നതു്, 'ഹോട്ടൽ ഡെൻപാസാറി'ലാണു്—ഇതു് ഒരു ശുദ്ധദേശീയഹോട്ടലാണു്—ദേശീയ നാററം, ദേശീയമാലിന്യം, ദേശീയ അശ്രദ്ധ എല്ലാം ഇവിടെ അനുഭവപ്പെട്ടുന്നുണ്ടു്.

മുക്കാപ്പസാറിന്നടുത്താണു് ഈ ഹോട്ടൽ.—മുഖ്യഭജാർ തന്നെയാണു് ഈ 'മുക്കാപ്പസാർ'— നാടൻ കച്ചവടങ്ങളുടേയും ചന്തകളുടേയും തിക്കുംതിരക്കും നിറഞ്ഞ ഒരു മൂലയാണിതു്.

വൈകുന്നേരമായപ്പോൾ ഞാൻ ക്യാമറയും ചുമലിലിട്ടു് ആ തെരുവുകളിലൂടെ ഒന്നു നടന്നു.

ബാലിയിലെ പ്രകൃതിദൃശ്യങ്ങളെ ചിത്രങ്ങളിലേക്കു പകർത്താൻ സാധിച്ചുവെന്നുവരാം. പക്ഷേ, ബാലിസ്ത്രീകളുടെ അംഗലാവണ്യം അങ്ങനെ ചിത്രങ്ങളിൽ പകർത്താൻ സാദ്ധ്യമല്ല. ബാലിസ്ത്രീകളുടെ ഫോട്ടങ്ങൾ സൂക്ഷിച്ചുനോക്കിയാൽ അവയിൽ ഒരുതരം കൃത്രിമത്വം കടന്നുകൂടിയതായിക്കാണാം. മുഖങ്ങളെ അവയുടെ സ്വാഭാവികമട്ടിൽ ഫോട്ടങ്ങളിലൂടെ പുറത്തുവരുത്തുക വളരെ വിഷമമാണു്. പോർട്രെയിററുകൾ വരയ്ക്കുന്നതു് ഒരു കലയായി കരുതിവരുന്നുണ്ടെങ്കിലും ചിത്രീകരിക്കപ്പെടുന്ന വ്യക്തിയുടെ ഭാവം മിക്കപ്പോഴും കൃത്രിമത്വം കലർന്നതായിരിക്കും. തൻെറ രൂപവും ഭാവവും ചിത്രത്തിൽ ആകർഷകമായിത്തീരണമെന്ന മോഹത്താൽ സ്വയം ബന്ധിക്കപ്പെട്ട നിലയിലായിരിക്കും നായകനോ നായികയോ ചിത്രകാരന്റെ മുമ്പിൽഇരുന്നുകൊടുക്കുന്നതു്. ഫോട്ടോ പിടിക്കുമ്പോഴത്തെ കഥയും ഇതുതന്നെയാണു്. തങ്ങൾ ശ്രദ്ധിക്കപ്പെടുന്നുണ്ടെന്ന ബോധത്തോടുകൂടിയല്ലാതെ, മനസ്സിനേയും അവയവങ്ങളേയും സ്വതന്ത്രമായി അഴിച്ചുവിട്ട നിലയിൽ നില്ക്കുകയോ ചലിക്കുകയോ ചെയ്യുന്ന വ്യക്തിരൂപങ്ങളിലാണു് സൗന്ദര്യത്തിൻെറ ജീവൻ തുടിക്കുന്നതു്. ബാലിയിലെ തെരുവിൽ ഒരു സ്ത്രീസൗന്ദര്യത്തെ കണ്ടെത്തുമ്പോൾ ക്യാമറയും, പൊക്കിപ്പിടിച്ചുചെന്നു് 'ഇതാ ക്യാമറയുടെ നേക്കു നോക്കൂ—അനങ്ങാതെ നിൽക്കൂ'എന്നുംമററും പറഞ്ഞാൽ അവൾ പെട്ടെന്നു് അവളല്ലാതായിത്തീർന്നേക്കാം. ദിവാസ്വപ്നമന്ദസ്മിതവുമായി, ദൂരെയുള്ള കുന്നിൻ താഴ്‌വാരത്തിലേക്കു മിഴിയൂന്നി നീങ്ങുന്ന കന്യകയുടെ മുഖത്തു് കല്ലേറുകൊണ്ടപോലെ ഒരു കാലുഷ്യം സംഭവിക്കുന്നു. മാർക്കററിൽവിററ സാമാനങ്ങളുടെ കണക്കു മനസ്സിൽ കൂട്ടിക്കൊണ്ടു് ഗൗരവത്തോടെ പോകുന്ന പ്രൗഢ, ഫോട്ടോ എന്നു കേൾക്കുമ്പോൾ പെട്ടെന്നു് മുഖത്തു് ഒരു പൊട്ടപ്പുഞ്ചിരി തുന്നിപ്പിടിപ്പിക്കുന്നു. എങ്ങനെയായാലും ക്യാമറയ്ക്കുമുമ്പിൽ

നില്ക്കുന്നവരുടെ മുഖത്തു് ഇരവുവാങ്ങിയ വികാരങ്ങളായിരിക്കും പതിഞ്ഞുകാണുക.

ബാലിസ്ത്രീകളെസ്സംബന്ധിച്ചു പറയുകയാണെങ്കിൽ അവരുടെ യഥാർത്ഥസൗന്ദര്യം അവരുടെ നിശ്ചലമായ മെയ്യിലും മുഖത്തുമല്ല അവരുടെ ചലനങ്ങളിലാണു് ഉണ്ടായിക്കാണുന്നതു്. ബാലിസ്ത്രീകളുടെ എല്ലാത്തരം ജീവിതചലനങ്ങളിലും അജ്ഞേയമായ ഒരു താളാത്മകതയും കലാരസികതാഭാവും അലയടിക്കുന്നുണ്ടു്. ആ താളാത്മകമായ തരംഗലീലയെ ഒപ്പിയെടുക്കാൻ ക്യാമറയ്ക്കു കഴിവില്ല. ആ സൗന്ദര്യം തൂലികച്ഛായത്തിലൂടെ വലിച്ചെടുക്കാനും സാദ്ധ്യമല്ല.

ബാലിസ്ത്രീകളുടെ സ്വാഭാവികമായ നടത്തം ആകെക്കൂടി കാണുമ്പോൾ അംഗോപാംഗങ്ങളുടെ അത്യാകർഷകമായൊരു സംഘനൃത്തമാണെന്നേ തോന്നൂ. ഭാരംനിറച്ച ഒരു മുളങ്കൊട്ടയും തലയിലേററി, ചന്തയിൽനിന്നു വരുന്ന ആ തരുണിയെ ഒന്നുനോക്കൂ—തോണിത്തുഴയുംപോലെ പാണികളുടെ താളാത്മകമായ വീശൽ, അനായാസേന മുന്നോട്ടുവഴുതുന്ന ഇടതുകാൽവെയ്പു്, അപ്പോൾ അരക്കെട്ടിലുളവാകുന്ന അതിസൗമ്യമായ ഉരുൾച്ച, ചുമലുകളുടെ ക്ഷമാശീലം, തലച്ചുമടിന്റെ തപസ്സു് ഇവയെല്ലാംകൂടിച്ചേർന്ന ആ നടത്തത്തിന്റെ ചന്തം പകർത്തിയെടുക്കാൻ ക്യാമറക്കുണ്ടോ കഴിവു്?

തലയിൽ ഒരു കൂററൻ ചൂരൽത്താലം ബാലൻസ്ചെയ്തുകൊണ്ടു പോകുന്ന മറേറസ്ത്രീയെ പിറകിൽനിന്നൊന്നു നോക്കൂ. അവളൊരു തരുണിയോ, വൃദ്ധയോ എന്നു പിറകിൽനിന്നു നോക്കുമ്പോൾ തിരിച്ചറിയാൻ പ്രയാസമാണു്. (ചെറുപ്പംമുതൽക്കേ തലച്ചുമടെടുത്തു ദേഹത്തെ നിവർത്തിപ്പിടിച്ചു നടക്കാൻ പരിശീലിക്കുന്നതുകൊണ്ടു് ബാലയെന്നോ വൃദ്ധയെന്നോ വ്യത്യാസമില്ലാതെ എല്ലാ ബാലിപ്പെണ്ണുങ്ങളുടേയും നടത്തരീതി ഒരേ മട്ടിലായിത്തീരുന്നു. കൂന്നുനടക്കുന്ന കിഴവിയെ ബാലിയിൽ കാണുകയില്ല. തലച്ചുമടെടുത്തു് അഭ്യാസംകാണിച്ചു് അവൾ അനായാസേന മുന്തുക്കം പിന്തുക്കമാക്കി മാററിക്കളയും.) നമുക്കു ആ രൂപത്തിന്റെ ചലനത്തിലേക്കു ശ്രദ്ധപതിപ്പിക്കാം. നീണ്ടുനിവർന്നുകൊണ്ടുള്ള ആ നടത്തത്തിന്നു് എന്തെന്നില്ലാത്ത ഒരു ചന്തമുണ്ടു്. അലസമട്ടിൽ ഉയർത്തിപ്പിടിച്ച കഴുത്തു്. താളനിബദ്ധമായ കൈവീശൽ, ജഘനഭാഗത്തിന്റെ ലഘുചലനംപോലും വെളിയിൽ കാണിക്കാത്തരീതിയിലുള്ള കാൽവെയ്പു്. ഇവയെല്ലാംകൂടിച്ചേർന്ന ഒരു കാവ്യനർത്തകിയാണു് അവിടെ നീങ്ങുന്നതു്. അരക്കെട്ടിന്റെ മേല്പോട്ടു് ഒന്നും അറിയിക്കാതെ ഒരു തൂവലിന്റെ ലാഘവത്തോടെയാണു് ഇടതുകാൽ മുമ്പോട്ടു് ആഞ്ഞുപതിക്കുന്നതു്. കഴുത്തു് ഇടയ്ക്കിടെ ചലിക്കുന്നുണ്ടു്. അവൾ നടക്കുകയല്ല, വായുവിൽ എന്തോ നെയ്തെടുക്കുകയാണ ചെയ്യുന്നതു്. ഒരു നൃത്തത്തിന്റെ നേർത്തസ്വപ്നങ്ങൾ ആ ചലനത്തിൽ അലിഞ്ഞുചേർന്നിട്ടുണ്ടു്. ജീവിതത്തിന്റെ ഒരംശമായിത്തീർന്ന കലയുടെ അജ്ഞാതസ്പന്ദനങ്ങളെയാണു് അവളുടെ കാല്പാടുകൾ പിന്തുടരുന്നതു്.

തെക്കുകിഴക്കൻ ഏഷ്യയിലെ ഇതര ദ്വീപുകളിലെ ജനങ്ങളിൽ

നിന്നു വ്യത്യസ്തമായ ഒരു പ്രത്യേകതരം ലാവണ്യമാണ് ബാലിക്കാരെ അനുഗ്രഹിച്ചിരിക്കുന്നതു്. സ്ത്രീജനങ്ങളിലാണ് ഇതു് വിശേഷിച്ചും പ്രകടമായിക്കാണുന്നതു്. ബാലിസ്ത്രീകളുടെ തൊലിനിറവും രൂപസൗഷ്ഠവവും, നടത്തത്തിന്റെ ചന്തവും ഒന്നു പ്രത്യേകമാണ്. ചെമ്പകപ്പൂവിന്റെനിറം; കാക്കപ്പൂപോലുള്ള കണ്ണുകൾ; നീലപ്പട്ടുപോലെ മിനുത്തു മിന്നുന്ന തലമുടി, ഇവയെല്ലാം ഒഴുകിച്ചേർന്നുണ്ടായ ഒരു കവിതയാണ് ബാലിവനിത. അവളുടെ അംഗോപാംഗങ്ങളുടെ ചമൽക്കാരപൂർണ്ണമായ ഘടന നമ്മെ പ്രത്യേകം ആകർഷിക്കുന്നു.

നൂററാണ്ടുകളിലൂടെ നാനാജാതി രക്തങ്ങളും ബാലിക്കാരിൽ കടന്നുകൂടിയിട്ടുണ്ടു്. ചീനക്കാരുടേയും മംഗോളിയക്കാരുടേയും, ഇൻഡൊനേഷ്യക്കാരുടേയും പോളിനേഷ്യക്കാരുടേയും ജാവാഹിന്ദുക്കളുടേയും ഇന്ത്യൻ ഹിന്ദുക്കളുടേയും ചോര ഇവരിൽ പലതോതിലും ചേർന്നുകൂടിയിട്ടുണ്ടു്. ഈ ചോരക്കൂട്ടു് ഒരു പ്രത്യേകതോതിൽ സംഭവിച്ചപ്പോൾ, വ്യത്യസ്തജാതി രക്തങ്ങളെ നൂററാണ്ടുകൾ സഘടംവെച്ചെട്ടത്തപ്പോൾ—ഒരു പുതിയ മനുഷ്യസൗന്ദര്യം ഉരുക്കൂടിവന്നു. അതിനെയാണ് നമ്മൾ ബാലിസൗന്ദര്യമെന്നു പറയുന്നതു്.

ബാലിദ്വീപിലെ വനിതാജനങ്ങളെല്ലാം ഇങ്ങനെ ലക്ഷണം തികഞ്ഞ ലാവണ്യവതികളാണെന്നു് ആരും ധരിക്കരുതു്. പഴയ തലമുറകളിൽ ഊറിക്കൂടിയ വിദേശവർഗ്ഗരക്തങ്ങളുടെ പാകപ്പിഴമൂലം നിറംകൊണ്ടും ദേഹപ്രകൃതികൊണ്ടും വിലക്ഷണരായിത്തീർന്ന സ്ത്രീപുരുഷന്മാരേയും ബാലിയിൽ കാണാവുന്നതാണ്. ഇളം കറുപ്പുനിറമുള്ളവരും ചപ്പിയമൂക്കുള്ളവരും, പരുത്തു ചുരുണ്ട തലമുടിയുള്ളവരും ചുരുക്കമായിട്ടാണെങ്കിലും ഇവരുടെയിടയിലുണ്ടു്—പക്ഷേ, മുമ്പുപറഞ്ഞ ആ വാർത്തെടുത്ത ബാലിസൗന്ദര്യം വേറെതന്നെ നില്ക്കുന്നു.

എട്ടാമദ്ധ്യായം

# ബൽജിയൻ ചിത്രകാരൻ ലെമെയ്യൂർ

ഡെൻപസാറിൽനിന്നു നാലുമൈൽ തെക്കു് കടൽക്കരയിൽ കിടക്കുന്ന ഒരു കൊച്ചുഗ്രാമമാണു് സാനൂർ. പഴയകാലത്തെ ഒരു നാടൻ തുറമുഖമായിരുന്നു അതു്. സാനൂറിലെ ഒരു മൂലയിലാണു് സുപ്രസിദ്ധ ബൽജിയൻചിത്രകാരനായ ലെമെയ്യൂർ, തന്റെ ബാലിഭാര്യയോടുകൂടി താമസിക്കുന്നതു്. ചരിത്രപ്രധാനമായ സാനൂർഗ്രാമത്തേയും അവിടെ താമസമാക്കിയിരിക്കുന്ന ആ യൂറോപ്യൻചിത്രകാരനേയും സന്ദർശിക്കണമെന്നു ഡെൻപസാറിലെത്തിയ ദിവസംതന്നെ ഞാൻ പ്ലാനിട്ടിരുന്നു.

കൂട്ടുകാരനായി താംബയെ കിട്ടിയതു് വലിയൊരനുഗ്രഹമായി. ഡെൻപസാറിന്റെ പരിസരങ്ങൾ സന്ദർശിക്കാൻ എന്നെ കൂട്ടിക്കൊണ്ടുപോകാൻ താംബ രാവിലെ ഹോട്ടലിൽ വന്നപ്പോൾ ഞാൻ പറഞ്ഞു: "ആദ്യമായി നമുക്കു സാനൂറിലേക്കു പുറപ്പെടാം. അവിടെ സൗകര്യം കിട്ടുമെങ്കിൽ ആ ബൽജിയൻ ചിത്രകാരനേയും ഒന്നുചെന്നു കാണാം."

താംബ സമ്മതിച്ചു.

ഹോട്ടലിന്റെ പടിക്കൽനിന്നുതന്നെ ഞങ്ങൾക്കൊരു 'ഡോക്കർ' (കുതിരവണ്ടി) കിട്ടി. ഒരു മണിക്കൂറിന്നു് 6 രൂപ്യത്തോതിൽ വാടക നിശ്ചയിച്ചു് ഞങ്ങൾ വണ്ടിയിൽ കയറി.

അലസതയുടെ തറവാടാണു് ബാലി. ഇവിടെ ഒരാൾക്കും ഒരു കാര്യത്തിന്നും, ഒരുസമയത്തും തെല്ലും തിരക്കും ധിറുതിയും കാണുകയില്ല. ഞങ്ങളുടെ കുതിരവണ്ടിയും അങ്ങനെ ഒരലസമട്ടിലാണു് നീങ്ങിയിരുന്നതു്. ഹോട്ടലിൽനിന്നു് ഒന്നരമൈൽ ദൂരം ചെന്നപ്പോൾ കറുത്ത ടാർപ്പാത ഗ്രാമത്തിലെ ചുകന്ന ചരൽപ്പാതയ്ക്കു വഴിമാറിക്കൊടുത്തു. പട്ടണത്തിന്റേതായ എല്ലാ പ്രതിഭാസങ്ങളും പെട്ടെന്നു് ഇവിടെ അസ്തമിച്ചതായിത്തോന്നി. ശുദ്ധമായ നാട്ടിൻപുറം നീട്ടിവലിച്ചിട്ടപോലെ മുന്നിൽ കിടക്കുന്നു. ഒരു പഴയലോകത്തിന്റെ പുറംതളത്തിലേക്കാണു് ഞങ്ങൾ പ്രവേശിക്കുന്നതു്. ജീർണ്ണിച്ചു വർണ്ണപ്പകർച്ചവന്ന ബാലിക്ഷേത്രങ്ങളും ശതാബ്ദങ്ങൾ പ്രായംചെന്ന ആൽവൃക്ഷങ്ങളും പ്രാചീനശാന്തിയെ തേടിക്കൊണ്ടു് പാതയുടെ പാർശ്വങ്ങളിൽ തങ്ങിനില്ക്കുന്നുണ്ടായിരുന്നു. മൺമതിലുകളാൽ ചുററപ്പെട്ട ചെററപ്പുരക്കൂട്ടങ്ങളുടെ മുററത്തുനിന്നു ചൊക്കിളിപ്പട്ടികൾ ചിലച്ചുകൊണ്ടിരുന്നു. വയൽക്കരയിലെ അഴുക്കുചാൽത്തോട്ടിൽ അർദ്ധനഗ്നകളായ ഗ്രാമീണപ്പെണ്ണുങ്ങൾ നിരന്നുനിന്നു നീരാട്ടുനടത്തുന്നുണ്ടായിരുന്നു.

ഞങ്ങളുടെ പാത വയൽപ്പരപ്പിലേക്കു വഴുതിവീണു. മുന്നിൽ കാണുന്നതു് സമുദ്രംപോലെകിടക്കുന്ന നെൽവയലുകളാണു്. ചിലേടത്തു കൊയ്ത്തുനടക്കുന്നു. ചിലേടത്തു വിത്തുവിതയ്ക്കുന്നേയുള്ളു. മററൊരു

ഭാഗത്ത് നിലം ഉഴുന്നു. പോത്തുകളെയാണ് ഇവിടെ പൂട്ടാനുപയോഗി ക്കുന്നത്.

അരയിൽ വണ്ണത്തുണിയും, ശിരസ്സിൽ പനയോലത്തൊപ്പിയും ധരിച്ച പുരുഷന്മാർ രണ്ടററത്തും നെൽക്കതിക്കററകൾ തൂക്കിയിട്ട നീണ്ട മുളങ്കാവണ്ടവും ചുമലിലേററി വരമ്പിലൂടെ നിരത്തിലേക്കു നീങ്ങിവരു ന്നു. മാറിൽ തൂങ്ങുന്ന തോൽസ്സഞ്ചികളും കാണിച്ചുകൊണ്ട് ബാലിമുത്ത ശ്ശികൾ വയലിൽ ഉതിർമണികൾ പെറുക്കുന്നു. പിറന്നകോലത്തിൽ ത്തന്നെയുള്ളപിള്ളർ പോത്തിൻപുറത്ത് സവാരിചെയ്യുന്നു. റോഡരി കിലെ മരത്തണലിലിരുന്നു മൂന്നുനാലു ചെറുപ്പക്കാരികൾ പരസ്പരസഹാ യമനോഭാവത്തോടെ തലയിൽ പേൻ പരതിക്കൊണ്ട സൊള്ളുന്നു.

$11\frac{1}{2}$ മണിക്കു ഞങ്ങൾ കടൽക്കര സമീപിച്ചു. പാടങ്ങളുടെ മാറി ലൂടെ ഇഴഞ്ഞുപോകുന്ന ചെമ്മൺപാത ഇവിടെ അവസാനിക്കുന്നു. ഞങ്ങൾ വണ്ടിയിൽനിന്നിറങ്ങി കടപ്പുറത്തേയ്ക്കു നടന്നു.

വെൺമണൽക്കടപ്പുറം വെയിലേററു പൊള്ളുന്നുണ്ട്. സമുദ്രത്തി ലെ തിരമാലകൾ കരയിലേക്കു വെള്ളിയുരുക്കിയൊഴിക്കുന്നു. കടപ്പുറ ത്തിന്റെ ഇപ്പുറത്തു വളന്നുകിടക്കുന്ന ഒരുജാതി ചങ്ങലംപരണ്ടവിരി പ്പിലൂടെ ഞങ്ങൾ കുറച്ചുദൂരം പടിഞ്ഞാട്ടു നടന്നപ്പോൾ അകലെയുള്ള ഒരു പച്ചിലക്കോട്ടയെ ചൂണ്ടിക്കാട്ടി താംബ പറഞ്ഞു: "അതാ, അവിടെയാ ണ് ലെമെയൂറിന്റെ കോട്ടേജ്."

"അദ്ദേഹത്തെ ഇപ്പോൾ കാണാൻ സൗകര്യപ്പെട്ടുമോ? ഒരു മുന്ന റിയിപ്പുംകൂടാതെ അങ്ങോട്ടു കേറിച്ചെല്ലുന്നത് ആ വെള്ളക്കാരൻ ഇഷ്ട പ്പെട്ടുമോ?" ഞാൻ അല്പം വല്ലായ്മയോടെ താംബയോടു ചോദിച്ചു.

"ഹെയ്—അങ്ങനത്തെ യാതൊരു ഫൊർമാലിററിയും ഇവിടെ ആവശ്യമില്ല. ലെമെയൂർ, വേഷംകൊണ്ടും, ആചാരങ്ങൾകൊണ്ടും, മ നോഭാവങ്ങൾകൊണ്ടും ഒരു തനി നാടനായിത്തീന്നിരിക്കയാണ്. ഇവി ടെ അതിഥികളില്ലാത്ത ദിവസങ്ങൾ ചുരുങ്ങും. ലെമെയൂറിന്റെ കോട്ടേജും പച്ചിലക്കോട്ടയും ആക്കും ഏതുസമയത്തും സന്ദർശനത്തിന്നും വിശ്രമ ത്തിന്നും തുറന്നിട്ടിരിക്കുന്ന കലാസത്രമാണ്."

മധുരക്കിഴങ്ങുവള്ളികൾ നിലംപററി പടന്നുകിടക്കുന്ന ഒറ്റയടിപ്പാ തയിലൂടെ ഞങ്ങൾ ലെമെയൂറിന്റെ വള്ളിക്കെട്ടുസാമ്രാജ്യത്തിന്റെ മുമ്പിലെത്തിച്ചേന്നു. ഒരു പുതിയ കുളുർമയും ശാന്തിയും സുഖവും ഞങ്ങ ളെ അഭിവാദ്യംചെയ്തു. ബോഗൻവില്ലവള്ളികൾ കെട്ടിപ്പടന്നു തണൽ വിരിക്കുന്ന പൂഴിപ്പറമ്പിന്റെ മുക്കിലും മൂലയിലും ചെമ്പരുത്തിമരങ്ങളും കാട്ടുചമ്പകമരങ്ങളും ആ പച്ചിലപ്പന്തലിന്നു കാലുകൾ സംഭാവനചെയ്തു കൊണ്ട് ചാഞ്ഞും ചെരിഞ്ഞും നില്ക്കുന്നുണ്ട്. മുട്ടവെട്ടിയ കൊട്ടത്തേങ്ങ കളിലും മുളങ്കുററികളിലും മുരട്ടുപിടിപ്പിച്ച പലതരം പൂവള്ളികൾ പന്തൽ പ്പടപ്പിൽനിന്നു തൂങ്ങിക്കിടക്കുന്നു. കററവാഴകളും കുളവാഴകളും മരത്തട ങ്ങളെ അലങ്കരിക്കുന്നു.

ഞങ്ങൾ ആ ലതാശാലയിലൂടെ അലസമായി നീങ്ങി. അങ്ങുമി ങ്ങും ചില പഴയ കൽത്തറകളും ശിലാവിഗ്രഹങ്ങളും പ്രത്യക്ഷപ്പെട്ടു.

ഇലയെല്ലാം കൊഴിഞ്ഞും നരച്ച കവരങ്ങൾ അന്യോന്യം കെട്ടിപ്പിടിച്ചും കിടക്കുന്ന കള്ളിപ്പാലമരങ്ങൾ എല്ലിൻകൂട്ടുകൾപോലെ കാണപ്പെട്ടുന്നു. അവയുടെ കാൽക്കലാണ് ഈ കൽത്തറകൾ. തറകളിൽ ചില വിചിത്ര വിഗ്രഹങ്ങളേയും കുടിയിരുത്തിയിട്ടുണ്ട്. ഭൈരവവിഗ്രഹങ്ങളാണത്രെ. ഈ ശിലാസത്വങ്ങളുടെ കർണ്ണരന്ധ്രങ്ങളിൽ പുത്തൻചെമ്പരത്തിപ്പൂക്കൾ തിരുകിവെച്ചിരിക്കുന്നു. ആകപ്പാടെ, കളംപാട്ടിന്നു തെളിയിച്ച് അലങ്കരിച്ചുവെച്ച കേരളത്തിലെ ഒരു നാഗത്താൻകോട്ടയുടെ ഉള്ളിൽ കടന്നുചെന്നതുപോലുള്ള ഒരു പ്രതീതിയാണ് എനിക്കുണ്ടായതു്.

ആ വള്ളിക്കെട്ടു സാമ്രാജ്യത്തിന്റെ നടുവിൽ, തണൽമരങ്ങളുടെ മടിയിൽ ലെമെയൂറിന്റെ പുൽക്കുടിലിന്റെ നരച്ച മേൽക്കൂര എത്തിനോക്കുന്നുണ്ടായിരുന്നു. ഞങ്ങൾ അങ്ങോട്ടു തിരിഞ്ഞുനടന്നു. ലതാവിതാനങ്ങളിൽനിന്നു ചില കുററൻപൂങ്കുലകൾ ഞങ്ങളുടെ തല തൊട്ടനുഗ്രഹിച്ചു. ഇലപ്പഴുതുകളിലൂടെ അരിച്ചുവരുന്ന വെയിൽനാളങ്ങൾക്കരികെ ചിത്രശലഭങ്ങൾ തത്തിക്കളിക്കുന്നുണ്ടായിരുന്നു.

ഒരു പഴയ മുളങ്കുടിലിന്റെ മുററത്തിരുന്നു് ഒരാശാരി എന്തോ ഒരു ബാലിവിഗ്രഹം കൊത്തിയുണ്ടാക്കുന്നു. ആ വിദ്വാനെ കണ്ടാൽ നമ്മുടെ നാട്ടിലെ ആശാരിവേലുവിന്റെ പുതിയ അളിയനാണെന്നു തോന്നും.

പെട്ടെന്നു് അടുത്ത നടപ്പാതപ്പഴുതിലൂടെ ഒരു നാഗകന്യക പ്രത്യക്ഷപ്പെട്ടു. സ്വർണ്ണച്ചെമ്പലുകളുടെ ചിത്രങ്ങൾ പിടിപ്പിച്ച ഒരു പച്ച സാരോംഗ് അവളെ അടിമുതൽ മുലപ്പകുതിവരെ വിഴുങ്ങിയിട്ടുണ്ട്. അരയ്ക്കുകീഴ്പോട്ടു് നാഗത്തിന്റേയും മേല്പോട്ടു് നാരിയുടേയും ദേഹമുള്ള ഐതിഹാസികനാഗകന്യകയുടെ ചിത്രമാണു് എനിക്കോർമ്മവന്നതു്.

പഴുക്കപ്ലാവിലയുടെ തൊലിനിറമുള്ള ആ ബാലിപ്പെൺകിടാവു് തന്റെ കരിനീലക്കബരിയിൽ ഒരു 'കാംഭോജ'(കാട്ടുചമ്പകം)പ്പൂങ്കുല അങ്ങനെത്തന്നെ തിരുകിവെച്ചിരിക്കുന്നു. അരിമണികൾകൊണ്ടുള്ള ഒരു ചന്ദ്രക്കലത്തിലകവും അവൾ നെററിയിൽ ചാർത്തിയിട്ടുണ്ട്.

അവൾ ലെമെയൂറിന്റെ ബാലിഭാര്യയായ പൊളോക്കിന്റെ ദാസിമാരിലൊരുത്തിയാണെന്നു താംബ പറഞ്ഞു.

ഞങ്ങൾ കോട്ടേജിന്റെ അങ്കണത്തിലെത്തി. ചിത്രകാരൻ മുററത്തെ മരച്ചുവട്ടിലിട്ട ഒരു പലകക്കട്ടിലിലിരുന്നു കത്തുകൾ എഴുതുകയാണ്. മുററത്തെ മറെറാരു മരച്ചുവട്ടിൽ ഒരു നാടൻമഗ്ഗത്തിന്റെ മുമ്പിലിരുന്നു പൊളോക്ക് ഒരു ബാലിക്കച്ച നെയ്യുകയാണ്. അരികെ ഒരു കുററൻ നായ് ചുററിപ്പററിനടക്കുന്നു.

ഞങ്ങളെക്കണ്ടപ്പോൾ ചിത്രകാരൻ തലപൊക്കിനോക്കി. പിന്നെ വളരെ പരിചയം തോന്നിക്കുന്ന ഭാവത്തിൽ ഒന്നു മന്ദഹസിച്ചു, ഗലകുനിച്ചു സ്വാഗതമരുളി.

താംബ എന്നെ അദ്ദേഹത്തിന്നു പരിചയപ്പെടുത്തി.

"ഓ, വളരെ സന്തോഷം—ഇന്ത്യയിൽനിന്നാണു്, അല്ലേ?"

അദ്ദേഹം ശുദ്ധമായ ഇംഗ്ലീഷിൽ പറഞ്ഞു. ആ കട്ടിലിൽത്തന്നെ എന്നെ ഇരിക്കാൻ ക്ഷണിച്ചു.

ഞാൻ അദ്ദേഹത്തെ ആപാദചൂഡം ഒന്നു നോക്കി. ഒരു കറുത്ത മുറിക്കാല്യറ മാത്രമാണ് മൂപ്പരുടെ വസ്ത്രം. അദ്ദേഹം വീട്ടിലിരിക്കുമ്പോൾ ആ മുറിക്കാല്യറയല്ലാതെ മറെറാന്നും ധരിക്കാറില്ലത്രെ. ഉഷ്ണമേഖലയിലെ അനേകവഷങ്ങളിലെ എരിവെയിലേററ് അദ്ദേഹത്തിൻെറ തൊലിനിറം കൊട്ടത്തേങ്ങച്ചകിരിയുടേതുപോലായിത്തീന്നിരിക്കുന്നു.

അദ്ദേഹം എഴുത്തുകടലാസ്സുകളെല്ലാം പെറുക്കിക്കൂട്ടി കെട്ടിവെച്ച് എന്നോടു വത്തമാനം പറയാൻ തയ്യാറായി തിരിഞ്ഞിരുന്നു.

അദ്ദേഹത്തിൻെറ കത്തെഴുത്തുജോലിക്കു മുടക്കം വരുത്തിയതിൽ ഞാൻ പരിതാപം പ്രകടിപ്പിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: "ഓ, സാരമില്ല. പുതിയ അതിഥികളോട് സംസാരിക്കുന്നതു ചിത്രം വരയ്ക്കുന്നതുപോലെത്തന്നെ എനിക്ക് ഉന്മേഷപ്രദമായൊരു കാര്യമാണ്. ലോകത്തിൻെറ നാനാഭാഗത്തുനിന്നും എനിക്ക് എഴുത്തുകൾ വന്നുചേരാറുണ്ട്. എൻെറ ചിത്രങ്ങൾ ആവശ്യപ്പെട്ടുകൊണ്ടും ചിത്രകലയിൽ എൻെറ ഉപദേശങ്ങൾക്കു പ്രാത്ഥിച്ചുകൊണ്ടും മററും ധാരാളം എഴുത്തുകൾ കിട്ടാറുണ്ട്. അവയ്ക്കെല്ലാം മറുപടിയെഴുതുന്നതു് ഭാരിച്ച ജോലിയാണ്—എൻ്റെ ഇവിടത്തെ ഏകാന്തജീവിതത്തെ അലട്ടുന്ന ഒരു ജോലിയാണ്. ഈയിടെ നിങ്ങളുടെ മദിരാശിയിൽനിന്ന് ഒരു ചിത്രകാരൻ തനിക്കു ബാലിയിൽ വന്നു താമസിച്ച് ചിത്രങ്ങൾ വരയ്ക്കാൻ സഹായസൗകര്യങ്ങൾ ചെയ്തു തരണമെന്നപേക്ഷിച്ചുകൊണ്ട് എനിക്ക് എഴുതിയിരിക്കുന്നു. എനിക്കെന്തു സഹായം ചെയ്യാൻ കഴിയും?—എങ്കിലും ഒററയ്ക്കിരിക്കുമ്പോൾ ലോകത്തിൻെറ പലഭാഗങ്ങളിലുമുള്ള ഈ പുതിയ സുഹൃത്തുക്കളുടെനേരെ ഞാൻ മൗനമവലംബിക്കുന്നതു് മര്യാദയല്ല എന്നു തോന്നാറുണ്ട്. അപ്പോൾ ചില മറുപടികൾ കുത്തിക്കുറിച്ചയയ്ക്കും—അത്രമാത്രം."

അദ്ദേഹം ഭാര്യയെ വിളിച്ചു, എനിക്കു പരിചയപ്പെടുത്തിത്തന്നു.

'ജേൻ ലെമെയൂർ ഡി മെർപ്രസ്,' മുമ്പ് സ്വദേശമായ ബൽജിയത്തിൽ സാമാന്യം പ്രശസ്തിയാർജ്ജിച്ചുകൊണ്ടു വന്നിരുന്ന ഒരു പോർട്രെയിററ്പെയിൻ്ററായിരുന്നു. പുതിയ അനുഭവങ്ങളും ആലേഖ്യപശ്ചാത്തലങ്ങളും അന്വേഷിച്ചുകൊണ്ട് അദ്ദേഹം ദക്ഷിണപൂവ്വേഷ്യയിലേക്കു പുറപ്പെട്ടു. അങ്ങനെ സഞ്ചരിച്ച് ഒടുവിൽ ബാലിദ്വീപിലെത്തിച്ചേ[illegible]. ഇവിടെ എത്തിയതിൽപ്പിന്നെ അദ്ദേഹത്തിന്ന് ഇവിടം വിട്ടുപോകാൻ മനസ്സുവന്നില്ല.

ബാലിദ്വീപിലെ ഊർദ്ധ്വനഗ്നകളായ പെൺമണികളുടെ ചിത്രങ്ങൾ വരച്ചു കാലംകഴിച്ചുകൊണ്ടിരിക്കെയാണ് ലെമെയൂർ, പൊളോക്കിനെ കണ്ടെത്തിയതു്. മദ്ധ്യബാലിയിലെ ഒരു ദേശക്ഷേത്രത്തിലെ പതിവു നൃത്തക്കാരിയായിരുന്നു പൊളോക്ക്. പൊളോക്കിൻെറ കടഞ്ഞുവെച്ചപോലുള്ള മാംസളലാവണ്യം പകത്താൻ ആദ്യമായി ബ്രഷ് കൈയിലെടുത്തപ്പോൾത്തന്നെ ലെമെയൂറിന്നു തോന്നിയത്രെ ഇവളുടെ രൂപഭാവവിശേഷങ്ങൾ വരച്ചുകൊണ്ട് ആയുഷ്കാലം മുഴുവനും കഴിച്ചാലും

തരക്കേടില്ലെന്നു്. അങ്ങനെ ഇവർ വിവാഹിതരായിത്തീന്നു. ഇരുപതു വർഷമായി ഈ ദമ്പതികൾ സാന്തുർക്കടല്ക്കരയിലെ ഈ പർണ്ണശാലയിൽ ഒരിക്കലും വിട്ടുപിരിയാതെ താമസം തുടങ്ങിയിട്ടു്. ഇവരുടെ വിവാഹംകഴിഞ്ഞിട്ടു് 23 വർഷമായെങ്കിലും ഈ ബൽജിയൻകാരൻ ഇന്നും ഈ ബാലിക്കാരിയോട്ടു് ഒരു നവവധുവിനോടെന്നപോലെയാണു് പെരുമാറുന്നതു്. പൊളോക്കിന്നു് പ്രായം 40 കഴിഞ്ഞുവെങ്കിലും കണ്ടാൽ 25ലേറെ മതിക്കുകയില്ല. നിത്യവുമുള്ള നൃത്തപരിശീലനംകൊണ്ടു് ഇവർ യൗവനത്തെ ആകർഷിച്ചു നിർത്തിയിരിക്കയാണെന്നു തോന്നുന്നു. ലെമെയൂറിന്നു വയസ്സു് 71 കഴിഞ്ഞു. നീന്തൽ, കുതിരസ്സവാരി തുടങ്ങിയ നിത്യവ്യായാമങ്ങൾകൊണ്ടും, പ്രകൃതിയോടിണങ്ങിയ ജീവിതചര്യകൾകൊണ്ടും ലെമെയൂറും വാർദ്ധക്യത്തെ വഞ്ചിച്ചു വരികയാണു്.

"നിങ്ങൾക്കു് എൻെറ കോട്ടേജിൻെറ ഉള്ളിലെല്ലാം ഒന്നു കാണണ്ടേ?—വരൂ—" ലെമെയൂർ എഴുന്നേററു് എന്നെ അകത്തേക്കു കൂട്ടിക്കൊണ്ടുപോയി. അതിഥിസൽക്കാരങ്ങൾക്കൊരുങ്ങിക്കൊണ്ടു പൊളോക്കും കച്ചനെയ്ത്തു നിർത്തിവെച്ചു്, ഞങ്ങളുടെകൂടെ അകത്തേക്കുവന്നു. ഞങ്ങൾ വ്രാന്തയോടുതൊട്ട അതിഥിമുറിയിൽ ആസനസ്ഥരായി. പൊളോക്ക് ഒരു കുപ്പിയിൽ നാടൻമദ്യം കൊണ്ടുവന്നു മേശപ്പുറത്തുവെച്ചു. പിന്നെ ഞങ്ങൾ മൂന്നുപേക്കും ഓരോ പാനഭാജനം കൈയിൽത്തന്നു. ഞങ്ങളുടെ പാത്രങ്ങളിലേക്കു മദ്യം പൊളോക്കുതന്നെ പകന്നുതന്നു.

തേനും കറുകപ്പട്ടയും മററും ചേർത്തു തയ്യാറാക്കിയ റാക്കാണു്.—'അറാക്ക" എന്നാണു് ബാലിഭാഷയിൽ ഇതിൻെറപേരു്. ഇംഗ്ലീഷിൽ 'റൈസ്‌വൈൻ' എന്നു പറയും. നെല്ലു് വാററിയുണ്ടാക്കിയ മദ്യമാണിതു്. സുഗന്ധദ്രവ്യങ്ങൾചേർത്ത ഈ മദ്യം പാരീസിലെ ഷാംപെയിൻ മദ്യത്തെക്കാളും സ്വാദുള്ളതായിത്തോന്നി.

ആ മധുരച്ചാരായം മൊത്തിക്കുടിച്ചുകൊണ്ടു് ലെമെയൂർ സംഭാഷണം തുടന്നു: "ഞാൻ എൻെറ ഇങ്ങോട്ടുള്ള യാത്രയിൽ രണ്ടുമൂന്നുവഷം ഇന്ത്യയിലും താമസിച്ചിട്ടുണ്ടു്. ബനാറസ്സു്, മധുര മുതലായ സ്ഥലങ്ങളിലെ ക്ഷേത്രങ്ങളുടെ കലാഭംഗി എന്നെ പ്രത്യേകം ആകഷിക്കയുണ്ടായി. ഇന്ത്യയിലെ ക്ഷേത്രങ്ങളുടേയും ഇന്ത്യൻജീവിതങ്ങളുടേയും ചിത്രങ്ങൾ വരച്ചുകൊണ്ടാണു് ഞാൻ ഇന്ത്യയിൽ കഴിച്ചുകൂട്ടിയതു്. ഒരിക്കൽക്കൂടി ഇന്ത്യ സന്ദശിക്കണമെന്നു് എനിക്കു മോഹമുണ്ടു്. പക്ഷേ, ഇൻഡൊനേഷ്യയിലെ ഈ നാണയക്കുഴപ്പംകാരണം വിദേശയാത്രചെയ്യാൻ വളരെ വിഷമമായിട്ടാണിരിക്കുന്നതു്."

ലെമെയൂർ എഴുന്നേററു. കോട്ടേജിൻെറ ഉള്ളറകളും തൻെറ പെയിൻറിംഗുകളും മററും കാണാൻ അദ്ദേഹം ഞങ്ങളെ ക്ഷണിച്ചു.

ആ വ്രാന്തഭിത്തികളിൽ തൂക്കിയിട്ടിരുന്ന ചിത്രങ്ങളും ചില കൈവേലവസ്തുക്കളും മററും നോക്കിക്കൊണ്ടു ഞങ്ങൾ കോട്ടേജിൻെറ ഉള്ളിലേക്കുകടന്നു. ലെമെയൂർ അവിടെയുള്ള എല്ലാ കലാവസ്തുക്കളെപ്പററിയും ഞങ്ങളെ വിവരിച്ചു കേൾപ്പിച്ചു.

ലെമെയൂറിൻെറ കോട്ടേജ് സന്ദശകക്കുവേണ്ടി സദാ തുറന്നിട്ട

ഒരു കലാക്ഷേത്രമാണെന്നു് ഞാൻ കേട്ടതു് തികച്ചും വാസ്തവമാണെന്നു് എനിക്കു ബോദ്ധ്യംവന്നു. അവിടെ സ്വകാര്യമുറികളില്ല. അടച്ചിട്ട വാതിലുകളില്ല. എല്ലാം തുറന്നുകിടക്കുകയാണു്.

''എവിടെയാണു് നിങ്ങളുടെ ഉറക്കറ?'' ഞാൻ അന്വേഷിച്ചു.

''ഉറക്കറയോ?—അങ്ങനെയൊന്നും ഇവിടെയില്ല. ഞങ്ങൾ കിടന്നുറങ്ങുന്നതു് ഈ വ്രാന്തയിലാണു്. രാത്രിയിൽ ഉറങ്ങാൻ കിടക്കുമ്പോൾ ഇതാ ചുമരിൽ കെട്ടിത്തൂക്കിയിട്ടിരിക്കുന്ന ഈ വെശ ഒന്നു താഴ്ത്തിയിടും.'' ലെമെയ്യർ ചിരിച്ചുകൊണ്ടു പറഞ്ഞു.

ആ കോട്ടേജ് അഞ്ചുമുറികളുള്ള വലിയൊരു ചിത്രശാലയാണു്. മുളയും മരവുംകൊണ്ടു് നിർമ്മിച്ച്, പുല്ലുമേഞ്ഞ ആ പുരതന്നെ ഒന്നാന്തരം കലാസൃഷ്ടിയാണു്. ചൂരൽകൊണ്ടും, മുളകൊണ്ടും, പുല്ലുകൊണ്ടും മെടഞ്ഞുണ്ടാക്കി, ചായംപിടിപ്പിച്ച മേശകളും കസേലകളും മുക്കാലികളും അവിടവിടെ സ്ഥലംപിടിച്ചിട്ടുണ്ടു്. ചുമരുകളിൽ തൂക്കിയിട്ട ചിത്രങ്ങളെല്ലാം ലെമെയ്യറിന്റെ കലാസൃഷ്ടികളാണു്. അവയിലെല്ലാം പൊളോക്കിനേയും കാണാം. കച്ചനെയ്യുകൊണ്ടിരിക്കുന്ന പൊളോക്ക്; സഖികളോടൊപ്പം താമരക്കുളത്തിൽ നീരാടി വിനോദിക്കുന്ന പൊളോക്ക്; ജാങ്ങേർനൃത്തംചെയ്യുന്ന പൊളോക്ക്; നിദ്രാണസുന്ദരിയായ പൊളോക്ക്....അങ്ങനെ നിത്യസുന്ദരിയായ പൊളോക്ക് ഓരോ ചിത്രത്തിലും സ്ഥലംപിടിച്ചിട്ടുണ്ടു്. എന്നാൽ ആ ചിത്രങ്ങൾകണ്ടാൽ നോക്കിക്കൊണ്ടിരുന്നുപോകും. ചിത്രത്തിലെ ചായക്കൂട്ടും, ചിത്രകാരന്റെ പ്രത്യഗ്രനൂതനമായ കലാവിരുതും,—പൊളോക്കിന്റെ ചന്തവും—അത്തരത്തിലാണു്.

ബാലിയിൽത്തന്നെ നെയ്യുണ്ടാക്കിയ താണതരം തുണികളിലാണു് ഇവയെല്ലാം വരച്ചുവെച്ചിരിക്കുന്നതു്. യുദ്ധകാലത്തു് അത്തരം തുണികൾമാത്രമേ ഇവിടെ കിട്ടിയിരുന്നുള്ളു.

യുദ്ധകാലത്തെ അനുസ്മരിച്ചുകൊണ്ടു് ലെമെയ്യർ പറഞ്ഞു: ''ജപ്പാന്റെ വാഴ്ചക്കാലത്തു് വിദേശവസ്തുക്കൾ കിട്ടാത്തതുകൊണ്ടു് എനിക്കു വിശേഷിച്ചൊരു വിഷമവുമുണ്ടായിട്ടില്ല. ഞാൻ ഇവിടെ വന്നുചേർന്ന അന്നുമുതൽക്കുതന്നെ ബാലിയിലുണ്ടാക്കിയ സാധനങ്ങൾമാത്രമേ വാങ്ങി ഉപയോഗിക്കാറുള്ളു. ഒരു വെള്ളക്കാരനാണെന്ന കാരണത്താൽ ജപ്പാൻകാർ എന്നെ ഉപദ്രവിച്ചിട്ടുമില്ല. അവർ എന്നെ ഒരു കലാകാരനായിട്ടാണു് കണ്ടതു്. ഇവിടെ അന്നുണ്ടായിരുന്ന ജാപ്പ്പട്ടാളത്തലവൻ ചിത്രകലയിൽ താൽപര്യമുള്ള ഒരു കിഴവനായിരുന്നു. ജപ്പാൻകാർ കലാകാരന്മാരോടു് കലഹിക്കാറില്ല എന്നാണു് ആ ജാപ്പ്മേധാവി എന്നെ സന്ദർശിച്ച അവസരത്തിൽ പറഞ്ഞതു്.''

ആ ഗൃഹാന്തർഭാഗം മുഴുവനും നടന്നുകണ്ടപ്പോൾ ഒരു വസ്തുത എന്നെ പ്രത്യേകം ആകർഷിച്ചു. അവിടെ ആവശ്യത്തിന്നും അലങ്കരണത്തിന്നുംവേണ്ടി സജ്ജീകരിച്ചുവെച്ച വസ്തുക്കളെല്ലാംതന്നെ ബാലിയിലുണ്ടാക്കിയവയാണു്. ബാലിയിൽ പിറക്കാത്ത ഒരു വസ്തു അവിടെയുണ്ടെങ്കിൽ അതു ലെമെയ്യർ മാത്രമാണു്.

ബാലിദ്വീപിലെ ജീവിതത്തോട് ഇത്രയധികം ഒട്ടിച്ചേരാൻ കഴിഞ്ഞ മറ്റൊരു വിദേശീയനെ—വിശേഷിച്ച് ഒരു വെള്ളക്കാരനെ—കാണുകയില്ല. വെള്ളക്കാരന്റെ സഹജമായ ഉൽക്കർഷാവബോധംകൂടി ഇദ്ദേഹത്തിൽനിന്നും വഴുതിപ്പോയിരിക്കുന്നു. പാശ്ചാത്യപരിഷ്കാരപ്രവണതകൾ ബാലിദ്വീപിനെ കുറേശ്ശെ ഗ്രസിക്കാൻ തുടങ്ങിയതിൽ ലെമെയൂർ സങ്കടപ്പെടുന്നുണ്ട്. പ്രകൃതിയുടെ ഈ പ്രജകളെ അവരുടെ പാട്ടിനു വിട്ടേക്കുക. പാശ്ചാത്യപരിഷ്കാരം ഇവർക്കു ദോഷമേ ചെയ്യൂ. അതു് ഇവരുടെമേൽ വെച്ചുകെട്ടുന്നതു് പാപമാണ് എന്നാണ് ലെമെയൂർ പറയുന്നതു്.

പെണ്ണുങ്ങൾ മാറുതുറന്നിട്ടു നടക്കണമെന്നാണ് ബാലിയിലെ പഴയ ആചാരവിധി. കാലുകൾ മുഴുവനും എപ്പോഴും മൂടിവെച്ചുകൊള്ളണമെന്നുമുണ്ട്. ഇന്നു് അതിനു വിപരീതമായി ബാലികമാരെ ബ്ളൗസ്സിട്ടുവിപ്പിക്കുന്ന സ്തനാച്ഛാദനപ്രസ്ഥാനത്തോടും ഇദ്ദേഹത്തിനു പ്രതിഷേധമുണ്ട്. ഇൻഡൊനേഷ്യ റിപ്പബ്ളിക്കായിത്തീർന്നപ്പോൾ ബാലിയിലെ സ്ത്രീകൾ പഴയപോലെ മാറുമറയ്ക്കാതെ പുറത്തിറങ്ങിനടക്കാൻ പാടില്ലെന്നു നിയമം നടപ്പിൽവന്നിട്ടുണ്ട്.

## കലാകാരന്റെ വിരുന്നു്

മണി പന്ത്രണ്ടരയായി. ഞാൻ യാത്രപറയാൻ ഭാവിച്ചുകൊണ്ടെഴുന്നേററു. അപ്പോൾ ലെമെയൂർ എന്നെ അവിടെ പിടിച്ചിരുത്തിക്കൊണ്ടു പറഞ്ഞു: "എങ്ങോട്ടു പോകുന്നു?—നിങ്ങളുടെ ഉച്ചഭക്ഷണം ഇന്നു ഞങ്ങളുടെകൂടെയാണു്. സിംഗപ്പൂരിൽനിന്നു് എന്റെ ചില ചീനസുഹൃത്തുക്കളും വരുന്നുണ്ട്. അവർ ഒരുമണിക്കൂറിനുള്ളിൽ ഇവിടെയെത്തും."

ഞാൻ പരുങ്ങിനില്ക്കുന്നതുകണ്ടു് അദ്ദേഹം ചിരിച്ചുകൊണ്ടു പറഞ്ഞു: "ഇവിടെ ഫൊർമാലിററിയൊന്നുമില്ല—മനസ്സിലായോ? രണ്ടുമണിക്കു മാക്കാൻ (ഭക്ഷണം) കഴിക്കാം. നിങ്ങൾ കടലിൽ കുളിക്കാൻ വരുന്നുവോ?—ഞാനും പൊളോക്കും ഉച്ചനേരത്തെ സമുദ്രസ്നാനത്തിനു പോവുകയാണ്."

കടലിൽ കുളിക്കാൻ ഒരുങ്ങിക്കൊണ്ടല്ല വന്നതു് എന്നു ഞാൻ പറഞ്ഞു.

ലെമെയൂറും പത്നിയും കടപ്പുറത്തേയ്ക്കു നടന്നു—കൂടെ ആ നായും.

ഞാനും താംബയും കുറച്ചുദൂരം അവരെ അനുഗമിച്ചു. ധാരാളം പാറക്കകൾ നിറഞ്ഞ് ഏതാണ്ട് കന്യാകുമാരിക്കടപ്പുറംപോലെ കിടക്കുന്ന ഒരു സ്ഥലമാണ് സാന്നൂർ. കന്യാകുമാരിയിൽനിന്നെന്നപോലെ ഇവിടെനിന്നും കടൽ ദക്ഷിണധ്രുവംവരെ വ്യാപിച്ചുകിടക്കുന്നു.

ഉച്ചഭക്ഷണത്തിന്റെ സമയമാകുമ്പോഴേയ്ക്കും തിരിച്ചെത്താമെന്നു കരുതി, താംബയും ഞാനും ആ ഗ്രാമത്തിന്റെ ചില കോണുകളിൽ ചുറ്റിനടന്നു. മുക്കാൽമൈൽ ദൂരെ, ബാലിഹോട്ടലിന്റെ വകയായ ഒരു കെട്ടിടമുണ്ട്. അവിടെത്തന്നെ ഒരു ബാലികലാവസ്തുമന്ദിരവുമുണ്ട്. വിദേശീയസന്ദർശകർക്കു കൗതുകവസ്തുക്കൾ വില്ക്കാൻവേണ്ടി ഏർപ്പാടുചെയ്യ

ഒരു ഷാപ്പാണ് ഈ കലാമന്ദിരം. ഞങ്ങൾ അതിന്നകത്ത് കുറച്ചുനേരം ചെലവഴിച്ചു രണ്ടുമണിക്കു ലെമെയൂറിന്റെ കോട്ടേജിലേക്കുമടങ്ങി.

സിംഗരാജയിൽനിന്നുള്ള ചീനക്കാർ—ആണുങ്ങളും പെണ്ണുങ്ങളുമായി ഒരു പതിനാലുപേർ—രണ്ടുമൂന്നു കാറുകളിൽ എത്തിച്ചേർന്നിട്ടുണ്ടായിരുന്നു. അവർ മൂവിക്യാമറയും, ഗ്രാമഫോൺപെട്ടികളും മററുംകൂടെ കൊണ്ടുവന്നിട്ടുണ്ട്.

ഉടൻ മാക്കാൻ കഴിക്കാനുള്ള ഒരുക്കങ്ങളായി. ആ വള്ളിക്കെട്ടു പന്തലിൻകീഴിൽ രണ്ടുമൂന്നു നീളൻമേശകൾ നിരത്തിവെച്ച്, മീതെ തുണിവിരിച്ച് പൂച്ചെണ്ടുകൊണ്ടലങ്കരിച്ചു വെച്ചിട്ടുണ്ടായിരുന്നു. ഞങ്ങൾ മേശയ്ക്കുചുററും ഇട്ടിരുന്ന മുളങ്കസേരകളിൽ ഇരുന്നു. തലമുടിയിൽ ചെമ്പകപ്പൂക്കൾ ചൂടിയ ദാസികൾ പദാർത്ഥങ്ങൾ ഓരോന്നോരോന്നായ് വിളമ്പിത്തന്നു.

ആ പെൺകിടാങ്ങൾ സാരോംഗിന്റെമീതെ അരയിൽക്കെട്ടിയ പട്ടുകച്ച ഒന്നു മേല്പോട്ടുവലിച്ചുവെച്ച് മാറിന്റെ അർദ്ധഭാഗം മറച്ചിട്ടുണ്ടായിരുന്നു. പുതിയ നിയമം നടപ്പിൽവന്നപ്പോൾ തുടങ്ങിയ വിദ്യയാണിതു്. അപരിചിതരുടേയും അതിഥികളുടേയും മുമ്പിൽ വരുമ്പോൾ മാത്രമാണ് ഇവർ തങ്ങളുടെ അരക്കച്ച മുലക്കച്ചയാക്കി പൊക്കിവെയ്ക്കുന്നതു്. വീട്ടിന്നകത്ത് ഇവർ പഴയമട്ടിൽ തുറന്നിട്ട മാറോട്ടുകൂടിത്തന്നെ നടക്കുന്നു.

ചോറും, ചില ബാലിക്കറികളും, സലാദും, ഉപ്പേരികളും അച്ചാറുകളും മററുമാണ് ഇലയിൽ വിളമ്പിയതു്. പാത്രത്തിൽ കൊണ്ടുവന്നുവെച്ച പദാർത്ഥങ്ങളിൽ പ്രധാനയിനം 'സക്കിംഗ് പിഗ്ഗ്" ആയിരുന്നു. മുലകുടിമാറിയിട്ടില്ലാത്ത പന്നിക്കുഞ്ഞിനെ അങ്ങനെത്തന്നെ ഒരു കോലിൽകോർത്ത് എണ്ണയിൽ വറുത്തെടുത്തതാണ് ഈ സക്കിംഗ് പിഗ്ഗ് വിഭവം. ആ പന്നിക്കുഞ്ഞിന്റെ ദേഹത്തിൽനിന്ന് ഓരോകഷ്ണം എല്ലാവരും മുറിച്ചെടുത്ത് പ്ലേററിൽവെച്ചു. ഭക്ഷണത്തിന്റെകൂടെ ബാലിവീഞ്ഞും ഉണ്ടായിരുന്നു.

ഭക്ഷണം കഴിഞ്ഞപ്പോൾ, ഞാൻ ആ ലതാകുഞ്ജത്തിൽ കിടന്ന് അരമണിക്കൂറുനേരം ഒന്നുമയങ്ങി. ഉണർന്നു കണ്ണുമിഴിച്ചു ചുററുപാടുംനോക്കിയപ്പോൾ ഈ ഭൂമിയിൽനിന്നും അകന്ന് ഏതോ ഒരു പുതിയ ലോകത്തിലാണ് ഞാൻ ചെന്നുപെട്ടിരിക്കുന്നതെന്ന് എനിക്കു തോന്നിപ്പോയി.

ആ ശാന്തികുടീരത്തോടും, ഈ ലോകത്തിലെ ഏററവും സംതൃപ്തനായ ആ ബൽജിയൻകലാകാരനോടും ആദ്ദേഹത്തിന്റെ സുന്ദരിയായ പത്നിയോടും യാത്രപറഞ്ഞു ഞങ്ങൾ മൂന്നുമണിയോടുകൂടി ഡെൻപസാറിലേക്കു തിരിച്ചു.

ഒൻപതാമദ്ധ്യായം

# ഉബൂദിലെ പുരിയിൽ

ഹോട്ടൽ ഡെൻപസാറിലെ എൻെറ മുറിയിൽനിന്നു ഞാൻ പതിവിലുംനേരത്തെ ഉണൎന്നു. ബാലിക്കാരനായ പരിചാരകൻ കൊണ്ടുവന്ന ചൂടുചായയും കുടിച്ചു മെത്തയിൽത്തന്നെ കുറേനേരം കിടന്നു.

എൻെറ കട്ടിലിന്നരികിലെ ജാലകത്തിലൂടെ നോക്കിയാൽ പുരകളുടേയും പീടികകളുടേയും ഇരുണ്ട മേൽക്കൂരപ്പരമ്പരകൾക്കിടയിലൂടെ മെയിൻറോഡിൻെറ ഒരു ഭാഗം വ്യക്തമായി കാണാം. തെരുവു് ജനശൂന്യമായിക്കിടക്കുന്നു. അവിടെ ജീവിതചലനങ്ങളാരംഭിക്കാൻ മണി പത്തുകഴിയണം. ഏതാണ്ടു് പുലരുന്നതുവരെ പാട്ടുംകൂത്തുമായിക്കഴിച്ചുകൂട്ടിയ പൗരജനങ്ങൾക്കു് ഒന്നുറങ്ങേണ്ടെ?

ഈ നാടൻ ഹോട്ടലും എന്നെ നിരാശപ്പെടുത്തിയിരിക്കയാണു്. ഒരു ചന്തപ്പുരയിൽ രാത്രി പൊറുപ്പിച്ചപോലെയാണു് തോന്നിയതു്. വ്യാപാരാവശ്യങ്ങൾക്കും കോടതിക്കേസുകൾക്കും മററുമായി ഉൾനാടുകളിൽനിന്നു ഡെൻപസാറിൽ വന്നുപെട്ട ആളുകളെ ഉദ്ദേശിച്ചു് ഏൎപ്പാടുചെയ്ത ഒരു ഹോട്ടലാണിതു്. ഇവിടത്തെ മുറികളെല്ലാം ഇടുങ്ങി വൃത്തികെട്ടവയാണു്—തൊഴുത്തിനേക്കാൾ കഷ്ടം. നാടൻഹോട്ടലിൽ താമസിക്കാനുള്ള പൂതി ഒന്നു തീൎന്നോട്ടെ എന്നു കരുതിയായിരിക്കണം ശാസ്ത്രി എന്നെ ഇവിടെ കൊണ്ടുവന്നാക്കിയതു്. എന്നാൽ സമാധാനത്തോടെയാണു് ഞാൻ അന്നുരാവിലെ കഴിച്ചുകൂട്ടിയതു്. കാരണം ഉബൂദിലേക്കു പുറപ്പെടാൻ തീരുമാനിച്ചിരിക്കയാണു്. നാടൻകലകളുടെ കേദാരമാണു് ഉബൂദ് എന്നു കേട്ടിട്ടുണ്ടു്. അവിടെ ഒരു പഴയ രാജകൊട്ടാരത്തിൽ, ചെലവിന്നുകൊടുക്കുന്ന അതിഥിയായി കുറച്ചുദിവസം താമസിക്കാൻ, പെനരംഗൻ എനിക്കുവേണ്ടി എല്ലാ ഒത്താശകളും ചെയ്തുതന്നിട്ടുണ്ടു്. ഉബൂദിലെ അരമനയിലേക്കു് എന്നെ കൂട്ടിക്കൊണ്ടുപോകുന്നതിന്നു, പെനരംഗൻവക ജീപ്പുമായി, താംബ രാവിലെ എട്ടുമണിക്കു് എത്തിച്ചേരുമെന്നു പറഞ്ഞിട്ടുണ്ടായിരുന്നു. പറഞ്ഞപോലെ എട്ടുമണിക്കുതന്നെ താംബ വന്നുചേൎന്നു. പക്ഷേ, ജീപ്പില്ല.

സാമാനങ്ങൾ കെട്ടുകെട്ടാൻ താംബ എന്നെ സഹായിച്ചു. അങ്ങനെ, പെട്ടി കിടക്ക ഭാണ്ഡങ്ങളെല്ലാം കെട്ടി ശരിപ്പെടുത്തി, ഹോട്ടൽ ബില്ലും കൊടുത്തുതീൎത്തു്, ഒരു ഡോക്കർ വാടകക്കെടുത്തു ഞങ്ങൾ പെനരംഗൻ ആപ്പീസ്സിലേക്കു പുറപ്പെട്ടു. അവിടെയെത്തിയപ്പോൾ ആശ്വാസമായി—എന്നെ ഉബൂദിൽ കൊണ്ടുചെന്നു വിട്ടുതരുന്നതിന്നു പെനരംഗൻ ജീപ്പു് തയ്യാറായി നില്ക്കുന്നുണ്ടായിരുന്നു.

ഞങ്ങൾ ഡെൻപസാറിൽനിന്നു് $9\frac{1}{2}$ മണിക്കു പുറപ്പെട്ടു. പെട്ടെന്നു പേമാരി കോരിച്ചൊരിഞ്ഞു. മഴയുടെ കനത്ത തിരശ്ശീലയിൽ തോപ്പു

കളും ഗ്രാമങ്ങളും മൂടിപ്പോയി. മുമ്പിലെ പാതപോലും വ്യക്തമായിക്കാണാൻ കഴിഞ്ഞിരുന്നില്ല.

ഡെൻപസാറിൽനിന്ന് ഉബുദിലേക്ക 18 മൈൽ ദൂരമുണ്ട്. 11 മണിക്ക ഞങ്ങൾ ഉബൂദിലെത്തിച്ചേർന്നു. ജീപ്പ് പടിക്കൽ ചെന്നുനിന്ന് ഹോറനടിച്ചപ്പോൾ പുരിയിലെ കാരണവർതന്നെ പുറത്തുവന്ന ഞങ്ങളെ സ്വീകരിച്ചു.

ഒരു പഴയ മലയാളിത്തറവാട്ടിലെ കാരണവരുടെ എല്ലാ ലക്ഷണങ്ങളും അദ്ദേഹത്തിൻെറ മുഖത്തു കാണുന്നുണ്ടായിരുന്നു. വെളുത്തുതടിച്ച് ഒത്ത ഉയരമുള്ള ഒരു നവവൃദ്ധൻ. തറവാടിത്തം സ്ഫുരിക്കുന്ന മുഖഭാവം. ലുങ്കിയും ഷർട്ടുമാണ് ധരിച്ചിരിക്കുന്നതു്. ക്രോപ്പ്ചെയ്ത തലമുടി. ശിരസ്സിൽ കഷണ്ടിയുടെ മുദ്രപതിഞ്ഞിട്ടുണ്ട്—നര വിരുന്നുവന്ന ലക്ഷണങ്ങളും കാണാനുണ്ട്.

“നിങ്ങൾക്ക സ്വാഗതം!”(You are welcome) അദ്ദേഹം ഇംഗ്ലീഷിൽ എന്നെ അഭിവാദ്യംചെയ്തു: “നിങ്ങൾ വരുന്നുണ്ടെന്ന വിവരം ഡെൻപസാറിലെ പെനരംഗൻ എന്നെ അറിയിച്ചിട്ടുണ്ട്. ഒരിന്ത്യക്കാരനെ അതിഥിയായിക്കിട്ടിയതിൽ ഞാൻ അഭിമാനംകൊള്ളുന്നു—വരൂ നമുക്കു് അതിഥിമന്ദിരത്തിലേക്ക പോകാം.”

വിശാലമായ അരമനപ്പറമ്പ്, മുമ്പിൽ ഫലവൃക്ഷങ്ങളും പൂച്ചെടികളും തഴച്ചുവളന്ന് ഒരു പാക്കപോലെ കിടക്കുന്നു. (ചുററുപാടും മതിൽക്കെട്ടുകളുമുണ്ട്.) അവിടെ മുക്കിലും മൂലയിലും പലമാതിരി മന്ദിരങ്ങളും കാവുകളും നിലകൊള്ളുന്നു. പഴയ ഭഗവതിക്ഷേത്രവും, സപ്പക്കാവുകളും കലന്ന ഏതോ ഒരു കേരളഗ്രാമമൂലയിൽ കടന്നുചെന്ന ഒരു പ്രതീതിയാണുണ്ടായതു്. പഴയ കേരളത്തിൻെറ ഉയിരും ചൂരും എൻെറ ചേതനയിൽ ചൂരമാന്തുന്നു. വെള്ളക്കവരങ്ങൾ വിടത്തിനില്ക്കുന്ന കള്ളിപ്പാലമരങ്ങൾ, ചെമ്പരത്തിച്ചെടികൾ, പിച്ചകപ്പടർപ്പുകൾ, കോളാമ്പിപ്പൂവള്ളികൾ മുതലായവ ഇടകലന്നു വളന്നുനില്ക്കുന്ന ആ പറമ്പിലെ അന്തരീക്ഷം ശുദ്ധകേരളീയമാണ്—ആറേഴ തെങ്ങുകളും ആ പറമ്പിലുണ്ട്.

മന്ദിരാങ്കണങ്ങളും പൂങ്കാവനങ്ങളും കടന്ന ഞങ്ങൾ ഓലമേഞ്ഞ ഒരു കൊച്ചു ഗൃഹത്തിൻെറ മുററത്തെത്തിച്ചേർന്നു.

“ഇതാണ് നിങ്ങളുടെ വീട്.” കാരണവർ കാണിച്ചുതന്നു. ഞങ്ങൾ കോലായിലേക്കകയറി. വിശാലമായ കോലായിൽ ഒരു ചാരുകസേലയും, മേശയും, വേറൊരു ചെറിയ കസേലയും ഒരുക്കിവെച്ചിട്ടുണ്ട്.

കാരണവർ താക്കോൽ എൻെറ കൈവശം തന്നു. “കുന്തർർ!” എന്നൊരുവിളി വിളിച്ചു. മുറിക്കാലുറയും സാൻഡോബനിയനും ധരിച്ച് ചെവിക്കുററിയിൽ ഒരു ചെമ്പരത്തിപ്പൂ തിരുകിവെച്ച ഒരു ചെറുപ്പക്കാരൻ പുഞ്ചിരിതൂകിക്കൊണ്ടു വന്നു്, എൻെറ കൈയിൽനിന്നു താക്കോൽ വാങ്ങി, മുറി തുറന്നുതന്നു.

“ഇവനാണ് നിങ്ങളുടെ വേലക്കാരൻ. കുന്തർ നല്ലൊരു കുക്കാണ്. നിങ്ങൾക്ക നല്ല ഭക്ഷണംകിട്ടും.” കാരണവർ ചിരിച്ചുകൊണ്ടു പറഞ്ഞു. ആ പുരയ്ക്കു കാര്യമായി ഒററമുറിയേയുള്ളു. വിശാലമായൊരു കി



കാണികൾ



സാന്നൂരിലെ വൃദ്ധദമ്പതികൾ



ചൊക്കോർദ്ദെ തമ്പുരാനും കുടുംബവും





ഗ്രന്ഥകർത്താവ് ചൊക്കോർദ്ദെകുടുംബത്തിൻെറ കൂടെ

പ്പറ. അവിടെ ഒരിരട്ടക്കട്ടിലിൽ മെത്തവിരിച്ചൊരുക്കിവെച്ചിരിക്കുന്നു. കട്ടിലിൻെറ മേൽക്കട്ടിയിൽ ഒരു കൊതുവലയും ബന്ധിച്ചുവെച്ചിട്ടുണ്ടു്. മുറിയുടെ ഒരററത്തു് കുളിമുറിയും കക്കൂസും സൗകര്യപ്പെടുത്തിവെച്ചിരിക്കുന്നു. മറേറ അററത്തു് ഒരട്ടക്കളയുമുണ്ടു്.

ആ ഓലപ്പുരയും അതിലെ ഉള്ളടക്കങ്ങളും ആകപ്പാടെ എനിക്കിഷ്ടമായി. യൂറോപ്യൻസന്ദർശകരെ ഉദ്ദേശിച്ചു് നാടൻമട്ടിൽ,—എന്നാൽ കഴിയുന്നേടത്തോളം പരിഷ്കൃതസൗകര്യങ്ങളോടെ—സജ്ജീകരിച്ച ഒരു പർണ്ണശാലയാണിതു്. ഈ അതിഥിമന്ദിരത്തിൽ ആദ്യമായി താമസിക്കാനെത്തിയ ഇന്ത്യക്കാരൻ ഞാനല്ല. മംഗലാപുരം സ്വദേശിയും, എഴുത്തുകാരിയും, ഇപ്പോൾ അമേരിക്കയിൽ സ്ഥിരതാമസക്കാരിയുമായ മിസ്സ് ശാന്താ രാമറാവു, ഒരു യാത്രാവിവരണഗ്രന്ഥമെഴുതാൻ, ഉബൂദിൽവന്നു പുരിയിലെ ഈ അതിഥിമന്ദിരത്തിൽ കുറെ ആഴ്ചകൾ താമസിക്കുകയുണ്ടായിട്ടുണ്ടു്.*

എന്നെ പുരിയിലെ അതിഥിമന്ദിരത്തിൽ കുടിയിരുത്തിയശേഷം താംബ ഞങ്ങൾവന്ന ജീപ്പിൽ ഡെൻപസാറിലേയ്ക്കുതന്നെ തിരിച്ചുപോയി. പോകുമ്പോൾ താംബെ ഒരുകാര്യം എന്നെ ഓർമ്മപ്പെടുത്തി. "പതിന്നാലാംതീയതി ശനിയാഴ്ച വൈകുന്നേരം ഡെൻപസാറിലെ സാഹിത്യകാരന്മാരും പത്രപ്രവർത്തകന്മാരുംമററും ചേർന്നു് നിങ്ങൾക്കൊരു സ്വീകരണയോഗം ഏർപ്പാടുചെയ്തിട്ടുണ്ടു്—അക്കാര്യം മറക്കരുതു്."

"ഞാൻ ബസ്സിൽ, ഡെൻപസാറിൽ എത്തിക്കൊള്ളാം—മാർച്ച് പതിന്നാലാംതീയതി ഞാൻ മറക്കുകയില്ല—" എനിക്കു് ഉച്ചഭക്ഷണം ഒരുക്കിവെച്ചിട്ടുണ്ടെന്നു് കുന്തർ അറിയിച്ചു. യൂറോപ്യൻമട്ടിൽ പ്ലേററുകളും പിഞ്ഞാണങ്ങളും, കത്തി, മുള്ളു്, കരണ്ടി തുടങ്ങിയ ഉപകരണങ്ങളും നിരത്തിവെച്ച ഒരു മേശയ്ക്കുപിറകിൽ ഒരു കസേരയിൽ ഞാൻ ആസനസ്ഥനായി.

തനി ബാലിമട്ടിൽ ഭക്ഷണം കഴിക്കാനായിരുന്നു എനിക്കിഷ്ടം. (നാടൻമലയാളിമട്ടിൽ, വാഴയിലയിൽ ചോറും കറികളും വിളമ്പി നിലത്തു ചമ്രംപടിഞ്ഞിരുന്നുകൊണ്ടാണു് ബാലിക്കാരുടെ ഊണു്.) പക്ഷേ, ആദ്യത്തെ ദിവസമായതുകൊണ്ടു് ഞാനതു പൊറുത്തു. ഒന്നും പറഞ്ഞില്ല.

കോഴിയിറച്ചിക്കറി, പടവലങ്ങ, മത്തൻ, പയർ മുതലായ പച്ചക്കറികൾകൊണ്ടുള്ള ഒരു പുഴക്കു്, അകത്തിച്ചീരകൊണ്ടുണ്ടാക്കിയ ഒരു കൊഴുത്ത ഉപ്പേരി, അച്ചാറു് മുതലായവയായിരുന്നു ചോറിന്നുള്ള വിഭവങ്ങൾ. എല്ലാം ബാലിമട്ടിൽ പാകംചെയ്തതാണു്. കറികളിൽ നാളികേരം ചതച്ചും അരച്ചും ചേർത്തിട്ടുണ്ടു്—യൂറോപ്യൻമട്ടിലുള്ള ഒരുഓമ്ലററും കൂട്ടത്തിലുണ്ടായിരുന്നു.

എൻെറ ആതിഥേയൻ തല്ക്കാലത്തേയ്ക്കു് എന്നോടു യാത്രപറഞ്ഞു: "ഞാനും ഉണ്ണാൻ പോവുകയാണു്, ഉച്ചഭക്ഷണത്തിന്നുശേഷം

---

* മിസ്സ് ശാന്താറാവു തൻെറ പൂർവ്വേഷ്യാസന്ദർശനത്തെപ്പററി East of Home എന്നൊരു ഗ്രന്ഥം ന്യൂയോർക്കിൽനിന്നു പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്.

എനിക്കൊരുറക്കം പതിവുണ്ട്. അതുംകഴിഞ്ഞു് നാലുമണിക്കു് ചായയു ടെ നേരത്തു ഞാൻ വരാം.''

ഊണുകഴിഞ്ഞു് ഞാനും ഒന്നുറങ്ങി. ഉറക്കുണന്നു്,ഒരു സിഗരറ്റും പുകച്ചുകൊണ്ടു് ഞാൻ വ്രാന്തയിൽ വന്നിരുന്നു പരിസരങ്ങളിലേയ്ക്കു് ഒന്നു മിഴിച്ചുനോക്കി.

മിഴികളിൽ ഉച്ചയുറക്കം കഴിഞ്ഞ നേരിയ മയക്കത്തോടുകൂടി ആ പരിസരങ്ങളെ ശാന്തമായി വീക്ഷിച്ചപ്പോൾ മലയാളസ്വപ്നങ്ങൾ എന്നെ വീണ്ടും വലയംചെയ്തു. വിശ്വസിക്കാൻ കഴിയുന്നില്ല, കേരളത്തിൽ നിന്നു നാലായിരത്തില്പരം മൈൽ ദൂരെ, പസഫിക്ക്സമുദ്രത്തിൻെറ സമീപത്തുള്ള ഒരു ദ്വീപിലാണു് ഞാൻ നിലകൊള്ളുന്നതെന്നു്. ഇവിടുത്തെ മരങ്ങളും ചെടികളും, പച്ചച്ച പ്രകൃതിയും, ഓലമേഞ്ഞ പുരകളും കാവുകളും, ദൈവത്തറകളും, അർദ്ധനഗ്നരായ ആളുകളും, എൻെറ നാട്ടിൽക്കാണുന്നതിൻെറ തനിപ്പകർപ്പുകളാണു്. ബാലിക്കാരുടെ തൊലി നിറത്തിലും മുഖച്ഛായയിലും മലയാളിത്തത്തിൻെറ മുദ്രയുണ്ടു്. പുരിയിലെ കാരണവർ—എൻെറ ആതിഥേയൻ—മുമ്പു് വള്ളുവനാട്ടിലെവിടെയോവെച്ചുകണ്ട ഒരു ഇട്ടിരാരിശ്ശമേനോനെപ്പോലെ തോന്നുന്നു—കടഞ്ഞെടുത്ത പിലാത്തുണിൻെറ നിറമാണു് മൂപ്പരുടെ ദേഹത്തിന്നുള്ളതു്. എൻെറ ഇവിടുത്തെ വേലക്കാരൻ കുന്തറെ, തൃശ്ശൂരിലെ ഒരു കണ്ടർ മേനോനാണെന്നുംപറഞ്ഞു് നാട്ടിൽ മിണ്ടാതെ കൊണ്ടുനടന്നാൽ വാസ്തവം ആക്കും കണ്ടുപിടിക്കാൻ കഴിയുകയില്ല. എൻെറകൂടെ വന്നിരുന്ന താംബ ഏതാണ്ടു് എന്നെപ്പോലെതന്നെ കറുത്തിട്ടാണു്. മുഖപ്രകൃതിയും തലമുടിയും എൻേറതുപോലെതന്നെയാണു്. ഞങ്ങളെ ഒരുമിച്ചുകണ്ടാൽ അപരിചിതർ ഞങ്ങൾ ജ്യേഷ്ഠാനുജന്മാരാണെന്നേ വിചാരിക്കയുള്ളു.

അകന്നുപിരിഞ്ഞ ഒരു തറവാട്ടിൽ വീണ്ടും ചെന്നുകേറിയപോലെയാണു് എനിക്കാകപ്പാടെ തോന്നിയതു്.

എൻെറ പർണ്ണശാലയുടെ മുററത്തിന്നപ്പുറത്തു് ഉരൽപ്പുരകൾപോലുള്ള മൂന്നുനാലു മണ്ഡപഗൃഹങ്ങളുണ്ടു്. അവയിൽ എൻെറ മുററത്തിന്നതൊട്ടടുത്തുള്ള മണ്ഡപഗൃഹം ബാലിപ്പെൺകിടാങ്ങളുടെ പല്ലു രാകുന്ന കർമ്മംനടത്താനുള്ള വിശുദ്ധമന്ദിരമാണെന്നു കുന്തർ പറഞ്ഞുതന്നു.

എൻെറ വ്രാന്തയുടെ വലതുഭാഗത്തു് ഒരു പഴയ കന്മതിൽ വന്നു മുട്ടുന്നു—മതിൽക്കെട്ടിൽ പടർത്തിയ വള്ളികളിൽനിന്നു് സ്വർണ്ണവർണ്ണത്തിലുള്ള കോളാമ്പിപ്പൂക്കൾ എൻെറ കോലായിലേയ്ക്കു് എത്തിനോക്കുന്നു ഈ കന്മതിലിന്നപ്പുറം കള്ളിപ്പാലമരങ്ങൾ ചിതറിക്കിടക്കുന്ന വിശാ[illegible] മായ അമ്പലപ്പറമ്പാണു്. അവിടെ വിചിത്രരീതിയിൽ തട്ടുതട്ടായി [illegible] ട്ടിപ്പൊക്കിയ മേല്പുരപരമ്പരകളോടുകൂടിയ മെലിഞ്ഞുനീണ്ട മന്ദിരങ്ങ[illegible] പൊങ്ങിനില്ക്കുന്നു. പിതൃക്കളുടെ ആത്മാക്കൾക്കു വിരുന്നുവന്നിരിക്കാ[illegible] 'മേരു'മന്ദിരങ്ങളാണു് അവയെല്ലാം.

പിതൃക്കളുടെ ആത്മാക്കൾക്കു വിരുന്നുവന്നിരിക്കാനുള്ള മ[illegible] [illegible]ന്നൊരു മധുരസങ്കല്പം. ഭൗതികദേഹം വെടിഞ്ഞാലും കുട[illegible] [illegible] തങ്ങളെ തീരെ വിട്ടുപിരിയുന്നില്ലെന്നാണു് ബാലിക്കാർ [illegible]

മായി വിശ്വസിക്കുന്നതു്. അഗ്ഗുംഗ്മലയിലെ സ്വർഗ്ഗമണ്ഡലത്തിലാണ് ആ പിതൃക്കളുടെ സ്ഥിരതാമസം. ഉത്സവാവസരങ്ങളിലും, പുണ്യദിവസങ്ങളിലും, തോററവും മന്ത്രവുംചൊല്ലി വിളിക്കുമ്പോഴം അവർ പഴയ കുടുംബസ്ഥാനങ്ങളിലേയ്ക്കു വിരുന്നെഴുന്നെള്ളി വരും. നിറപ്പകിട്ടും, മധുരവുമുള്ള അപ്പങ്ങളും പുഷ്പങ്ങളും അപ്പോൾ അവക്കു നിവേദിക്കണം. പുഷ്പക്കിരീടമണിഞ്ഞ കന്യകമാർ നൃത്തംചെയ്യു് അവരെ ആനന്ദിപ്പിക്കണം. എത്ര സരളമായ ഉപചാരപരിപാടികൾ!

എൻെറ പണ്ണശാലയ്ക്കുമുമ്പിൽ ഒരു പൂങ്കാവനമുണ്ടു്. അവിടെ വിരിഞ്ഞുനില്ക്കുന്ന വിവിധപുഷ്പങ്ങളുടെ ഒരു പട്ടിക തയ്യാറാക്കിയാൽ മലയാളത്തിൻെറ മണ്ണിലുള്ള എല്ലാ പുഷ്പങ്ങളും അതിലുൾപ്പെട്ടുകാണും. അന്തിമലരി, കനകാംബരം, ചമ്പകം, തെച്ചി, തേവിടിശ്ശി തുടങ്ങിയ എല്ലാ മലയാളപ്പൂക്കളും എൻെറമുമ്പിൽ വണ്ണാഞ്ചിതപ്പുഞ്ചിരി പൊഴിച്ചു നില്ക്കുന്നു. വേലിക്കരികിൽ വരിയിൽ വളത്തിയ ചെമ്പരുത്തിച്ചെടികളിൽ നിറയെ പവിഴക്കൊടികൾ പാറിക്കളിക്കുന്നു.—ഞാനങ്ങനെ മലയാളസ്വപ്നങ്ങളിൽ മുഴുകിയിരിക്കെ എൻെറ ആതിഥേയൻ വന്നുകയറി.

"ഊണു സുഖമായോ?—കറികൾ ഇഷ്ടമായോ? ഉറങ്ങി എണീറ്റിട്ടു് ഏറെനേരമായോ?" അദ്ദേഹം പുതിയ ജാമാതാവിനോടെന്നപോലെ അത്ര സ്നേഹമധുരമായി അന്വേഷിച്ചു. "ശ്വശുരഗൃഹത്തിലെത്തിയപോലെ തോന്നുന്നു," എന്നു് ഞാനും പറഞ്ഞു. ആ ഫലിതം കേട്ടു് അദ്ദേഹം പൊട്ടിച്ചിരിച്ചു.

## ചൊക്കോർദ്ദെ അഗ്ഗുംഗ്

പുരിയിലെ കാരണവരും, എൻെറ ആതിഥേയനുമായ ചൊക്കോർദ്ദെ ഗ്ഡെ അഗ്ഗുംഗ് ഉബൂദ്രാജവംശജനായ, ഒരു ക്ഷത്രിയനാണ്. നമ്മുടെ നാട്ടിലെ ക്ഷത്രിയന്മാരുടെ പേരിൽ കാണുന്ന വമ്മയാണ്, ബാലിക്ഷത്രിയനാമധേയങ്ങളിലെ ചൊക്കോർദ്ദെ.

ചൊക്കോർദ്ദെ ഉയർന്ന വിദ്യാഭ്യാസം സിദ്ധിച്ച ആളാണ്. ബാലി, ഇൻഡൊനേഷ്യൻ മലായ്, കാവി, ഡച്ച്, ഇംഗ്ലീഷ് എന്നീ ഭാഷകൾ ഇദ്ദേഹത്തിനു നന്നായി അറിയാം. ഉറക്കെ സംസാരിച്ചു്, ഇടയ്ക്കിടെ ഫലിതംപറഞ്ഞു പൊട്ടിച്ചിരിക്കുന്ന ഒരു രസികൻ കാരണവർ.

ചൊക്കോർദ്ദെ അഗ്ഗുംഗിന്നു് അഞ്ചുസഹോദരന്മാരും, അത്രതന്നെ സഹോദരികളുമുണ്ടു്. സഹോദരന്മാർ, തങ്ങളുടെ ഭാര്യാമക്കളുമായി, പുരിയുടെപുറത്തു് പല സ്ഥലങ്ങളിലുമായിട്ടാണ് താമസിക്കുന്നതു്.

ബാലിദ്വീപിനെപ്പററി ചൊക്കോർദ്ദെയിൽനിന്നു ഞാൻ അന്വേഷിച്ചറിയാനാഗ്രഹിച്ചതിനെക്കാൾ ഏറെ സംഗതികൾ ഇന്ത്യയെക്കുറിച്ചു് എന്നിൽനിന്നും ഗ്രഹിക്കാൻ ചൊക്കോർദ്ദെ വെമ്പൽകൊള്ളുകയായിരുന്നു. ഇന്ത്യയിലെ ഇന്നത്തെ ഹിന്ദുമതത്തിൻെറ സ്വഭാവത്തെക്കുറിച്ചു്, ഡെൻപസാറിലെ പണ്ഡിററു് നരേന്ദ്രദേവ്ശാസ്ത്രിയിൽ നിന്നു് ചൊക്കോർദ്ദെ കുറെയെല്ലാം മനസ്സിലാക്കിയിട്ടുണ്ടു്. ശാസ്ത്രി ഇവിടെ കൂടെക്കൂടെ വരാറുണ്ടു്. ബാലിക്കാർ ചൊല്ലിവരുന്ന വേദമന്ത്രങ്ങളിലേയും, സംസ്കൃതസ്തുതികളിലേയും പ്രമാദങ്ങളും ഉച്ചാരണവൈകല്യ

ങ്ങളും കണ്ടുപിടിച്ച് "അവയ്ക്കു ശുദ്ധപാഠം നല്കി, ബാലിക്കാരെ സംസ്കൃതമതികളാക്കിത്തീർക്കുക" എന്നതിൽക്കവിഞ്ഞ് ശാസ്ത്രികൾക്കു വേറെ ഉദ്ദേശ്യമൊന്നും ഇല്ലെന്നു തോന്നുന്നു.

"രാമേശ്വരവും സേതുവും ഇപ്പോഴും അങ്ങനെത്തന്നെയുണ്ടോ?" ചെക്കോർദ്ദെയുടെ ചോദ്യം.

ഉണ്ടെന്നുപറഞ്ഞു ഞാൻ രാമേശ്വരത്തിന്റെ ഒരു ചെറുവിവരണം നല്കിയപ്പോൾ ചൊക്കോർദ്ദെ ഭക്തിയാൽ വികാരവിവശനായിപ്പോയി. അദ്ദേഹത്തിന്റെ മിഴികൾ നനയുന്നുണ്ടായിരുന്നു.

ഈ ബാലിഹിന്ദുക്കളെക്കുറിച്ച് എനിക്കു സഹതാപം തോന്നി. ലോകത്തിന്റെ ഒരു കോണിൽ, ഒരു ചെറിയ ദ്വീപിൽ, ഒറ്റപ്പെട്ടുകിടക്കുന്ന ഒരു പുരാതനഹൈന്ദവജനത. അവർ ഇന്നും പിന്തുടർന്നുവരുന്ന മതത്തിന്റേയും, അവരുടെ വിശ്വാസങ്ങൾക്കും ആചാരങ്ങൾക്കും ആധാരമായ പുരാതനസംസ്കാരത്തിന്റേയും മൂലസ്ഥാനമായ ഇന്ത്യയുമായി ബന്ധമററുപോയിട്ട് എത്രയോ നൂററാണ്ടുകൾ കഴിഞ്ഞു. പക്ഷേ, അവർക്കു മാററംവന്നില്ല. ഹൈന്ദവപുരാണേതിഹാസങ്ങളിൽത്തന്നെ അവർ ജീവിച്ചു. ശ്രീരാമൻ സേതുബന്ധനം നടത്തിയതു് നാലഞ്ചുകൊല്ലം മുമ്പാണെന്ന മട്ടിലാണ് അവരുടെ ചോദ്യം.

"ഒററപ്പെട്ടു കിടക്കുന്നതും, നല്ല ഇഴയടുപ്പമുള്ള സാമൂഹ്യബന്ധങ്ങളുൾക്കൊള്ളുന്നതുമായ ഒരു ജനതയ്ക്കുപിറന്ന ആളുകൾ, വ്യത്യസ്തസമുദായഘടകങ്ങൾ ചിതറിക്കിടക്കുന്നതും ഇതരസംസ്കാരങ്ങളുമായി ഇടപഴകുവാൻ സൗകര്യമുള്ളതുമായ ഒരു പ്രദേശത്തു പിറന്ന ആളുകളെക്കാൾ സ്വഭാവരൂപവൽക്കരണത്തിലും, ആചാരാനുഷ്ഠാനങ്ങളിലും കൂടുതൽ കെട്ടുറപ്പും ചിട്ടയും കാട്ടുന്നവരാണ്. ഒരു എസ്കിമോ മറെറാരെസ്കിമോവിനെ മാത്രമേ കാണുന്നുള്ളു. എസ്കിമോജനത മുഴുവനും ഒരച്ചിൽ വാർത്തെടുത്തതാണ്. താരതമ്യപഠനത്തിന്നവസരമുണ്ടെങ്കിൽ മാത്രമേ വിമർശനം വരുന്നുള്ളു. ഇവിടെ താരതമ്യപഠനത്തിന്നു തെല്ലും വകയില്ല. അതുകൊണ്ടു് വിമർശനവും ഉണ്ടാകുന്നില്ല. ഒരു യൂറോപ്യൻസമുദായത്തിലെ സമകാലീനജനതയുടെ സ്ഥിതി മറിച്ചാണ്. സാമ്പത്തികമായും, തൊഴിൽപരമായും മററു പ്രകാരത്തിലും, വിവിധ വിതാനങ്ങളും അറകളും ഉൾക്കൊള്ളുന്ന ഒരു സമുദായമണ്ഡലത്തിലാണ് യൂറോപ്യന്മാർ ജീവിക്കുന്നതു്. ഒരു വിമാനത്തിൽക്കേറി, രണ്ടുമണിക്കൂർ യാത്രചെയ്താൽ, ഭാഷകൊണ്ടും സംസ്കാരങ്ങൾകൊണ്ടും, ചിന്താഗതികൊണ്ടും തീരെ വ്യത്യസ്തമായ ഒരു ജനസമുദായത്തെ അവർക്കു കണ്ടെത്താൻ കഴിയും. അവിടത്തെ സദാചാരമുറകൾ വേറെയാണ്. അവരുടെ തീനും, തീൻ കഴിക്കുന്ന സമ്പ്രദായവും തീരെ വ്യത്യസ്തമാണ്..."

തെക്കെഅമേരിക്കയിലെ മായാസംസ്കാരത്തിന്റെ ജനയിതാക്കളായ ചുകന്ന ഇന്ത്യക്കാരെക്കുറിച്ച് ആൽഡസ്ഹക്സ്ലി* പറഞ്ഞതു്, ബാലിക്കാർക്കും പററുമെന്നു, ചൊക്കോർദ്ദെയുമായുള്ള സംഭാഷണങ്ങളിൽനിന്ന് എനിക്കു മനസ്സിലാക്കാൻ സാധിച്ചു.

* Beyond the Mexique Bay—Aldous Huxley.

പത്താമദ്ധ്യായം

# ശ്രീയാത്തുൺ

എൻെറ ആതിഥേയൻ ചൊക്കോർദ്ദെയ്ക്കു പത്തുവയസ്സായൊരു മകളുണ്ടു്. ശ്രീയാത്തുൺ എന്നാണു് പേരു്. ശ്രീയാത്തുൺ!—എന്തൊരു ശബ്ദമാധുര്യമുള്ള പേരു്!

തങ്ങളുടെ പെൺകുട്ടികൾക്കു പുതിയജാതി പേരുകൾ കിട്ടാതെ വിഷമിക്കുന്ന നമ്മുടെ നാട്ടിലെ ചില മാതാപിതാക്കൾ ബാലിപ്പെൺകിടാങ്ങളുടെ പേരുകൾ മനസ്സിലാക്കുന്നതു് നന്നായിരിക്കും. ഇതാ കേട്ടോളൂ: ഷാരി, ബാദ്രി, ലസ്സ്യംഗ്, സ്വാതി, അസ്തീടി—ഇവയിൽ ഒടുവിൽ പറഞ്ഞ അസ്തീടിയൊഴികെ ശേഷം പേരുകളെല്ലാം മലയാളിപ്പെൺകിടാങ്ങൾക്കും പററുമെന്നു തോന്നുന്നു.

റാക്കാ, ഓക്കാ, അന്നോം എന്നീ പേരുകളും ഇവിടെ പെൺകുട്ടികൾക്കു സാധാരണമാണു്. പക്ഷേ, ബാലിയിലെ മാതാപിതാക്കൾ തങ്ങളുടെ സന്താനങ്ങളെ വിളിക്കാനും പറയാനും ഉപയോഗിക്കുന്ന പേരുകൾ വേറെയാണു്. ഉയർന്നജാതിക്കാർ, തങ്ങളുടെ ആദ്യസന്താനത്തെ അഭിസംബോധനചെയ്യുന്നതു് 'പുട്ടു' എന്നാണു്. രണ്ടാമത്തെ സന്താനം' മഡെ'യാണു്. മൂന്നാമത്തേതു് 'വയാൺ'—നാലാമത്തേതു് 'ക്ടൂട്ടു്.' ആണായാലും പെണ്ണായാലും പേർവിളി ഒന്നുതന്നെയാണു്.

ശൂദ്രൻെറ കടിഞ്ഞൂൽസന്താനം 'വയാങ്ങാ'ണു്. ദ്വിതീയസന്താനം 'നെങ്ങാ,' തൃതീയസന്താനം 'ഞ്ഞ്യോമൻ,' നാലാമത്തേതു് 'ക്ടൂട്ടു്' തന്നെ. അഞ്ചാമതൊന്നു പിറന്നാൽ അതു് വീണ്ടും വയാങ്ങായിത്തീരുന്നു... ആറാമത്തേതു് 'നെങ്ങാ'—അങ്ങനെ തുടർന്നുപോകും.

ആൺകുട്ടികളുടെ പേരുകൾ കുറെ പരുഷമാണു്: 'ങ്ഹ്ഗറാ,' 'ഗ്ഡെ,' 'ഹ്രായ്ഹിഃ' മുതലായ ബാലനാമങ്ങൾ ഉച്ചരിക്കാൻ നമുക്കു് അണ്ണാക്കിൽ എണ്ണപുരട്ടേണ്ടതായിവരും. എന്നാൽ, ഇവ ക്ഷത്രിയബാലന്മാരുടെ ജാതി സൂചിപ്പിക്കുന്ന പേരുകളാണു്. അവക്കോരോരുത്തക്കും സ്വന്തമായ ഗൂഢനാമങ്ങളും ഉണ്ടായിരിക്കും. ആ പേരുകൾ ഒരിക്കലും പരസ്യമാക്കുകയില്ല. കുട്ടി ജനിച്ചാൽ, പുരോഹിതൻവന്നു ചില പൂജാകർമ്മങ്ങൾ നടത്തി ധ്യാനിച്ചു്, ഒരോലയിൽ കുറെ പേരുകൾ നാരായംകൊണ്ടു് എഴുതി ആ ഓല തീയിൽ ഹോമിക്കും. ഓലയിൽ കരിഞ്ഞുമാഞ്ഞുപോകാതെ അവശേഷിച്ച പേരു നോക്കി, ആ പേർ അയാൾ കുട്ടിയുടെ ചെകിട്ടിൽ ഓതിക്കൊടുക്കും. പുരോഹിതനും, കുട്ടിയുടെ അച്ഛനും അമ്മയ്ക്കും, വളർന്നുവന്നാൽ ആ കുട്ടിക്കുമാത്രം അറിയാവുന്ന ഗൂഢനാമമാണിതു്.

മുതിർന്നു് അച്ഛനായിക്കഴിഞ്ഞാൽ ചെറുപ്പത്തിലുള്ള ഈ പേരുകളൊന്നും ആവശ്യമായിവരില്ല. അപ്പോൾ അയാൾ 'താംബയുടെ

തന്ത'യോ, 'സാംപിയുടെ തന്ത'യോ മറേറാ ആയിട്ടാണ് അറിയപ്പെട്ടുക. അതായത് സന്താനത്തിന്റെ പേര് അയാളിൽ ചുററിപ്പിണയുന്നു.

സാംപി, താംബ!, മുളക്ക് തുടങ്ങിയവ ശൂദ്രനാമങ്ങളാണ്. അവ തരക്കേടില്ല. ബാലിബ്രാഹ്മണർക്കുള്ള പേരുകൾ നമുക്കു സുപരിചിതങ്ങളായ ദേവനാമങ്ങൾതന്നെയാണ്:—മഹാദേവ, കൃഷ്ണ, ശ്രീരാമ എന്നെല്ലാമാണ്. പക്ഷേ, ആ പേരുകളുടെ മുമ്പിൽ പതിവായി കാവൽ നില്ക്കുന്ന ബ്രാഹ്മണത്വസംജ്ഞയായ 'ഇഡാ ബാ ഗുസ്സ്' കുറച്ച് ഏടാകൂടം പിടിച്ചതാണ്—ഇഡാ ബാ ഗുസ്സ് മഹാദേവ എന്നായിരിക്കും ആ ബ്രാഹ്മണയുവാവിന്റെ മുഴുവൻപേർ.

ബാലിയിൽ അച്ഛൻ 'ബപ്പ'യും, അമ്മ 'മെമമെമ'യുമാണ്. താരതമ്യേന പ്രായക്കൂടുതലുള്ള പുരുഷന്മാരെ 'ബ്ളീ' എന്നാണ് അഭിസംബോധനചെയ്യുക.—സ്ത്രീയാണെങ്കിൽ 'എമ്പോക്ക്' എന്നു വിളിക്കും. മുത്തച്ഛൻ 'പെകാക്ക്' ആണ്—മുത്തശ്ശി 'ദഡോങ്ങ്.'

ചൊക്കോർദ്ദെയ്ക്കു രണ്ടു ഭാര്യമാരുണ്ട്. (ബഹുഭാര്യാത്വം ക്ഷത്രിയരുടെയിടയിൽ സാധാരണമാണ്.) ആദ്യത്തെ ഭാര്യയുടെപേർ 'അനാക്ക് അഗുങ്ങ് റായി' എന്നാണ്—രണ്ടാമത്തെ ഭാര്യയുടെപേർ 'അനാക്ക് അഗുങ്ങ് മെഡെ.' ഇതു് ശ്രീയാത്തുൺ പറഞ്ഞുതന്നതാണ്. പ്രഥമഭാര്യയായ റായിയുടെ മകളാണ് ശ്രീയാത്തുൺ. രണ്ടാമത്തെ ഭാര്യ പുരിയുടെ പുറത്ത് ഒരു പ്രത്യേകഗൃഹത്തിലാണ് പാർത്തുവരുന്നതു്.

ഒരാൾക്ക് ഒന്നിലധികം ഭാര്യയുണ്ടെങ്കിൽ അവരെ ഒരേ ഗൃഹത്തിൽ പാർപ്പിക്കയില്ല. 'ഒരുകൂട്ടിൽ രണ്ടുകോഴികളേയും, ഒരു വീട്ടിൽ രണ്ടു ഭാര്യമാരേയും പാർപ്പിക്കരുതു്' എന്നാണ് ബാലിയിലെ പഴഞ്ചൊല്ല്. രണ്ടിലൊന്നു ചാകുന്നതുവരെ അവ തമ്മിൽ കൊത്തുകൂടിക്കൊണ്ടിരിക്കും.

ശ്രീയാത്തുൺ ഭംഗിയായി നൃത്തംചെയ്യും.

തങ്ങളുടെ കുട്ടികൾക്കുണ്ടെന്നു, തെററിദ്ധരിക്കപ്പെട്ടുന്ന കലാവൈഭവം മാന്യാതിഥികളുടെ മുമ്പിൽ പ്രദർശിപ്പിക്കാൻ ചില മാതാപിതാക്കൾക്ക് ഒരസക്യത കാണാറുണ്ടല്ലോ. അത്തരത്തിലുള്ളൊരു മനോഭാവത്തോടെയല്ല, ചൊക്കോർദ്ദെ, ശ്രീയാത്തുണിനെ വിളിച്ചുവരുത്തി എന്റെ മുമ്പിൽവെച്ച് നൃത്തംചെയ്യാൻ ഉത്സാഹിപ്പിച്ചതു്. ശ്രീയാത്തുൺ വിദഗ്ദ്ധയായൊരു നർത്തകിയാണ്. ചൊക്കോർദ്ദെകുടുംബത്തിന്റെ കലാപാരമ്പര്യം നിലനിർത്താൻപിറന്ന ഒരു കൊച്ചുമിടുക്കത്തിയാണവൾ. അവളുടെ കലാപ്രകടനം എന്നെ കോൾമയിർക്കൊള്ളിച്ചു. 'കുപ്പുക്കപ്പുച്ചാത്രും' എന്ന പാപ്പാത്തിനൃത്തമാണ് അവൾ ആദ്യം പ്രകടിപ്പിച്ചതു്.

ശ്രീയാത്തുൺ നൃത്തംകഴിഞ്ഞു പോയപ്പോൾ ആ കുലീനകുമാരിയുടെ ഭാവിയെപ്പററി ചില ചിത്രങ്ങൾ എന്റെ മനസ്സിൽ തെളിഞ്ഞുവന്നു. നാലഞ്ചുകൊല്ലം അവളങ്ങനെ, ഗാംബുനൃത്തവും, ഒലേനൃത്തവും, കുപ്പുക്കപ്പുച്ചാത്രും നൃത്തവുമായി, പുരിയിലെ പ്രഗത്ഭനർത്തകിയായി നാളുകൾ കഴിക്കും. പിന്നെ ഒരു ദിവസം അവൾ ഋതുമതിയാകും.

പുരിയിലെ രാജകുമാരി 'ഞെച്ചിലാ'യ (വയസ്സറിയിച്ച) വാർത്ത,

ഉബൂദിലെ 'കുൾക്കുൾ'(പെരുമ്പറ)കൊട്ടി, ഗ്രാമവാസികളെ അറിയിക്കും. (അതേ, ബാലിയിൽ ഇന്നും പ്രഭുകുടുംബങ്ങളിലെ പെൺകുട്ടികളുടെ വയസ്സറിയിപ്പ്, പെരുമ്പറകൊട്ടിയിട്ടാണ് നടത്തുന്നതു്. പഴയകാലത്തു് കേരളത്തിലും അങ്ങനെയായിരുന്നുവല്ലോ.) ശ്രീയാത്തുണിനെ സ്വന്തം അറയിൽ, ഇരുട്ടിൽ അടച്ചിടും. ആ മുറിയുടെ വാതിലും ജനാലകളും, പുറത്തെ വ്രാന്തയും പുതുതായി മെടഞ്ഞ, പച്ചോലകൊണ്ടു് മൂടിമറച്ചിരിക്കും. പുരുഷന്മാർക്കു് ആ പരിസരത്തിൽപ്പോലും പ്രവേശമനുവദിക്കുകയില്ല. അഞ്ചുനാളത്തേക്കു് അവൾക്കു 'ശെബൽ' (തീണ്ടൽ) ആണു്.

അഞ്ചുദിവസത്തെ ശെബൽകഴിഞ്ഞാൽ അവളെ കുളിപ്പിച്ചു്, പുതുവസ്ത്രങ്ങളും, പൊൻപണ്ടങ്ങളും പുഷ്പങ്ങളും അണിയിച്ചു് ഒരുക്കിനിർത്തും. ഗ്രാമത്തിലെ സ്ത്രീകൾ പൂക്കളും പലഹാരങ്ങളുംനിറച്ച കൊട്ടകൾ കാഴ്ചയായി കൊണ്ടുവരും.

തളത്തിന്റെ മദ്ധ്യത്തിൽ, വിളക്കും നിറപറയും കുരുത്തോലക്കോലങ്ങളും, കോടിവസ്ത്രങ്ങളും, തെങ്കാനൻഗ്രാമത്തിൽനെയ്ത മന്ത്രകോടിയും, മഞ്ഞച്ചോറും മററും ഒരുക്കിവെച്ച ഒരു കളത്തിന്റെ മുമ്പിൽ ആഢ്യപുരോഹിതനായ പെദാന്ദ കൈയിൽ മണിയും കുലുക്കിക്കൊണ്ടു പൂജചെയ്യുന്നുണ്ടാകും. അപ്പോൾ ഗ്രാമത്തിലെ ഏററവും ശക്തനായ യുവാവു് ശ്രീയാത്തുണിനെ ചുമലിലെടുത്തുകൊണ്ടുവന്നു പുരോഹിതന്റെ മുമ്പിൽ പ്രതിഷ്ഠിക്കും. പുരോഹിതൻ പൂജകഴിച്ചു്, അവളുടെ ശിരസ്സിൽ അരിയും പൂവുമെറിഞ്ഞു്, 'കെണ്ടി'യിൽനിന്നു (നമ്മുടെ കിണ്ടിതന്നെയാണു് ബാലിക്കാരുടെ കെണ്ടി) പുണ്യാഹജലമെടുത്തു് അവളുടെ മെയ്യിൽ കുടഞ്ഞു് കുറച്ചു തീർത്ഥജലം അവൾക്കു കുടിക്കാൻ കൊടുക്കുന്നു.

പുണ്യാഹം കുടിച്ചതോടുകൂടി അവളുടെ ശെബൽ തീർന്നു.

അടുത്തപരിപാടി, കുടുംബക്ഷേത്രത്തിലേക്കുള്ള പുറപ്പാടാണു്. കൊടിക്കൂറക്കാരുടേയും, കുന്തക്കാരുടേയും അകമ്പടിയോടുകൂടി അലങ്കരിച്ച ഒരു പല്ലക്കിലാണു് അവളെ അമ്പലത്തിലേക്കെഴുന്നെള്ളിക്കുന്നതു്. ദുർമ്മൂത്തികളെ അകററാൻ ഘോഷയാത്രയിൽ ആർപ്പുവിളികളും പടക്കങ്ങൾ പൊട്ടിക്കലും മററുമുണ്ടായിരിക്കും.

കുടുംബക്ഷേത്രത്തിലെ തിരുപീഠത്തിന്നുമുമ്പിൽ അവൾ മുട്ടുകുത്തി പ്രാർത്ഥിക്കുന്നു. അപ്പോൾ വൃദ്ധജനങ്ങൾ, ദേവകന്യകമാരായ ദെദാരികളുടെ സൗന്ദര്യത്തെ വാഴ്ത്തിക്കൊണ്ടുള്ള തോററങ്ങൾ ഉറക്കെ ചൊല്ലുന്നുണ്ടാകും.

ക്ഷേത്രദർശനംകഴിഞ്ഞു പുരിയിൽ മടങ്ങിയെത്തിയാൽ, പിന്നെ സദ്യയുടെ ആരംഭമായി. ഗംഭീരമായ വിരുന്നിന്നുശേഷം, രാത്രിയിൽ നിഴൽനാടകങ്ങളും തോൽപ്പാവക്കൂത്തുകളും, ലെഗോങ്ങ്നൃത്തങ്ങളും മററും പുലരുന്നതുവരെ തുടന്നു നടത്തുകയും ചെയ്യും.

ഞാൻ എന്റെ മുമ്പിലെ 'മെസാംഗി'(പല്ലു രാകുന്ന കർമ്മത്തിന്നുള്ള മന്ദിരം)യിലേക്കു നോക്കി. വയസ്സറിയിച്ചാൽ അടുത്തദിവസംതന്നെ ശ്രീയാത്തുണിന്റെ പല്ലുരാകുന്ന ചടങ്ങു് ആ പുരയിൽവെച്ചു നടത്തും. പുരോഹിതൻ പഞ്ചാംഗംനോക്കി നല്ലൊരുദിവസം കണ്ടുപിടിച്ചു്

അന്വേഷ്ക്ക് അവളുടെ മെസാംഗി നിശ്ചയിക്കും. ഏറെ പണച്ചെലവുള്ള ഒരു ചടങ്ങാണിത്. മന്ത്രപ്രയോഗംകൊണ്ടു് ശുദ്ധിവരുത്തിയ അരവും ചാണക്കല്ലുമായി ഒരു പ്രത്യേകപുരോഹിതൻ വരുന്നു. വെളുത്ത കോടി വസ്ത്രമുടുപ്പിച്ച് സ്ത്രീയാത്തുണിനെ മെസാംഗിത്തിണ്ണയിൽ കിടത്തും. പുരോഹിതൻ അവളുടെ ശിരസ്സിന്നരികെ കുനിഞ്ഞിരുന്നു്, പൊന്മോതിരത്തിൽ പതിച്ച പത്മരാഗക്കല്ലുകൊണ്ടു് അവളുടെ പല്ലുകളിൽ മന്ത്രാക്ഷരങ്ങൾ വരയ്ക്കും. പിന്നെ അവളുടെ വായിലെ മേൽവരിയിൽ പുറത്തുകാണാറുന്ന പല്ലുകളുടെ കീഴ്ഭാഗം അരംകൊണ്ടു് രാകി നീളംകുറച്ച് സമനിരപ്പിൽ മിനുക്കി ചന്തംവരുത്തും.

മുഖംവെട്ടിയ ഒരിളന്നീർത്തൊണ്ട്, കരുത്തോലത്തടുക്കുകൊണ്ടു മൂടി അവളുടെ തലയ്ക്കൽ താഴെ വെച്ചിട്ടുണ്ടായിരിക്കും. രാകിയ പല്ലുകളിൽനിന്നു വായിൽവീണ പൊടികൾ അവൾ ഇടയ്ക്കിടെ, ഇളന്നീർത്തൊണ്ടിൽ തുപ്പിയിടും. ദന്തഘർഷണകർമ്മം കഴിഞ്ഞാൽ അവൾ മെല്ലെ എഴുന്നേററു് ആ ഇളന്നീർക്കോളാമ്പി കൈയിലെടുത്തു്, പുരിയിലെ പിതൃക്കളുടെ ക്ഷേത്രത്തിന്നടുക്കലേയ്ക്കു നടക്കും. ആ പാത്രം അവൾ ക്ഷേത്രത്തിന്റെ പിൻവശത്തു് ഒരിടത്തു കുഴിച്ചിടും.

മെസാംഗിദിവസം, രാത്രിയിൽ ഗംഭീരമായസദ്യ ഉണ്ടായിരിക്കും.

പ്രായപൂർത്തിയെത്തിയെന്നു് പ്രദർശിപ്പിക്കാൻ ദേഹത്തിൽ എന്തെങ്കിലും അടയാളങ്ങൾ ഉണ്ടാക്കിവെയ്ക്കുന്നപതിവു് പ്രാകൃതവർഗ്ഗങ്ങൾക്കിടയിലുണ്ടു്. ചിലവർഗ്ഗങ്ങൾ ദേഹത്തിലും മുഖത്തും പച്ചകുത്തുന്നു. മററുചിലർ പല്ലുകൾ രാകിവെയ്ക്കുന്നു. സുമാത്രയിലെ ചില വർഗ്ഗങ്ങൾ മേൽവരിയിലെ മുൻപല്ലുകൾ മുരടുവരെ രാകിക്കുറച്ചുകളയുമത്രെ.

പല്ലുകൾ കറുപ്പിക്കുന്നപതിവും ബാലിക്കാക്കിടയിലുണ്ടു്—വെളുത്തപല്ലുകൾ നായ്ക്കൾക്കും പിശാചുക്കൾക്കുമുള്ളതാണു്; മനുഷ്യക്കു ഭംഗി കറുത്തപല്ലുകളാണു് എന്നത്രെ ഇവരുടെ അഭിപ്രായം. മുറുക്കിച്ചുവപ്പിച്ച ചുണ്ടുകളും, കറുത്ത പല്ലുകളുമുള്ള ചില കിഴവികളെ ബാലിയിൽ ഇന്നും കാണാം.

ഞാൻ അങ്ങനെ മനസ്സിൽ ചിന്തകളും ചിത്രങ്ങളുമായി വ്രാന്തയിലെ കസേരയിൽ ചാരിക്കിടക്കുകയായിരുന്നു അപ്പോൾ ചൊക്കോർദ്ദെ വീണ്ടും വരുന്നതുകണ്ടു—ഒരു വർത്തമാനവുംകൊണ്ടാണു് ചൊക്കോർദ്ദെ വന്നതു്: “റഷ്യയിലെ സ്റ്റാലിൻ മരിച്ചുപോയി.”

“ഇന്നലെയോ ഇന്നോ, എന്നാണു് മരിച്ചതു്?” ഞാൻ ചൊക്കോർദ്ദെയോടു ചോദിച്ചു.

“ഓ, 5-ാംതീയതി മരിച്ചിരിക്കുന്നു. ഇന്നാണു് ഞാൻ ആ വർത്തമാനം കേട്ടതു്.”

ഇന്നു് തീയതി 13 ആയി. ലോകത്തെ മുഴുവനും ഇട്ടു കുലുക്കിയ സ്റ്റാലിന്റെ ചരമവാർത്ത, ബാലിയിൽ നവീനവിദ്യാഭ്യാസം സിദ്ധിച്ച ചൊക്കോർദ്ദെയെപ്പോലുള്ള ഒരാളുടെ ചെകിട്ടിലെത്താൻ എട്ടുദിവസം വേണ്ടിവന്നിരിക്കുന്നു. വല്ലാത്ത ബാലി!

പതിനൊന്നാമദ്ധ്യായം

# ഉൾനാട്ടിലെ ഒരുത്സവം

ക്ഷേത്രങ്ങൾ കണ്ടു് പുരിയിലേയ്ക്കു മടങ്ങുമ്പോൾ ചൊക്കോർദ്ദെ പറഞ്ഞു: "ഇന്നുരാത്രി ഞാൻ പുരിയിൽ ഉണ്ടാവുകയില്ല—വൈകുന്നേരം 'ബാഞ്ജാർ ബാൻട്ടയൂങ്ങി'ലേയ്ക്കു പോവുകയാണ്. അവിടെ എന്റെ പൂർവ്വികരുടെവക ഒരമ്പലത്തിൽ ഉത്സവമാണിന്നു്. നിങ്ങൾക്കിഷ്ടമാണെങ്കിൽ ഉത്സവംകാണാൻ എന്റെകൂടെ വരാം."

ഇഷ്ടമാണെന്നോ? അങ്ങനെയൊരവസരം ലഭിക്കാൻ ഞാൻ കാത്തിരിക്കയായിരുന്നു.

"പക്ഷേ, നിങ്ങൾ നല്ലപോലെ ആലോചിച്ചിട്ടു തീരുമാനിച്ചാൽ മതി." ചൊക്കോർദ്ദെ എന്നെ മൃദുലമായി താക്കീതുചെയ്തു, "നാലുമൈൽ നടക്കണം. അവിടെയെത്താൻ പൊതുനിരത്തുകളൊന്നുമില്ല—എന്താ, ഒരുക്കമാണോ?"

നാലല്ല പത്തുമൈൽ നടക്കാൻ ഞാനൊരുക്കമായിരുന്നു, ബാലിയിലെ നാട്ടുമ്പുറങ്ങൾ കാണാൻ.

അങ്ങനെ അഞ്ചുമണിക്കു ഞങ്ങൾ പുരിയിൽനിന്നു പുറപ്പെട്ടു. ചൊക്കോർദ്ദെയുടെ പുത്രി ശ്രീയാത്തുണും, ചൊക്കോർദ്ദെയുടെ അനുജന്റെ മകൻ അഗുംഗ്മാസും, ഒരു വേലക്കാരനും ഞങ്ങളുടെകൂടെ ബാഞ്ജാർ ബാൻട്ടയൂങ്ങിലേയ്ക്കുവരാൻ ഒരുങ്ങിനില്ക്കുന്നുണ്ടായിരുന്നു.

ചൊക്കോർദ്ദെയും, അഗുംഗ്മാസും ധരിച്ചിരുന്നതു് ലുങ്കിയും ഷർട്ടുമാണ്. മുണ്ടും ഷർട്ടും ധരിച്ചു് തനി മലയാളിവേഷത്തിലാണു് ഞാൻ അവരുടെകൂടെ കൂടിയതു്—ഒരു വേഷ്ടിയും പുതച്ചിരുന്നു.

നാലു 'ബാഞ്ജാർ' (ഗ്രാമം) കൂടിച്ചേർന്ന് ഒരു 'ദേശ'മാണു് ഉബൂദ്—'ദേശ ഉബൂദ്.' ഇവയിൽ ഏററവും ഒടുവിലത്തെ ബാഞ്ജാറാണ്, 'ബാൻട്ടയൂങ്ങ്.' ഉബൂദിലെ പുരിയിൽനിന്നു് ഇവിടേയ്ക്കു നാലുമൈൽ ദൂരമുണ്ടു്. നേരിട്ടു് നിരത്തുകളൊന്നുമില്ല. പറമ്പുകളും ഇടവഴികളും, തോട്ടിൻകരകളും വയൽവരമ്പുകളും, മേട്ടകളും കടന്നുപോകുന്ന ഊടുപാതകൾ മാത്രമേയുള്ളു.

ഞങ്ങൾ ഉബൂദ് കഴിഞ്ഞു് അടുത്ത ഗ്രാമമായ 'സാംബാനനി'ലെത്തിയപ്പോൾ പെട്ടെന്നു മഴചൊരിഞ്ഞു. നമ്മുടെ കർക്കടകപ്പേമാരിയേക്കാളും ഉഗ്രമായ വർഷധാരയും, ഇടിയും മിന്നലും കാററും. ഞങ്ങൾ ഒരിടവഴിയിലായിരുന്നു. ഇരുവശത്തെയും പറമ്പുകളിൽനിന്നു കുത്തിയൊലിച്ചു വീഴുന്ന വെള്ളം ഇടവഴിയെ പെട്ടെന്നു് ഒരു തോടാക്കിത്തീർത്തു. ഞങ്ങൾക്കു മുമ്പോട്ടുനീങ്ങാൻ കഴിഞ്ഞില്ല—കുണ്ടും കുഴിയും പാറയുംതന്നെ. ഞങ്ങൾ ഇടവഴിയോടുതൊട്ട ഒരു പറമ്പിലെ ഒരു എലിമെന്ററിസ്കൂളിന്റെ കോലായിൽ അഭയം പ്രാപിച്ചു.

കുറച്ചുകഴിഞ്ഞപ്പോൾ മഴയുടെ ശക്തി ഒന്നു കുറഞ്ഞു. വേലക്കാരൻ ഒരു വലിയ വാഴയില വെട്ടിക്കൊണ്ടുവന്നു. ആ പച്ചക്കുട, ഞങ്ങളുടെ തലയ്ക്കുമീതെ പിടിച്ചുതന്നു. ചൊക്കോർദ്ദെയും ഞാനും, ഞങ്ങളുടെ പാദരക്ഷകൾ വേലക്കാരന്റെ കൈയിൽ കൊടുത്തു. ലുങ്കി മുട്ടുവരെ പൊക്കിപ്പിടിച്ചു് ചൊക്കോർദ്ദെയും, മുണ്ടു മാടിക്കെട്ടി ഞാനും നടന്നു. അഗ്ലംഗ്മാസും, ശ്രീയാത്തുണും മഴകൂസാതെ ഞങ്ങളെ പിന്തുടൎന്നു.

പത്തുമിനിട്ടുകഴിഞ്ഞപ്പോൾ മഴ പൂൎവ്വാധികം ഉഗ്രതയോടെ എടുത്തുചൊരിഞ്ഞു. ഞങ്ങൾ കുറച്ചുദൂരം ഓടി. "നമ്മൾക്കു് അക്കാണുന്ന പുരയിൽക്കയറി നില്ക്കാം—" ചൊക്കോർദ്ദെ പറഞ്ഞു: "അതു് എന്റെ പഴയ ഡ്രൈവറുടെ പുരയാണു്."

അങ്ങനെ ഞങ്ങൾ ചൊക്കോർദ്ദെയുടെ പഴയ ഡ്രൈവറുടെ കുടിലിൽച്ചെന്നുപററി.

മുളമ്പായകൊണ്ടുണ്ടാക്കിയ ചുമരുകളും പുല്ലുമേഞ്ഞ മേൽക്കൂരയുമുള്ള ഒരു പഴയ കുടിൽ. വൃത്തികെട്ട മുററം.

ആ പറമ്പിൽ വേറെയും രണ്ടുകുടിലുകളുണ്ടു്—മൂലയിൽ ഒരു മണ്ഡപപ്പുരയും. പറമ്പിനുചുററും അരയാൾപ്പൊക്കത്തിൽ മൺമതിലുകളുണ്ടു്. മഴകൊണ്ടു് മതില് പൊതിൎന്നുപോകാതിരിപ്പാൻ മതിലിന്റെ മീതെ വൈക്കോൽ പാവിയിട്ടുണ്ടു്. തിരുവിതാംകൂറിലെ ചിലപ്രദേശങ്ങളിലെ പറമ്പുകളിൽ കാണുന്ന കൈയ്യാലയുടെ മാതൃകയിൽത്തന്നെയാണു് ഈ മതിലുകളും പണിതുവെച്ചിരിക്കുന്നതു്. ബാലിയിലെ ഉൾനാട്ടുകളിൽ മിക്കവാറും എല്ലാത്തറവാട്ടുകളിലും ഇത്തരത്തിലുള്ള മൺമതിലുകളുണ്ടായിരിക്കും.

മഴതോൎന്നപ്പോൾ ഞങ്ങൾ യാത്രതുടൎന്നു. കുറേശ്ശെ നാട്ടുവെളിച്ചമുണ്ടു്.

പിന്നേയും ഇടവഴികൾതന്നെ. ഇടവഴികളുടെ ഇരുവശങ്ങളിലും കാണുന്ന പറമ്പുകളുടെ ആകൃതിയും പ്രകൃതിയും അവിടെ തഴച്ചുവളൎന്നുനില്ക്കുന്ന സസ്യവൎഗ്ഗങ്ങളുടെ സുപരിചിതത്വവും മലയാളിയായ എന്നെ ആശ്ചൎയ്യഭരിതനാക്കിത്തീൎത്തു. ആ തൊടികൾ കേരളത്തിൻനിന്നു് അങ്ങനെത്തന്നെ അടൎത്തിക്കൊണ്ടുവന്നു് ഇവിടെ പ്രതിഷ്ഠിച്ചതാണെന്നേ തോന്നൂ. തെങ്ങും, കവുങ്ങും, മാവും, പ്ലാവും ആ പറമ്പുകളിൽ തലപൊക്കി നില്ക്കുന്നു. പടൎന്നു പന്തലിച്ചുകിടക്കുന്ന കടപ്ലാവുകൾ അവിടവിടെ ഇരുണ്ട മണ്ഡലങ്ങൾ വിരചിക്കുന്നു. ചില തൊടികളിൽ വെററിലക്കൊടികളുമുണ്ടു്. വാഴകളും, മാതളമരങ്ങളും, പപ്പായമരങ്ങളും എല്ലാപ്പറമ്പുകളിലും സുലഭമായിക്കാണാം. കേരളത്തിന്റേതല്ലാത്ത ഒരുമരം ഞാനവിടെ കണ്ടതു് മാങ്കോസ്റ്റീൻ മാത്രമാണു്.

മരക്കൊമ്പുകളിൽനിന്നു പച്ചവില്ലീസുതൊങ്ങലുകൾപോലെ ഇല്ലിക്കൂട്ടങ്ങൾ ഇടവഴിയിലേയ്ക്കു തള്ളിനില്ക്കുന്നു. അവയ്ക്കരികെ കരളേകത്തിന്റേയും, നീലശ്ശംഖുപുഷ്പത്തിന്റേയും വള്ളികൾ കെട്ടിപ്പടൎന്നുകിടക്കുന്നു.

തറവാട്ടുവളപ്പുകൾക്കു ബാലിമുദ്ര ചാർത്തിക്കൊടുക്കുന്നതു് 'മേരു'ക്കളാണു്. പതൃക്കൾക്കു സങ്കല്പിച്ചുവെച്ചിരിക്കുന്ന പൊക്കത്തിലുള്ള ഓലപ്പുരകളാണു് മേരുക്കൾ. മണ്ഡപപ്പുരയുടെ മൂർദ്ധാവിൽ തട്ടുതട്ടായി കെട്ടിപ്പൊക്കിയ മേൽപ്പുരകൾ മേരുക്കളുടെ ഒരു പ്രത്യേകതയാണു്. മേല്പോട്ടു ചെല്ലുംതോറും വ്യാസം ചുരുങ്ങിച്ചുരുങ്ങിവരുന്ന ഇറകളോടു കൂടിയ ഈ മേല്പുരപരമ്പരകളുടെ എണ്ണം അഞ്ചു്, ഏഴു്, ഒമ്പതു്, പതിനൊന്നു്, പതിമൂന്നു് അങ്ങനെ ഒററ സംഖ്യയിലവസാനിക്കണമത്രെ.

സന്ധ്യമയങ്ങിത്തുടങ്ങി. ഞങ്ങൾ 'സാംബാൻ' ഖണ്ഡം കടന്നു് 'സക്തി'യിലെത്തി. പിന്നത്തെ ബാഞ്ജാർ ബാൻട്ടയൂങ്ങാണു്. അയൽഗ്രാമങ്ങളിൽനിന്നു്, ബാൻട്ടയൂങ്ങിലെ ഉത്സവത്തിന്നുപോകുന്ന ഒരു സംഘം സ്ത്രീകൾ ഞങ്ങളുടെമുമ്പിൽ വന്നുചേൻറു. തലയിൽ ചമ്പകപ്പൂങ്കുലകൾ ചാർത്തിയ അർദ്ധനഗ്നകളായ ആ പെൺകൊടികൾ സംഭാഷണങ്ങൾക്കിടയിൽ മൂളിയും പാട്ടുപാടിയും ഉല്ലാസഭരിതരായങ്ങനെ നീങ്ങുകയാണു്. ചൊക്കോർദ്ദെ അവരിലൊരുത്തിയോടു് എന്തോ ഫലിതംപറഞ്ഞു. അവളും കൂട്ടുകാരികളും പൊട്ടിച്ചിരിച്ചു. അരികിലൂടെ കടന്നുപോകുന്ന പെണ്ണുങ്ങളെ എന്തെങ്കിലും തമാശ പറഞ്ഞു പൊട്ടിച്ചിരിപ്പിക്കുന്നതു ബാലിപ്പുരുഷന്മാരുടെ വിനോദമാണു്. ഞങ്ങൾ ഇടവഴികൾ വിട്ടു. വിശാലമായൊരു സാവ(വയൽ)യുടെ വക്കിലെത്തിച്ചേൻറു. വയലിൻെറ നടുവിലെ ചെളിവരമ്പിലൂടെ നടപ്പാത തുടൻറുപോകുന്നു.

"വഴക്കലുണ്ടു്. സൂക്ഷിച്ചുനടക്കണം." ചൊക്കോർദ്ദെ താക്കീതു ചെയ്തു.

നഗ്നപാദരായ അഗ്ഗുംഗ്മാസും ശ്രീയാത്തുണും വേലക്കാരനും വഴുതിവീഴാതിരിപ്പാൻ, കാലിൻെറ പെരുവിരൽ ഊന്നിക്കൊണ്ടാണു നീങ്ങിയിരുന്നതു്. ചെളിവരമ്പിലൂടെ നടക്കാൻ ഞാനും അങ്ങനെത്തന്നെയാണു് ചെറുപ്പത്തിൽ അഭ്യസിച്ചിട്ടുള്ളതു്. ഈ വിദ്യ ബാലിക്കാർക്കും അറിയാമെന്നു് ഞാൻ കരുതിയിരുന്നില്ല.

ഇടക്കിടെ അററക്കഴങ്ങളും കടക്കാനുണ്ടായിരുന്നു. അററക്കഴങ്ങളിലൂടെ വാർന്നൊലിക്കുന്ന വെള്ളത്തിൻെറ 'ഌ—ഌ—ഌ' നാദവും തവളക്കുഞ്ഞുങ്ങളുടേയും മണ്ണട്ടകളുടേയും കൂട്ടക്കരച്ചിലും—കേരളഗ്രാമങ്ങളിലെ പാടങ്ങളിൽനിന്നു പൊങ്ങിക്കേൾക്കുന്ന അതേ സ്വരമേളങ്ങൾ—എൻെറ കാതിൽ കിക്കിളിയുളവാക്കി.

പാടംകഴിഞ്ഞു ഞങ്ങൾ ഒരു കുന്നിൻചെരിവിലെ ചുകന്ന ചരൽപ്പറമ്പിലേയ്ക്കു കയറി—ആ മൂലയിൽ മൂന്നുനാലു തൈത്തെങ്ങുകൾ പീലിവിടർത്തി നില്ക്കുന്നു. വാവലുകൾ ചിറകിട്ടടിച്ചു പറക്കുന്നു.

പിന്നേയും ഇടവഴികൾ ഞങ്ങളെ വിഴുങ്ങി.

പച്ചനെൽപ്പാടങ്ങളും കുന്നിൻചെരിവുകളും, കുണ്ടനിടവഴികളും ചരൽപ്പറമ്പുകളും കൂടിക്കലർന്ന ആ ഗ്രാമമൂലയിലൂടെ സഞ്ചരിക്കുമ്പോൾ ഞാൻ സംശയിച്ചുപോയി, നടന്നുനടന്നു ഞാൻ കോഴിക്കോട്ടെ ചേവായൂരിലാണോ എത്തിച്ചേർന്നിരിക്കുന്നതെന്നു്.

''ഈ ഇടവഴികൾ ഇനിയുമുണ്ടോ?'' ഞാൻ ചൊക്കോർദ്ദെയോടു ചോദിച്ചു.

''കുറച്ചുകൂടിയുണ്ട്. ഈ കുന്നുകഴിഞ്ഞാൽ ചെന്നുചേരുന്നത് ബാൻടൂയുങ്ങിലാണ്. എന്താ, നടക്കാൻ വിഷമംതോന്നുന്നുണ്ടോ?'' അദ്ദേഹം എൻെറ കാലിനുമുമ്പിൽ ടോർച്ച് പ്രകാശിപ്പിച്ചുകൊണ്ടു പറഞ്ഞു: ''ഇവിടുത്തെ ഇടവഴികൾ മുഴുവനും കല്ലും കുഴിയും നിറഞ്ഞവയാണ്.''

കല്ലും കുഴിയും മാത്രമല്ല 'മുള്ളുമുരടുമൂർഖപ്പാമ്പും' ഈ ഇടവഴികളിലുണ്ടെന്നു് എനിക്കു മനസ്സിലായി. ശ്രീയാത്തുണിൻെറ കാൽവിരൽ കല്ലിൽമുട്ടി മുറിഞ്ഞു ചോരവന്നു. അബ്ദുംഗ്മാസിൻെറ കാലിൽ രണ്ടുപ്രാവശ്യം മുള്ളുതറച്ചു. വേലക്കാരൻ കുണ്ടിൽ പിരണ്ടുവീണു്, 'ഞാനൊന്നുമറിഞ്ഞില്ല' എന്നമട്ടിൽ എഴുന്നേററുനടന്നതു കണ്ടു് ശ്രീയാത്തുൺ പൊട്ടിച്ചിരിച്ചു. എന്താണ്, സംഭവിച്ചതെന്നു് ശ്രീയാത്തുൺ പറഞ്ഞറിഞ്ഞു ചൊക്കോർദ്ദെയും വയറുകുലുങ്ങെ ചിരിച്ചു.

പപ്പടം ചുടുന്നതുപോലത്തെ ഒരു മണം—പാമ്പിൻെറ വായനാററം—എൻെറ മൂക്കിൽ ഇഴഞ്ഞുകയറിയപ്പോൾ ഞാൻ മതിലിന്നരികിൽ നിന്നു് കുറേശ്ശെ ഒഴിഞ്ഞുമാറി നടന്നു.

ഞങ്ങളുടെ വലതുഭാഗത്തു വന്നുചേരുന്ന ഒരിടവഴിയിൽ ഒരു വെളിച്ചം പരക്കുന്നതുകണ്ടു ഞാൻ അങ്ങോട്ടൊന്നു നോക്കി. കൈയിൽ ഒരു വലിയ ഓലച്ചൂട്ടു കത്തിച്ചു് ഉയർത്തിപ്പിടിച്ചു വീശിക്കൊണ്ടു് ഒരു ചെറുപ്പക്കാരനും, പിന്നാലെ തലയിൽ നിറയെ പൂക്കൾ കുത്തിച്ചൂടിയ ഒരുസംഘം പെണ്ണുങ്ങളും നീങ്ങിവരുന്നു. ആ ചൂട്ടിൻെറ വെളിച്ചത്തിൽ അവരോടൊപ്പം നീങ്ങാമെന്നുകരുതി ഞങ്ങൾ ആ മൂലയിൽ തങ്ങിനിന്നു.

അവരും ഉത്സവസ്ഥലത്തേക്കു പുറപ്പെട്ടവരാണ്. ഇത്തിരി പരിഷ്ക്കാരമുള്ളവരാണെന്നു തോന്നുന്നു. പെണ്ണുങ്ങൾ പച്ചനിറത്തിലുള്ള കട്ടിത്തുണിയും നീണ്ട കൈകളോടുകൂടിയ വെള്ളക്കുപ്പായവുമാണ് ധരിച്ചിരിക്കുന്നതു്. കുപ്പായത്തിന്നു മീതെ അരയിൽ ഒരു വർണ്ണപ്പട്ടുകച്ചയും ചുററിയിട്ടുണ്ട്. മുമ്പേ നടക്കുന്ന അർദ്ധനഗ്നനായ ചെറുപ്പക്കാരൻെറ കൈയിലെ കത്തിയെരിയുന്ന ചൂട്ട് ഞാൻ കൗതുകത്തോടെ നോക്കി. ആ ചൂട്ടിൻെറ കോലവും കെട്ടും മട്ടും കണ്ടു ഞാൻ അത്ഭുതപ്പെട്ടു.

ചേവായൂരിലെ രാരുനായരുടെ പീടികയിൽ വില്ക്കാൻവെച്ച ചൂട്ടുതന്നെ!

''അയാൾ കൈയിൽ കത്തിച്ചുപിടിച്ച ആ സാധനത്തിൻെറ പേരെന്താണ്?'' ഞാൻ ചൊക്കോർദ്ദെയോടു ചോദിച്ചു.

'ച്ശുണ്ടെ' എന്നു് ചൊക്കോർദ്ദെ പറഞ്ഞപ്പോൾ ഞാൻ മൂക്കത്തു ചൂണ്ടുവിരൽ വെച്ചുപോയി. അതേ; ആകൃതികൊണ്ടു മാത്രമല്ല പേരുകൊണ്ടും നമ്മുടെ ചൂട്ടിൻെറ ഏട്ടനാണ് ബാലിക്കാരുടെ ച്ശുണ്ടെ!

കുന്നും ഇടവഴികളും കടന്നു ഞങ്ങളുടെ പാത ഒരു വയൽസാമ്രാജ്യത്തിൻെറ മൂലയിലേക്കു വഴുതിവീണു. ചൂട്ടും വെളിച്ചവും ആൾക്കൂട്ടവും പല കോണുകളിൽനിന്നും നീങ്ങിവരുന്നുണ്ടായിരുന്നു; ദൂരെ മിന്നാമിന്നു

ങ്ങിൻപററം ചെന്നപററിയപോലെ തോന്നുന്ന ഒരു മലയിലേയ്ക്കു ചൂണ്ടിക്കാണിച്ചു ചൊക്കോർദ്ദെ പറഞ്ഞു:

"ഉത്സവസ്ഥലമാണ് അക്കാണുന്നതു്."

ചൊക്കോർദ്ദെയുടെ പൂർവ്വികക്ഷേത്രത്തിന്റെ പേർ 'പുരാ പംഗാജി' എന്നാണ്. ഗ്രാമത്തിലെ മൂലക്ഷേത്രമാണിതു്.

മിന്നാമിനുങ്ങിൻകൂട്ടം മണ്ണെണ്ണവിളക്കുകളായി മാറി; ക്ഷേത്രപ്പറമ്പിനു പുറത്തെ വയലിൽ ഏപ്പെട്ടുത്തിയ ചന്തയിലെ സ്റ്റാളുകളിൽനിന്നു പ്രകാശിക്കുന്ന ദീപബിന്ദുക്കൾ തെളിഞ്ഞു.

ചന്തയിലെ ശബ്ദകോലാഹലങ്ങൾക്കിടയിലൂടെ ക്ഷേത്രത്തിൽനിന്നു ഗ്യാമലിൻവാദ്യസംഗീതതരംഗങ്ങൾ ഞങ്ങളെ സ്വാഗതംചെയ്തു. കേരളത്തിലെ ക്ഷേത്രങ്ങളിലെ പൂരങ്ങളിലും കാവുകളിലെ അടിയന്തിരങ്ങളിലും കാണാറുള്ള അതേ ആർഭാടങ്ങളും വിനോദപ്രകടനങ്ങളും തന്നെയാണ് ഇവിടേയും അലതല്ലുന്നതു്. പെണ്ണുങ്ങളും കുട്ടികളുമാണ് ഏററവുമധികം ഉത്സാഹം പ്രദർശിപ്പിക്കുന്നതു്.

നമ്മുടെ നാട്ടിൽ കാണുന്നപോലെത്തന്നെ ബാലിയിലെ ക്ഷേത്രങ്ങൾക്കരികിലും ഒരാൽമരമുണ്ടായിരിക്കും. വടവൃക്ഷത്തെ ഇവിടെ 'വരിംഗൻ' എന്നാണ് വിളിക്കുന്നതു്. ക്ഷേത്രത്തിലേയ്ക്കു കടക്കുന്നതിനുമുമ്പു ചൊക്കോർദ്ദെയുടെ പിന്നാലെ ഞങ്ങളും വരിംഗനെ ഒന്നു പ്രദക്ഷിണം വെച്ചു.

ചൊക്കോർദ്ദെ ഒരു കച്ച അരയിൽ ചുററിക്കെട്ടി—അങ്ങനെയാണ് ആചാരം. ചൊക്കോർദ്ദെയെ അനുകരിച്ചു ഞാനും എന്റെ വേഷ്ടി അരയിൽക്കെട്ടി. ഞങ്ങൾ ഗോപുരംകടന്ന് ഒന്നാമത്തെ ചുററമ്പലത്തിൽ പ്രവേശിച്ചു. (ബാലിക്ഷേത്രങ്ങൾക്കു സാധാരണമായി മൂന്നു ചുററമ്പലങ്ങളുണ്ടായിരിക്കും.) അപ്പക്കൊട്ടകൾ തലയിലേററിയ പെണ്ണുങ്ങൾ ഒററയായും കൂട്ടമായും അമ്പലത്തിലേയ്ക്കു കടന്നുവരുന്നുണ്ടായിരുന്നു. ഉത്സവദിവസം ഗ്രാമത്തിലെ ഓരോ കുടുംബവും അമ്പലത്തിലേയ്ക്കു് അപ്പക്കാഴ്ചകൾ കൊണ്ടുവരണമെന്നുണ്ട്.

അരിമാവുകൊണ്ടു പല വലുപ്പത്തിലും രൂപത്തിലും ചുട്ടെടുത്തു് അത്ഭുതവർണ്ണങ്ങൾ പിടിപ്പിച്ച അപ്പങ്ങളും അടകളും, നാനാതരം കനികളും, പൂക്കളും തട്ടുകളിൽ കലാഭംഗിയോടെ കൂമ്പാരമാക്കിവെച്ചിരിക്കുന്നു. കൊട്ടാരഗോപുരങ്ങളുടേയും, കപ്പലുകളുടേയും; അഗ്ഗുംഗ്മലയുടേയും അങ്ങനെ പല മാതൃകകളിലും ആ പലഹാരങ്ങളും പഴങ്ങളും പൂക്കളും തമ്മിൽ തിരിച്ചറിയാതിരിക്കത്തക്കവണ്ണം ഇടകലർത്തി കൂട്ടിവെച്ചിരിക്കുന്നു. കുരുത്തോലകൊണ്ടുണ്ടാക്കിയ കൊടിക്കൂറകളും മാലകളും കോലങ്ങളും ആ ഫലപുഷ്പപലഹാരസമാഹാരത്തിൽ ചാർത്തിയിട്ടുണ്ട്. ആ കൗതുകകരമായ കാഴ്ചത്തട്ടുകൾ തലയിൽ വഹിച്ചുകൊണ്ടു നീങ്ങുന്ന വനിതകളുടെ ഉത്സവവേഷവും നമ്മെ ആകർഷിക്കുന്നു. സ്വർണ്ണക്കസവിന്റെ ഇലകളും പൂക്കളും നക്ഷത്രങ്ങളും വിലസുന്ന പച്ചപ്പട്ടുതുണി കാലിന്റെ ഞെരിയാണിക്കുഴിയുമാറു് താഴ്ത്തിയുടുത്തു്, മുലപ്പകുതി മറച്ചുകൊണ്ടു് വയററിനുമീതെ ഒരു മഞ്ഞക്കച്ച ചുററി, തലമുടിക്കെട്ടിൽ ഒരു വെള്ളത്തുവാല മടക്കി

ക്കെട്ടിയിട്ട്, നീണ്ടുനിവർന്ന നടനഭംഗികലർന്ന കാൽവെപ്പുകളോടെ ആ കമനീയാംഗികൾ നീങ്ങിവരുന്നു...പ്രധാന മണ്ഡപത്തിന്റെ മുമ്പിൽ വെച്ച് 'പെമാംഗു' (പൂജാരി) പുണ്യാഹംകുടഞ്ഞു നിവേദ്യം ശുദ്ധീകരിച്ച് സ്വീകരിക്കുന്നു. ആ ഭാരിച്ച നേർച്ചത്തട്ട് താഴെവെക്കാൻ രണ്ടുപേർ അവളെ സഹായിക്കുന്നു. പ്രധാനമണ്ഡപത്തിൻെറ ഇരുവശത്തും പ്രത്യേകം കെട്ടിയുണ്ടാക്കിയ ഗ്യാലറികളിൽ അപ്പക്കാഴ്ചത്തട്ടുകൾ സ്ഥലം പിടിക്കുന്നു. ഗ്രാമത്തിലെ എല്ലാ വീടുകളിൽനിന്നും വന്നുചേർന്ന പലഹാരത്തട്ടുകൾ അവിടെ നിരത്തി പ്രദർശിപ്പിച്ചുവെച്ചിട്ടുണ്ട്.

നിവേദ്യപ്പലഹാരം കൊണ്ടുവന്ന പെണ്ണിൻെറ കൈയിൽ പെമാംഗു കിണ്ടിയിൽനിന്നു തീർത്ഥജലം പകർന്നുകൊടുക്കുന്നു. അവൾ ഭക്തിപൂർവ്വം തീർത്ഥജലം മൊത്തിക്കുടിച്ച് നനഞ്ഞ കരതലം തലമുടിയിലുരസ്സുന്നു—പിന്നെ മണ്ഡപത്തെ തൊഴുതുകുമ്പിട്ട് അവൾ മെല്ലെ പിൻവാങ്ങുന്നു.

ചൊക്കോർദ്ദെയും അഗ്ലുംഗ്മാസും ആദ്യം മദ്ധ്യമണ്ഡപപ്പുരയ്ക്കു മുമ്പിൽ മുട്ടുകുത്തി പ്രാർത്ഥിച്ചു. പിന്നെ സാഷ്ടാംഗനമസ്കാരംചെയ്തു. പെമാംഗു അവരുടെ തലയിൽ പുണ്യാഹം കുടഞ്ഞു. പിന്നെ കുറച്ചു തീർത്ഥജലം കുടിക്കാനും കൊടുത്തു.

ഗ്രാമത്തിലെ കാരണവന്മാരും ക്ഷേത്രത്തിലെ പുരോഹിതന്മാരും മററുമായി കാര്യാലോചനകൾ നടത്തുന്നതിന്നു ചൊക്കോർദ്ദെ 'ബാലെ അഗ്ലുംഗി'ലേക്കു പോയി. ഞാൻ കുറച്ചുനേരം അമ്പലത്തിന്നകത്തെ കാഴ്ചകൾ കണ്ടുനടന്നു.

ഗ്യാമലിൻവാദ്യക്കാർ ഇടയ്ക്കിടെ സംഗീതം മുഴക്കിക്കൊണ്ടിരുന്നു. പുരാപംഗാജിയിലെ വാർഷികോത്സവത്തിന്നു പല കലാപരിപാടികളും ഏർപ്പാടു ചെയ്തിരുന്നുവെങ്കിലും മഴകാരണം ഒന്നും നടക്കുകയുണ്ടായില്ല. അകലെ ഒരു ഗ്രാമത്തിൽനിന്ന് ഒരു നൃത്തസംഘം വരാമെന്നേറ്റിരുന്നു. പക്ഷേ, വൈകുന്നേരത്തെ ഘോരമാരികൊണ്ട് അവർക്കും പുറപ്പെടാൻ സാധിച്ചില്ലെന്നു പിന്നീട് അറിവുകിട്ടി.

അമ്പലത്തിൽ അപ്പക്കാഴ്ചകളുടെ വരവ് നിലച്ചിരുന്നു. അടുക്കിവെച്ച അപ്പത്തട്ടുകൾ അമ്പലമുററത്തിൻെറ മൂന്നുഭാഗത്തും നവരത്നഖചിതമായ മതിലുകൾപോലെ പൊങ്ങിനിൽക്കുന്ന കാഴ്ച മറക്കാൻ കഴിയുകയില്ല.

ദൂരെയുള്ള ഗ്രാമങ്ങളിൽനിന്നുവന്ന അതിഥികുടുംബങ്ങൾ, അമ്പലമുററത്തിൻെറ ഒരു വശത്തുള്ള കൂത്തുപുരയിൽ ഓലത്തടുക്കുകളും പായകളും നിവർത്തിയിട്ട് രാത്രികഴിക്കാൻ ഒരുക്കുകൂട്ടുന്നു. ഊട്ടുപുരയിൽനിന്ന് പെണ്ണുങ്ങൾ അരിയിടിക്കുകയും, മസാല പൊടിക്കുകയും നാളികേരം അരയ്ക്കുകയും മററും ചെയ്യുന്നതിൻെറ ഒച്ചപ്പാടുകൾ കേൾക്കുന്നു.

കുറച്ചുകഴിഞ്ഞപ്പോൾ ഞാൻ ടോർച്ചും കൈയിലെടുത്തു മെല്ലെ ക്ഷേത്രത്തിൻെറ പാർശ്വദ്വാരത്തിലൂടെ പുറത്തെ വയലിലേക്കു കടന്നു—അല്പം അകലെയുള്ള ചന്തയിലേക്കാണ് പുറപ്പെട്ടതു്. അതൊരു കുറുക്കുവഴിയാണ്. കൂരാക്കൂരിരുട്ട്. ചെളിയും ചണ്ടിയും നിറഞ്ഞ ഒരു വയൽ

മൂലയാണതു്. തെങ്ങിൻതടികൊണ്ടു് പാലമിട്ട ഒരു ചെറിയ തോട്ടം കടക്കാനുണ്ടു്. ഇരുട്ടിൽ ചില പെണ്ണുങ്ങൾ ആ കുറുക്കുപാതയിലൂടെ വരുന്നുണ്ടായിരുന്നു. ചന്തയിലെ വിളക്കുകൾ ലക്ഷ്യമാക്കിക്കൊണ്ടു്, നടക്കുന്നുതന്നെ വഴിയെന്നു സങ്കല്പിച്ചു് ഒരു വിധത്തിൽ ഞാൻ ചന്തസ്ഥലത്തു് എത്തിച്ചേർന്നു.

ചന്തപ്പറമ്പിലെ സമ്മിശ്രശബ്ദങ്ങൾ എന്നെ വശീകരിച്ചു. യന്ത്രഉഴിഞ്ഞാലിന്റെ തേങ്ങിക്കരച്ചൽ. വാണിഭക്കാരുടെ മണികിലുക്കൽ. പിള്ളരുടെ ഓലപ്പീപ്പിവിളി. ഇടയ്ക്കു കുട്ടികളുടെ നിലവിളി, മുറുലങ്ങളും, രൂക്ഷങ്ങളുമായ സംഭാഷണങ്ങൾ—പൊട്ടിച്ചിരികൾ—കൂക്കിവിളികൾ ഇവയെല്ലാം കൂടിക്കലർന്ന ഒരോർക്കെസ്ട്രാ—ഗ്രാമക്കാർ മുഴുവനും ഈ ഉത്സവരാത്രി സ്വാതന്ത്ര്യമായ ഉല്ലാസങ്ങൾക്കായുഴിഞ്ഞുവെച്ചിരിക്കയാണെന്നു തോന്നുന്നു.

പനയോലയും മുളയുംകൊണ്ടു കെട്ടിയുണ്ടാക്കിയ പന്തൽപ്പുരകളും, ഓലമേഞ്ഞ കുടിപ്പുരകളും ഒന്നുരണ്ടു നെടുമ്പുരകളും ആ വയലിൽ പൊങ്ങിക്കാണുന്നു. തുറന്നസ്ഥലത്തു് മേശകളും ബെഞ്ചുകളും നിരത്തി ചെറുകച്ചവടം നടത്തുന്നവരും ഇവിടെയുണ്ടു്.

അടുത്തൊരു കടയിൽനിന്നു വെളിച്ചെണ്ണയിൽ അപ്പം വറുക്കുന്ന മണം പൊങ്ങുന്നു. പെട്ടെന്നനുഭവപ്പെടുന്ന ചില പ്രത്യേകഗന്ധങ്ങൾ, അതുമായി ബന്ധപ്പെട്ട ചില ബാല്യകാലരംഗങ്ങളെ സ്മരണയിലേക്കാവാഹിച്ചുകൊണ്ടുവരുന്നു. ചെറുപ്പകാലത്തു് കോഴിക്കോട്ടെ ഉൾനാടൻ കാവുകളിൽ തിറയടിയന്തിരങ്ങൾ കാണാൻ പോയി രാത്രിമുഴുവനും ഉറക്കമിളച്ചു് ചന്തസ്ഥലത്തു് അലഞ്ഞുതിരിഞ്ഞു കഴിച്ചുകൂട്ടിയതിന്റേയും, അന്നത്തെ നേരമ്പോക്കുകളുടേയും സ്മരണകൾ ഇന്നിതാ ബാലിയിലെ ബാൻടൂയുങ് ഗ്രാമമൂലയിലെ ഉത്സവച്ചന്തയിൽ ഒരു തള്ള ചുടുന്ന അപ്പത്തിന്റെ ചൂടുള്ള ഗന്ധത്തിലൂടെ എന്നെ പിന്തുടർന്നുവരുന്നു...

ആണും പെണ്ണും പ്രായഭേദമില്ലാതെ ഒററയായും കൂട്ടമായും ചന്തസ്ഥലത്തു് അലഞ്ഞുതിരിയുന്നു. ചിലർ ചായക്കടയുടെ മുമ്പിൽ തങ്ങിനിൽക്കുന്നു. അവിടെ ഒരു മേശയ്ക്കുതാഴെ അപ്പം ചുടുന്ന അടുപ്പു് ജ്വലിക്കുന്നു—അടുത്തു് അരിമാവു് കുഴച്ചുവെച്ച പുത്തൻകലവും കാണുന്നു. മേശപ്പുറത്തുവെച്ച പാട്ടവിളക്കിന്റെ ചുകപ്പുരാശികലർന്ന മഞ്ഞപ്രകാശത്തിൽ, നെയ്യപ്പവും, അടയും, പുഴുങ്ങിയ കിഴങ്ങും വാഴയിലയിൽ കൂട്ടിവെച്ചിരിക്കുന്നതുകാണാം.

പാലൊഴിക്കാത്ത ചായത്തണ്ണിയാണു് ഇവരുടെ പാനീയം. ചായയ്ക്കുള്ള വെള്ളം അടുത്തുതന്നെ ഒരു സമോവറിൽ തിളച്ചുമറിയുന്നു. പച്ചനിറത്തിലുള്ള സാരോംഗ് തുണിയുടുത്തു് തലയിലൊരു വെള്ള ഉറുമാലും ചുററിക്കെട്ടി ഒരു മദ്ധ്യവയസ്ക ധിറുതിയിൽ ചായ പകർന്നുകൊടുക്കുന്നു.

പെട്ടെന്നു് ഒരു കാററും മഴയുംവന്നു. അപ്പോഴുണ്ടായ ബഹളവും ശബ്ദകോലാഹലങ്ങളും വർണ്ണിക്കാൻ വയ്യ. കാററുവീശിയപ്പോൾ പാട്ടവിളക്കുകൾ മിക്കതും കെട്ടു. പല മൂലകളിലും കുററിരുട്ടുതന്നെ—തുറന്നസ്ഥലത്തെ കച്ചവടക്കാർ സാമാനങ്ങൾ വാരിയെടുത്തു നെടുമ്പുരകൾക്കു

ളളിൽ അഭയം പ്രാപിച്ചു. ഇരുട്ടിൽനിന്ന് തവളകരയുംപോലെയും പൂച്ച കരയും പോലെയുമുള്ള ചില സ്ത്രീശബ്ദങ്ങൾ പൊങ്ങുന്നു—ആ ഇരുട്ടിൽ എന്തൊക്കെയോ ഉരസലുകൾ നടക്കുന്നുണ്ടാകണം.

മഴ രണ്ടുമിനിററു കഴിഞ്ഞപ്പോൾ വന്നവഴിക്കുതന്നെ പോയി. ബാലിയിലെ മഴയും ബാലിപ്പെണ്ണിൻെറ മനസ്സും ഒരുപോലെയാണെന്നു പറയാറുണ്ട്.

പുള്ളിബ്ളൗസ്സ്ധരിച്ച് പത്രാസ്സുകാട്ടുന്ന പ്രൗഢകളും, മാറിടം തുള്ളിച്ചു നടക്കുന്ന മധുരപ്പതിനേഴകാരികളും, അവരെ പിന്തുടൎന്നു നടക്കുന്ന കാമകിങ്കരന്മാരും അവരുടെ കൂത്താട്ടങ്ങളും നേൎത്ത ഇരുട്ടിൽ ചില നിഴൽനാടകങ്ങൾ സൃഷ്ടിക്കുന്നു. ഈണത്തിലുള്ള നാടൻപാട്ടുകൾ ഇഴഞ്ഞുവരുന്നു.

ഒരിടത്തു് ഒരു മേശപ്പുറത്തു് നാടൻ ചാരായക്കുപ്പികൾ നിരത്തി വെച്ചിരിക്കുന്നു. അട്ടുത്തുതന്നെ ഒരു കള്ളുകടയുമുണ്ട്. കള്ളിന്നു് ഇവർ 'തൂാക്ക'' എന്നാണ് പറയുന്നതു്. റാക്കിന്നു് 'അറാക്ക'' എന്നും. ആണും പെണ്ണും ഒരുമിച്ചിരുന്നു മദ്യസേവനടത്തുന്നു.

ഒരു ചെറുപ്പക്കാരൻ, സിഗരററുവലിച്ചുകൊണ്ടിരിക്കുന്ന ഒരു സുന്ദരിയോട്ട്, സിഗരററുകുററി ഇരന്നു ചോദിക്കുന്നതും, മദ്യലഹരിയോടു കൂടി ആ മഹിള അവൻെറ മുഖത്തു സിഗരററുപുകയൂതി ഒരാട്ടവെച്ചുകൊടുക്കുന്നതും ഞാൻ കണ്ടു. ഞാൻ മാത്രമല്ല ഒരു കിഴവിത്തള്ളയും ആ കാഴ്ച കണ്ടു പൊട്ടിച്ചിരിച്ചു. കീഴ്ച്ചുണ്ടിൻേറയും പല്ലിൻേറയും ഇടയ്ക്കു് ചെളിപോലുള്ള പുകയിലഗുളിക തിരുകിവെച്ച ആ തള്ളയുടെചിരി ഞാൻ മറക്കുകയില്ല.

സോഡ, ലമനേഡ്, സിഗരററ്, തീപ്പെട്ടി, വറുത്ത കടലയ്ക്കാ, പഴം, വെററിലയടയ്ക്ക മുതലായ സാധനങ്ങൾ നിരത്തിവെച്ച മേശകൾക്കുപിറകിൽ, പല മൂലകളിലും ഭംഗിയിൽ ഉടുത്തൊരുങ്ങിയ ചെറുപ്പക്കാരികൾ നില്ക്കുന്നതുകാണാം. ഉത്സവസ്ഥലങ്ങളിലെ ഈ താൽക്കാലിക കച്ചവടക്കാരായ കൊച്ചുസുന്ദരികളെ 'ദഗാംഗ'' എന്നാണ് പറഞ്ഞു വരുന്നതു്—ഓരോ ദഗാംഗിൻെറ മേശയ്ക്കുചുററും, അവളുടെ ആരാധകന്മാരായ ചില ചെറുപ്പക്കാരും ഉണ്ടായിരിക്കും. നാലുകാശിന്നു കപ്പലണ്ടി വാങ്ങി രണ്ടുമണിക്കൂറുനേരം അവളോട്ട് കിന്നാരവും പറഞ്ഞു ചുററിപ്പററിക്കൂടുന്ന ഈ വാലാത്തന്മാരിൽ ഇഷ്ടമുള്ളവരെ പിടിച്ചുനിൎത്താനും, അല്ലാത്തവരെ ഉളുപ്പുകെട്ടുത്തിപ്പറഞ്ഞയയ്ക്കാനും ആ ശൃംഗാരക്കുടങ്ങൾക്കു നല്ലവണ്ണമറിയാം. ഗ്രാമത്തിലെ പുതിയ പ്രേമനാടകങ്ങളിൽ പലതിൻേറയും അരങ്ങേററം നടക്കുന്നതു് ഇവിടെവെച്ചാണ്.

ഒരു നെട്ടനുരയ്ക്കുകത്തുമുഴവനും ചൂതാട്ടക്കളങ്ങളാണ്. 'ആന മയിൽ ഒട്ടക'ക്കാരുടേയും, വളയെറിയുന്നവരുടേയും, അസ്ത്രമെറിയുന്നവരുടേയും, നാണയമെറിയുന്നവരുടേയും, കളങ്ങളും വൎണ്ണരേഖകളോട്ടുകൂടിയ ബോർഡുകളും അവിടെ നിരന്നുനില്ക്കുന്നു. അവിടെ ഭാഗ്യം പരീക്ഷിക്കാൻ ചടഞ്ഞുകൂടിയിരിക്കുന്നവരിലധികവും പെണ്ണുങ്ങളാണ്—കൈയിലുള്ള പണമെല്ലാം എറിഞ്ഞുകളഞ്ഞാൽ പിന്നെ ആ പെണ്ണുങ്ങൾ കൂട്ട



റോഡരികിൽ ഒരു വിശ്രമം





കോഴിയങ്കം



ഉഴവൽ—ബാലിയിൽ നിലം ഉഴവാൻ കാളകളേയും പോത്തുകളേയും ഉപയോഗിച്ചുവരുന്നുണ്ട്.



ഒരു കൂത്തമ്പലം

തൽ നേടിയ ഏതെങ്കിലും പുരുഷൻെറ പിന്നാലെ പോകാൻ തക്കംപാത്തുനില്ക്കുകയായിരിക്കും.

ഒരു മണിക്കൂറുനേരം അങ്ങനെ ആ ചന്തസ്ഥലത്തെ നേരമ്പോക്കുകൾ കണ്ടു കഴിച്ചതിന്നുശേഷം ഞാൻ മെല്ലെ ക്ഷേത്രത്തിലേക്കുതന്നെ മടങ്ങി. ക്ഷേത്രമുററത്തെത്തിയപ്പോൾ അവിടെ പെണ്ണുങ്ങൾ കൂട്ടമിട്ടിരുന്നു തോററംപാടാൻ തുടങ്ങിയിരുന്നു. അർത്ഥം മനസ്സിലായില്ലെങ്കിലും ഇഴഞ്ഞസ്വരത്തിൽ, സംഗീതമാധുരിയോടെ നീട്ടിച്ചൊല്ലുന്ന ആ സ്തോത്രങ്ങൾ എന്നെ പുളകം കൊള്ളിച്ചു.

"ആ സ്തോത്രത്തിൻെറ സാരമെന്താണ്?" ഞാൻ ചൊക്കോർദ്ദെയോടു ചോദിച്ചു. അദ്ദേഹം പറഞ്ഞു: "ദേവന്മാരേയും ദേവിമാരേയും വിളിച്ചുവരുത്താനുള്ള സ്തോത്രമാണ് ഇവർ പാടുന്നതു്. അതിൻെറ സാരം ഇതാണ്:

മേരുഭൂവിൽ മരുവീടുന്നോരേ!
സ്വർഗ്ഗമേടയിൽ വാണിടുന്നോരേ!
ഞങ്ങൾ നൽകും നിവേദ്യങ്ങളുണ്ണാൻ
വന്നിറങ്ങുക, ദേവതമാരേ!
ഞങ്ങൾവെച്ച നിവേദ്യംനുകന്നു
ഞങ്ങളെയൊന്നനുഗ്രഹിച്ചാലും."

എന്തു ശാലീനമധുരമായൊരു പ്രാർത്ഥന!

മണി പതിനൊന്നു കഴിഞ്ഞിരുന്നു. എനിക്കു കുറേശ്ശെ ഉറക്കം വന്നുതുടങ്ങി. അതു മനസ്സിലാക്കി എൻെറ ആതിഥേയൻ എനിക്ക് ഉറങ്ങാൻ ഊട്ടുപുരയുടെ കോലായിൽ ഒരു പായും തലയണയും ശരിപ്പെടുത്തിത്തന്നു. ആ പൂജാരിണികളുടെ തോററം കേട്ടുകൊണ്ടു ഞാൻ ഉറങ്ങാൻ കിടന്നു—എന്തൊരു കണ്ണമധുരമായ സംഘഗാനം!—ആ തോററം കേട്ടാൽ ദേവന്മാർക്കും ദേവിമാർക്കും മാനത്തു നിന്നിറങ്ങിവരാതിരിക്കാൻ മനസ്സുവരുമോ?...സ്വപ്നലോകത്തോളം ആ ഗാനം എന്നെ പിന്തുടന്നുവെന്നു തോന്നുന്നു....

ചൊക്കോർദ്ദെ എന്നെ വിളിച്ചുണത്തി: "അത്താഴം കഴിക്കണ്ടേ? എഴുന്നേല്ക്കു."

ഞാൻ എഴുന്നേററിരുന്നു കണ്ണുതിരുമ്മി ചുററുപാടും നോക്കി. ഒരു സ്വപ്നത്തിൽ നിന്നു മറെറാരു സ്വപ്നത്തിലേക്കു വഴുതിവീണപോലെ എനിക്കു തോന്നി. പുഷ്പങ്ങൾകൊണ്ടലങ്കരിച്ച പഴക്കുമ്പാരങ്ങളും നിറപ്പകിട്ടുള്ള അപ്പങ്ങൾ നിരത്തിവെച്ച തട്ടുകളും, എൻെറ മുമ്പിൽ രത്നക്കൊട്ടാരങ്ങൾപോലെ നിലകൊള്ളുന്നു—ഒരു സ്വർഗ്ഗീയഗാനം എൻെറ കുമളിനെ തലോടുന്നു. ശിരസ്സിൽ പൂചൂടിയ ദേവകന്യകമാർ അങ്ങുമിങ്ങും നീങ്ങുന്നു—ഞാൻ ഏതു ലോകത്തിലാണ്?

ഗ്യാമലിൻ വാദ്യനാദം എൻെറ ചെകിട്ടിൽ മന്ത്രിച്ചു: 'ഇതു് ബാലിദ്വീപാണ്.'

പെണ്ണുങ്ങളുടെ തോററം അപ്പോഴും തുടന്നുകൊണ്ടിരുന്നു—ഒരു പുതിയ സംഘമാണ് ഇപ്പോൾ പാടുന്നതു്—നേരം ഒരുമണി കഴിഞ്ഞു.

ഞാനും, ചൊക്കോർദ്ദെയും, ആ പഴയ തറവാട്ടിലെ ഒരു കാരണവരും ഉണ്ണാനിരുന്നു. നിലത്തു് ഒരു തട്ടക്കിലാണ് ഞങ്ങൾ ഉണ്ണാനിരുന്നതു്. ഒരു പരന്നകൊട്ടയിൽ വാഴയിലവെച്ചു്, അതിലാണ് ചോറുവിളമ്പിയതു്. തലകീഴായിപ്പിടിച്ച കുണിന്റെ ആകൃതിയിലുള്ള ഒരു മരപ്പാത്രത്തിൽ വാഴയിലവിരിച്ചു് അതിൽ കോഴിയിറച്ചിക്കറിയും നിറച്ചു വെച്ചിരുന്നു. ചെറിയകൊട്ടകളിൽ പച്ചക്കറികൾ വേവിച്ചതും, അച്ചാറും മററുമുണ്ടായിരുന്നു; താറാവിന്റെ ഇറച്ചിയായിരുന്നു മറെറാരു പദാത്ഥം. ഗൃഹനാഥൻ, ഇറച്ചിക്കറി മരപ്പാത്രത്തിൽനിന്നു് ഒരു വാഴയിലക്കുമ്പിളിൽ മുക്കി എന്റെ ചോററുപാത്രത്തിൽ ഒഴിച്ചുതന്നു.

കുടിക്കാൻ ചായത്തണ്ണിയായിരുന്നു. അത്താഴം കഴിഞ്ഞയുടനെ ഞാൻ കിടന്നുറങ്ങി. പിറേറന്നു പുലരുന്നതിന്നുമുമ്പ് ഞങ്ങൾ—ചൊക്കോർദ്ദെയും, മാസ്സും, ശ്രീയാത്തുണും കാശ്യസ്ഥനും ഞാനും—പൂരാപംഗാജിക്ഷേത്രഗൃഹത്തിൽനിന്നു് ഉബൂദിലേക്കു പുറപ്പെട്ടു.

അന്നു് എന്റെ ജന്മനാളായിരുന്നു—മാർച്ച് പതിന്നാലാംതീയതി. സാധാരണയായി ഞാൻ എന്റെ ജന്മനാൾ ഓക്കാറും ആഘോഷിക്കാറുമില്ല. പക്ഷേ, 1953–ാമാണ്ടിലെ എന്റെ ജന്മനാൾ ഞാനെന്നും ഓക്കും. അന്നത്തെ പ്രഭാതം സ്വർഗ്ഗത്തിന്റെ പ്രതിച്ഛായയായി എനിക്കു തോന്നി. ഉദയസൂര്യന്റെ കരസ്പർശമേററു് തെളിഞ്ഞുനില്ക്കുന്ന അഗ്ഗുംഗ് മലയുടെ കൊട്ടമുടിയാണു് അന്നു ഞാൻ കണികണ്ടതു്.

ബാഞ്ജാർസക്തിയിലെ നെൽപ്പാടങ്ങൾക്കരികിലെ, പൂക്കൈതപ്പടർപ്പുകൾകൊണ്ടു് കരവെച്ച തോട്ടിൻവക്കിലൂടെ നടക്കുമ്പോൾ, തെങ്ങിൻതൈകളുടെ പീലിയോലകൾ പുലർകാററിൽ പുളകംകൊള്ളുമ്പോൾ, വാഴയും ചേമ്പും പപ്പായവും വളൎന്നുനില്ക്കുന്ന കൊച്ചുപറമ്പുകളിൽനിന്നു് പൂങ്കോഴിച്ചാത്തന്റെ കൂകൽ കേൾക്കുമ്പോൾ, തോളിൽ കരയുമേന്തി അർദ്ധനഗ്നനായ കർഷകൻ വയലിൽ വേലചെയ്യാൻ പോകുന്നതു കാണുമ്പോൾ, പൈക്കിടാവിനെ കയറിട്ട പിടിച്ചു് മാറും തുള്ളിച്ചുകൊണ്ടു് 'കല്യാണിക്കുട്ടിയുടെ അനിയത്തി' പറമ്പിൽനിന്നു് ഇടവഴിയിലേയ്ക്കിറങ്ങിവരുമ്പോൾ, എനിക്കു വിശ്വസിക്കാൻ കഴിയുന്നില്ല, ഞാൻ എന്റെ കേരളനാട്ടിലല്ലെന്നു്.

ഉബൂദിലെ പുരിയിലെത്തിയ ഉടനെ കുളിച്ചു് പ്രാതലും കഴിച്ചു് ഞാൻ ഡെൻപസാറിലേയ്ക്കു പുറപ്പെട്ടു.

പന്ത്രണ്ടാമദ്ധ്യായം

# വീണ്ടും ഡെൻപസാറിൽ

ഉബൂദിലെ പുരിക്കടുത്തുള്ള നാൽക്കൂട്ടപ്പെരുവഴിയിൽനിന്നാണു് ബസ്സ് പുറപ്പെടുന്നതു്. ഏഴരമണിക്കുതന്നെ ബസ്സ് പുറപ്പെട്ടു. യാത്രക്കാരായി ഞങ്ങൾ മൂന്നുനാലുപേർ മാത്രമേ ഉണ്ടായിരുന്നുള്ളു.

റോഡുകൾ മഹാമോശമാണു്. ബസ്സ് സാവധാനമായിട്ടാണു നീങ്ങിയിരുന്നതു്.

ഓരോ ചെറുഗ്രാമത്തിലും നിത്യച്ചന്തകളുണ്ടു്—രാവിലെ ഈ ചന്തകളിൽ വലിയ ബഹളമാണു്—ബഹളങ്ങൾക്കു കാരണം മററൊന്നുമല്ല. വില്ക്കാനിരിക്കുന്നവരും വാങ്ങാൻവരുന്നവരുമെല്ലാം പെണ്ണുങ്ങളാണു്. രാവിലെ ഒരു പത്തുമണിക്കുമുമ്പു് പുരുഷന്മാരെ പുറത്തെങ്ങും കാണുകയില്ല—അവർ കിടന്നുറങ്ങുകയോ, അങ്കക്കോഴികൾക്കു തീററികൊടുത്തു പരിചരിക്കുകയോ ചെയ്തു് വീട്ടിൽത്തന്നെ കഴിച്ചുകൂട്ടും. ചന്തയ്ക്കുപോകുന്നതും, വീട്ടുകാര്യങ്ങൾ നടത്തുന്നതുമെല്ലാം പെണ്ണുങ്ങളാണു്—പ്രഭാതത്തിൽ ചന്തയിലെ പെൺപട കാണേണ്ടുന്ന ഒരു കാഴ്ചയാണു്.

ബസ്സ് ഡെൻപസാറിലെത്താൻ രണ്ടുമണിക്കൂറു വേണ്ടിവന്നു. ഡെൻപസാറിൽ ഇറങ്ങിയ ഉടനെ ഞാൻ ഹൈദരാലിയുടെ ഷാപ്പിലൊന്നു കയറി. ആ ഇന്ത്യൻസുഹൃത്തു് എനിക്കൊരു 'ഉഡാങ്ങ്' (ബാലിപ്പുരുഷന്മാർ തലയിൽക്കെട്ടുന്ന വർണ്ണത്തൂവാല) സമ്മാനിച്ചു—ആ ഷാപ്പിൽനിന്നുതന്നെ ഞാൻ ഇരുപതു റുപ്യയ്ക്കു് ഒരു 'കാംബേൻ'(ഉടുതുണി) വാങ്ങി.

ഇതേവരെ ഡെൻപസാർപട്ടണം നല്ലപോലെ ഒന്നു ചുററിക്കാണാൻ സൗകര്യം കിട്ടിയിരുന്നില്ല. അതുകൊണ്ടു പകലത്തെ പരിപാടി അതിന്നു നീക്കിവെച്ചു. ഒരു ഡോക്കർ വാടകയ്ക്കെടുത്തു് ഞാൻ നഗരപ്രദക്ഷിണമാരംഭിച്ചു.

ഡച്ചുകാരന്നു ബാലിപ്പെണ്ണിൽ ജനിച്ച സന്താനംപോലെ രണ്ടുംകെട്ട ഒരു പട്ടണമാണു് ഡെൻപസാർ. ചീനക്കാരുടെ സ്വാധീനതയും ഈ പട്ടണത്തിൻെറ നാട്ടുഗന്ധം നശിപ്പിച്ചിരിക്കുന്നു. ചില ക്യൂറിയോ ഷാപ്പുകളും താഴ്ന്നതരം ഹോട്ടലുകളുമല്ലാതെ നാട്ടുകാരുടെ ഉടമസ്ഥതയിൽ ഇവിടെ അധികമൊന്നുമില്ല. വലിയ തുണിക്കടകളും, വകുപ്പുപീടികച്ചവടവുമെല്ലാം ഇന്ത്യക്കാരും, ചീനക്കാരും, ഡച്ചുകാരും കൈയടക്കിവെച്ചിരിക്കയാണു്.

കലാഭംഗി തികഞ്ഞ ചില കെട്ടിടങ്ങൾ ഡച്ചുകാർ ഡെൻപസാറിന്നു കാഴ്ചവെച്ചിട്ടുണ്ടു്. വിശാലമായ പറമ്പുകളിൽ, ഭംഗിയുള്ള പൂന്തോട്ടങ്ങളുടേയും പച്ചപ്പുൽത്തകിടികളുടേയും പിറകിൽ ധവളാഭമായ ഈ കെട്ടിടങ്ങൾ വിലസുന്നു.

ഡെൻപസാറിലെ പ്രധാനവീഥി ഗജമദവീഥിയാണു്; 'ജലാൻ

ഗജമഡ' ഗവമ്മെൻറുമന്ദിരങ്ങളും വലിയ കമ്പനികളുടെ ആപ്പീസ്സുകളും ബാങ്കുകളും മററും ഈ വീഥിയുടെ അററത്തും പരിസരങ്ങളിലുമായി സ്ഥിതിചെയ്യുന്നു.

ഗജമദവീഥിയെ വിലങ്ങനെ മുറിച്ചുകടക്കുന്ന ചെറിയൊരു വീഥിയാണ് 'ജലാൻങ്ങ്ഹ്ററാ റായ്'—ബാലിഹോട്ടൽ ഈ വീഥിയിലാണു നിലകൊള്ളുന്നതു്.

ഗജമദവീഥിയോടു തൊട്ടു കിഴക്കോട്ടുപോകുന്ന പാത 'ജലാൻ സുരപതി'യാണ്. സാനൂരിലേയ്ക്കു്—സമുദ്രതീരത്തേയ്ക്കു—പോകുന്ന നിരത്തു് ഇതിൻെറ തുടർച്ചയാണ്.

ബാലിഹോട്ടലിന്നടുത്തുള്ള മറെറാരു പാതയാണ് 'ജലാൻ പുപ്പൂത്താൻ.'—1906-ൽ നടന്ന പുപ്പുത്താൻസംഭവത്തിൻെറ സ്മാരകവീഥിയാണിതു്. കിഴക്കു കേശിമാൻകൊട്ടാരംവരെ ഈ പാത നീണ്ടുകിടക്കുന്നു.

'ജലാൻ മൂസിയൂ' മ്യൂസിയത്തിലേയ്ക്കും, 'ജലാൻ കയ്യൂമൻ' സ്കൂളിലേയ്ക്കും നമ്മെ നയിക്കുന്നു. നമ്മുടെ പണ്ഡിററ്ജിയുടെ വീടു നില്ക്കുന്നതു് 'അബ്ബാസിയാ' തെരുവിലാണ്. ഇവ കൂടാതെ 'സേതുബന്ധ' എന്നൊരു പുതിയവീഥിയും ഇവിടെയുണ്ടു്.

ബാലിഹോട്ടൽ നില്ക്കുന്ന സ്ഥലമാണ് നഗരത്തിൻെറ കേന്ദ്രം എന്നുപറയാം. ഇതിന്നടുത്ത സ്ഥലങ്ങളിലൂടെ നടന്നുനോക്കുന്ന ഒരാൾക്കു ഡെൻപസാർ, ജനത്തിരക്കു കുറഞ്ഞ ശാന്തമായ ഒരു പട്ടണമാണെന്നേ തോന്നൂ—പാർക്കുകളും മൈതാനങ്ങളും ഒററപ്പെട്ടുകിടക്കുന്ന വിശാലമായ പറമ്പുകളും മററുമാണു മിഴികളെ എതിരേല്ക്കുന്നതു്. എന്നാൽ, ഇവിടെനിന്നു് അരഫർല്ലോങ്ങ് കിഴക്കോട്ടുനടന്നു്, ഏതെങ്കിലും ഒരിടവഴിയിലേയ്ക്കുതിരിഞ്ഞു് അടുത്ത മതിൽക്കെട്ടിന്നുള്ളിലേയ്ക്കു് ഒന്നെത്തിനോക്കിയാൽമതി കാററും വെളിച്ചവും കടക്കാൻ നിവൃത്തിയില്ലാത്തവിധം തമ്മിൽ തൊട്ടുകിടക്കുന്ന ഗൃഹസമൂഹങ്ങൾ കണ്ടു നിങ്ങൾ അമ്പരന്നുപോകും. ഇടത്തരക്കാരുടെ വീടുകളാണ് ഇവയെല്ലാം.

### പത്രപ്രവർത്തകന്മാരുടെ കൂടെ

ഡെൻപസാറിലെ പത്രപ്രവർത്തകന്മാരും. സാഹിത്യകാരന്മാരും ചേർന്നു് എനിക്കു് ഒരു സ്വീകരണയോഗം ഏപ്പ്പാടുചെയ്തിട്ടുണ്ടായിരുന്നു. ഇൻഡൊനേഷ്യ സ്വാതന്ത്ര്യം പ്രാപിച്ചതിന്നുശേഷം, ഇന്ത്യയിൽനിന്നു ബാലിയിൽ വന്നുചേർന്ന ആദ്യത്തെ സാഹിത്യകാരൻ എന്ന നിലയ്ക്കാണ് അവർ എനിക്കു സ്വീകരണം നൽകിയിരുന്നതു്. എന്നാൽ, പിന്നീടെനിക്കു മനസ്സിലായി ആ സ്വീകരണത്തിന്നുപിന്നിൽ വേറെ ചില ഉദ്ദേശ്യങ്ങളും ഉണ്ടായിരുന്നുവെന്നു്. ഒരു സാഹിത്യകാരൻ എന്നതിലും കവിഞ്ഞു് ഇന്ത്യയിൽനിന്നുവന്ന ഒരു ഹിന്ദു എന്ന നിലയിലാണ് ആ ബാലിക്കാർ എന്നെ ബഹുമാനിച്ചതു്. ഒരു മുസ്ലിംരാഷ്ട്രമായ—അഥവാ മുസ്ലിംബഹുഭൂരിപക്ഷമുള്ള—ഇൻഡൊനേഷ്യയിൽ കുടുങ്ങിക്കിടക്കുന്ന പത്തുലക്ഷത്തോളം ബാലിഹിന്ദുക്കൾ, രാഷ്ട്രത്തിന്നും, അവർക്കുതന്നേയും ഒരു

പ്രശ്നമായിത്തീൎന്നിരിക്കയാണു്. ഡച്ചുകാരുടെ കാലത്തു ബാലിക്കാൎക്കു് അവരുടെ ധൎമ്മവും, സാമുദായികനിയമങ്ങളും ആചാരങ്ങളും ആരാധനാസമ്പ്രദായങ്ങളും അങ്ങനെതന്നെ നിലനിൎത്തിപ്പോരാനുള്ള സ്വാതന്ത്ര്യമുണ്ടായിരുന്നു. പുതിയഭരണം അതനുവദിച്ചുകൊടുക്കുമോ? ഭാവിയെപ്പറ്റി പല ആശങ്കകളും അവൎക്കുണ്ടു്. ഒരുറച്ച ഭരണമല്ലാ ഇൻഡൊനേഷ്യയിൽ നിലവിലുള്ളതു്. ബാലിക്കാരെ മുഴുവനും ഇസ്ലാംമതത്തിലേയ്ക്കു മാൎഗ്ഗംകൂട്ടണമെന്നുപോലും ചില മുസ്ലിംപുരോഹിതതീവ്രവാദികൾ പറഞ്ഞുതുടങ്ങിയിരിക്കുന്നു—അവർ ഒററപ്പെട്ടുകിടക്കുന്ന ഒരു വൎഗ്ഗമാണു്. പൂൎവ്വകാലബന്ധമുള്ള ഇന്ത്യയുമായി—അഥവാ ഇന്ത്യയിലെ ഹിന്ദുക്കളുമായി—കൂട്ടതൽ സമ്പൎക്കത്തിന്നു് അവർ മോഹിക്കുന്നു. എന്നാൽ ആ വക കാൎയ്യങ്ങൾ വെട്ടിത്തുറന്നുപറയാൻ നിവൃത്തിയില്ല—അങ്ങനെ അവർ പതുങ്ങിക്കൊണ്ടിരിക്കയാണു്.

'സ്വര ഇൻഡൊനേഷ്യ' എന്നൊരു പത്രം അവർ ഡെൻപസാറിൽനിന്നു പുറപ്പെട്ടുവിക്കുന്നുണ്ടു്—ആ പത്രമാപ്പീസ്സിൽ വെച്ചായിരുന്നു സ്വീകരണയോഗം. 'സ്വര ഇൻഡൊനേഷ്യ'യുടെ പത്രാധിപർ മി. നാദയായിരുന്നു പ്രധാന ആതിഥേയൻ. സഹപത്രാധിപർ മി. ഉദയ, ഡെൻപസാർ പബ്ലിക്ക്ലൈബ്രറിയിലെ ലൈബ്രേറിയൻ മി. ഗുസ്തി അഗ്ഗംഗ്മന്ത്ര തുടങ്ങി ഏഴുപേർ യോഗത്തിൽ സംബന്ധിച്ചിരുന്നു. എന്റെ യുവസ്നേഹിതൻ മി. താംബയും എന്റെകൂടെ വന്നിരുന്നു.

ആ പത്രസമ്മേളനത്തിൽവെച്ചു പല കാൎയ്യങ്ങളും അവർ എന്നോടു ചോദിച്ചു. ഇന്ത്യയെക്കുറിച്ചു് അവൎക്കു് അങ്ങേഅററത്തെ ആദരവും ആരാധനാഭാവവുമാണുള്ളതു്. എന്നാൽ, ആധുനികഇന്ത്യയെക്കുറിച്ചു് അവൎക്കൊന്നുമറിഞ്ഞുകൂടാ—അവരുടെ മതകൎമ്മങ്ങൾക്കുള്ള മന്ത്രങ്ങളും സ്തോത്രങ്ങളും സംസ്കൃതത്തിലാണു്. ആ മന്ത്രങ്ങളും മററും കാട്ടുകയറിയിരിക്കുന്നു. അവൎക്കു സംസ്കൃതം പഠിക്കണം. ഒരു മൂലയിൽക്കിടന്നു്, നൂററാണ്ടുകൾകൊണ്ടു മുരടിച്ചുപോയ തങ്ങളുടെ ഹൈന്ദവഗന്ധമുള്ള സംസ്കാരത്തിന്നു് ഒരു പുതുജീവൻ നല്കണം. അതിന്നു വഴിയെന്തു്?

ഞാൻ കൈമലൎത്തിക്കാണിച്ചു. "ഈവകകാൎയ്യങ്ങളിൽ നിങ്ങളെ ഉപദേശിക്കാൻ കഴിവുള്ള ഒരാളല്ലാ ഞാൻ. കുഴപ്പംപിടിച്ച രാഷ്ട്രീയപ്രശ്നങ്ങളാണു് ഇവയെല്ലാം. നിങ്ങൾ ഇന്ത്യയിലേയ്ക്കു വരിക. അവിടെ കുറച്ചുകാലം താമസിച്ചാൽ നിങ്ങളുടെ കൎത്തവ്യത്തെപ്പററി നിങ്ങൾക്കു തന്നെ മനസ്സിലാകും." ഞാൻ ശാന്തസ്വരത്തിൽ മറുപടി കൊടുത്തു.

പിന്നീടു ഞങ്ങളുടെ സംഭാഷണം സാഹിത്യവിഷയങ്ങളിലേയ്ക്കു കടന്നു. 9½ മണിവരെ ഞങ്ങൾ അങ്ങനെ സംസാരിച്ചുകൊണ്ടിരുന്നു. 'സ്വര ഇൻഡൊനേഷ്യ' ഇൻഡൊനേഷ്യൻ ഭാഷയിലുള്ള ഒരു ദിനപ്പത്രമാണു്. 3000 പ്രതികൾ അടിക്കുന്നുണ്ടു്. ബാലിഭാഷയിൽ പത്രങ്ങളോ പുസ്തകങ്ങളോ ഇല്ല.

ഓറഞ്ച്ക്രഷും, ബിസ്കററും പഴങ്ങളും മററും കഴിച്ചു ഞങ്ങൾ പിരിഞ്ഞു.

പതിമൂന്നാമദ്ധ്യായം

# മതവും ക്ഷേത്രങ്ങളും

"പല വ്യത്യസ്തമതങ്ങളിൽനിന്നും തരംപോലെ അടൎത്തിയെടുത്ത അംശങ്ങളുടേയും ആശയങ്ങളുടേയും ഒരു വിചിത്രസമാഹാരമാണ് ഇന്നു നാം കണ്ടുവരുന്ന ബാലിധൎമ്മം. ബാലിമതജീവിതത്തിന്റെ വിളഞ്ഞു കിടക്കുന്ന വിശാലവയലുകളിലൂടെ ഒന്നു ചുററിനടക്കാനുദ്ദേശിക്കുന്ന ഗവേഷകൻ, വഴിതെററിപ്പോകാതിരിപ്പാൻ ആദ്യമായി ധരിക്കേണ്ട ഒരു വസ്തുതയാണിതു്. ചുരുക്കിപ്പറഞ്ഞാൽ, അതിപ്രാചീനമായ പ്രാദേശികമതത്തിൽ (ഇതിനെ ഹൈന്ദവപ്രവേശത്തിന്നു മുമ്പുള്ള പോളിനേഷ്യൻ വിശ്വാസസംഹിത എന്നു പറയാം.) ബൗദ്ധഹൈന്ദവധൎമ്മങ്ങൾ പ്രതിഷ്ഠിച്ചിരിക്കയാണ്. രണ്ടു വ്യത്യസ്തഘട്ടങ്ങളിലായിട്ടാണ് ബുദ്ധമതം ബാലിയിൽ കടന്നുകൂടിയതു്. പ്രാചീനദശയിൽ ഇന്ത്യയിൽനിന്നു നേരിട്ടും, പിൽക്കാലത്തു് ജാവയിൽനിന്നും ബുദ്ധമതം ഇവിടെ പ്രവേശിച്ചു. ജാവയിൽനിന്ന് ഇറക്കുമതി ചെയ്യപ്പെട്ട ബുദ്ധമതത്തിന്നു ജാവയുടേതായ ഒരു നിറപ്പകിട്ടുണ്ടായിരുന്നു.

"ബാലിദ്വീപുകാരുടെ മതപരമായ കലകളിൽ ബാബിലോണിയയിലേയും ചീനയിലേയും സംസ്കാരങ്ങളെ അനുസ്മരിപ്പിക്കുന്ന ചിഹ്നങ്ങളും സങ്കേതങ്ങളും കാണപ്പെടുന്നുണ്ടു്. മെക്സിക്കോവിലെ ഇങ്കാസംസ്കാരത്തെപ്പററി പ്രത്യേകപഠനം നടത്തിയ ഗവേഷകർ ആ പ്രാചീന ദക്ഷിണഅമേരിക്കൻസംസ്കാരത്തിന്റെ പല വശങ്ങൾക്കും, ബാലിദ്വീപിലെ സംസ്കാരങ്ങളുമായുള്ള അത്ഭുതസാദൃശ്യംകണ്ടു് ആമ്പരന്നു പോയിട്ടുണ്ടു്..."

—ഡോ. ആർ. ഗോറിസ്സ്.

ബാലിക്കാരുടെ മതവിശ്വാസമണ്ഡലത്തിലേക്കെത്തിനോക്കാനാഗ്രഹിക്കുന്ന സന്ദർശകനും ഡോ. ഗോറിസ്സിന്റെ ഈ ഉപദേശം മനസ്സിൽ വെയ്ക്കേണ്ടതാണ്.

ബാലിക്കാരെല്ലാം ഒരേ തരത്തിലുള്ള ആചാരങ്ങളും വിശ്വാസങ്ങളുമാണ് വെച്ചുപുലൎത്തുന്നതെന്ന് വിചാരിക്കുന്നതും പിശകാണ്. ബാലിയിൽ ഒരു ഗ്രാമത്തിലോ, ഒരു ദേശത്തിലോ നാം കാണുന്ന ഉത്സവരീതികളും പൂജാവിധികളുമല്ല മറെറാരു ഗ്രാമത്തിൽ കാണുക. തങ്ങളുടെ പൂൎവ്വികർ പ്രതിഷ്ഠിച്ചുപോയ ദേവതകളേയും—പിന്നെ അവരെത്തന്നെയും—പൂജിക്കുക, അവർ വിധിച്ച രീതിയിൽത്തന്നെ ആരാധനാകർമ്മങ്ങൾ നടത്തുക എന്നീ കാൎയ്യങ്ങളിൽ ഇവർ നിർബന്ധം കാണിക്കുന്നവരാണ്.

ഏഴാംശതകത്തിൽ ശൈലേന്ദ്രരാജാക്കന്മാരുടെ കാലത്തു മഹാ

യാനബുദ്ധമതവും, ഒമ്പതാംശതകത്തിൽ ശൈവമതവും, പതിനൊന്നാം ശതകത്തിൽ താന്ത്രികമതവും ബാലിയിൽ പ്രവേശിച്ചു. ഇവയുടെയെല്ലാം പൊട്ടും പൊളിയും ഇന്നത്തെ ബാലിമതത്തിൽ ഉറച്ചുകൂടിയിട്ടുണ്ട്. കുട്ടികൾ കളിക്കോപ്പുകൾ ശേഖരിക്കുന്നതുപോലെയാണ് ബാലിക്കാർ പുതിയ മതങ്ങളിലെ കൗതുകകരമായ തത്ത്വങ്ങളും വിധികളും സ്വീകരിച്ചിരുന്നതു്. എന്നാലും അവക്കു തങ്ങളുടെ പ്രാദേശികമതത്തിന്റെ പഴയ പശ്ചാത്തലം മറക്കാനോ മാറ്റാനോ കഴിഞ്ഞില്ല. പ്രകൃതിയിലെ അത്ഭുതശക്തികളെക്കുറിച്ചു പഠിക്കാനും, അവയെ സ്വാധീനമാക്കാനും അജ്ഞാതമായതിനെ ആരാധിക്കാനും ആദിമമനുഷ്യൻ പ്രദർശിപ്പിച്ച ആഗ്രഹത്തിൻെറ ഒരു വകഭേദമാണ് മതം. മരിച്ചുപോയ ഗുരുകാരണവന്മാർ അദൃശ്യരായി തങ്ങളുടെയിടയിൽത്തന്നെ വീണ്ടും അധിവസിക്കുന്നുണ്ടെന്ന വിശ്വാസവും മതത്തിന്റെ ഒരംശമായിത്തീർന്നു. "മരിച്ചുപോയ പിതൃക്കളെ പ്രസാദിപ്പിക്കുന്നതിനുള്ള പൂജാവിധിയാണ് സകല മതങ്ങളുടേയും പ്രാകൃതരൂപം" എന്നു ഹെർബർട്ട് സ്പെൻസർ പറയുന്നു.

ബാലിമതത്തിൽ പിതൃപൂജകൾക്കു പ്രമുഖസ്ഥാനമാണുള്ളതു്.

ബാലിയിലെ ഔദ്യോഗികമതം—അങ്ങനെയൊന്നുണ്ടെങ്കിൽ—ശൈവമതമാണെന്നു പറയാം. എന്നാൽ, ബാലിയിൽ ശിവക്ഷേത്രങ്ങൾ ഇല്ലെന്നതു് മറെറാരു വിചിത്രവസ്തുതയാണ്. ഇവിടെ ആയിരക്കണക്കിൽ ക്ഷേത്രങ്ങളുണ്ടെങ്കിലും വിഗ്രഹാരാധന കാണുകയില്ല. ക്ഷേത്രങ്ങളിൽ വിഗ്രഹങ്ങളെ പ്രതിഷ്ഠിക്കുന്ന സമ്പ്രദായവും ഇവിടെയില്ല. പഴയ ശിലാവിഗ്രഹങ്ങളും ശിവലിംഗങ്ങളും ക്ഷേത്രങ്ങളുടെ പൈതൃകസ്വത്തു് എന്ന നിലയിൽ, ദേവാഭരണങ്ങളുടെകൂടെ ഒരറയിൽ അടച്ചുപൂട്ടി സൂക്ഷിക്കുകയാണ് പതിവു്.

'അർച്ച' എന്നു വിളിക്കപ്പെട്ടുവരുന്ന പ്രതിമകൾ ഓരോ ക്ഷേത്രത്തിലും, കരുതിവെച്ചിരിക്കും. ചന്ദനമരംകൊണ്ടോ, സ്വർണ്ണം വെള്ളി എന്നീ ലോഹങ്ങൾകൊണ്ടോ, നാണ്യശൃംഖലകൊണ്ടോ നിർമ്മിച്ച ആൾരൂപങ്ങളാണ് അർച്ചകൾ. ഇവ ഇരട്ടപ്രതിമകളാണ്. ആണും പെണ്ണും. ഉത്സവവേളയിൽ ദേവീദേവന്മാരെ ആവാഹിക്കാനുള്ള ഉപകരണങ്ങളത്രെ അർച്ചകൾ. ദേവന്മാരെ സമുദ്രസ്നാനത്തിന്നോ, നഗരപ്രദക്ഷിണത്തിന്നോ എഴുന്നെള്ളിച്ചുകൊണ്ടുപോകുന്നതു് അർച്ചകളിൽ ആവാഹിച്ചെട്ടത്തിട്ടാണ്.

### ക്ഷേത്രങ്ങൾ

ബാലിദ്വീപിൽ പട്ടണത്തിലായാലും ഗ്രാമത്തിലായാലും, കാട്ടിലായാലും കടൽത്തീരത്തായാലും എവിടെത്തിരിഞ്ഞാലും, ക്ഷേത്രങ്ങൾ കാണാം. ക്ഷേത്രങ്ങൾക്കു 'പുര' എന്നാണ് പറഞ്ഞുവരുന്നതു്.

'പുര ദേശ' (ദേശക്ഷേത്രം), 'പുര പുസെ' (മൂലസ്ഥാനക്ഷേത്രം), 'പുര ദള' (ശ്മശാനക്ഷേത്രം) ഇവ മൂന്നും ഓരോ ദേശത്തിൻേറയും മുഖ്യഘടകങ്ങളാണ്. ഇവയ്ക്കുപുറമെ ഓരോ 'ബാഞ്ജാറി'ലും (ദേശഖണ്ഡം) തരംപോലെ ക്ഷേത്രങ്ങളുണ്ടായിരിക്കും. ചന്തകളുടെ കോണിൽ ധാന്യദേവത

യായ 'മെലാന്തിംഗ്'ദേവിയുടെ അമ്പലം കാണാം. നെൽവയലുകളിൽ നിലകൊള്ളുന്നതു് 'ബഡുഗുൾ'ക്ഷേത്രങ്ങളാണ്. കടൽക്കരയിൽ'സാഗര' ക്ഷേത്രം. വനഗുഹകളിൽ, സ്നാനഘട്ടങ്ങളിൽ, തടാകങ്ങളിൽ, വടവൃക്ഷ ക്കടയ്ക്കൽ, എന്നുവേണ്ട സമുദ്രതീരത്തെ ജനവാസശൂന്യമായ ചെങ്കുത്തായ പാറക്കെട്ടിന്റെ മൂർദ്ധാവിൽപ്പോലും ക്ഷേത്രങ്ങൾ നിർമ്മിച്ചുവെച്ചിരിക്കുന്നു.

ഇവയെല്ലാം പുറമെയാണ് ഓരോ ബാലിഗൃഹത്തിന്റെ പറമ്പിൻമൂലയിലും പൊങ്ങിക്കാണുന്ന 'മേരു'അമ്പലങ്ങൾ. കുടുംബത്തിലെ പിതൃകാരണവപരമ്പരകൾക്കുവേണ്ടി പ്രത്യേകം നിർമ്മിച്ച സ്വകാര്യക്ഷേത്രങ്ങളാണ് മേരുക്കൾ. മൂന്നു്, അഞ്ചു്, ഏഴ്, ഒമ്പതു്, പതിനൊന്നു് അങ്ങനെ എണ്ണത്തിൽ ഒററസംഖ്യവരുന്നതും, മേല്പോട്ടു ചെല്ലുംതോറും വ്യാസം ചുരുങ്ങിക്കാണുന്നവയുമായ മേല്പുരത്തട്ടുകൾ മേരുക്കളുടെ പ്രത്യേകതയാണ്. ഒരു ജാതി കറുത്ത പുല്ലുകൊണ്ടാണ് മേല്പുര മേയുന്നതു്.

ചില ഇരുമ്പായുധങ്ങളും, പൊന്നുവെള്ളി എന്നീ ലോഹങ്ങളുടെ പൊട്ടും പൊടിയും, താമരപ്പൂവു്, പൊരിച്ച കോഴി, മുതലായ വസ്തുക്കളും മേരുത്തറയ്ക്കുകീഴിൽ കുഴിച്ചിട്ടിട്ടുണ്ടാകും. മേരുവിന്റെ മോന്തായത്തു് ഒരു ചന്ദനച്ചെപ്പിൽ നവരത്നങ്ങളോ, പഞ്ചലോഹങ്ങളോ, അടക്കം ചെയ്തു് പ്രതിഷ്ഠിക്കണമെന്നാണ് വിധി. ഒരു മണ്ഡപത്തിൽ ഒരു പീഠം മാത്രമേ ഉണ്ടായിരിക്കയുള്ളു. വിശേഷദിവസങ്ങളിൽ കുടുംബത്തിലെ സ്ത്രീജനങ്ങൾ തോററംചൊല്ലി വിളിക്കുമ്പോൾ ഭൂമിയിലേക്കിറങ്ങിവരുന്ന പിതൃദൈവതങ്ങൾക്കു വിശ്രമംകൊള്ളാനുള്ള തിരുപീഠമാണത്രെ ഇതു്.

മേരു അമ്പലങ്ങൾക്കരികെ ധാരാളം കാട്ടുചമ്പകമരങ്ങൾ വളർത്തിയിട്ടുണ്ടായിരിക്കും. വെള്ളിപ്പൂക്കൾ നിറഞ്ഞ ശിഖരങ്ങൾ ചിതറിപ്പടർന്നുനില്ക്കുന്ന കള്ളിപ്പാലമരങ്ങൾക്കിടയിൽ ആകെ പുകപിടിച്ച കൂററൻ നിലവിളക്കു കുത്തിനിർത്തിയപോലെ കാണുന്ന മേരുക്കോലം മറക്കാൻ കഴിയാത്ത ഒരു കാഴ്ചയാണ്.

## ദേശക്ഷേത്രം

ബാലിയിലെ ക്ഷേത്രങ്ങളെല്ലാം ഒരേ മാതൃകയിൽ വാർത്തെടുത്തവയല്ല. ക്ഷേത്രവളപ്പിനുള്ളിൽ കാണുന്ന ഉപഗൃഹങ്ങളും അവയുടെ സംവിധാനവും ഓരോദേശത്തും ഓരോപ്രകാരത്തിലായിരിക്കും. എങ്കിലും, ക്ഷേത്രനിർമ്മാണത്തിലും, സംവിധാനത്തിലും ചില പൊതുതത്വങ്ങൾ പരക്കെ അംഗീകരിക്കപ്പെട്ടിട്ടുണ്ടു്.

നമുക്ക് ഉബൂദിലെ ദേശക്ഷേത്രം ഒന്നു കണ്ടുവരാം.

എന്റെ മാന്യ ആതിഥേയൻ ചൊക്കോർദ്ദെയുടെ പുരിയുടെ എതിർവശത്താണ് ഉബൂദിലെ ദേശപുരം നിലകൊള്ളുന്നതു്. പുരിയുടേയും പുരത്തിന്റേയുമിടയ്ക്കു് വിസ്തൃതമായൊരു മുററം കിടക്കുന്നു. ഈ അങ്കണത്തിന്റെ ഒരു മൂലയിൽ ഒരു കൂററൻ വടവൃക്ഷവും അതിന്റെ കടയ്ക്കൽ ഒരു കുട്ടിപ്പുരക്ഷേത്രവും പററിനില്ക്കുന്നു. ഉത്സവദിവസങ്ങളിൽ— ഉത്സവങ്ങൾ കൂടെക്കൂടെ ഉണ്ടായിക്കൊണ്ടിരിക്കും—ചന്തനടത്തുന്നതു് ഈ

അങ്കണത്തിലാണ്. കോഴിയങ്കപ്രദർശനത്തിന്നും, വിനോദച്ചന്തകൾക്കും മററും വേണ്ടിവരുന്ന സ്ഥലവും ഇവിടെ ഒഴിച്ചിട്ടിട്ടുണ്ട്. 'ജ്ഞെപ്പി' (പുതുവത്സരപ്പിറവിയിലെ മൗനദിനം)യുടെ തലേന്നാൾ ഭൂതപ്രേതപിശാചുക്കൾക്കു ശുനകബലി നടത്തുന്നതു് ഈ നടുമുററത്തുവെച്ചാണ്. ഉബൂദിലെ ബസ്സ്റ്റാൻഡും ഈ ബലിമുററംതന്നെയാണ്. നാലുവശവും ഉയരത്തിൽ കന്മതിൽകെട്ടിയ വിശാലമായൊരു പറമ്പിലാണ് ദേശക്ഷേത്രവും ഉപമന്ദിരങ്ങളും നിലകൊള്ളുന്നതു്.

പുറമതിലിന്റെ മദ്ധ്യത്തിലാണ് പ്രവേശദ്വാരം. മതിലിൽനിന്നു ദീർഘചതുരാകൃതിയിൽ ഒരു കഷ്ണം മുറിച്ചുമാററി, നടുവെ ഈർന്നുമുറിച്ച ഒരു കൽത്തൂണിന്റെ പൊളികൾ രണ്ടരികിലും കുത്തിനിറുത്തിയപോലെയാണ് ഈ പ്രവേശദ്വാരം നിർമ്മിച്ചിരിക്കുന്നതു്. ഇതിന്നു വാതിൽപ്പൊളികളില്ല; മുകൾപ്പടിയുമില്ല. ഏതാണ്ട് ഈജിപ്ഷ്യൻ ക്ഷേത്രദ്വാരങ്ങളുടെ മാതൃകയിലുള്ള ഇത്തരം പടിക്കെട്ടുകൾക്ക് ഇവിടെ 'ചണ്ഡിബന്തർ' എന്നാണ് പറഞ്ഞുവരുന്നതു്.

ക്ഷേത്രവളപ്പിന്റെ വലത്തെ മൂലയിൽ ഒരു ഗോപുരമുണ്ട്. 'കുൾക്കുൾ' (പെരുമ്പറ) കെട്ടിത്തൂക്കിയ ഗോപുരമാണിതു്. ഗ്രാമത്തിലെ വാർത്താവിതരണത്തിന്നുള്ള ഉപകരണമാണ് കുൾക്കുൾ.

'ജബാൻ' എന്നും 'ദളം' എന്നും ക്ഷേത്രവളപ്പിനെ രണ്ടായി വിഭജിച്ചിരിക്കുന്നു. ചണ്ഡിബന്തർ കടന്നുചെല്ലുന്ന ജബാൻമുററത്തിലാണ് ഗ്രാമസഭയുടെ കാര്യാലോചനാമന്ദിരം നിലകൊള്ളുന്നതു്. ഉത്സവകാലത്തു് ഉപയോഗിക്കാനുള്ള പാചകശാല, കലവറ, വാദ്യസംഗീതക്കച്ചേരിക്കാരുടെ വാസഗൃഹം, പൂജാദ്രവ്യങ്ങളും അലങ്കാരസാധനങ്ങളും ഒരുക്കുന്നവർക്കുള്ള അണിയറ, മുതലായവയും, ഈ ബാഹ്യാങ്കണത്തിലാണ് പണിചെയ്തുവെച്ചിരിക്കുന്നതു്.

ബാഹ്യാങ്കണത്തിൽനിന്നു ദളം എന്ന ഉള്ളമ്പലമുററത്തേയ്ക്കു കടക്കുന്നതിന്നു മറെറാരു പടിപ്പുരയുണ്ട്. രഥാകൃതിയിൽ നിർമ്മിച്ച ഒരു ശിലാമന്ദിരമാണിതു്. വാതിലിന്നു മരപ്പൊളികളുണ്ട്. ഈ പടിപ്പുരയ്ക്കു 'പാദുരക്ഷ' എന്നാണ് പേരു്.

പാദുരക്ഷയുടെ ഇരുവശത്തും, 'രക്ഷസ്സു'കൾ എന്നു വിളിക്കപ്പെടുന്ന കാവൽഭൂതങ്ങളുടെ ഭയങ്കരരൂപങ്ങൾ കല്ലിൽ പണിചെയ്തുവെച്ചിരിക്കുന്നു. ഉയർന്ന വിതാനത്തിലാണ് പാദുരക്ഷ നിലകൊള്ളുന്നതു്. കേറുന്നതിന്നു കൽപ്പടവുകളുമുണ്ട്.

പാദുരക്ഷയുടെ പിറകിൽ വിലങ്ങനെ ഒരു മതിൽക്കെട്ടുകാണാം. ഈ മതിൽക്കെട്ടിൽ പല ഭൂതത്താന്മാരുടേയും ചിത്രങ്ങൾ കൊത്തിവെച്ചിരിക്കുന്നു. പിശാചുക്കളേയും ദുർമ്മൂർത്തികളേയും ഭയപ്പെടുത്തി അകററാനുള്ള ഒരു വേലയാണിതു്. പ്രേതപിശാചുക്കൾക്കു നേരെ സഞ്ചരിക്കാനല്ലാതെ മൂലതിരിഞ്ഞുപോകാൻ സാധിക്കയില്ല എന്ന ജനകീയവിശ്വാസമാണ് ക്ഷേത്രനടയ്ക്കൽ ഇങ്ങനെ ഒരു വിലങ്ങൽമതിൽ നിർമ്മിച്ചുവെച്ചതിന്റെ കാരണം. ഈ മതിലിന്നു് 'അലിങ്ങലീങ്ങൻ' എന്നാണു പേരു്.

ക്ഷേത്രങ്ങളുടെ പ്രധാനമുററം രണ്ടാമത്തേതാണ്. ഇവിടെ പല വലുപ്പത്തിലും മാതൃകയിലുമുള്ള ആറേഴമന്ദിരങ്ങൾ പല കോണുകളിലുമായി ചിതറിക്കിടക്കുന്നതു കാണാം.

നടുവിൽക്കാണുന്ന മണ്ഡപപ്പുര ദൈവതങ്ങളുടെ പൊതുസ്വീകരണമന്ദിരമാണ്. ഇതിന്നു 'പരുമാൻ' എന്നാണു പേരു്.

വലതുവശത്തെ മതിലിൻെറ മദ്ധ്യത്തോടു ചേൻനില്ക്കുന്ന അമ്പലം ഗ്രാമത്തിലെ പിതൃദൈവത്തിൻേറതാണ്. ഇതിന്നു 'ഗെഡോങ് പെസിപങ്ങൻ' എന്നുപറയും. ഈ മണ്ഡലത്തിൻെറ ക്ഷേത്രപരമ്പരകളിൽ പ്രധാനസ്ഥാനം ഇതിന്നാണ്. ഇതിൻെറ മരംകൊണ്ടുള്ള വാതിലുകൾ എപ്പോഴും അടച്ചുപൂട്ടിയിട്ടിരിക്കും. ഒരു ശിവലിംഗവും, ക്ഷേത്രത്തിലെ പഴയ തിരുവാഭരണങ്ങളും, ഗ്രന്ഥങ്ങളുംമററും ഇതിന്നകത്താണ് ഭദ്രമായി സൂക്ഷിച്ചുവെച്ചിരിക്കുന്നതു്.

പെസിപങ്ങൻെറ അടുത്തുകാണുന്ന തുറന്ന മണ്ഡപപ്പുര ഒരു പൂജാമന്ദിരമാണ്. പിറകിലെ മതിലിന്നരികിൽ, അഗ്ഗുംഗ്മലയേയും ബത്തുർമലയേയും പ്രതിനിധാനം ചെയ്യുന്ന രണ്ടു ക്ഷേത്രങ്ങളുണ്ടു്. ഇവ മേരുവിൻെറ മാതൃകയിൽ പണിചെയ്ത ഒററ മേല്പുരയുള്ള മണ്ഡപപ്പുരകളാണ്. മേല്പുരയിൽനിന്നു ശിവലിംഗാകൃതിയിൽ ഒരു സ്തംഭം പൊങ്ങിനില്ക്കുന്നു.

'പത്മാസന'ക്ഷേത്രമാണ് മറെറാരു പ്രധാനക്ഷേത്രം. മുററത്തിൻെറ തെക്കുകിഴക്കെ കോണിലാണ് ഇതു സ്ഥിതിചെയ്യുന്നതു്. ഇതു് സൂര്യദേവന്നുള്ള അമ്പലമാണ്. ആമയുടെ ആകൃതിയിലാണു തറ. തറയിൽ രണ്ടു നാഗങ്ങൾ ചുററിപ്പിണഞ്ഞു കിടക്കുന്നു—(ഒരു കൂർമ്മവും, അനന്തൻ വാസുകി എന്നീ രണ്ടു നാഗങ്ങളുമാണ് ഭൂമിയെ താങ്ങിനിത്തുന്നതു് എന്നത്രെ ബാലിക്കാരുടെ വിശ്വാസം.)—ആ കൂർമ്മനാഗശിലാകൂടത്തിൻെറ മുകളിൽ ഒരു കൂററൻ ശിലാസനം പ്രതിഷ്ഠിച്ചിരിക്കുന്നു: സൂര്യദേവസിംഹാസനം.

ചെറുതാണെങ്കിലും കാഴ്ചയിൽ വിചിത്രമായിത്തോന്നുന്ന രണ്ടു മണ്ഡപപ്പുരകളാണ്, 'ങ്റൂറാ അലിത്തി'ൻേറയും, 'ങ്റൂറാ ഗെഡേ'യുടേയും ക്ഷേത്രങ്ങൾ. ദേവന്മാരുടെ രണ്ടു കാര്യദർശിമാരാണത്രെ ങ്റൂറാ അലിത്തും, ങ്റൂറാ ഗെഡേയും. ക്ഷേത്രത്തിൽ പൂജാകർമ്മങ്ങളെല്ലാം വിധിപോലെ അനുഷ്ഠിച്ചുവരുന്നുണ്ടോ എന്നു നോക്കുന്നതു് ഇവരാണ്. ഇവരെ പ്രസാദിപ്പിച്ചില്ലെങ്കിൽ ഇവർ ദേവന്മാൎക്കു തെററായ റിപ്പോർട്ടു നൽകി കുഴപ്പങ്ങളുണ്ടാക്കും. ദേവകാര്യസ്ഥവർഗ്ഗത്തിൽപ്പെട്ട വേറൊരു പുള്ളിയാണ് തക്സു. മൂപ്പരാണ് ദേവന്മാൎക്കും മനുഷ്യൎക്കും മദ്ധ്യേ നില്ക്കുന്ന ദ്വിഭാഷി. പൂജാരിയുടെയോ ആരാധനക്കാരുടെയോ മെയ്യിൽ പ്രവേശിച്ചു് ഉറച്ചിലുണ്ടാക്കി ദൈവനിയോഗങ്ങൾ അറിയിക്കുന്നതു് തക്സുവാണ്. ദേവന്മാർ മനുഷ്യരോടു നേരിട്ടു് ഒന്നും അരുളിച്ചെയ്യുകയില്ല. തക്സുവിന്നും ഒരു ക്ഷേത്രം നിൎമ്മിച്ചുവെച്ചിട്ടുണ്ടു്.

ഉബൂദിലെ ദേശക്ഷേത്രം മുഴുവനും ഒന്നു നടന്നുകാണുമ്പോൾ, മല

യാളികളായ നമുക്കു പരിചിതമായൊരന്തരീക്ഷത്തിലൂടെ പ്രയാണംചെയ്യുന്നതുപോലെ തോന്നാതിരിക്കയില്ല.

ബാലിക്ഷേത്രങ്ങളിൽ നമ്മെ പ്രത്യേകം ആകർഷിക്കുന്നതു് ക്ഷേത്രഭിത്തികളിലെ കൊത്തുവേലകളാണു്. നമ്മൾ എഴുത്തും വായനയും പരിശീലിക്കുന്നതുപോലെയാണു് ബാലിക്കാർ ശില്പവേല, വാസ്തുശില്പം മുതലായവ പരിശീലിക്കുന്നതു്. ഇവരുടെ കലാവൈദഗ്ദ്ധ്യം ഏററവുമധികം പ്രകടമായിക്കാണുന്നതു് ക്ഷേത്രച്ചുമരുകളിലാണു്. ക്ഷേത്രങ്ങൾ ഒഴക്കൻമട്ടിലുള്ളവയാണു്. പ്രവേശദ്വാരങ്ങളിലും, ഭിത്തികളിലുമാണു് ചിത്രവേലകളും, ശിലാപ്രതിമകളും സ്ഥലം പിടിച്ചിരിക്കുന്നതു്. കലയിലെ ധാരാളിത്തം ആധുനികചിത്രകലാവിമർശകന്മാക്കു പിടിച്ചില്ലെന്നവരാം. അവർ അന്യരുടെ അഭിനന്ദനത്തിന്നുവേണ്ടിയല്ല സ്വന്തം സംതൃപ്തിക്കുവേണ്ടിയാണു് കലാസൃഷ്ടി ചെയ്യുന്നതു്—ഓരോ ഗ്രാമത്തിലേയും കൊത്തുവേലക്കാരും വാസ്തുവിദ്യക്കാരും തങ്ങളുടെ ക്ഷേത്രങ്ങൾ വമ്പിച്ച കലാപ്രദർശനശാലകളാക്കിത്തീക്കാൻ സൗജന്യമായി വേല ചെയ്യുന്നു.

അധികം ഉറപ്പില്ലാത്ത ഒരുതരം ചുകന്ന പാറക്കല്ലാണു് ബാലിയിൽ ക്ഷേത്രനിമ്മാണത്തിന്നുപയോഗിച്ചുവരുന്നതു്.(ഈ കല്ലിന്നു 'പാറ' എന്നുതന്നെയാണു പേരു്.)—കാററും മഴയും തട്ടി ഈ കല്ലുകളും അവയിലെ കൊത്തുവേലകളും അധികകാലം ചെല്ലുന്നതിന്നുമുമ്പുതന്നെ നശിച്ചു തുടങ്ങും. അപ്പോൾ ക്ഷേത്രഭിത്തികൾ പുതുക്കിപ്പണിയണം: പുതിയ കലാരൂപങ്ങൾ ആ ചുമരുകളിൽ സ്ഥലം പിടിക്കുകയും ചെയ്യുന്നു.

ബാലിയിലെ പഴയ കലാമാതൃകകൾ അങ്ങനെ നശിക്കാനിടയായിത്തീരുന്നുവെങ്കിലും, പുതിയ തലമുറയിലെ കലാകാരന്മാക്കു തങ്ങളുടെ കഴിവുകൾ പ്രകാശിപ്പിക്കാനും പ്രദർശിപ്പിക്കാനും പുതിയ ക്ഷേത്രച്ചുമരുകൾ കളമൊരുക്കിക്കൊടുക്കുന്നുണ്ടു്.

ഉത്തരബാലിയിലെ ക്ഷേത്രങ്ങൾ ദക്ഷിണബാലിയിലെ ക്ഷേത്രങ്ങളെപ്പോലെ കലാസമ്പന്നമല്ല. തകരത്തകിടിന്റെ മേല്പുരച്ചാർത്തിനില്ക്കുന്ന അമ്പലങ്ങൾ സിംഗരാജയിൽ ധാരാളം കാണാം. ദേവീദേവന്മാരുടെ ചിത്രങ്ങൾക്കുപകരം അവിടത്തെ ക്ഷേത്രഭിത്തികളിൽ കാണുന്നതു ഹാററുധരിച്ച വെള്ളക്കാരുടേയും, പീരങ്കിയുടെ പിറകിൽനില്ക്കുന്ന പട്ടാളക്കാരുടേയും ചിത്രങ്ങളാണു്—അശ്ലീലചിത്രങ്ങളും ധാരാളംകാണാം.

ബാലിദ്വീപിലെ ഏററവും പുരാതനവും, പാവനവും, കാഴ്ചയിൽ ഏററവും ഗാംഭീര്യം തോന്നിക്കുന്നതുമായ ക്ഷേത്രം ഗുണുങ്ങ്മലയുടെ ചെരിവിൽ നിലകൊള്ളുന്ന 'ബെസാക്കി'യാണു്. ഇതിന്റെ പരിസരത്തിൽ ശതക്കണക്കിൽ മേരുക്ഷേത്രങ്ങൾ ചിതറിക്കിടക്കുന്നതു് അത്ഭുതകരമായൊരു കാഴ്ചയാണു്. വഷത്തിലൊരിക്കൽ, ബാലിയിലെ എല്ലാ രാജാക്കന്മാരും ബെസാക്കിക്ഷേത്രത്തിൽ സമ്മേളിക്കുകയും, ബാലിയിലെ എല്ലാ ജനങ്ങളുടേയും സുഖത്തിന്നും അഭിവൃദ്ധിക്കുംവേണ്ടി പ്രാത്ഥനോത്സവങ്ങൾ നടത്തുകയും ചെയ്യാറുണ്ടു്.

## മതത്തിൻെറ സ്വാധീനത

ബാലിയിലെ സാമൂഹ്യനിയമങ്ങൾ മതത്തോടു വളരെയധികം ബന്ധപ്പെട്ടാണു കിടക്കുന്നതു്. പുരോഹിതവർഗ്ഗത്തിൻെറ അധികാരത്തിൽപ്പെട്ടു് അധഃപതിക്കാനിടവന്നിട്ടില്ല ബാലിമതത്തിന്നു്.

തങ്ങളുടെ ദൈനന്ദിനകർമ്മങ്ങൾ ദേവന്മാരും പിതൃക്കളും കാണുന്നുണ്ടെന്ന വിശ്വാസം സദാചാരവിരുദ്ധമായ പ്രവൃത്തികളിൽനിന്നു ജനങ്ങളെ പിന്തിരിപ്പിക്കുന്നു. മൃഗസംഭോഗം, അഗമ്യഗമനം, ആത്മഹത്യ, ക്ഷേത്രവിദ്ധ്വംസനം ആദിയായ പാതകങ്ങൾ ഗ്രാമത്തിൽ എവിടെയെങ്കിലും നടന്നാൽ ആ ഗ്രാമം മുഴുവനും കുറച്ചുദിവസത്തെ പുല ആചരിച്ചുകൊള്ളണമെന്നാണു നിയമശാസനം. ദേവന്മാർക്കു പൂജകളും നേർച്ചകളും കഴിക്കുക, ദുർമ്മൂർത്തികളെ അകററുകയോ, അല്ലെങ്കിൽ അവർക്കു കർമ്മങ്ങൾ നടത്തി അവരെ അടക്കിനിർത്തുകയോ ചെയ്യുക, ഉത്സവങ്ങൾ ആഘോഷിക്കുക, ഇവയെല്ലാം ഗ്രാമക്കാർ ഒത്തുചേർന്നു നടത്തേണ്ട കാര്യങ്ങളാണു്. മതത്തിൻെറ പേരിൽ നടത്തിവരുന്ന ഇത്തരം ചടങ്ങുകൾ ജനങ്ങളിൽ സഹകരണശീലവും രക്ഷാബോധവും വളർത്തുവാൻ വളരെ സഹായിക്കുന്നുണ്ടു്.

ഓരോ ബാലിക്കാരൻെറയും ഉപബോധമനസ്സിൽ മതത്തിൻെറ വേരുകൾ ആഴത്തിൽ ഇറങ്ങിക്കിടപ്പുണ്ടു്. അവൻെറ നിത്യകർമ്മങ്ങളിലും വിചാരങ്ങളിലും ആചാരങ്ങളിലും എല്ലാം ആ ധർമ്മശാസനം സ്വാധീനത ചെലുത്തിവരുന്നുണ്ടു്.

ഒരു ബാലിക്കാരൻ മതംമാറിയാൽപ്പിന്നെ അവൻ ചത്തതിനു തുല്യമാണു്. അവനു ബാലിക്കാരനെന്നു തന്നെപ്പററി പറയുവാൻ അവകാശമില്ലാതായിത്തീരുന്നു. ഒരു ക്രിസ്ത്യാനിയെയോ, മുസ്ലീമിനെയോ കല്യാണംകഴിച്ച ബാലിപ്പെണ്ണിൻെറ അവസ്ഥയും ഇതുതന്നെയാണു്. അവൾക്കു ബാലിദൈവങ്ങളെ ആരാധിക്കാനുള്ള അവകാശം നഷ്ടപ്പെടുന്നു. മരിച്ചുകഴിഞ്ഞാലും അവൾക്കു രക്ഷയില്ല—ശ്മശാനത്തിലും അവളെ അടുപ്പിക്കയില്ല.

ക്രിസ്തീയമിഷണറിമാർ തീരെ പരാജയപ്പെട്ടതു് ബാലിക്കാരോടടുത്തപ്പോഴാണു്. ക്രിസ്തീയപാതിരികൾ ഒരു നൂറ്റാണ്ടുകാലത്തോളം പാടിച്ചപണി പതിനെട്ടും പയററിനോക്കിയിട്ടും ഫലമുണ്ടായില്ല. തങ്ങളുടെ പിതൃദൈവതമണ്ഡലത്തിൽനിന്നും സാമൂഹ്യസങ്കേതങ്ങളിൽനിന്നും അകന്നുജീവിക്കാൻ ഒരൊററ ബാലിക്കാരനും ഇഷ്ടപ്പെട്ടില്ല.

ക്രിസ്ത്യാനിയായിത്തീർന്ന ആദ്യത്തെ ബാലിക്കാരൻ നിക്കോഡമസ്സിൻെറ കഥ, പാതിരിമാരെ നല്ലൊരുപാഠം പഠിപ്പിച്ചു. ബാലിയിൽ കടന്നുവന്ന ആദ്യത്തെ പാതിരിയുടെ വേലക്കാരനായിരുന്നു നിക്കോഡമസ്സു്. പാതിരി രണ്ടുമൂന്നുകൊല്ലം കിണഞ്ഞുപരിശ്രമിച്ചിട്ടും ഒരൊറ്റ ബാലിക്കാരനേയും ക്രിസ്ത്യാനിയാക്കാൻ കിട്ടിയില്ല. ഒടുവിൽ പാതിരി തൻെറ വാല്യക്കാരനെത്തന്നെ, പലതും പറഞ്ഞു പ്രലോഭിപ്പിച്ചു മാർഗ്ഗം കൂട്ടി. രണ്ടുമൂന്നുകൊല്ലം പിന്നേയും കഴിഞ്ഞു—അപ്പോഴും ബാലിദ്വീ

പിൽ ഒരു പുതുക്രിസ്ത്യാനിമാത്രമേ ഉണ്ടായിരുന്നുള്ളു: നമ്മുടെ നിക്കോഡമസ്സ്.

പാതിരി ഗതിമുട്ടി നിക്കോഡമസ്സിനെ വിളിച്ചുപറഞ്ഞു: "എടോ, നീ പോയി ഒന്നുരണ്ടു ബാലിക്കാരെയെങ്കിലും ക്രിസ്ത്യാനിയാക്കിക്കൊണ്ടു വാ—അല്ലെങ്കിൽ നിനക്കിവിടെ ജോലിയില്ല."

പാതിരിയുടെ കല്പന നിക്കോഡമസ്സിന്നു സഹിച്ചില്ല. ക്രിസ്ത്യാനിയായിത്തീന്നതോടുകൂടി സമുദായം അവനെ ഒററപ്പെടുത്തിയിരുന്നു. അമ്പലങ്ങളിൽ കടക്കാനോ, ഉത്സവങ്ങളിൽ പങ്കുകൊള്ളാനോ, ബാലിക്കാരുടെ പറമ്പിൽ ചവിട്ടാൻപോലുമോ അവർ അവനെ അനുവദിച്ചിരുന്നില്ല. അവനെക്കാണുമ്പോൾ അവർ ഒരു പകൽപ്രേതത്തെക്കണ്ട പോലെ, കൂക്കിവിളിച്ചു കൂളിയാട്ടു തുടങ്ങിയിരുന്നു. അങ്ങനെയുള്ള കയ്പ്പേറിയ അനുഭവങ്ങൾ അവനെ കുറേശ്ശെ ഭ്രാന്തനാക്കിത്തീർത്ത ഘട്ടത്തിലാണ് പാതിരിയുടെ ഈ അരുളപ്പാടുണ്ടായതു്.

നിക്കോഡമസ്സിന്നും ഗതിമുട്ടി. അവൻ ഉടൻതന്നെ പാതിരിയെ കുത്തിക്കൊന്നു. പിന്നെ പെമാംഗു(പുരോഹിതൻ)വിൻെറ അടുക്കൽ ഓടിച്ചെന്നു പുണ്യാഹം വാങ്ങിക്കുടിച്ചു്, പ്രായശ്ചിത്തംചെയ്തു് അവൻ പഴയ ബാലിമതക്കാരനായി മാറിയശേഷം ഗ്രാമാധിപൻെറ മുമ്പിൽ ഹാജർ കൊടുത്തു് കൊലക്കുററത്തിന്നു തന്നെ ശിക്ഷിച്ചുകൊള്ളുവാൻ പറഞ്ഞു. ബാലിനിയമപ്രകാരം നിക്കോഡമസ്സ് വധിക്കപ്പെടുകയും ചെയ്തു.

1891, 1920, 1924 എന്നീ വർഷങ്ങളിൽ റോമൻകത്തോലിക്കാ പാതിരിമാർ, ഡച്ചുഗവൺമെണ്ടിൽനിന്നു പ്രത്യേകാനുവാദം കരസ്ഥമാക്കി ബാലിദ്വീപിൽ വീണ്ടും മതമാററപരീക്ഷണങ്ങൾ തുടരുകയുണ്ടായി. ഫലമൊന്നുമുണ്ടായില്ല. 1930-ൽ അമേരിക്കൻ മിഷണറിമാർ ബാലിയിൽ കടന്നു ചില പുതിയ അടവുകൾ പ്രയോഗിച്ചുനോക്കി. അന്നും ഇന്നും അമേരിക്കക്കാർ അന്യരെ അടിപെടുത്താനുപയോഗിച്ചുവരുന്ന ഒരടവാണല്ലോ 'സാമ്പത്തികസഹായം.' ബാലിയിൽ കടത്തിൽ മുഴുകിക്കഴിയുന്ന ധാരാളം കുടുംബങ്ങളുണ്ടെന്നു മിഷണറിമാക്കു മനസ്സിലായി. അവർ കുടുംബത്തലവന്മാരെ സമീപിച്ചു: "ക്രിസ്ത്യാനിയായിത്തീന്നാൽ നിങ്ങളുടെ സകല കടങ്ങളും ഞങ്ങൾ വീട്ടിക്കൊള്ളാം." എന്നുപറഞ്ഞു.

കുടുംബത്തലവന്മാരെ മതം മാററിക്കഴിഞ്ഞാൽ ആ കുടുംബത്തെ മുഴുവനും ക്രിസ്ത്യാനികളായി പ്രഖ്യാപിക്കാമെന്നായിരുന്നു പാതിരിമാരുടെ പ്ലാൻ. കുറച്ചുപേർ ഈ വലയിൽ കുടുങ്ങാതിരുന്നില്ല. 'സയാ പെർച്ചായാ ജേസോസ് ക്രിസ്റ്റോ' (ഞാൻ ക്രിസ്തുയേശുവിൽ വിശ്വസിക്കുന്നു) എന്ന ഒരുവാചകം പറഞ്ഞാൽ സകല കടങ്ങളും ഒഴിഞ്ഞുപോവുക; നല്ല കാര്യമല്ലേ?

പക്ഷേ, കടം വീട്ടിക്കഴിഞ്ഞാലും, സക്കാരിലേക്കു നികുതികൊടുക്കുക, മുതലായ സാമ്പത്തികബാദ്ധ്യതകൾ പഴയപോലെ തങ്ങളെ പിടികൂടുന്നുണ്ടെന്നു മനസ്സിലായപ്പോൾ അവരെല്ലാം ബാലിമതത്തിലേക്കു

തന്നെ മടങ്ങിപ്പോയി. കടക്കാരനല്ലാതെതന്നെ ക്രിസ്ത്യാനിയായിച്ചേർന്ന ഒരു ചെറുപ്പക്കാരൻമാത്രം ബാക്കിയായി. കുറച്ചുദിവസം കഴിഞ്ഞപ്പോൾ അവനും ക്രിസ്തുമതം ഉപേക്ഷിച്ചു സ്വഗൃഹത്തിലേയ്ക്കു് ഓടിപ്പോയി.

അമേരിക്കനച്ചൻ ആ ഒട്ടവിലത്തെ പുള്ളിയെ അന്വേഷിച്ച് അവന്റെ വീട്ടിലെത്തി, ഓടിപ്പോരാനുണ്ടായ കാരണം അന്വേഷിച്ചു. അപ്പോൾ ആ ബാലിക്കാരൻ പറഞ്ഞുവത്രെ: "സയാ പെർച്ചായാ ജേസോസ് ക്രിസ്തോ' എന്ന മന്ത്രമുച്ചരിച്ചാൽ എല്ലാരോഗങ്ങളും ശമിക്കുമെന്നാണല്ലോ അച്ചൻ പറഞ്ഞിരുന്നതു്. ഞാനതുകേട്ടു വിശ്വസിച്ചു ക്രിസ്ത്യാനിയായി. എന്നാൽ, രണ്ടുമാസം കഴിഞ്ഞിട്ടും, ഇതാ നോക്കൂ, എന്റെ ഉഷ്ണപ്പുണ്ണിനു് ഒരു ശമനവും കാണുന്നില്ലല്ലോ."



പതിനാലാമദ്ധ്യായം

# ക്രൂത്തിലെ ലെഗോങ്ങ്നൃത്തം

ഉബൂദിൽനിന്നു രണ്ടുമൈൽ ദൂരെയുള്ള 'ക്രൂത്തെ'ഗ്രാമം ലെഗോങ്ങ് നൃത്തത്തിന്നു കേൾവിപ്പെട്ട ഒരു കേന്ദ്രമാണ്. അവിടെ ലെഗോങ്ങ്നൃത്ത പരിശീലനക്ലാസ്സുകൾ നടത്തുന്ന കേമന്മാരായ നാട്യാചാര്യന്മാരുമുണ്ട്. ക്രൂത്തേയിൽ അന്നുരാത്രി ഒരു അരങ്ങേററമുണ്ടെന്നു്, റൂത്തേ ഒരു ദിവസം എന്നെ സ്വകാര്യമായി അറിയിച്ചു. റൂത്തേയ്ക്കു് ആ അരങ്ങേററമൊന്നു കാണണമെന്നു വല്ലാത്ത മോഹമുണ്ടായിരുന്നു. അമ്മാമൻ ചൊക്കോർദ്ദെയോടു ചോദിച്ചാൽ പോകാനനുവദിക്കയില്ല. അതുകൊണ്ടാണ് റൂത്തേ മയത്തിൽ എന്നെ സമീപിച്ചു് എന്നെ പ്രലോഭിപ്പിച്ചതു്.

അങ്ങനെയൊരവസരം പാഴാക്കരുതെന്നു ഞാനും തീരുമാനിച്ചു ചൊക്കോർദ്ദെയോടു പറഞ്ഞു: "ക്രൂത്തേയിലെ ലെഗോങ്ങ് നൃത്തത്തിന്റെ അരങ്ങേററമുണ്ടെന്നു കേട്ടു. അതു കാണാൻ എനിക്കു പോകണം—അങ്ങോട്ടു വഴികാട്ടാൻ റൂത്തേയെ എന്റെകൂടെ അയയ്ക്കുമോ?"

ചൊക്കോർദ്ദെ ഉടൻ റൂത്തേയെ വിളിച്ചു് എനിക്കു തുണയായി ക്രൂത്തേയിലേക്കു പോകാൻ കല്പിച്ചു—കൂടാതെ ഞങ്ങളുടെകൂടെവരാൻ 'കച്ച്' എന്നു പേരായ അവിടത്തെ ഒരു വാല്യക്കാരനേയും ഏർപ്പാടു ചെയ്തുതന്നു.

നേരത്തെ അത്താഴംകഴിഞ്ഞു, തലക്കെട്ടും ടോർച്ചും കുടയുമായി ഞങ്ങൾ മൂന്നുപേരും ക്രൂത്തേയിലേക്കു പുറപ്പെട്ടു. വഴുതുന്ന വയൽവരമ്പുകളും, ചരൽപ്പറമ്പുകളും കുണ്ടനിടവഴികളും കടന്നു രണ്ടുമൈൽ സഞ്ചരിച്ചു് ക്രൂത്തെയുടെ കോണിലെത്തിയപ്പോൾ ദൂരെനിന്നു ഗ്യാമലിൻവാദ്യത്തിന്റെ മധുരനാദം ഞങ്ങളെ സ്വാഗതംചെയ്തു.

ഒരു പറമ്പിൽ കെട്ടിയുണ്ടാക്കിയ നെടുമ്പുരയ്ക്കകത്തുവെച്ചാണ് നൃത്തപരിശീലനം നടക്കുന്നതു്. ഗ്രാമത്തിലെ സ്ത്രീപുരുഷന്മാരും, കുട്ടികളും കാഴ്ചക്കാരായി ഹാളിന്നകത്തു തിങ്ങിക്കൂടിയിരിക്കുന്നു. ഞങ്ങൾ ചെന്നുകേറിയപ്പോൾ, ഒരു വിദേശീയനായ അതിഥിയെക്കണ്ടു്, അവിടത്തെ നാട്യാചാര്യനായ ഡെമോംഗ്, മുന്നോട്ടുവന്നു് എന്നെ സ്നേഹാദരങ്ങളോടെ സ്വീകരിച്ചു: "മാങ്കോ—മാങ്കോ—മാസ്" (വന്നാലും, വന്നാലും, ഇരുന്നാലും) എന്നാണ് ഉപചാരവാക്യം. ഡെമോംഗ് എനിക്കിരിക്കാൻ ഒരു കസേലയും വരുത്തിത്തന്നു.

നാലുപെൺകിടാങ്ങൾ അവിടെ ഗ്യാമലിൻവാദ്യത്തിന്റെ താളത്തിന്നനുസരിച്ചു നൃത്തം വെയ്ക്കുന്നുണ്ടായിരുന്നു. അർജ്ജുനതപസ്സ് എന്ന പുതിയൊരു കഥ അഭിനയിച്ചുവരികയാണെന്നു ഡെമോംഗ് പറഞ്ഞു.

ബാലിനൃത്തങ്ങളിൽവെച്ചു് ഏററവും ആകർഷകമായ ഒന്നാണ് ലെഗോങ്ങ്. പെൺകുട്ടികളുടെ ആകാരസൗഷ്ഠവവും, അവയവങ്ങളുടെ

ഒതുക്കവും വഴക്കവും ഏററവും വിദഗ്ദ്ധമായി പ്രദർശിപ്പിക്കാവുന്നമട്ടിലാണ് ഈ നൃത്തത്തിലെ ഓരോ ഭാവവും മുദ്രയും ചലനവും പാകപ്പെട്ടത്തിയിട്ടുള്ളതു്.

ലെഗോങ്ങ് ഒരു നൃത്തനാടകമാണ്. ഗ്രാമവിരുന്നുകളിലും, പൊതുസദ്യകളിലും ഗ്രാമീണരുടെ ഉല്ലാസത്തിന്നുവേണ്ടി—ദേവന്മാരുടെ അല്ല എന്നു് സാരം—നടത്തുന്ന ഒരു ജനകീയകലാപ്രദർശനമാണിതു്.

ലെഗോങ്ങിന്നുള്ള കഥ തരംപോലെ രാമായണത്തിൽനിന്നും മഹാഭാരതത്തിൽനിന്നും തിരഞ്ഞെടുത്ത അംശങ്ങളായിരിക്കും. ബാലിയിലെ ഇതിഹാസങ്ങളിൽനിന്നു തിരഞ്ഞെടുത്ത കഥാംശങ്ങളും സാധാരണ അഭിനയിച്ചുവരാറുണ്ടു്. അക്കൂട്ടത്തിൽ ജനങ്ങൾ ഏററവുമധികം ഇഷ്ടപ്പെടുന്ന ഒരു കഥയാണ്, 'ലാസം രംഗകേസരി.'

രംഗകേസരി എന്ന അതിസുന്ദരിയായൊരു രാജകുമാരിയെ, നിഷ്ഠുരനും പരാക്രമശാലിയുമായ ലാസം എന്ന രാജാവു് സ്നേഹിക്കുന്നു. എന്നാൽ, രംഗകേസരി ലാസമിന്റെ പ്രണയപ്രാർത്ഥനകളെ നിരസിക്കുന്നു. നിരാശനായിത്തീർന്ന ലാസം രംഗകേസരിയുടെ പിതാവിന്റെനേർക്കു യുദ്ധത്തിന്നു പുറപ്പെടുന്നു. ലാസം ഒരിക്കൽക്കൂടി രംഗകേസരിയെ സമീപിക്കുകയും, തന്നെ വിവാഹം കഴിക്കാമെന്നു സമ്മതിച്ചാൽ, യുദ്ധം വേണ്ടെന്നുവെയ്ക്കാമെന്നു് അറിയിക്കുകയുംചെയ്യുന്നു. ഈ ഭീഷണിക്കു വഴങ്ങാൻ രാജകുമാരി കൂട്ടാക്കുന്നില്ല. അവൾ ലാസമിന്റെ ശൃംഗാരചേഷ്ടകളെ പരിഹസിക്കുയുംചെയ്യുന്നു. താൻ അയാളെ ഒരിക്കലും പരിണയിക്കയില്ലെന്നുറപ്പിച്ചു പറയുകയുംചെയ്യുന്നു. ക്രോധാക്രാന്തനായ ലാസം കഠാരി നീട്ടിപ്പിടിച്ചു യുദ്ധത്തിന്നു ചാടിപ്പുറപ്പെടുന്നു. ആ മുഹൂർത്തത്തിൽ ഒരു വലിയ ബലിക്കാക്ക ശകുനംമുടക്കിയായി അവിടെ പറന്നെത്തുന്നു. ദുശ്ശകുനം കൂട്ടാക്കാതെ ലാസം യുദ്ധത്തിന്നു പോകുന്നു—(കൊല്ലപ്പെടുന്നു എന്നും വ്യംഗ്യം)

ഇതാണ് ആ കഥയുടെ ചുരുക്കം.

നൃത്തവേഷവിധാനങ്ങളോടെ മൂന്നു പെൺകുട്ടികൾ രംഗത്തു് ഇരിക്കുന്നു. അവരിൽ ഏററവും കൗതുകകരമായ ആടയാഭരണങ്ങളും പുഷ്പാലംകൃതമായ സ്വർണ്ണക്കിരീടവുമണിഞ്ഞ ഒരുജോടി പെൺകിടാങ്ങളാണ് ശരിയായ ലെഗോങ്ങ്നർത്തകികൾ. സാധാരണനൃത്തവേഷത്തിലുള്ള മൂന്നാമത്തെ പെൺകുട്ടി തോഴിയാണ്. 'ചെന്ദോംഗ്'എന്നാണ് ഈ പാത്രത്തിന്റെ സാങ്കേതികസംജ്ഞ.

ലെഗോങ്ങ്നർത്തകികൾ രണ്ടുപേരുടേയും ഉടുപ്പും ചമയങ്ങളും ഒരേ മാതൃകയിലാണ്—അവർ ഒരേ അച്ചിൽ വാർത്തെടുത്തു് ഒരേ മട്ടിൽ നിറംപിടിപ്പിച്ച രണ്ടു രൂപങ്ങളാണെന്നേ തോന്നൂ. അരയിൽ കാലിന്റെ നെരിയാണിവരെ നീണ്ടുകിടക്കുന്ന ഒരു പട്ടുതുണിയുടുത്തു് അരക്കെട്ടുകളിൽ മുലവരെ നീണ്ട നാടകൊണ്ടു് ചുററി വരിഞ്ഞുകെട്ടിയതിന്റെ മീതെ കസവിന്റെ വരയുംകുറിയും ചാർത്തിയ ഒരു പട്ടുകഞ്ചുകവും ധരിച്ചിട്ടുണ്ട്. വർണ്ണപ്പകിട്ടുള്ള ഒരു തുകൽവസ്ത്രം കഴുത്തിൽനിന്നു് അരവരെ തൂങ്ങിക്കിടക്കുന്നു. ('ലമാക്ക്' എന്നാണ് ഇതിന്റെ പേരു്) കണ്ണാടിപ്പൊട്ടുകളും



ഉബൂദിലെ ദേശക്ഷേത്രം



കുരുത്തോ
ലകൊണ്ടു
ണ്ടാക്കിയ
ദേവിശ്രീ

വണ്ണക്കല്ലുകളുംപതിച്ച ഒരു കണ്ഠാവരണം മാറിലേക്കു തൊട്ടുകിടക്കുന്നു. കൺപുരികരോമങ്ങൾ നിശ്ശേഷം വടിച്ചു, തൽസ്ഥാനത്തു് കറുത്തമഷി കൊണ്ടു് വടിവൊത്ത പുരികക്കൊടികൾ വരച്ചുവെച്ചിരിക്കുന്നു. മുഖത്തു പൗഡർപൂശി, നെററിയിൽ വെളുത്തതിലകം ('പ്രിയാസൻ') കുത്തിയി ട്ടുണ്ടു്. കീഴ്ക്കാതുകളിലെ വലിയ ദ്വാരത്തിൽ ഒരാംഗുലം വ്യാസമുള്ള സ്വർണ്ണത്തോട കുത്തിത്തിരുകിയിരിക്കുന്നു. പാണികളിൽ കങ്കണങ്ങളും കേയൂരങ്ങളുമണിഞ്ഞിട്ടുണ്ടു്.

ഇളംതളിരുകളുടെ ആകൃതിയിലുള്ള സ്വർണ്ണത്തകിടുകൾക്കിട യിൽ പുത്തൻചമ്പകപ്പൂങ്കുലകൾ കുത്തിനിർത്തിയ ഒരു കിരീടം അവളുടെ നെററിക്കുമീതെ നിലകൊള്ളുന്നു.

ഗ്യാമലിൻവാദ്യം പെട്ടെന്നു് ഒരു പുതിയ താളം പുറപ്പെടുവി ക്കുന്നു. ചെന്ദോങ്ങ് ചാടിയെഴുന്നേററു, മുമ്പോട്ടു നീങ്ങി, കാലുകൾ അക ത്തിവെച്ചു്, അര കുനിച്ചു്, കൈകൾ രണ്ടും ഇരുവശത്തേയ്ക്കും വിടുത്തി, കൈവിരലുകൾകൊണ്ടു് മുദ്രകാട്ടി, കഴുത്തും കൺമിഴികളും ചലിപ്പിച്ചു് നൃത്തമാരംഭിക്കുന്നു. അവളുടെ പാദങ്ങൾ വിറയ്ക്കുന്നു. ആ വിറ ക്രമേണ അരയിലേക്കും മാറിലേക്കും, കഴുത്തിലേക്കും, മുഖത്തേക്കും, മിഴികളിലേക്കും സംക്രമിക്കുന്നു. അവളുടെ ഉടലും കിരീടത്തിലെ പൂങ്കുലകളും കിടിലം കൊള്ളുന്നു. അവളുടെ പാണികൾ അളമുട്ടിയ പാമ്പുകളെപ്പോലെ പുള യുന്നു. മിഴികൾ കുപ്പിയിലിട്ട പരൽമീനുകളെപ്പോലെ പിടയുന്നു... ഒരു പത്തുമിനിററുനേരം അങ്ങനെ ഒരു പ്രദർശനംനടത്തി, പിന്നെ അ വൾ നിലത്തുനിന്നു് രണ്ടു വിശറികൾ കുനിഞ്ഞെടുത്തു്, ഓരോ കൈയി ലും ഓരോ വിശറി നിവർത്തിപ്പിടിച്ചു് പുതിയൊരു നൃത്തമാരംഭിക്കുന്നു. ഗ്യാമലിൻ പുതിയൊരു താളം പുറപ്പെടുവിക്കുന്നു. ലെഗോങ്ങ്നർത്തകി കൾ രണ്ടുപേരും എഴുന്നേററുവന്നു, ചെന്ദോങ്ങിൻെറകൂടെ നൃത്തംചെ യ്യുന്നു. ആറുകൈകളും മുപ്പതുവിരലുകളും വായുവിൽ ജ്വാലകൾപോലെ ചലിക്കുന്നു. ഗ്യാമലിൻവാദ്യതരംഗങ്ങൾ ഘനീഭവിച്ചു് വായുവിൽ നൃ ത്തംചെയ്യുകയാണെന്നേതോന്നു. ആ ഭുജങ്ങളും, കണങ്കൈകളും, കരാം ഗുലികളും ഇണചേർന്നും, അന്യോന്യം കോണുകളും ചങ്ങലകളും നിർമ്മിച്ചും പകർത്തിക്കാണിക്കുന്ന ചിത്രങ്ങൾ അത്ഭുതകരമാണു്.

പെട്ടെന്നു് വാദ്യത്തിൻെറ മട്ടുമാറുന്നു. ലെഗോങ്ങ്നർത്തകിക ളുടെ കൈയിൽ വിശറികൾ കൊടുത്തു്, ചെന്ദോങ്ങ് നൃത്താമതിയാക്കി അണിയറയിലേക്കു പിന്മാറുന്നു.

പിന്നെ ലെഗോങ്ങിൻെറ പ്രാരംഭനൃത്തം തുടങ്ങുകയായി. ആ പെൺകൊടികൾ വിശറികൾ വിടുത്തിപ്പിടിച്ചു് ദ്രുതചലനങ്ങളോടെ, ബിംബപ്രതിബിംബങ്ങൾപോലെ നൃത്തമുതിക്കുന്നു. ഒരു സ്വർഗ്ഗപ്പക്ഷി ചിറകുകൾ വിടുത്തി വായുവിൽ തങ്ങിനില്ക്കുന്നു...പെട്ടെന്നു തത്തിപ്പ റന്നു് വട്ടംചുററുന്നു—ആഞ്ഞുപറക്കുന്നു. അങ്ങനെ പല മാതൃകകളിലും ചുവടുകളും, മുദ്രകളും, ചലനങ്ങളും വിദഗ്ദ്ധമായി നെയ്തെടുക്കുന്ന ചിത്ര ങ്ങൾ മാറിമാറിവരുന്നു.

ഗ്യാമലിൻ 'പെംഗീപുക്ക്' എന്ന താളത്തിലേക്കു വഴുതുന്നു. ഇതൊരു 'ങാരസ്സ്'(ശൃംഗാരരസം)പ്രകടനനൃത്തത്തിന്നുള്ള സൂചനയാണ്. ആ രണ്ടു നർത്തകികളും, ഗ്യാമലിൻവാദ്യത്തിൻെറ, നദീപ്രവാഹത്തെ അനുകരിക്കുന്ന താളത്തിൽ ഒഴുകിവന്നു തമ്മിലടുക്കുകയും, മുഖങ്ങൾതമ്മിലുരുമ്മി ഉരുമ്മിയില്ല എന്ന മട്ടിൽനിന്ന് അന്യോന്യം നിശ്വാസസൗരഭം നുകരുന്നഭാവത്തിൽ നാസികകൾ അടുപ്പിച്ച് ഒരു സ്വർഗ്ഗീയനിർവൃതിയിൽ കുറുങ്ങുനേരം തങ്ങിനില്ക്കുകയും, പിന്നെ പിൻവാങ്ങി ചുമലുകൾ അത്ഭുതവേഗത്തിൽ വിറപ്പിച്ചുകൊണ്ടു രോമാഞ്ചംകൊള്ളുകയും ചെയ്യുന്നു.

കാണികൾക്ക് എത്ര കണ്ടാലും തൃപ്തിവരാത്ത ഒരു നൃത്തവിശേഷമാണിതു്.

ആ ശൃംഗാരലാസ്യം കഴിഞ്ഞാൽ പിന്നെ ശരിയായ 'ലാസം രംഗകേസരി' നാടകത്തിലേക്കു പ്രവേശിക്കുകയായി.

കഥകളിയിലേതുപോലെത്തന്നെ ഒരു പാട്ടുകാരൻ, ഈ ആട്ടക്കഥയിലെ പദങ്ങൾ പാടിക്കൊണ്ടു്,വാദ്യക്കാരുടെ സമീപം നില്ക്കുന്നുണ്ടാകും.

പുരുഷവേഷം രംഗത്തു് പ്രത്യക്ഷപ്പെടുന്നു. ലാസംരാജാവാണ്. ലാസം, രംഗകേസരിയുടെ മുമ്പിൽവന്നു (ആ പെൺകുട്ടികൾ ഇണയായിട്ടാണ് രംഗകേസരിയുടെ ഭാഗം അഭിനയിക്കുന്നതു്—ബാലിനൃത്തനാടകങ്ങളിലെ ഒരു വിശേഷമാണിതു്.) പ്രണയപാരവശ്യത്തോടെ അവളുടെ പുടവയിൽ പിടികൂടുന്നു. രംഗകേസരി ഈൎഷ്യയോടെ കൈയിലെ വിശറികൊണ്ടു് അയാളെ പ്രഹരിക്കുന്നു. ലാസം ബലാല്ക്കാരത്തിന്നു മുതിരുന്നു. രാജകുമാരി വീണ്ടും വിശറിപ്രഹരം നടത്തുന്നു. ഈ പിടുത്തവും പ്രഹരവും പലതവണ ആവർത്തിക്കുന്നു. ഒടുവിൽ ലാസം ഈൎഷ്യയോടും നിരാശയോടുംകൂടി പിൻമാറുന്നു.

രംഗകേസരി, ദാവണിത്തുമ്പുകൊണ്ടു് കണ്ണീർ തുടച്ചു് വിശറികൊണ്ടു് തുടയിൽ തുടരെത്തുടരെ പ്രഹരിച്ചു് വിഷാദകലുഷിതമായ അസ്വാസ്ഥ്യം പ്രകടിപ്പിച്ചു്, പിന്നെ നിലത്തു മുട്ടുകുത്തി ഇരിക്കുന്നു. അപ്പോൾ ലാസം ക്രോധതാമ്രാക്ഷനായി വീണ്ടും പ്രവേശിക്കുന്നു. അയാൾ തൻെറ കൈയിലെ വിശറി മടക്കി ഒരു കഠാരിപോലെയാക്കി, ആ കഠാരി രംഗകേസരിയുടെ പിതാവിൻെറ മാറിൽ കുത്തിയിറക്കുന്ന രംഗം അവളുടെമുമ്പിൽ അഭിനയിച്ചുകാണിക്കുന്നു. അവൾ അതൊന്നും ശ്രദ്ധിക്കാതെ ഒരു പ്രതിമപോലെ ഇരിക്കുന്നു. ലാസം അവളുടെ പുടവത്തുമ്പു് കടന്നു പിടിക്കുകയും, തന്നെ വിവാഹം കഴിക്കണമെന്നു വികാരപൂർവ്വം അപേക്ഷിക്കുകയും ചെയ്യുന്നു. രംഗകേസരി, വിശറികൊണ്ടു് കൂടുതൽ ശക്തിയോടെ അയാളെ പ്രഹരിച്ചുവിടുന്നു. ലാസം അരിശംകൊണ്ടും നിരാശകൊണ്ടും കലിതുള്ളി കഠാരിയും നീട്ടിപ്പിടിച്ചു്, യുദ്ധത്തിന്നൊരുങ്ങി മുന്നോട്ടു ചാടുന്നു.

ആ മുഹൂർത്തത്തിലാണ് കാക്കയുടെ വരവു്. ചെന്ദോങ്ങ്നൃത്തക്കാരിതന്നെയാണ് കാക്കയുടെ ഭാഗം അഭിനയിക്കുന്നതു്. ചർമ്മംകൊണ്ടുണ്ടാക്കിയ രണ്ടു പൊൻചിറകുകൾ അവളുടെ ചുമലിൽ കെട്ടിവെച്ചിരിക്കുന്നു.

തെരുപ്പറക്കുംപോലെ മുട്ടമടക്കി ഇരുന്നുകൊണ്ടുള്ള ഒരു നൃത്തമാണു് കാകനൃത്തം.

കാകനൃത്തം ലാസമിൻെറമാർഗ്ഗം തടയുന്നു. പക്ഷേ, ലാസം ദൃശ്ശ്കനം ഗണിക്കാതെ, കാക്കയെ തട്ടിനീക്കി മുന്നോട്ടുതന്നെ കുതിക്കുന്നു.

മൂന്നു നർത്തകികളുടെ വന്ദനഗാനത്തോടുകൂടി നാടകം അവസാനിക്കുന്നു.

കുത്തേയിലെ ഈ ലെഗോങ്ങ്നൃത്തത്തിന്നു ഗ്യാമലിൻവാദ്യങ്ങൾക്കു പുറമെ, നാല്പസെററ് ചേങ്ങലക്കാരും ഉണ്ടായിരുന്നു.

ലെഗോങ്ങ്നൃത്തത്തിന്നു് 'ഒച്ചേഗ' എന്നും പറയാറുണ്ടു്.

ബാലിയിൽ ഇന്നു പ്രചാരത്തിലുള്ള നൃത്തങ്ങളിൽ പലതിലും ഹൈന്ദവജാവാകലയുടെ അംശങ്ങൾ കലൎന്നുകാണാം. തങ്ങളുടെ നൃത്തകലയുടെ പഴയ കൂട്ടിന്നകത്തു് പുതിയ നൃത്തരീതികൾ ബന്ധിക്കാൻ ബാലിക്കാൎക്കു് ഒരു പ്രത്യേകപാടവമുണ്ടു്.

കാട്ടിലെ പക്ഷികളുടേയും മൃഗങ്ങളുടേയും ചലനങ്ങളെ അനുകരിച്ചുള്ളവയാണു് ബാലിയിലെ പഴയ നൃത്തങ്ങൾ. 'കുപ്പു കുപ്പു ചാരും' എന്നൊരു പഴയനൃത്തം ഞാൻ ഉബൂദിൽവെച്ചു കാണുകയുണ്ടായി. ഒരു പുഷ്പത്തെ ചുററി രണ്ടു ചിത്രശലഭങ്ങൾ നൃത്തംചെയ്യുന്നതിൻെറ അനുകരണമാണിതു്.

കുപ്പു കുപ്പു ചാരും നൃത്തത്തിൻെറ വിപുലീകരിച്ച പരിഷ്കരണമത്രെ, ജോഗേനൃത്തം. ലെഗോങ്ങ്നൃത്തംപോലെതന്നെ ജനപ്രീതിയാർജ്ജിച്ച ഒരു നൃത്തമാണു് ജോഗേ. ജോഗേ തികച്ചും ഒരു ശൃംഗാരനൃത്തമാണു്. ലെഗോങ്ങ്നൃത്തത്തിന്നുപയോഗിക്കുന്ന ആടയാഭരണങ്ങളും അലങ്കാരങ്ങളും സ്വല്പം ഭേദഗതികളോടെ ജോഗേയ്ക്കും ഉപയോഗിച്ചുവരുന്നു. ചുവടുകളും മുദ്രകളും ഭാവപ്രകടനങ്ങളുംമററും ലെഗോങ്ങ്നൃത്തത്തിലെ 'ങാരസ്സ്'വിഭാഗത്തിൽപ്പെട്ടവതന്നെയാണു്. നമ്മുടെ മോഹിനിയാട്ടത്തിൻെറ മോഡലിലുള്ള ഒരു കുഴഞ്ഞാട്ടമാണിതു്. നൃത്തംചെയ്തുകൊണ്ടിരിക്കെ, നൎത്തകി ചില കാണികളിൽനിന്നു ചില പുരുഷന്മാരെ കണ്ണുകാട്ടി വിളിക്കും—അപ്പോൾ അയാൾ അവളുടെ അടുത്തുചെന്നു് അവളോടൊപ്പം ആടിക്കൊള്ളണം. കൂട്ടനൃത്തത്തിന്നിടയിൽ പുരുഷൻ നൎത്തകിയുടെ മുഖത്തിന്നടുത്തു് അവളുടെ നിശ്വാസസൗരഭം നുകരാൻ (ലെഗോങ്ങിലെ ങാരസ്സ്നൃത്തത്തിലെപ്പോലെ) തൻെറ മുഖവും മൂക്കും കൊണ്ടുചെല്ലുന്നതും അവൾ നീരസം നടിച്ചു് അവനെ വിശറികൊണ്ടു പ്രഹരിച്ചു് ഒഴിഞ്ഞുമാറുന്നതും, ആ നൃത്തക്കാൎക്കും കാണികൾക്കും ഒരുപോലെ 'ഹരംപിടിപ്പിക്കുന്ന' ഒരു രംഗമാണു്.

ചിലപ്പോൾ നൎത്തകി, കാണികളുടെ ഇടയിൽ കടന്നുവന്നു് ഇഷ്ടമുള്ളൊരു പുരുഷൻെറ ചുമലിൽ തൻെറ വിശറികൊണ്ടു് മൃദുലമായൊന്നു ചൊട്ടും—അവളോടൊന്നിച്ചു നൃത്തംചെയ്യാനുള്ള ഒരു ക്ഷണമാ

ണിതു്. വിശറിച്ചോട്ടോട്ടുകൂടി ക്ഷണിക്കപ്പെട്ട ആൾക്കു തികച്ചും സ്വാതന്ത്ര്യത്തോടെ അവളോടൊന്നിച്ചു നൃത്തംചെയ്യാം.

ഉത്തരബാലിയിലെ തെങ്കാനൻഗ്രാമത്തിൽ ഇന്നും നടന്നുവരുന്ന പഴയ 'അബ്യാങ്ങ്'നൃത്തത്തിൻെറ ഒരു പരിഷ്കരിച്ച പതിപ്പാണത്രേ ജോഗേ. ഗ്രാമത്തിലെ അവിവാഹിതകളായ പെൺകിടാങ്ങൾക്കു് അവിവാഹിതരായ ചെറുപ്പക്കാരോടൊത്തു നൃത്തംചെയ്യാനും, ഭർത്താക്കന്മാരെ തിരഞ്ഞെടുക്കാനുമുള്ള ഒരുത്സവനൃത്തമാണു് വർഷത്തിലൊരിക്കൽ തെങ്കാനനിൽ ആഘോഷിക്കുന്ന 'അബ്യാങ്ങ്.' ആകർഷകമായ ആടയാഭരണങ്ങളണിഞ്ഞു്, ശിരസ്സിൽ പുഷ്പക്കിരീടവും ചൂടി, ഗ്രാമകന്യകമാർ ഒരു തുറന്ന സ്ഥലത്തു് സമ്മേളിക്കുന്നു—എതിരേ യുവാക്കളുടെ ഒരു സംഘം ആ കന്യകാനൃത്തം നോക്കിനില്ക്കുന്നു. പെൺകുട്ടികൾ കൂട്ടനൃത്തം ചെയ്തുകൊണ്ടിരിക്കെ, യുവാക്കളിൽനിന്നു് ഒരുത്തൻ, തനിക്കിഷ്ടപ്പെട്ട ഒരു കന്യകയെ സമീപിക്കുകയും, അവളോടൊന്നിച്ചു നൃത്തത്തിന്നു മുതിരുകയും ചെയ്യുന്നു. അവൻ തീരെ കൊള്ളരുതാത്തവനാണെന്നു തോന്നിയാൽ മാത്രമേ അവൾ നിരസിക്കുകയുള്ളൂ.

ജോഗേനൃത്തത്തിൻെറ ഏററവും പരിഷ്കരിച്ച പതിപ്പാണു്, ഇന്നു ഡെൻപസാറിലും മററും നല്ല പ്രചാരത്തിലുള്ള 'ഗന്ദ്രൂംഗ്'നൃത്തം. ഇതിൽ പെൺകുട്ടികളുടെ വേഷംകെട്ടി നൃത്തംചെയ്യുന്നതു് ആൺകുട്ടികളാണു്. അതുകൊണ്ടു് കാണികളുടെ ഇടയിൽനിന്നു് നൃത്തംചെയ്യാൻ ചാടിവരുന്ന ആൾ ചിലപ്പോൾ കൂടുതൽ സ്വാതന്ത്ര്യം കാണിക്കുകയും, അതു പലപ്പോഴും തെമ്മാടിത്തത്തിലും, അടികലശലിലും, കലാശിക്കുകയും ചെയ്യാറുണ്ടു്. അതും ഗ്രാമീണർക്കു നല്ല നേരമ്പോക്കിന്നുള്ള വകകളാണു്.

ഡെമോംഗ് എനിക്കു ചായയും ബിസ്കററും സൽകരിച്ചു്, ബാലിയിലെ ഏററവും മികച്ച ലെഗോങ്ങ്നൃത്തസംഘം തൻെറ കീഴിലുള്ള സംഘമാണെന്നു് എന്നെ സ്വകാര്യമായി ധരിപ്പിച്ചു. കൂത്തേയിൽക്കണ്ട ലെഗോങ്ങ്നൃത്തം ഞാൻ ജീവിതത്തിൽ ഒരിക്കലും മറക്കുകയില്ലെന്നു ഞാനും പറഞ്ഞു.

ഞങ്ങൾ കൂത്തേയിൽനിന്നു മടങ്ങുമ്പോഴും മണി പത്തുകഴിഞ്ഞിരുന്നു. കൂററിരുട്ടു്. പുരയും പറമ്പും തോപ്പുകളുമെല്ലാം കരിവെള്ളത്തിൽ കലങ്ങിക്കിടക്കുന്നതുപോലെ തോന്നി. ക്ഷേത്രഗോപുരങ്ങളുടേയും, ചില വന്മരങ്ങളുടേയും കോലങ്ങൾ അന്തരീക്ഷത്തിൽ പ്രേതങ്ങൾപോലെ പൊങ്ങിനില്ക്കുന്നു. നായ്ക്കളുടെ ഒടുങ്ങാത്ത കുരയ്ക്കും, ഇടയ്ക്കിടെ വീടുകളിൽനിന്നു് ഇരുട്ടിൽ മനുഷ്യസംഭാഷണങ്ങളും ആശ്വാസത്തിന്നുപകരം ആശങ്കകൾ ജനിപ്പിച്ചു. ഒരിടവഴിയിലെ മുക്കിൽ കുരുത്തോലകൊണ്ടു നിർമ്മിച്ച ചില രൂപങ്ങളും നറുക്കിലകളിൽവെച്ച കുരുതിച്ചോറും, മററും ടോർച്ചിൻെറ വെളിച്ചത്തിൽ എന്നെ ഇളിച്ചുകാട്ടി. പറമ്പുകളും ഇടവഴികളും വിട്ടു വിശാലമായ പാടത്തിൻെറ വക്കിലെത്തിയപ്പോൾ, സാവകളുടെ ജലനിർഗ്ഗള സംഗീതവും, ചീവീടുകളുടെ ചിലമ്പൊലിയും ആശ്വാസകരമായിത്തോന്നി.

### ഒരുറക്കപാട്ട്

അടുത്തൊരു പുരയിൽനിന്ന് ഒരു പാട്ടിന്റെ മൃദുലവീചികൾ എന്റെ കാതുകളെ തൊട്ടുണർത്തി. ഞാൻ ശ്രദ്ധിച്ചു.

''എന്താണ് ആ കേൾക്കുന്ന പാട്ട്?—സ്തോത്രമാണോ?'' ഞാൻ റൂത്തേയോട് ചോദിച്ചു.

റൂത്തേ ശ്രദ്ധിച്ചു: ''ഓ, അതോ—അത് ഒരമ്മ കുഞ്ഞിനെ പാടിയുറക്കുകയാണ്—അതൊരുറക്കപാട്ടാണ്.''

അർത്ഥം മനസ്സിലായില്ലെങ്കിലും ആ പാട്ടിന്റെ ഈണംകേട്ട പരിചയമുള്ളപോലെതോന്നി. കുട്ടിക്കാലത്തുകേട്ട പരിചയിച്ച ഒരു പാട്ട് എന്റെ ഉപബോധമനസ്സിൽ തേട്ടിവന്നു:

അമമാ നമമാ നാരാച്ചീ,
   നാരാച്ചിക്കൊട്ടക്കേലെന്തുണ്ട്?
കുഞ്ഞിനുവെച്ച കിങ്കുണ്ട്—
   കിങ്കിനു കൂട്ടാനെന്തുണ്ട്—
കുഞ്ഞിക്കോഴീന്റെ കൊക്കുണ്ട്...

ലോകത്തിൽ ഏതു മൂലയിൽച്ചെന്നാലും ഉറക്കുപാട്ടുകൾ നമുക്കു തിരിച്ചറിയാൻ കഴിയും. ബാലിശമാണെങ്കിലും സാർവ്വലൗകികമായ ആശയങ്ങളാണ് ഉറക്കുപാട്ടുകളിൽ ഊറിക്കൂടിക്കാണുക. അതിന്റെ ഈണം മുതിർന്നവരേയും ആനന്ദിപ്പിക്കുന്നു. കാരണം, ശൈശവത്തിൽ സ്വപ്നലോകത്തിലേക്ക് നമ്മെ ഒഴുക്കിക്കൊണ്ടുപോയ മാന്ത്രികഗാനധാരയാണ് അതിൽ മുഴങ്ങിക്കേൾക്കുന്നത്.

''റൂത്തേയ്ക്കു് എന്തെങ്കിലും ഉറക്കുപാട്ടറിയാമോ?'' ഞാൻ നയത്തിൽ ചോദിച്ചു.

നാണംകൊണ്ടായിരിക്കാം അവൻ ഒന്നും മിണ്ടിയില്ല. ഞാൻ വീണ്ടും ചോദിച്ചു. അവനൊന്നുമൂളി. അങ്ങനെ സ്നേഹപൂർവ്വം നിർബന്ധിച്ചപ്പോൾ അവൻ ബാലിയിലെ ഒരുറക്കുപാട്ട് പാടിത്തന്നു. അതിന്റെഅർത്ഥം ഏതാണ്ട് ഇങ്ങനെയാണ്:—

ബദുളുവിൽനിന്നു പുറപ്പെട്ട
തവളേ, മീനേ, മണ്ണട്ടേ,
തെക്കോട്ടെവിടെപ്പോകുന്നു?
   തോണിക്കരമ്മലെച്ചന്തയ്ക്കു്.

വില്ക്കാനെന്തുചരക്കുണ്ട്?
   വയററിന്നുപോയ ചരക്കുണ്ട്—
   ആയിരം പന്നിത്തലയോളം
   ആഴത്തിൽവീണ ചരക്കാണ്.

വയററിന്നു പോണ മരുന്നേത്
വൈദ്യരുകല്പിച്ചു, മണ്ണട്ടേ?

ഉച്ചിക്കുടുമയും താടിയും
വെച്ചോരാ ഭിണ്ണക്കൻവൈദ്യര്

വൈദ്യരെ പുരയങ്ങെവിടാണ്?
വൈദ്യരെ പുരയങ്ങവിടാണ്.
ഗ്രാമപ്പെരുമ്പറ തൂങ്ങുന്ന
പാലമരത്തിന്നടുത്താണ്.

അപ്പറകൊട്ടുന്ന കോലേത്?
ചന്ദനക്കാമ്പിൻെറ കോലാണ്.
പറയടിക്കുന്നവനാരാണ്?
പറയടിക്കുന്നു പെരുങ്കൊല്ലൻ
—പാലമരത്തിൻെറ ചോട്ടില്
പായിട്ടുറങ്ങും പെരുങ്കൊല്ലൻ!



പതിനഞ്ചാമദ്ധ്യായം

# മാന്ത്രിക മണ്ഡലങ്ങൾ

മന്ത്രവാദം, ആഭിചാരം, ഒടി, മാരണം, നിഴൽക്കുത്ത്, ഉറച്ചൽ, വെളിച്ചപ്പാട്, തീയാട്ടം തുടങ്ങിയ പല ബ്രഹ്മവിദ്യകളുടേയും വിളനില മാണല്ലോ മലയാളം. ഈവക അത്ഭുതവിദ്യകളിൽ കേരളത്തെ കവച്ചു വെയ്ക്കുന്ന ഒരു നാടാണ് ബാലി. അവിടെ ഇവയെല്ലാം കൂടുതൽ വീര്യ ത്തോടും നിറപ്പകിട്ടോടുംകൂടി സാമൂഹ്യജീവിതത്തിൽ ഉറഞ്ഞുകൂടിയിരിക്ക യാണ്.

മന്ത്രവാദികളേയും മന്ത്രവാദിനികളേയും ദ്വീപിന്റെ ഏതുകോ ണിൽച്ചെന്നാലും കാണാം. മരുന്നും മന്ത്രവും പ്രയോഗിച്ച് മനുഷ്യന്ന കാള, പശു, ആട്, വ്യാഘ്രം മുതലായ മൃഗങ്ങളുടെ രൂപം പ്രാപിച്ചു ന ടക്കാൻ കഴിയുമെന്ന് അവർ ബലമായി വിശ്വസിക്കുന്നു. അങ്ങനെ രാ ത്രിയിൽ വേഷംമാറി സഞ്ചരിക്കുന്ന ഒടിയന്മാരെ മന്ത്രവാദംകൊണ്ടുത ന്നെ ബന്ധിക്കാനും കഴിയുമത്രെ.

സാധാരണമന്ത്രവാദികളെ 'ബലിയാൻ' എന്നാണ് ഇവിടെ വിളിച്ചുവരുന്നത്. ഒടിവിദ്യയും മററും വശമുള്ള മഹാമന്ത്രവാദികൾ 'ലെയാക്കു'കളാണ്. ലെയാക്കുകൾ ചുടുകാട്ടിൽചെന്നു ശവങ്ങൾ ഭക്ഷി ക്കുകയും, രാത്രികാലങ്ങളിൽ കുരങ്ങ്, കോഴി, പോത്ത്, നരി, പരുന്ത് എന്നീ പല വേഷങ്ങളും സ്വീകരിച്ച്, ജനങ്ങളെ ദ്രോഹിക്കുകയും ചെ യ്യുന്നു. ഗർഭിണികളുടെ വയററിലെ പിള്ളകളെ അപഹരിച്ചെടുക്കാൻ ലെയാക്കുകൾക്കു കഴിയുമത്രെ.

ഒരു പഴയ ബാലിഗ്രന്ഥത്തിൽ കാണുന്ന ഒടിമന്ത്രത്തിന്റെ അർത്ഥം താഴെക്കൊടുക്കുന്നു:—

"ഓം
ഞാൻ സംഗകന്ദ വിജയമൂർത്തിയായി ഭവിക്കട്ടെ!
ശുദ്ധമായൊരെന്നുദരത്തിൽനിന്നും അഗ്നി!
ഓം
ഹൃദയത്തിൽനിന്നും ശ്വേതാഗ്നി—
യകൃത്തിൽനിന്നും പാടലാഗ്നി—
മൂത്രാശയത്തിൽനിന്നും പീതാഗ്നി—
ശ്വാസകോശത്തിൽനിന്നും കാളാഗ്നി—
നാഭിയിൽനിന്നും അഗ്നി.
മൂർദ്ധാവിൽനിന്നും അഗ്നി
ഓം—ഓം—ഓം
ശിരസ്സിൽനിന്നും അഗ്നി മാനത്തോളമുയരുന്നു.
അഞ്ചുവർണ്ണത്തിൽ അഗ്നി മലയോളം പൊങ്ങുന്നു.

ഭൂതപ്രേത പിശാചുക്കളേ,
പ്രപഞ്ചത്തിൽ പെരുകുന്ന ദുർമ്മൂത്തികളേ,
അടങ്ങുക—ഒടുങ്ങുക—
അക്കൂട്ടരെല്ലാം എന്നെ വന്ദിപ്പോർ—
അക്കൂട്ടരെല്ലാം എനിക്കു വഴങ്ങുവോർ—
മാലോകരെല്ലാം എന്നെ മാനിപ്പോർ—
എതിരില്ലാത്തതാണ് എന്റെ വീര്യം...''
............''

ഈ ഒടിമന്ത്രത്തിന്റെ അവസാനഭാഗം ബാലിഭാഷയിൽ ഇങ്ങനെയാണ്:—

''പദ നെമ്പാരിങ്ങ—ക
ഓം, സിദ്ധി, സ്വസ്തി, ഭവങ്ക, സ്സ്പൂ–സ്സ്പൂ–സ്സ്–പൂ.''

ഈ മന്ത്രത്തിന്റെ അർത്ഥകല്പനയിൽനിന്ന് ഒടിവിദ്യ ഒരുതരം സ്വയംപ്രത്യായനം (**Auto-suggestion**) ആണെന്ന് ഊഹിക്കാം. എന്നാൽ, നമ്മുടെ യുക്തിവാദങ്ങളെ അടിപെടുത്തുന്ന പല സിദ്ധികളും ബാലിക്കാർ വശമാക്കിയിട്ടുണ്ടെന്നും പറയേണ്ടിയിരിക്കുന്നു. അവയെ മെരട്ടുവിദ്യകളെന്നുപറഞ്ഞു് അങ്ങനെ പുച്ഛിച്ചു തള്ളിക്കളയാൻവയ്യ.

നമ്മുടെ കേരളത്തിലെ ചില പഴയ തറവാടുകളിൽനിന്നും കണ്ടുകിട്ടാറുള്ളതുപോലത്തെ പഴയ മന്ത്രവാദഗ്രന്ഥങ്ങൾ—താളിയോലയിൽ നാരായംകൊണ്ടു് എഴുതിയവതന്നെ—ബാലിഗൃഹങ്ങളിൽ, തറവാട്ടുസ്വത്തിന്റെ കൂട്ടത്തിൽ സൂക്ഷിച്ചുവെച്ചിരിക്കുന്നതു കാണാം. പക്ഷേ, അവ കൈമാറാൻ അവർ ഒരിക്കലും സമ്മതിക്കുകയില്ല. കുടുംബത്തിൽ അവകാശികളില്ലാതെ വരുമ്പോഴോ, അനന്തരതലമുറകൾ ആ ഗ്രന്ഥങ്ങളിലെ ഉള്ളടക്കം ദുരുപയോഗപ്പെടുത്തുമെന്നു സംശയിക്കാനിടവരുമ്പോഴോ ഗൃഹനാഥൻ അത്തരം ഗ്രന്ഥങ്ങൾ അഗ്നിക്കിരയാക്കിക്കളയും—ആ മന്ത്രങ്ങളുടെ വീര്യം പരലോകത്തിലും തനിക്കു പ്രയോജനപ്പെടണം എന്ന വിചാരത്താലാവാം ഗൃഹനാഥൻ ആ ഗ്രന്ഥങ്ങൾ കത്തിച്ച ചാരം മുഴുവനും തീർത്ഥജലത്തിൽ കലക്കി കുടിക്കാറുമുണ്ടു്.

ഉറഞ്ഞുതുള്ളൽ, വെളിച്ചപ്പാടു്, തീക്കനലാട്ടം മുതലായ മാന്ത്രികച്ചടങ്ങുകളും ബാലിയിൽ സാധാരണമായി നടന്നുവരുന്നുണ്ടു്. വിദേശീയരെ—വിശേഷിച്ചും പാശ്ചാത്യസന്ദർശകരെ—അത്ഭുതപരതന്ത്രരാക്കിത്തീർക്കുന്ന കർമ്മങ്ങളാണു മിക്കവയും. ആണുങ്ങളും പെണ്ണുങ്ങളും നഗ്നപാദരായി ചിരട്ടക്കനൽ കൂട്ടിയിട്ട കളത്തിലൂടെ നടക്കുന്നു—കാലു പൊള്ളുന്നില്ല. വെളിച്ചപ്പാടന്മാർ കാരികൊണ്ടു മാറിൽ ആഞ്ഞുകുത്തുന്നു: മുറിവുകാണാമെങ്കിലും ചോര വരുന്നില്ല. നൃത്തകലയുടെ പ്രാഥമികപാഠം പോലും നിശ്ചയമില്ലാത്ത കൊച്ചുപെൺകിടാങ്ങൾ മാസ്മരനിദ്രയിൽ, പുരോഹിതന്റേയും തോററക്കാരുടേയും നിർദ്ദേശങ്ങളനുസരിച്ചു് അത്ഭുതനൃത്തങ്ങൾ നിർവ്വഹിക്കുന്നു. ഇവയുടെയെല്ലാം രഹസ്യമെന്താണ്? പലരും മിഴിച്ചുനിന്നു ചോദിക്കുംപോലെ നമ്മളും ചോദിച്ചുപോകുന്നു.

## ബറോങ്ങ്നൃത്തനാടകം

കാവിലെ വെളിച്ചപ്പാടുകളുടെ തലയ്ക്കുവെട്ടും ആത്മഹിംസാപരിപാടികളും കണ്ടുപരിചയിച്ച മലയാളികളായ നമ്മെപ്പോലും നടുക്കുന്ന ഒരേപ്പാടാണു ബാലിയിലെ 'ബറോങ്ങ്' നൃത്തനാടകം.

നന്മയും തിന്മയും തമ്മിലുള്ള പോരാട്ടമാണ് ഈ നാടകത്തിൽ കാണുന്നതു്. നടന്മാരെല്ലാം മാസ്മരനിദ്രയിലോ, അർദ്ധപ്രജ്ഞയിലോ ആടുന്നവരാണ്.

നന്മയുടെ പ്രതീകമാണ് ബറോങ്ങ്—സിംഹത്തിൻെറ മുഖവും, നീണ്ടുനരച്ച താടിയുമുള്ള ഒരു വിചിത്രസത്വം. ബറോങ്ങ് എപ്പോഴും മനുഷ്യരുടെ ഭാഗത്താണ്.

തിന്മയുടെ പ്രതീകമാണ് റംഗ്ദ—മന്ത്രവാദിനികളുടെ റാണി. കുട്ടികളെ പിടിച്ചുതിന്നു നടക്കുന്ന ഭയങ്കരിയായൊരു കിഴവിയാണ് റംഗ്ദ. എപ്പോഴും ചുടുചോര കുടിക്കണം. മാറിൽ ഒഴിഞ്ഞ ചാക്കുകൾപോലെ തൂങ്ങിക്കിടക്കുന്ന മുലകളും, വായിൽനിന്നു രണ്ടുമുഴം നീളത്തിൽ നീണ്ടുകിടക്കുന്ന നാക്കും, ക്രൂരദംഷ്ട്രങ്ങളും, വ്യാഘ്രനഖങ്ങളുമുള്ള ഈ പിശാചികയുടെ വിനോദം മനുഷ്യദ്രോഹമാണ്. ഒരു വെളുത്ത മാന്ത്രികത്തൂവ്വാലയാണ് റംഗ്ദയുടെ ആയുധം.

ഈ നാടകത്തിൽ ഉപയോഗിക്കുന്ന ബറോങ്ങിൻേറയും റംഗ്ദയുടേയും മുഖമൂടികൾ ശ്മശാനക്ഷേത്രത്തിലെ അറയിലാണു സൂക്ഷിക്കുക. നാടകദിവസം, അവയെ പൂജകഴിച്ചു പുണ്യാഹം തളിച്ചു ഭക്തിപൂർവ്വം പുറത്തെടുക്കുന്നു.

അർദ്ധരാത്രിക്കുശേഷമേ ബറോങ്ങ്നൃത്തം ആരംഭിക്കയുള്ളു. നല്ല ദേഹബലവും, ആത്മവീര്യവും, സ്വന്തം മാന്ത്രികശക്തിയിൽ ഉറച്ച വിശ്വാസവും ഉള്ള ആളുകൾ മാത്രമെ, ബറോങ്ങിൻേറയും റംഗ്ദയുടേയും വേഷങ്ങൾ കെട്ടിയാടാൻ ഒരുമ്പെടുകയുള്ളു. കൈയിൽ കഠാരിയുമേന്തി മായികഭ്രാന്തിയോടെ ആക്രമിക്കാനടുക്കുന്ന പത്തിരുപതുപേരോട് ഒററയ്ക്കു പൊരുതിനില്ക്കണം.

പോരാട്ടത്തിന്റെ ആദ്യഘട്ടത്തിൽ റംഗ്ദ ജയിക്കുമെന്നു തോന്നും. അപ്പോൾ ബറോങ്ങിൻെറ അനുചരന്മാരായ വെളിച്ചപ്പാടുകൾ—കൈയിൽ മിന്നുന്ന കഠാരികൾ നീട്ടിപ്പിടിച്ച അർദ്ധനഗ്നരായ പുരുഷന്മാർ—ആവേശത്തോടെ ഉറഞ്ഞുതുള്ളി റംഗ്ദയെ ആക്രമിക്കാനടുക്കുന്നു. വെളിച്ചപ്പാടുകളുടെ പടയ്ക്കുമുമ്പിൽ റംഗ്ദ പിൻവാങ്ങി പിൻവാങ്ങി ഒരു മൂലയിലേയ്ക്കു് ഒഴിഞ്ഞുമാറുന്നു. വെളിച്ചപ്പാടന്മാർ തന്നെ കുടുക്കി എന്നു കാണുമ്പോൾ റംഗ്ദ മടിയിൽനിന്നു തൻെറ മാന്ത്രികായുധം—വെള്ളത്തൂവ്വാല—പുറത്തെടുത്തു് ആക്രമികളുടെ തലയ്ക്കുമുകളിൽ വീശുന്നു. ആ മാന്ത്രികപ്രയോഗം വെളിച്ചപ്പാടന്മാരെ ഒരു മാസ്മരനിദ്രയിൽ അകപ്പെടുത്തുന്നു. അവർ ആ മാസ്മരനിദ്രയിൽ നിന്നുണരുന്നതു് ഒരു മായികഭ്രാന്തിയോടെയാണ്. അപ്പോഴേയ്ക്കും റംഗ്ദ ഓടി രക്ഷപ്പെടുന്നു; പക്ഷേ, അവൾ അവരിലേല്പിച്ച ആഭിചാരവീര്യം അവരിൽത്തന്നെ തങ്ങിനി

ക്കുന്നു. 'കുത്തിക്കൊല്ലുവിൻ!' എന്ന അവളുടെ മാന്ത്രികപ്രത്യായനം ആ പടയാളികളിൽ പ്രവർത്തനമാരംഭിക്കുന്നു. ലക്ഷ്യം കാണാതെ ആ മാസ്മരനിദ്രക്കാർ ബറോങ്ങിൻെറനേക്ക തിരിഞ്ഞു്, ബറോങ്ങിനെത്തന്നെ ആക്രമിക്കുന്നു. ബറോങ്ങ് തൻെറ മാന്ത്രികശക്തിയുപയോഗിച്ച് അനുചരന്മാരെ പിന്തിരിപ്പിക്കുന്നു. കുത്തിക്കൊല്ലുവിൻ! വെളിച്ചപ്പാടന്മാരുടെ ഇച്ഛാശക്തി സംഹാരക്രിയയിൽ കേന്ദ്രീകരിച്ചിരിക്കയാണ്. ലക്ഷ്യംകാണാതെ അവർ തങ്ങളുടെ മാറിൽത്തന്നെ കഠാരി കത്തിയിറക്കുന്നു. ചാകുന്നില്ലെന്നുകണ്ടു് അവർ കഠാരിയൂരി ചുണ്ടുകടിച്ചു്, സകല മാംസപേശികളും ചലിപ്പിച്ചുകൊണ്ടു്, വീണ്ടും വീണ്ടും നെഞ്ചിൽ കുത്തുകയും ഞരങ്ങുകയും ചെയ്യുന്നു...

ബറോങ്ങ്നാടകത്തിലെ ഏററവും ഭയജനകമായ രംഗമാണിതു്. ബോധംകെട്ടു വീഴുന്നതുവരെ അവർ ഈ കഠാരിക്കുത്തു തുടൻുകൊണ്ടിരിക്കും—ആരുടെയെങ്കിലും മാറത്തു് ചോരപൊടിക്കുന്നുണ്ടെന്നുകണ്ടാൽ പുരോഹിതൻ ഉടൻ ആ വെളിച്ചപ്പാടിനെ പിടിച്ചുകററി, ബറോങ്ങിൻെറ കുഞ്ചിരോമത്തിൽ മുക്കിയ പുണ്യാഹം അയാളുടെ മുറിപ്പാടിലും മുഖത്തും മൂർദ്ധാവിലും തളിച്ചു് ഒരിടത്തു കൊണ്ടുചെന്നിരുത്തും. കുറച്ചുനേരം കഴിഞ്ഞാൽ ആ വെളിച്ചപ്പാടു് താനൊന്നും അറിഞ്ഞില്ലേ എന്നമട്ടിൽ കൈയുംവീശി എഴുന്നേററുപോകുന്നതും കാണാം.

### അശ്വസാംഗ്യാങ്ങ്നൃത്തം

ഗ്രാമത്തിലെ ദുർമ്മൂർത്തിബാധയൊഴിപ്പിക്കാനുള്ള ഒരു വെളിപാടുനൃത്തമാണു്, 'അശ്വസാംഗ്യാങ്ങ്.'

പുരോഹിതൻ മന്ത്രങ്ങൾ ചൊല്ലി. സുഗന്ധദ്രവ്യങ്ങളുടെ ധൂമപടലത്തിൽ വെളിച്ചപ്പാടുകളെ അണിനിരത്തുന്നു.

പിറകിൽ തോററക്കാർ, കടപ്പുറത്തു് കാററുകൊണ്ടു നടക്കുന്ന ഒരു വെള്ളക്കുതിരയുടെ കഥ പാടുന്നു. ദിവ്യശക്തിയുള്ള ഒരശ്വമാണതു്. "അല്ലയോ കടൽത്തീരത്തു വിഹരിക്കുന്ന ദേവാശ്വമേ, നിൻെറ ആത്മാവു് ഈ നർത്തകരിൽ പ്രവേശിച്ചാലും—ഇവരിതാ ധൂമഗന്ധത്താലും, മന്ത്രോച്ചാരണത്താലും ശുദ്ധരും ശക്തരുമായി തയ്യാറായി നില്ക്കുന്നു."

ഉടനെ നർത്തകർ ഉറയുകയായി—ദേവാശ്വം അവരിൽ പ്രവേശിച്ചുകഴിഞ്ഞു.

തോററക്കാർ പിന്നെ പാടുന്നതു് ഗ്രാമത്തിൽ എരിഞ്ഞുകൊണ്ടിരിക്കുന്ന ഭയങ്കരമായൊരഗ്നിയെക്കുറിച്ചാണു്, "അല്ലയോ ദിവ്യശക്തിയുള്ള വെള്ളക്കുതിരേ, നീ വന്നു് ഈ തീ ചവിട്ടിക്കെടുത്തിയാലും."

എരിഞ്ഞുമിന്നുന്ന ചിരട്ടക്കനലുകൾ ഒരു വലിയ കളത്തിൽ, അരയടി കനത്തിൽ പരത്തിവെച്ചിട്ടുണ്ടായിരിക്കും. നർത്തകർ ആ തീക്കളത്തിന്നുചുററും മൂന്നുവലംവെച്ചു്, പട്ടുമെത്തയിലൂടെ നടക്കുംപോലെ ആ കളത്തിൽ മുമ്പോട്ടും പിമ്പോട്ടും നടന്നു്, കനൽ ചവിട്ടിമെതിച്ചു കരിക്കട്ടയാക്കാൻ ശ്രമിക്കുന്നു. കളത്തിൽനിന്നു ചിതറിത്തെറിച്ച തീക്കട്ടകൾ

പുരോഹിതനും കൂട്ടകാരും, കൊടിൽകൊണ്ടു പെറുക്കിയെടുത്തു് വീണ്ടും കളത്തിൽത്തന്നെ നിക്ഷേപിക്കുന്നു. വെളിച്ചപ്പാടന്മാർ കനലാട്ടം തുടരുന്നു.

"അല്ലയോ ദിവ്യശക്തിയുള്ള വെള്ളക്കുതിരേ, തീ കെട്ടുകഴിഞ്ഞു. ഇനി നിനക്കു മടങ്ങിപ്പോകാം." എന്നു പാട്ടുകാർ പാടിത്തുടങ്ങുമ്പോൾ, പുരോഹിതനും കൂട്ടുകാരും കനലാട്ടക്കാരെ പിടിച്ചുകൊണ്ടുപോകുന്നു.

തീക്കനലിൽ ദീർഘനേരം നൃത്തംചവിട്ടിയ ആ വെളിച്ചപ്പാടുകളുടെ ഉള്ളങ്കാലിൽ കുറച്ചു കരിപുരണ്ടിട്ടുണ്ടായിരിക്കുമെന്നല്ലാതെ അഗ്നിസമ്പർക്കമേററതിൻെറ മററു ലക്ഷണങ്ങളൊന്നും അവിടെ കാണുകയില്ല.

## സാംഗ്യാങ്ങ് ദദാരി

ഗ്രാമത്തിൽ, പകർച്ചവ്യാധി, വിളനാശം, വരൾച്ച മുതലായ ദോഷങ്ങൾ സംഭവിക്കുമ്പോൾ, ദേവഗണങ്ങളെ പ്രസാദിപ്പിച്ചു് ആ ബാധകൾ അകറേറണ്ടതാണു്. ദേവന്മാർക്കു് ഏററവും ഇഷ്ടം പാട്ടും നൃത്തങ്ങളുമാണു്.

വിൺദേവതമാരെ പ്രസാദിപ്പിക്കാനുള്ള ഒരു മാന്ത്രികനൃത്തമാണു് 'സാംഗ്യാങ്ങ് ദദാരി.'

എട്ടുമുതൽ പതിനൊന്നുവരെ പ്രായമുള്ള പെൺകുട്ടികളാണു് സാംഗ്യാങ്ങ് ദദാരിയിലെ നൃത്തക്കാരികൾ.

എല്ലാരാത്രികളിലും, ശ്മശാനക്ഷേത്രമുററത്തുവെച്ചു്, പുരോഹിതനും, ഒരുസംഘം വൃദ്ധസ്ത്രീകളും സാംഗ്യാങ്ങ്നർത്തകികൾക്കു പരിശീലനം നൽകുന്നു. നൃത്തകലാഭ്യസനമല്ല ഇവിടെവെച്ചു് ഇവക്കു നൽകുന്നതു്. സ്വർഗ്ഗദേവതമാരെ മെയ്യിൽ ആവാഹിക്കുന്നതിനുള്ള പരിശുദ്ധിയാർജ്ജിക്കാനും, മാത്സരനിദ്രയ്ക്കു വശംവദരാകാനുള്ള മാനസികാവസ്ഥ പരിചയിക്കാനുമാണു് ഈ പെൺകുട്ടികൾ ഇവിടെ വന്നിരിക്കുന്നതു്. തോററങ്ങൾ അവരുടെ ഉപബോധമനസ്സിനെ ഉണർത്തണം. കാരണം, മിഴിയടച്ചു് നൃത്തംചെയ്യുന്ന സാംഗ്യാങ്ങ് നർത്തകികളുടെ ഓരോ ചലനത്തേയും നിയന്ത്രിക്കുന്നതു് ആ ഗാനമാണു്. ഈ പരിശീലനം അഞ്ചാറുമാസം തുടർന്നുകൊണ്ടിരിക്കും.

ശിരസ്സിൽ കനത്ത പൂക്കിരീടങ്ങൾ ചാർത്തി, ശുഭ്രവസ്ത്രധാരിണികളായി രണ്ടു് സാംഗ്യാങ്ങ്നർത്തകികൾ കളത്തിൽ പ്രവേശിക്കുന്നു. തിരുപീഠത്തിനു താഴെ നിലത്തുവിരിച്ച പുൽപ്പായിൽ, അഗുംഗ്മലയ്ക്കഭിമുഖമായി നിന്നുകൊണ്ടു് അവർ പ്രാർത്ഥിക്കുന്നു. അപ്പോൾ പുരോഹിതൻ മന്ത്രോച്ചാരണം നടത്തിക്കൊണ്ടിരിക്കും. ആ രണ്ടുപെൺകുട്ടികളും പിന്നെ പുൽപ്പായിൽ മുട്ടുകുത്തിയിരുന്നു് മുമ്പിലുള്ള ധൂപപാത്രത്തിൽനിന്നു പൊങ്ങുന്ന സുഗന്ധധൂമം കുറേനേരം ഉച്ഛ്വസിക്കും. ഉണക്കച്ചകിരിയും, കർപ്പൂരം, ചന്ദനം, സാമ്പ്രാണി മുതലായ സുഗന്ധവസ്തുക്കളും കത്തിച്ച പുകയാണു് ആ പെൺകുട്ടികൾ മൂക്കിൽ വലിച്ചുകേററുന്നതു്.

അപ്പോൾ പെണ്ണുങ്ങൾ തോററം തുടങ്ങും:—

ധൂപപാത്രത്തിൽനിന്നുയരുന്ന
ധൂമമെത്ര സുരഭിലം!

വെന്തെരിയുന്ന ചന്ദനത്തിൻെറ
ഗന്ധമെത്ര മനോഹരം!
പൊങ്ങിടുന്ന പുകച്ചുരുളുകൾ
വിണ്ണിലേക്കൊരു കോണിയായ്.
വന്നിറങ്ങുകിക്കോണിയിലൂടെ
വിണ്ണിലെക്കന്യമാർകളേ!
'സുപ്രഭ'യും 'സുനീലപത്മ'വു,-
മപ്സരസ്സുകൾ രണ്ടുപേർ
നിങ്ങളിങ്ങോട്ടു വന്നിറങ്ങുവിൻ—
രംഗമൊക്കെയും പൂർത്തിയായ്.
അംഗശുദ്ധിയാർന്നുള്ളവർ ഞങ്ങൾ:
ഞങ്ങൾതൻ വിളികേൾക്കുവിൻ.

അപ്പോൾ ഇളയവൾ മെല്ലെ ഉറങ്ങിത്തുടങ്ങും. (സുരഭിലധൂമപടലത്തിലൂടെ, സ്വർഗ്ഗനർത്തകികളായ സുപ്രഭയും നീലപത്മവും ഇറങ്ങിവന്ന് ഇളയ പെൺകുട്ടിയുടെ മെയ്യിൽ പ്രവേശിച്ചുകഴിഞ്ഞു) പാട്ടുകാരികൾ അവളോട് എഴുന്നേററുനില്ക്കാൻ കല്പിക്കുന്നു. മിഴിയടച്ച്, സ്വപ്നാവസ്ഥയിൽ ആ പെൺകുട്ടി എഴുന്നേററുനില്ക്കുന്നു. പുരോഹിതൻ കുറേക്കൂടി ധൂപഗന്ധം അവളുടെ മുഖത്തേല്പിക്കുന്നു.

പാട്ടുകാരികൾ അവളിൽ പ്രത്യായനമുളവാക്കുന്നു:

"നീയൊരുദിവ്യഗൗളിയാണിപ്പോൾ
നീയുലഞ്ഞു കുത്തീടണം."

ആ പെൺകുട്ടി നിന്നനിലയിൽത്തന്നെ പിന്നോക്കം ഉലഞ്ഞു, ശിരസ്സു നിലത്തുകുത്തി—അതെ; ഒരു ഗൗളിയെപ്പോലെത്തന്നെ.

അവൾ ശിരസ്സുപൊക്കി വീണ്ടും മുൻനിലയിൽ നിന്നപ്പോൾ പെണ്ണുങ്ങൾ തോററത്തിൻെറ ഈണം മാററി:

"നീയൊരപ്സരസ്സാണല്ലോ കന്യേ,
കാണട്ടെ നിൻെറ മായികനൃത്തം."

പിന്നെ അവളുടെ നൃത്തങ്ങളാണ്. പാട്ടുകാരികൾ പറയുന്ന നൃത്തങ്ങളെല്ലാം അവൾ അണുപോലും പിഴയ്ക്കാതെ നിർവ്വഹിക്കുന്നു. നൃത്തകലയുടെ പ്രാഥമികപാഠംപോലും നിശ്ചയമില്ലാത്ത ആ കൊച്ചുപെൺകിടാവ്, പത്തുകൊല്ലം നൃത്തകലാപരിശീലനം നേടിയ ഒരു പ്രൊഫഷനൽ നത്തകിയെപ്പോലും നാണിപ്പിക്കുന്നമട്ടിൽ, വാദ്യസംഗീതങ്ങളുടെ സഹായംപോലുമില്ലാതെ സ്വപ്നനൃത്തം തിമക്കുന്നു.

ഉടനെ മൂത്തപെൺകുട്ടിയും ഉറങ്ങിത്തുടങ്ങുന്നു. പാട്ടുകാരികളുടെ ആജ്ഞപ്രകാരം അവൾ ഇളയവളുടെകൂടെ നൃത്തംചെയ്യുന്നു. ആ കൂട്ടനൃത്തം കുറേനേരം തുടർന്നുകൊണ്ടിരിക്കും.

പുരോഹിതനും കൂട്ടുകാരും ഒരു വലിയ മുളദണ്ഡു കൊണ്ടുവരുന്നു.

പാട്ടുകാരികൾ നിർദ്ദേശിക്കുന്നു: "ഇനി നമുക്ക് ഒരു സവാരിക്കു പോകാം."

ഇളയപെൺകുട്ടി മുളവടിയെ പ്രദക്ഷിണംവെച്ചു് കുറച്ചുനേരം നൃത്തംചെയ്തു, പിന്നെ രണ്ടുപേർ ഉയർത്തിപ്പിടിച്ച ആ ദണ്ഡിൽ ഉലഞ്ഞു കുത്തിക്കിടക്കുന്നു—അവളുടെ കാലുകളും തലയും വായുവിലാണു്. ഒരു വടിയിൽ ചത്തപാമ്പിനെ കൊണ്ടുപോകുന്നപോലെ അവർ അവളെ അങ്ങനെതന്നെ താങ്ങിയെടുത്തു ക്ഷേത്രത്തിന്നു ചുററും എഴുന്നെള്ളിക്കുന്നു.

ചിലപ്പോൾ അവൾക്കു് ആ രാത്രിയിൽത്തന്നെ സാംഗ്യാങ്ങ് ദദാരിനൃത്തത്തിന്നു മററൊരു ക്ഷേത്രത്തിലേക്കു പോകേണ്ടിവരും. ആ ദണ്ഡിൽത്തന്നെയാണു് യാത്ര—സാംഗ്യാങ്ങ്നത്തകിയെ ക്ഷേത്രത്തിന്നു പുറത്തെ നിലംതൊടുവിക്കാൻ പാടില്ല. രണ്ടാമത്തെ ക്ഷേത്രത്തിൽവെച്ചു് അവൾ നൃത്തങ്ങളെല്ലാം വീണ്ടും ആവത്തിക്കുന്നു—ഇവിടെ അവൾക്കു് ഒരു കനലാട്ടവുംകൂടി ചെയ്യേണ്ടിവന്നേക്കാം. ചിരട്ടക്കനൽ കൂട്ടിയിട്ട കളത്തിൽ അവൾ നഗ്നപാദയായി നൃത്തംചെയ്യും.

സാംഗ്യാങ്ങ് ദദാരിനൃത്തങ്ങൾ അവസാനിക്കുമ്പോഴേക്കു് അവൾ എത്രയോ മണിക്കൂറുകൾ നൃത്തംചെയ്തിട്ടുണ്ടാകും—ആരംഭംമുതൽ അവസാനംവരെ മിഴിയടച്ചു് ഒരുതരം അപസ്മാരനിദ്രയിൽത്തന്നെയാണു് അവൾ കഴിച്ചുകൂട്ടുന്നതു്.

നൃത്തംകഴിഞ്ഞാൽ പുരോഹിതൻ ആ പെൺകുട്ടികളുടെ മുഖത്തു് പുണ്യാഹം തളിക്കുന്നു. ക്രമേണ അവർ ബോധം തെളിഞ്ഞെഴുന്നേററു്, ദേഹത്തിന്നു യാതൊരു ക്ഷീണവും തോന്നാത്തമട്ടിൽ വീട്ടിലേക്കു നടന്നു പോകും.



പതിനാറാമദ്ധ്യായം

# മൂന്നു ഭാഷകളും നാലു വർണ്ണങ്ങളും

ബാലിയിൽ, ബാലിഭാഷകളായിത്തന്നെ കണക്കാക്കപ്പെടുന്ന മൂന്നു ഭാഷകളുണ്ടു്. ഉച്ചഭാഷ, നീചഭാഷ, ശുദ്ധഭാഷ അഥവാ മിത ഭാഷ. സാമൂഹ്യജീവിതത്തിൽ നിത്യോപയോഗത്തിന്നു് ഒരു വ്യക്തിക്കു് ഈ മൂന്നു ഭാഷകളും അറിഞ്ഞിരിക്കണം. ഇവ മൂന്നും പരസ്പരം പൊരുത്ത മില്ലാത്ത ഭാഷകളാണു്. ഇവ മൂന്നിലേയും ധാതുക്കളും, വാക്കുകളും, വാക്യ ഘടനയും, വ്യാകരണവും, ഉച്ചാരണസമ്പ്രദായവും എല്ലാം വ്യത്യസ്ത മാണു്. പണ്ഡിതന്മാൎക്കും പുരോഹിതവർഗ്ഗങ്ങൾക്കും പഴയ സാഹിത്യ ഭാഷയായ 'കാവി'കൂടി അറിഞ്ഞിരിക്കണം. കാവിയിലെ പദങ്ങളിൽ പത്തിൽ എട്ടും സംസ്കൃതമാണു്. അപ്പോൾ പഠിച്ചിരിക്കേണ്ട ഭാഷ നാലായി. രാഷ്ട്രഭാഷയായ ഇൻഡൊനേഷ്യൻ മലായിയും കൂടാതെ കഴി കയില്ല—അപ്പോൾ ഭാഷകൾ അഞ്ചെണ്ണമായി. ലന്തക്കാരുടെ ഭരണാധി പത്യത്തിൽ കുറേക്കാലം കഴിഞ്ഞുകൂടിയവരാകയാൽ ഇനിയും കുറച്ചുകാല ത്തേയ്ക്കു ഡച്ച്ഭാഷയും തീരെ ഒഴിവാക്കാൻവയ്യ. അപ്പോൾ വിദഗ്ദ്ധജന ങ്ങൾക്കു് അറിഞ്ഞിരിക്കേണ്ട ഭാഷകൾ ആറായി. എന്റെ ആതിഥേയൻ ചൊക്കോർദ്ദെയ്ക്കു് ആകെ ഏഴുഭാഷകൾ വിദഗ്ദ്ധമായി കൈകാര്യം ചെ യ്യാൻ കഴിയും, ഇംഗ്ലീഷുകൂടി പഠിച്ചതുകൊണ്ടു്.

ഉച്ചഭാഷ എന്നു കേൾക്കുമ്പോൾ, പണ്ഡിതരോ അഭിജാതരോ സംസാരിക്കുന്നഭാഷ എന്നല്ലേ നാം ധരിക്കുക. എന്നാൽ ഇവിടെ കഥ മറിച്ചാണു്. താഴ്ന്നജാതിക്കാർ ഉയർന്നജാതിക്കാരോടു് സംസാരിക്കു മ്പോൾ ഉപയോഗിക്കുന്ന പ്രത്യേകഭാഷയാണു് ഉച്ചഭാഷ. ഉയൎന്നജാതി ക്കാർ കീഴ്ജാതിക്കാരോടു സംസാരിക്കുന്നതു് നീചഭാഷയിലാണു്. വീട്ടി ലും, ചന്തയിലും, സമന്മാർതമ്മിലും സംസാരിക്കുമ്പോൾ ശുദ്ധഭാഷ അ ഥവാ മിതഭാഷ ഉപയോഗപ്പെടുത്തുന്നു. പറയുന്ന ആളുടേയും ഉദ്ദിഷ്ടവ്യ ക്തിയുടേയും ജാതിക്രമമനുസരിച്ചായിരിക്കും ഓരോ സന്ദർഭത്തിലും സ്വീ കരിക്കപ്പെടുന്ന ഭാഷകളുടെ ഉച്ചനീചത്വങ്ങൾ.

ഒരു ബ്രാഹ്മണനോ, ഒരു തമ്പുരാനോ, ഒരു ശൂദ്രനെ വഴിക്കു കണ്ടു മുട്ടുമ്പോൾ, അവർതമ്മിൽ നടക്കുന്ന സംഭാഷണം ഏതാണ്ടു് ഇങ്ങനെ യായിരിക്കും:—

ബ്രാഹ്മണപുരോഹിതൻ ഇഡാബാഗ്ലുസ്സും,കൃഷിക്കാരൻ റപ്പൂങ്ങും.

ഇഡാബാഗ്ലുസ്:—റപ്പൂങ്ങ്, നിന്റെ കെട്ട്യോള് പെറേറാ?

റപ്പൂങ്ങ്:—സഹധർമ്മിണി സൂതിഗൃഹവിമുക്തയായി, ദ്വാദശി നാളിൽ—

ഇഡാബാഗ്ലുസ്:—ക്ടാങ്ങക്ക് ദെണ്ണോം വേദനോം നൂല്യല്ലോ.

റപ്പൂങ്ങ്:—സന്താനങ്ങൾ സുഖേന വൎത്തിക്കുന്നു.

ഇഡാബാഗ്ഗുസ്:—മഴയങ്ങനെ കൊണ്ടുപിടിക്കുന്ന മട്ടാണല്ലോ കാണുന്നതു്, റപ്പൂങ്ങ്.

റപ്പൂങ്ങ്:—ഹാ, ഘോരമാരിപ്രവാഹംതന്നെ.

മനയ്ക്കലെ നാരായണൻനമ്പൂതിരി, പുലയൻ ചാത്തനോട്, "എടോ നെൻെറ ചെറുമി പെററോ?" എന്നു ചോദിക്കുമ്പോൾ, ചാത്തൻ, "എൻെറ സഹധർമ്മിണി സുഖപ്രസവത്താൽ അനുഗൃഹീതയായി" എന്നോ, "എൻെറ വൈഫിൻെറ ഡലിവറി കഴിഞ്ഞു" എന്നോ ഉത്തരം പറയുന്നതിന്നു തുല്യമാണിതു്.

താഴ്ന്നജാതിക്കാർ ഉയന്ന ജാതിക്കാരോട്ട സംസാരിക്കുമ്പോൾ ഉച്ചഭാഷ ഉപയോഗിച്ചുകൊള്ളണമെന്ന നിയമം നടപ്പിൽവരുത്തിയതു ബാലിയെ ജയിച്ചു കീഴടക്കിബ്ഭരിച്ചിരുന്ന ഹൈന്ദവജാവാപ്രഭുക്കളാണു്. തങ്ങളുടെ ഉയന്നഭാഷ നാട്ടുകാരെ പഠിപ്പിക്കുന്നതിന്നുള്ള ഒരുപായമായിരുന്നു ഇതു്. ആ പ്രഭുക്കൾ നാട്ടുകാരുടെ ഭാഷപഠിച്ചു് ആ ഭാഷയിൽത്തന്നെ അവരോട്ട സംഭാഷണം നടത്തിപ്പോരികയും ചെയ്തു.

ബാലിയിൽ രണ്ടു് അപരിചിതർതമ്മിൽ കണ്ടുമുട്ടിയാൽ, സംഭാഷണം ആരംഭിക്കുന്നതു സാധാരണ(ശുദ്ധ)ഭാഷയിലായിരിക്കും. പിന്നെ അന്യോന്യം ജാതി ചോദിക്കുകയായി. ജാതി അറിഞ്ഞുകഴിഞ്ഞാൽ പിന്നെ സംഭാഷണം നാടകീയമായി മാറുന്നു.

ഉച്ചഭാഷ അലങ്കാരമയമാണു്—ഓരോ വാക്കിന്നും സന്ദർഭാനുസരണം ധാരാളം പര്യായങ്ങൾ കാണും. നീചഭാഷ പുലയരുടെ ഭാഷപോലെത്തന്നെ കുറുകിയതാണു്.

ഉച്ചഭാഷയിൻ മഴ 'സബാംഗാ'ണു്—നീചഭാഷയിൽ 'ഹുജാനം.' ബ്രാഹ്മണൻ ശൂദ്രനോട്ട പറയുന്നു: "ഹുജാൻ പെയ്യുന്നു." ശൂദ്രൻ ഉത്തരം പറയുന്നു: "സബാംഗ് വർഷിക്കുന്നു." ക്ഷത്രിയൻ വൈശ്യനോടോ, വൈശ്യൻ ശൂദ്രനോടോ സംസാരിക്കുമ്പോൾ വെള്ളത്തിന്നു പറയുന്ന വാക്കു് 'തോയ' എന്നാണു്—ശൂദ്രനോ, വൈശ്യനോ, ക്ഷത്രിയനോട്ട പറയുമ്പോൾ വെള്ളത്തിന്നു 'ജലം' എന്നു പറയണം. വസ്ത്രം നീചഭാഷയിൽ 'കാംബൻ' ആണു്. ഉച്ചഭാഷയിൽ 'വസ്ത്ര്.' കാല്യ് ഉച്ചഭാഷയിൽ 'ബത്തീസ്' ആണു്. നീചഭാഷയിൽ അതു് 'ചെക്കോർ' ആയി മാറുന്നു. ഭക്ഷണം ഉച്ചഭാഷയിൽ 'റായുനനാ'ണു്. നീചഭാഷയിൽ 'നാമ്പി'യും.

ജാതിക്രമമനുസരിച്ചുള്ള ഈ ഭാഷാവ്യവസ്ഥ, 'പാണ്ടേ'വർഗ്ഗക്കാക്കുമാത്രം ബാധകമല്ല. 'പാണ്ടേ' പെരുങ്കൊല്ലനാണു്—ശൂദ്രവർഗ്ഗത്തിൽപ്പെട്ടവനാണെങ്കിലും പാണ്ടേയെ, ബ്രാഹ്മണക്കുപോലും പണ്ടേ പേടിയാണു്—അവൻെറ തൊഴിൽ അങ്ങനത്തെതാണു്—ഇരുമ്പും തീയും കൊണ്ടാണവൻെറ കളി; ആയുധവും അഗ്നിയും. രണ്ടും സംഹാരമൂർത്തികളാണു്—പോരെങ്കിൽ പാണ്ടേവർഗ്ഗം മന്ത്രവാദത്തിൻേറയും ആഭിചാരകർമ്മങ്ങളുടേയും പാരമ്പര്യമുള്ളവരുമാണു്. അതുകൊണ്ടു് ആയുധം കൈയിലുള്ള പെരുങ്കൊല്ലന്നു മേൽജാതികളോട്ട സംസാരിക്കു

മ്പോൾ നീചഭാഷ ഉപയോഗിക്കാനുള്ള അവകാശം സാമൂഹ്യനിയമം വകവെച്ചുകൊടുത്തിരിക്കുന്നു. മേൽജാതിക്കാരൻ ഉച്ചഭാഷയിൽ മറുപടി പറയുകയും വേണം.

അതിഥികൾ വീട്ടിൽവരുമ്പോൾ അവരെ സ്വാഗതംചെയ്യാനും, അവരോടു യാത്രപറയാനും, ബാലിഭാഷയിൽ പ്രത്യേകം വാക്കുകളില്ല. (നമ്മുടെ മലയാളഭാഷയിലും ഇല്ലല്ലോ അങ്ങനത്തെ ഒററവാക്കുകൾ)— അതിഥി വീട്ടിൽവരുമ്പോൾ ആതിഥേയൻ കോലായിൽ വന്നു ചോദിക്കും: "വൗ റാഹ്?" (ഇപ്പം വന്നേയുള്ളു?) ചിലർ ജാവാശൈലിയിൽ അതിഥിയെ നോക്കി, "മാങ്കോ, മാങ്കോ മാസ്" (വന്നാലും വന്നാലും) എന്നും പറഞ്ഞേക്കാം. അതിഥിയോട് 'ഗുഡ്ബൈ' പറയുന്ന പതിവും ഇവിടെയില്ല. പോകാറായെന്നു തോന്നിയാൽ അതിഥി എഴുന്നേററു നിന്നു പറയും; "ത്യാങ്ങ് പാമിത്ത്." (ക്ഷമിക്കണം).

അപരിചിതരായ രണ്ടുപേർ തമ്മിൽ കണ്ടുമുട്ടുമ്പോൾ അവർ അന്യോന്യം സംബോധനചെയ്യുക 'ജേറോ' (സഹോദരാ) എന്നാണ്.

അധികസമയവും സൊള്ളിക്കഴിക്കുന്നവരാണ് ബാലിക്കാർ, വിശേഷിച്ചും പ്രഭുഗൃഹങ്ങളിലുള്ളവർ. ചൊക്കോർദ്ദെയുടെ വീട്ടിൽ, ഉച്ചതിരിഞ്ഞാൽ ചങ്ങാതിമാർ വന്നുകൂടുകയായി സൊള്ളാൻ. അവക്കിരിക്കാൻ ചൊക്കോർദ്ദെ വ്രാന്തയുടെ തിണ്ണയിൽ ഒരു ലമാക്ക് (ഓലത്തടുക്ക്) ഇട്ടുകൊടുക്കും. ഉച്ചത്തിൽ, ആംഗ്യകോലാഹലങ്ങളോടുകൂടിയാണു സംഭാഷണങ്ങൾ. ചങ്കിന്നുള്ളിൽനിന്നു പരുഷസ്വരത്തിൽ പുറപ്പെടുവിക്കുന്ന വാക്കുകളുടെ, ഒരു പടതന്നെ. 'ഇംഗേ, ഇംഗേ' എന്നു ചൊക്കോർദ്ദെ ഇടയ്ക്കിടെ പറയുന്നതുകേൾക്കാം. മലയാളത്തിലെ 'അതേ'യാണ് ബാലിഭാഷയിലെ 'ഇംഗേ.' പറയുന്നതു ശ്രദ്ധാപൂർവ്വം കേൾക്കുന്നുണ്ടെന്നു്, കൂടെക്കൂടെ വക്താവിനെ അറിയിക്കുന്ന ഒരു മര്യാദവാക്കാണ് ഇംഗേ—മറേറയാൾ സംസാരിച്ചുകഴിഞ്ഞാൽ ചൊക്കോർദ്ദെ ചങ്കിലെ പെട്ടി തുറക്കുകയായി. പിന്നെ ഇംഗേ കേൾക്കുന്നതു ശ്രോതാവിൻെറ ചങ്കിൽ നിന്നായിരിക്കും.

ഹ്രസ്വസംഭാഷണങ്ങൾ ഇവക്കിടയിൽ പതിവില്ല—പറയാനുള്ളതു് ഒരു നീണ്ട ലെക്ചറായിട്ടുതന്നെ വേണം. ചോദ്യങ്ങൾക്ക് ഒറ്റവാക്കിൽ ഉത്തരം പറയുന്നതു മര്യാദകേടാണ്. 'നിങ്ങൾ അവിടെ പോയിരുന്നുവോ?' എന്നു ചോദിച്ചാൽ 'ഉവ്വ്' എന്നുമാത്രം മറുപടി പറയുന്നതു് അപമര്യാദയാണ്. 'ഉവ്വ്, ഞാനവിടെ പോയിരുന്നു' എന്നുതന്നെ പൂർത്തിയാക്കിപ്പറയണം. ആളെ ചൂണ്ടി ഒന്നും പറയരുതു്. തർജ്ജനി ഉപയോഗിക്കാനേ പാടില്ല. ചിലപ്പോൾ ദിക്കുകളെ ചൂണ്ടിക്കാണിക്കേണ്ടിവരും. അപ്പോഴും ചൂണ്ടുവിരൽ ഉപയോഗിച്ചുകൂടാ. (ദിക്പാലന്മാരായ ദേവന്മാരുണ്ട്—അവക്ക് ആ ചൂണ്ടിക്കാട്ടൽ രസിച്ചില്ലെന്നുവരാം.) കൈമടക്കി തള്ളവിരൽ ഉദ്ദിഷ്ടദിക്കിലേയ്ക്കു തള്ളിനിർത്തിക്കാണിച്ചാണു ദിക്കുകളെ സൂചിപ്പിക്കുന്നതു്.

അത്ഭുതകരമായി എന്തെങ്കിലും കാണുകയോ കേൾക്കുകയോ ചെയ്യുമ്പോൾ ബാലിക്കാർ ആടുകരയുന്ന അതേസ്വരത്തിൽ 'ബ്ബേ' എന്നുപറയും.



ശവംകിടത്തിയ പേടകം





ശവദാഹഗോപുരം



പനയിൽനിന്നു കള്ളുചെത്തൽ
'പനയ്ക്കു' 'ജക്കാ' എന്നും കള്ളിനു 'ത്വാക്ക്' എന്നുമാണ് പേരു്



ഒരു ബലികർമ്മത്തിനുശേഷം അതിൽ പങ്കെടുത്തവർക്കു
കള്ളു് വിതരണം ചെയ്യുന്നു

## ചാതുർവർണ്ണ്യം

"ചാതുർവർണ്ണ്യം മയാസൃഷ്ടം
ഗുണകർമ്മവിഭാഗശഃ"

എന്ന ഗീതാവാക്യത്തിലെ ജാതിവിഭാഗം ശരിക്കു നടപ്പിലാക്കുന്നതു് ബാലിയാണു്.

ഇവിടെ തൊഴിൽക്രമമനുസരിച്ചു് ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്നീ നാലുജാതികളാണുള്ളതു്. അവർണ്ണരില്ല. ശൂദ്രനാണു് ഏററവും താണജാതിക്കാരൻ. ബാലിയിലെ ജനസംഖ്യയിൽ തൊണ്ണൂററിമൂന്നു ശതമാനവും ശൂദ്രരാണു്.

അവർണ്ണർ ഇവിടെയില്ലെങ്കിലും ചില പ്രത്യേകം തൊഴിലുകൾ ചെയ്യുന്നവരെ പണ്ടു്, ചുരുക്കംസന്ദർഭങ്ങളിൽ ഇന്നും, അധഃകൃതരായി കണക്കാക്കിയിരുന്നു. നീലച്ചെടിയിൽനിന്നു ചായമുണ്ടാക്കുന്നവർ, കലങ്ങളും ചട്ടികളുമുണ്ടാക്കുന്ന കുമ്പാരന്മാർ, കള്ളുചെത്തുന്നവർ, റാക്കു കാച്ചുന്നവർ, ഇവരെ പണ്ടു് ഗ്രാമത്തിനുള്ളിൽപ്പാർത്തു് ഈ തൊഴിലുകൾ ചെയ്യാനനുവദിച്ചിരുന്നില്ല. ഇവരെ 'പെമേശന്മാർ' എന്നുപറയും. ഇന്നു കാലം മാറിയിരിക്കുന്നു. പണ്ടത്തെ പെമേശന്മാരിൽ പലരും ഇന്നു സമുദായത്തിൽ സാമാന്യം നല്ല നിലയിൽ, ധനവാന്മാരായും പ്രമാണിമാരായും കഴിഞ്ഞുകൂട്ടുന്നവരാണു്. (എൻെറ ചങ്ങാതി താംബ, ഒരു പഴയ പെമേശകുലത്തിൽ പിറന്നവനാണെന്നു ചൊക്കോർദ്ദെ പറഞ്ഞു.) അസൂയാലുക്കൾ മാത്രമേ ഇന്നു് ഇവരെനോക്കി, "അതാ പോകുന്നു ഒരു പെമേശൻ" എന്നു പിറകിൽനിന്നു പിറുപിറുക്കുകയുള്ളു.

ജാതിപരമായ അയിത്തവും തീണ്ടലും ബാലിഹിന്ദുക്കളുടെയിടയിൽ ഇന്നേവരെ ഉണ്ടായിട്ടില്ല. എങ്കിലും, ജന്മിത്വത്തിൻേറയും പ്രഭുത്വത്തിൻേറയും തുടർന്നു നിലനിന്ന സ്വേച്ഛാധിപത്യം ഇവരുടെമേൽ ഉച്ചനീചത്വങ്ങളെസ്സംബന്ധിച്ച ചില ആചാരങ്ങളും നിയമങ്ങളും കെട്ടിയേല്പിച്ചിട്ടുണ്ടു്. ജാതികൾതമ്മിലുള്ള പെരുമാററത്തിലും, ഭാഷയിലുമാണു് ഇതു തെളിഞ്ഞുകാണുന്നതു്.

ഉയർന്ന ജാതിക്കാരുമായി സംസാരിക്കുമ്പോൾ താഴ്ന്നജാതിക്കാർ കുനിഞ്ഞുനില്ക്കുകയോ നിലത്തിരിക്കുകയോ വേണം—മാറത്തു കൈ കെട്ടിനിന്നേ ഉത്തരം പറയാവൂ.

ബാലിയിലെ ബ്രാഹ്മണർ തങ്ങൾ 'വാ ഊ റാ ഊഹ്' എന്ന ബ്രഹ്മർഷിയുടെ സന്താനപരമ്പരകളാണെന്നവകാശപ്പെടുന്നു. ഐതിഹ്യകാലത്തെ ഒരു മഹാപുരുഷനായിരുന്നു വാ ഊ റാ ഊഹ്. ഈ ബ്രാഹ്മണപുരോഹിതൻ, വിത്തുകാളയെപ്പോലെ നാട്ടുമുഴവനും നടന്നു സന്താനങ്ങളെ ഉല്പാദിപ്പിച്ചു. വീട്ടുവേലക്കാരികളെപ്പോലും ഈ വീര്യപുരോഹിതൻ പുരോഹിതവംശാഭിവൃദ്ധിക്കുവേണ്ടി ഒഴിവാക്കിയിരുന്നില്ല.

അങ്ങനെ ബാലിയിൽ ആവശ്യംപോലെ ബ്രാഹ്മണപുരോഹിതകുടുംബങ്ങളുണ്ടായിത്തീർന്നു. എന്നാൽ ഈ പുരോഹിതകുടുംബങ്ങളുടെയെല്ലാം യോഗ്യത ഒരേ നിലവാരത്തിൽ അംഗീകരിക്കപ്പെടുന്നില്ല.

ബ്രാഹ്മണരിലും നേരിയതോതിൽ ജാതിവ്യത്യാസങ്ങളുണ്ട്. (നമ്മുടെ നമ്പൂതിരിവർഗ്ഗങ്ങളിൽക്കാണുന്നപോലെതന്നെ). ഇവരുടെയെല്ലാം പിതാവ് വാ ഊ റാ ഊഹ് തന്നെയാണെങ്കിലും മാതൃരക്തം പല താഴ്ന്ന കുലങ്ങളിലുംപെട്ടതായിരുന്നുവല്ലോ. ആദിമാതൃവംശത്തിന്റെ ഉച്ചനീചത്വങ്ങളെ ആസ്പദമാക്കി അനന്തരതലമുറകളിലെ ബ്രാഹ്മണകുടുംബങ്ങളുടെ തറവാടിത്തം തരംതിരിക്കപ്പെട്ടിരിക്കുന്നു.

ദേവീദേവന്മാർക്കു പൂജകർമ്മങ്ങളും ബലിയും യാഗവും നൽകുവാൻ അധികാരപ്പെട്ട വേദവിത്തുക്കളാണ് ബ്രാഹ്മണർ. ഇവരുടെ പേരിനു മുമ്പിൽ 'ഇഡാ ബാഗുസ്സ്' എന്ന ബ്രാഹ്മണപുരോഹിതസംജ്ഞ ഉണ്ടായിരിക്കും—സ്ത്രീയാണെങ്കിൽ 'ഇഡാ ആയു' എന്നാണ് ചേർക്കുക. ബാലിയിൽ ബ്രാഹ്മണരിൽ പുരോഹിതസ്ത്രീകളേയും ധാരാളം കാണാം.

ബ്രാഹ്മണർക്കു ഭരണാധികാരമുണ്ടായിരുന്നില്ല. അവർ ന്യായാധിപന്മാരായും, നീതിധർമ്മസംഹിതകളുടെ ഭാഷ്യകാരന്മാരായും വിധികർത്താക്കളായും രാജാവിനേയും നാട്ടിനേയും സഹായിച്ചുപോന്നു. നാട്ടിന്റെ ഐശ്വര്യസമൃദ്ധിക്കും രാജാവിന്റെ ആയുരാരോഗ്യങ്ങൾക്കുംവേണ്ടി മന്ത്രങ്ങൾ ചൊല്ലി, ദേവീദേവന്മാർക്കു പൂജകളും ഉത്സവങ്ങളും നടത്തുവാനുള്ള ബാദ്ധ്യതയും ബ്രാഹ്മണരുടേതായിരുന്നു. ബ്രാഹ്മണർക്കു ചില പ്രത്യേകാനുകൂല്യങ്ങളും നൽകപ്പെട്ടിരുന്നു. ബ്രാഹ്മണനെ വധശിക്ഷയ്ക്കു വിധിച്ചുകൂടാ—ബ്രാഹ്മണൻ രാജാവിന്നു നികുതി കൊടുക്കേണ്ട.

സ്വന്തം നിലയിൽ ചില നിബന്ധനകളും ബ്രാഹ്മണർക്കുണ്ടായിരുന്നു. അവർക്കു കോഴിയങ്കം നടത്താനോ, അതു കാണാനോ പാടില്ല. കച്ചവടമോ, പണമുണ്ടാക്കുന്ന ഏതെങ്കിലും തൊഴിലോ ചെയ്യാനും ബ്രാഹ്മണർക്കു പാടില്ല. ഗോമാംസം നിഷിദ്ധമാണ് (എന്നാൽ പോത്തിറച്ചിയും പന്നിയിറച്ചിയും കഴിക്കാൻ വിരോധവുമില്ല).

ബാലിബ്രാഹ്മണരിൽ രണ്ടുഗോത്രങ്ങളുണ്ട്. ശിവഗോത്രവും. ബോധഗോത്രവും. ബാലിയിലെ മനു എന്നു കരുതാവുന്ന 'മ്പൂഭരത'നിൽ നിന്നും അദ്ദേഹത്തിന്റെ സഹോദരനായ 'മ്പൂകുത്തുര'നിൽനിന്നും ഉത്ഭവിച്ചതാണത്രേ ഈ രണ്ടു ഗോത്രങ്ങൾ.

ബോധഗോത്രം, ബാലിയിൽ ബുദ്ധമതത്തിന്റെ സ്വാധീനതയിൽനിന്നും ഉടലെടുത്തതാണെന്ന് എതാണ്ടൂഹിക്കാവുന്നതാണ്. ബോധഗോത്രപുരോഹിതന്മാരുടെ ('പെദാന്തബോധ' എന്നാണ് ഇവരെ വിളിക്കുന്നതു്). കർമ്മങ്ങളെല്ലാം ഉത്തമത്തിലുള്ളവയാണ്. ബാലിഗ്രാമങ്ങളിലെ വാർഷികോത്സവങ്ങളിലും, പൊതുനേർച്ചകളിലും, പെന്താദബോധന്മാരും, പെദാന്തശിവന്മാരും ഒരേസമയത്തു് ഒരേമണ്ഡപത്തിൽ സംബന്ധിക്കുന്നതു് അസാധാരണമല്ല.

ഭരണകർത്താക്കളുടെ വർഗ്ഗമാണ് ക്ഷത്രിയർ. 'ചൊക്കോർദ്ദെ,' 'റാത്തു,' 'അനാക്ക് അഗ്ഗുംഗ്' (അഗ്ഗുംഗ്ഗിരിയുടെ പുത്രൻ) എന്നീ സംജ്ഞകൾ ക്ഷത്രിയരുടെ പേരിന്നുമുമ്പിലുണ്ടായിരിക്കും. ബാലിയിലെ രാജാക്കന്മാരുടേയും മന്ത്രിമാരുടേയും സന്താനപരമ്പരകളാണ് ഇക്കൂട്ടർ. ഇവരിൽ രണ്ടു പ്രധാനവർഗ്ഗങ്ങളുണ്ട്: 'ക്ഷത്രിയദല്ല'ന്മാരും 'ക്ഷത്രിയജാവ്'

ക്കാരും—രാജാക്കന്മാരുടെ അനന്തരതലമുറകളാണ് ക്ഷത്രിയദളന്മാർ. ബാലിയിൽ വന്നുകൂടിയ ജാവക്കാരായ മന്ത്രിമാരുടെ രക്തത്തിൽപ്പിറന്ന വരാണ് ക്ഷത്രിയജാവക്കാർ.

ഗജമദൻെറ ആക്രമണകാലത്ത് ബാലിയിലെ രാജാവായിരുന്ന ശ്രീകൃഷ്ണകപകിശൻെറ സന്താനപരമ്പരകളെന്ന് സ്വയം അഭിമാനിക്കുന്നവരും ക്ഷത്രിയദളന്മാരുടെ കൂട്ടത്തിലുണ്ട്.

ശാസ്ത്രവിധിപ്രകാരമുള്ള ജാതിഗണനയിൽ ക്ഷത്രിയൻ ബ്രാഹ്മണന്നു താഴെയാണെങ്കിലും ജനങ്ങളുടെയിടയിലുള്ള ഔന്നത്യപരിഗണനയ്ക്കുവേണ്ടി, രാജത്വവും ബ്രാഹ്മണപൗരോഹിത്യവും പലപ്പോഴും തമ്മിലിടഞ്ഞിട്ടുണ്ട്. രാജാക്കന്മാരെ സ്ഥാനഭ്രഷ്ടരാക്കാനും, തങ്ങളുടെ ചൊല്പടിക്കു നിർത്താൻ കഴിയുന്ന യുവരാജാക്കന്മാരെ അധികാരത്തിൽ പ്രതിഷ്ഠിക്കാനുമുള്ള ഗൂഢാലോചനകളിൽ സൂത്രധാരന്മാരായിനിന്ന ജയന്തൻ നമ്പൂതിരിമാരെ ബാലിചരിത്രത്തിൽ ധാരാളം കാണാം. 1906-ൽ ഡച്ചുകാരുടെ സായുധസേനയെ എതിർക്കാൻ തീരുമാനിച്ച രാജപ്രതിനിധിയെ കേശിമാൻകൊട്ടാരത്തിൽവെച്ചു വധിച്ചതു് ഒരു ബ്രാഹ്മണപുരോഹിതനായിരുന്നു.

മൂന്നാമത്തെ വർഗ്ഗമായ വൈശ്യർ ബാലിയിലെ പ്രഭുക്കളുടേയും, യോദ്ധാക്കളുടേയും സന്തതികളാണ്. 'ഗുസ്തി' എന്ന സ്ഥാനപ്പേരിലാണ് ഇവർ അറിയപ്പെടുന്നതു്. ജാവയിൽനിന്നുവന്ന ഇടപ്രഭുക്കന്മാരുടേയും, സേനാധിപന്മാരുടേയും സന്താനപരമ്പരയിൽപ്പെട്ട വൈശ്യരിൽ പല ഉപവർഗ്ഗങ്ങളുമുണ്ട്. ഗജമദനുമുമ്പുണ്ടായിരുന്ന ആര്യധമ്മൻ എന്ന സേനാപതിയുടെ വംശക്കാരാണ് ഏററവും മുന്തിയ ക്ഷത്രിയർ. ഇവരെ പ്രഗുസ്തി എന്നാണു വിളിച്ചുവരുന്നതു്.

## പതിനേഴാമദ്ധ്യായം

# അവരുടെ ജീവിതം ആകെയൊരുത്സവം

ബാലിദ്വീപുകാരുടെ പ്രേമജീവിതം വളരെ അഴഞ്ഞമട്ടിലാണ് എന്ന് പല സഞ്ചാരികളും സന്ദർശകരും രേഖപ്പെടുത്തിയിട്ടുണ്ട്. ബാഹ്യലോകം വിശ്വസിച്ചുവരുന്നതും അങ്ങനെത്തന്നെയാണ്—എന്നാൽ അവരെപ്പററിപ്പറയുന്നതു് മുഴുവനും ശരിയല്ല.

ബാലിയിൽ, ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ എന്നീ മൂന്ന് ഉയർന്ന ജാതികൾക്കിടയിൽ സ്ത്രീപുരുഷബന്ധത്തിനു കെട്ടുറപ്പു വേണമെന്നു നിർബന്ധമാണ്. ഭാര്യ വിവാഹത്തിന്നുമുമ്പ് പരപുരുഷസ്പർശമേല്ക്കാത്ത കന്യകയായിരിക്കണമെന്ന് ശാസ്ത്രവും സാമൂഹ്യനിയമവും ശാസിക്കുന്നു—സ്ത്രീകൾ പാതിവ്രത്യം അണുപോലും തെററാതെ പരിരക്ഷിച്ചുകൊള്ളണം. ഭർത്താവു മരിച്ചാൽ സതി അനുഷ്ഠിക്കുന്ന പതിവ് ഡച്ചുകാരുടെ കാലത്തുപോലും ബാലിയിൽ ഉണ്ടായിരുന്നു. എന്നാൽ ഈ നിയമങ്ങളെല്ലാം ഉയർന്നജാതിക്കാർക്കുമാത്രമേ ബാധകമായിരുന്നുള്ളു. ഈ ഉയർന്നജാതിക്കാരുടെ സ്ത്രീകൾക്കു പുറത്തിറങ്ങി നടക്കാനുള്ള സ്വാതന്ത്ര്യവും കുറവായിരുന്നു. ബ്രാഹ്മണക്ഷത്രിയവൈശ്യരടങ്ങുന്ന ഉയർന്നജാതിക്കാർ, ബാലിയിലെ ആകെ ജനസംഖ്യയുടെ ഏഴുശതമാനമേ വരുന്നുള്ളു. ശേഷിച്ച തൊണ്ണൂററിമൂന്നുശതമാനവും ശൂദ്രരാണ്. നിയമങ്ങളുണ്ടാക്കിയ മേൽജാതിക്കാർ, ശൂദ്രർക്കു സദാചാരനിയമങ്ങൾ മനഃപൂർവ്വം വിധിക്കാതെ വിടുകയാണുണ്ടായതു്—ശൂദ്രസ്ത്രീകൾക്കു പാതിവ്രത്യം വേണമെന്നും അവർ പറഞ്ഞില്ല. അക്കാരണത്താൽ ദ്വീപിലെ ബഹുഭൂരിപക്ഷം ജനങ്ങളുടേയും സദാചാരനിലവാരം വളരെ താഴ്ന്നു. മേൽജാതിക്കാരുടെ ശൃംഗാരദാസ്യം സഹിക്കാൻ ശൂദ്രസ്ത്രീകൾ നിർബന്ധരായി. ബാലിയിൽ ചെല്ലുന്നവർ തെരുവുകളിലും ചന്തകളിലും കാണുന്നതു് ഈ സ്വതന്ത്രകളായ ശൂദ്രസ്ത്രീകളെയാണ്. അവരെപ്പററി പറയുന്നതു് ബാലിയിലെ മുഴുവൻ ജനങ്ങൾക്കും ബാധകമായിരിക്കയില്ലല്ലോ.

ബാലിക്കാരുടെ ജീവിതം മുഴുവനും റൊമാൻസ്മയമാണെന്നു പറയുന്നതും ശരിയല്ല. ബാലിയിൽ ചെല്ലുന്ന വിദേശീയസന്ദർശകരാണ് റൊമാൻസ് അനുഭവിക്കുന്നതു്. നാട്ടുകാർക്ക് അതെല്ലാം സാധാരണജീവിതത്തിന്റെ മാററമില്ലാത്ത ഭാഗങ്ങളാണ്. സാധാരണജീവിതത്തിൽനിന്നും വ്യതിരിക്തമായ, ഉപ്പും പുളിയും മധുവും കൂടുതൽ കലന്ന സ്വല്പം അനുഭവസങ്കലനങ്ങളെയാണല്ലോ നാം റൊമാൻസ് എന്നു വിവക്ഷിക്കുന്നതു്. പ്രതിബന്ധങ്ങളും 'നേതി നേതി' ശാസനങ്ങളുംകൊണ്ടു് മതിലുകളും മുൾവേലികളുമൊരുക്കിയ മണ്ഡലങ്ങളിലാണ് പ്രേമവും റൊമാൻസും പിറവിയെടുക്കുന്നതു്. ഇവിടെ അങ്ങനെയുള്ള വയ്യാവേലികളൊന്നുമില്ല—ബാലിഭാഷയിൽ പ്രേമത്തിനു് ഒരു വാക്കുപോലുമില്ല. ഒരു ത്തന്ന്

ഒരു പെണ്ണിൽ മോഹം ജനിച്ചാൽ, അവൻ അവളുടെയടുക്കൽ ചെന്നു കാര്യം നേരെയങ്ങു തുറന്നുപറയും—"പ്രിയതമേ, ഭവതിയെ ഞാൻ പ്രേമിക്കുന്നു," എന്നൊന്നുമല്ല അവൻ അവളുടെ അടുക്കൽച്ചെന്നു പറയുക. 'കായൂൻ, ഞ്ത്യാക്ക്?' (നിനക്കു വേണോ?) എന്നായിരിക്കും അവൻെറ പച്ചയിലുള്ള ചോദ്യം. "ഇന്നുരാത്രി എൻെറകൂടെ ഉറങ്ങാൻ നീ ആഗ്രഹിക്കുന്നുണ്ടോ?" എന്നാണ് ആ ശൃംഗാരശൈലി. 'കായൂൻ,' 'സുക,' 'ദമൻ,' 'ഞ്ത്യാക്ക്' എന്നീ വാക്കുകളെല്ലാം ബാലിഭാഷയിൽ ആഗ്രഹത്തിൻെറ പര്യായങ്ങളാണ്—അവൾക്ക് ആഗ്രഹമില്ലെങ്കിൽ, അവൻ നമ്മുടെ നാട്ടിലെ കാമുകന്മാരെപ്പോലെ നിരാശനായി, നെടുവീർപ്പു ശാപ്പിട്ടു് കണ്ണീരുംകുടിച്ചു് നിദ്രാശൂന്യനായി രാത്രികൾ കഴിക്കുകയില്ല—അതിന്നു് ആളെ വേറെ നോക്കണം. ബാലിക്കാരനെ കിട്ടുകയില്ല—അവൻ അടുത്തദിവസം തൻെറകൂടെ ഉറങ്ങാൻ ഇഷ്ടമുള്ള വേറൊരു പെണ്ണിനെ അന്വേഷിക്കും, അത്രതന്നെ.

സാധാരണയായി എല്ലാ ചെറുപ്പക്കാർക്കും ഓരോ സ്വകാര്യപ്രേമഭാജനമുണ്ടായിരിക്കും. തെരുവിലോ ചന്തയിലോ വെച്ചു് പ്രേമപ്രകടനം നടത്തുന്നതു് ആചാരവിരുദ്ധമാണ്. ഒരു യുവാവു് തൻെറ സ്വന്തം പ്രേമഭാജനത്തെ തെരുവിൽ, ആളുകളുടെയിടയിൽവെച്ചു കണ്ടാൽ, മുമ്പെവിടെയെങ്കിലും കണ്ട ഭാവംപോലും നടിക്കുകയില്ല. പ്രേമവും ഭക്ഷണവും മൂടിക്കഴിക്കണമെന്നാണ് ബാലിക്കാരുടെ മതം. എന്നാൽ കാമിനീകാമുകന്മാർക്കുതമ്മിൽ പരസ്യമായി തമ്മിൽ കാണാനും സല്ലപിക്കാനും ചില നല്ല അവസരങ്ങൾ കിട്ടാറുണ്ടു്—കൊയ്ത്തുകാലത്തും ഗ്രാമങ്ങളിലെ ഉത്സവക്കാലത്തും. നെല്ലുകൊയ്യാൻ ഗ്രാമത്തിലെ ആബാലവൃദ്ധം ജനങ്ങൾ ഒത്തുചേരും. നെൽക്കൊയ്ത്തുകാലം കാമിനീകാമുകന്മാരുടേയും കൊയ്ത്തുകാലമാണ്. പുഴയിലും, തോട്ടിലുമുള്ള കുളിക്കടവുകളിൽവെച്ചും അവർ കണ്ടുമുട്ടാറുണ്ടു്. രാത്രിയിൽ തെങ്ങിൻതോപ്പുകൾ അവരുടെ പ്രണയനാടകങ്ങൾക്കു് അരങ്ങൊരുക്കിക്കൊടുക്കുന്നു.

തലയിൽ ഒരുറുമാൽകെട്ടി, ചെവിക്കുററിയിൽ ഒരു ചെമ്പരുത്തിപ്പൂവും തിരുകിവെച്ചു് ഒരു പൂവൻകോഴിയെപ്പോലെയാണ് അവൻ അവളുടെയടുക്കൽ ശൃംഗരിക്കാൻ ചെല്ലുന്നതു്. ചുംബനകല ഇവർക്കു വശമില്ല. പ്രിയയുടെ മുഖത്തു് നയത്തിൽ നാസിക അണച്ചു് അവളുടെ തൊലിയുടെ മാർദ്ദവവും, ശ്വാസത്തിൻെറ ഊഷ്മളപരിമളവും മെല്ലെ അകരുക—അതാണ് ഇവരുടെ ചുംബനം.

ശൃംഗാരപ്രകടനത്തിൽ പെൺകിടാങ്ങൾ മുൻകൈയെടുക്കുന്നതും ഇവിടെ സാധാരണമാണ്. ഒരു പെൺകുട്ടിക്കു് ഒരു ചെറുപ്പക്കാരൻെറ പേരിൽ ഒരു കമ്പം തോന്നുന്നു. അവൻ അപരിചിതനാണ്. അല്ലെങ്കിൽ പരിചിതനാണെങ്കിലും ഒരു നാണംകുണുങ്ങിയാണ്. അപ്പോൾ അവൾ കണ്ണിണകൊണ്ടു് കടുകുവറത്തു് അവനെ മയക്കാൻ നോക്കും. ആ സൈറ്റടികൊണ്ടും ഫലമില്ലെന്നു കണ്ടാൽ, അവൾ എന്തെങ്കിലും ഒരു ചെറിയ സമ്മാനം—ഒരു പേക്കറ്റു് സിഗരറ്റോ, ഒരുറുമാലോ, വാങ്ങി പൊതിഞ്ഞുകെട്ടി, സ്വകാര്യമായി അവന്നു സമ്മാനിക്കും. എന്നിട്ടും അവൻ വശഗ

നാകുന്നില്ലെങ്കിൽ അവൾ ഒരു പുഞ്ചിരിയോടെ പിന്മാറി എല്ലാം മറക്കും. പ്രേമനൈരാശ്യം മനസ്സിൽ വെച്ചുകൊണ്ടുനടക്കുന്നതു് പാപമാണെന്നാണു് പഴമക്കാർ വിധിച്ചിരിക്കുന്നതു്. ബാലിയിലെ ഒരു നാടോടിപ്പാട്ടു് ഇതു വ്യക്തമാക്കുന്നുണ്ടു്:—

ബാലിപ്പെൺമണി, നിൻമിഴിക്കോണിൽ
പ്രേമരശ്മികൾ വീണിട്ടുന്നാകിൽ,
ത്വന്മിഴിയിലൂടപ്രഭാപൂരം
താവക ഹൃദയത്തിലെത്തുമ്പോൾ,
ഓർത്തുകൊള്ളുക പണ്ഡിതർപണ്ടു
ചേർത്തുവെച്ചോരീ ഗ്രന്ഥവരികൾ:
"പ്രേമചിന്തയാൽ നീ വരിക്കുന്ന
കോമളാംഗൻ നിൻ കാമിതത്തിനു
മൂകനായി വിമുഖനായെന്നാൽ
ദേവതകൾ ശപിച്ചിടും നിന്നെ.
പ്രത്യൂഹപ്രേമദൂഷിതയായാൽ
നിത്യനിന്ദയിൽ നീ നരകിക്കും..."

ബാലിയിലെ ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും ചെറുപ്പം മുതൽക്കേ എല്ലാ കാര്യങ്ങളിലും മാതാപിതാക്കന്മാർ സ്വാതന്ത്ര്യം അനുവദിച്ചുകൊടുത്തിട്ടുണ്ടു്. ഇവിടെ അച്ഛനമ്മമാർ തങ്ങളുടെ കുട്ടികളെ ശാസിക്കുന്ന പതിവില്ല. കുട്ടികളുടെ പ്രവൃത്തികൾക്കു പ്രേരിപ്പിക്കുന്നതും, അവരുടെ ചിന്തകളെ നിയന്ത്രിക്കുന്നതും ഉപരിലോകത്തിലെ ദേവന്മാരാണെന്നാണു് ഇവർ വിശ്വസിക്കുന്നതു്. കുട്ടികൾക്കു പ്രായമായി ബുദ്ധിയുറച്ചാൽ പിന്നെ അവരെ ഉപദേശിക്കേണ്ട ആവശ്യവുമില്ലല്ലോ. ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും അങ്ങനെ ക്രമേണ തങ്ങളെപ്പറ്റിത്തന്നെ ഒരു മതിപ്പു് ഉണ്ടായിത്തീരുന്നു. ഇതു് സാമൂഹ്യജീവിതത്തിൽ ആരോഗ്യകരമായൊരന്തരീക്ഷം സൃഷ്ടിക്കാൻ സഹായിക്കുകയുംചെയ്യുന്നു.

ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും പ്രേമകാര്യങ്ങളിൽ സമത്വവും സ്വാതന്ത്ര്യവും അനുവദിക്കപ്പെട്ടിട്ടുണ്ടെങ്കിലും, ജീവകാലം മുഴുവനും കാമുകനായോ, കാമിനിയായോ കഴിഞ്ഞുകൂട്ടുവാൻ അവർ ആഗ്രഹിക്കാറില്ല. സ്വന്തമായൊരു പുരവെച്ചുകെട്ടി, ഇഷ്ടപ്പെട്ടൊരു പെണ്ണിനെ വിവാഹം കഴിച്ചു, ക്രമേണ കുഞ്ഞുകുട്ടികളുമായി ഒരു കുടുംബക്കാരനായി, സമുദായത്തിൽ ജീവിക്കാനാണു് ഏതൊരു ചെറുപ്പക്കാരനും ആഗ്രഹിക്കുന്നതു്.

പതിനെട്ടാമദ്ധ്യായം

# മധുവിധു, വിവാഹത്തിനു മുമ്പ്

കാലമെത്തിയാൽ അവൻ വിവാഹം കഴിക്കാൻ ഒരു പെണ്ണിനെ കണ്ടുവെയ്ക്കുകയായി. അവൾ തന്റെ പഴയ പ്രേമഭാജനങ്ങളിലൊന്നോ, വിധവയോ, ഭർത്തൃപരിത്യക്തയോ, വൃദ്ധകന്യകയോ ആവാം—അല്ലെങ്കിൽ കന്യകയായൊരു ചരക്കുതന്നെയാണെന്നും വരാം. വധുവിനു തന്നെക്കാൾ പ്രായം കൂടിയാലും വിരോധമില്ല—അവൾ മച്ചിയായിരിക്കരുത്. അത്രമാത്രം. അവൾ പരിശുദ്ധയാണോ?—ആ ചിന്ത അവനില്ല. എത്രയോ കന്യകകളെ കെടുത്തിയ താൻ, തന്റെ കല്യാണപ്പെണ്ണിൽ ആ ഗുണം അന്വേഷിക്കുന്നതും പ്രതീക്ഷിക്കുന്നതും ഭോഷത്വമാണെന്നാണ് അവൻ കരുതുന്നത്. അവനൊരു യുക്തിവാദികൂടിയാണ്.

പെണ്ണിനെ തീർച്ചപ്പെടുത്തിക്കഴിഞ്ഞാൽ, വരന്റേയും വധുവിന്റേയും ആൾക്കാർക്ക് അക്കാര്യത്തിൽ സന്തോഷമാണെന്നിരുന്നാൽക്കൂടി, വിവാഹം രാക്ഷസരീതിയിൽ നിർവ്വഹിച്ചുകൊള്ളണമെന്ന നിർബന്ധമാണ്. അതായത് പെണ്ണിനെ ബലാൽക്കാരമായി പിടിച്ചുകൊണ്ടുപോയി ദൂരെ ഒരിടത്തു രഹസ്യമായി പാർപ്പിക്കണം. പഴയകാലത്തെ കിരാതവർഗ്ഗങ്ങളുടെ വിവാഹരീതി, നിരുപദ്രവമട്ടിൽ ഇവിടെ ഇന്നും തുടർന്നുവരികയാണ്, ഒരു നാടകമഭിനയിക്കുന്നതുപോലെ.

ചെക്കനും പെണ്ണും തമ്മിൽ പറഞ്ഞൊത്ത് ഒരു നിർദ്ദിഷ്ടസ്ഥലത്ത് സമ്മേളിക്കുന്നു. പെണ്ണ് തന്റെ ഉടുപുടവകളും, പൊന്നും പണ്ടവും, ചമയങ്ങളുമെല്ലാം ഒരു ഭാണ്ഡമാക്കി കൈയിൽ കരുതിയിട്ടുണ്ടാകും. ഇരുവർക്കും ഒളിച്ചുതാമസിക്കാൻ അടുത്തഗ്രാമത്തിലെ ഒരു സുഹൃത്തിന്റെ ഗൃഹം മുൻകൂട്ടി ശട്ടംചെയ്തു വെച്ചിട്ടുണ്ടാകും. ആ ഇണങ്ങന്റെ വീട്ടിൽ അവർ ഒളിവിൽ പരമാനന്ദത്തോടെ മധുവിധു കഴിക്കുന്നു.

തന്റെ മകളെ കാണുന്നില്ലെന്നുംപറഞ്ഞു വധുവിന്റെ പിതാവ്, പരിഭ്രമത്തോടെ ഗ്രാമത്തിലെ വാർത്താനിവേദകഭേരിയടിച്ച് ആളുകളെ വിളിച്ചുവരുത്തുന്നു. "അയ്യോ, എന്റെ മോള് റാക്കയെ കാണുന്നില്ല. ആരാണ് അവളെ തട്ടിക്കൊണ്ടുപോയത്?—നിങ്ങളും നിങ്ങളുമറിഞ്ഞോ?" അയാൾ അവിടെ കൂടിയവരോടെല്ലാം ചോദിക്കുന്നു. അവിടത്തെ ഓരോകുട്ടിക്കുമറിയാം അവിടെ നടന്നതെന്താണെന്ന്. പക്ഷേ, അവർ കൈമലർത്തിപ്പറയുന്നു, "അയ്യോ, ഞങ്ങളാരുമറിഞ്ഞില്ലേ, ഏത് രാക്ഷസനാണാവോ ആ പൊൻകുടത്തെ പിടിച്ചുകൊണ്ടുപോയത്?"

റാക്കയുടെ പിതാവ്, മകന്റെ നേതൃത്വത്തിൽ ഒരു തിരച്ചൽ സംഘത്തെ ഏർപ്പാടുചെയ്യുന്നു. അന്വേഷണസംഘത്തിൽ പെണ്ണിന്റെ ആങ്ങളയും, കുടുംബത്തിലെ മററുചില അംഗങ്ങളും, ഗ്രാമത്തിലെ ചില പോക്കിരികളും ഉണ്ടായിരിക്കും. അവർ വീടുകളിൽ കേറിച്ചെന്നു

വിളിച്ചുചോദിക്കും: "ഞങ്ങടെ റാക്കപ്പെണ്ണിനെ കാണാനില്ല. ഇങ്ങോട്ടു വന്നിരുന്നോ?"

വീട്ടുകാർ മറുപടിപറയും. "റാക്കയോ? അവളിവിടെ വന്നിട്ടില്ലല്ലോ—അയ്യോ, ശത്രുക്കൾ തട്ടിക്കൊണ്ടുപോയി ദൈവമേ, ആ പൂവുപോലത്തെ പെൺകുട്ടിയെ?—നിങ്ങൾ കോലായിൽ കയറിയിരിക്കിൻ കൂട്ടരേ—ഇത്തിരി വിശ്രമിച്ചു് വല്ലതും കഴിച്ചിട്ടുപോകാം."

വിശ്രമിക്കാൻ അവർക്ക നേരമില്ല. വേഗം വല്ലതും കഴിക്കാൻ വിരോധവുമില്ല. (കഴിക്കാനുള്ളതു് അവിടെ ഒരുക്കിവെച്ചിട്ടുണ്ടാകും.)—വിരുന്നുണ്ണാൻകിട്ടുന്ന അവസരം അവർ വെറുതെ കളയുകയില്ല.

അങ്ങനെ ഗ്രാമത്തിലെ പല വീടുകളിലും കേറിയിറങ്ങി, വയറും നിറച്ചു്, ആ തിരച്ചൽസംഘം ഒടുവിൽ വെറുംകൈയോടെ റാക്കയുടെ പിതാവിൻെറ മുമ്പിൽ മടങ്ങിച്ചെല്ലുന്നു.

പെണ്ണിനെപ്പിടിക്കാൻ വരൻ ഒററയ്ക്കു പോകുന്നതിന്നുപകരം, ഒരു കൂട്ടം ചങ്ങാതിമാരുടെ അകമ്പടിയോടുകൂടി പോകുന്ന സമ്പ്രദായവുമുണ്ടു്. തോട്ടിൻകരയിലോ, ഇടവഴിയിലോ, വയൽമുക്കിലോവെച്ചു് അവർ അവളെ കടന്നുപിടിക്കും. വരൻെറ ചങ്ങാതിമാരിൽ കരുത്തനായ ഒരുത്തനായിരിക്കും പെണ്ണിനെ വാരിയെടുത്തുകൊണ്ടുപോകുന്നതു്. വധൂമോഷണത്തിനു് നേതൃത്വം വഹിച്ചുകൊണ്ടു്, വരൻ അരികെത്തന്നെ ഉണ്ടായിരിക്കും. തന്നെ താങ്ങിയെടുത്തു മണ്ടുന്ന പുരുഷൻെറ മാറിൽ ആ പെണ്ണു് കൈകാലുകൾ ഇട്ടടിച്ചു പല പരാക്രമങ്ങളും കാണിക്കും. അവൾ അവൻെറ മുഖത്തും പുറത്തും മാന്തിക്കീറുകയും, അവൻെറ കാതിലും കഴുത്തിലും നല്ല ചോരപ്പൊടിപ്പൻ കടി പാസ്സാക്കിക്കൊടുക്കുകയും ചെയ്യും. പുരുഷൻെറ ഇറച്ചിയുടേയും ചോരയുടേയും രുചിയറിയാൻ അവൾക്കുകിട്ടുന്ന നല്ലൊരവസരമാണിതു്.

അങ്ങനെ കുറേദിവസം കഴിയും. അപ്പോൾ കാണാം ഒരു ദിവസം വരൻെറ പിതാവു് ചില ചങ്ങാതിമാരേയും കൂട്ടി, റാക്കയുടെ പിതാവിൻെറവീട്ടിലേക്കു വരുന്നതു്.

"പരിഭ്രമിക്കണ്ട—നിങ്ങളുടെ മകൾ റാക്ക, എൻെറ മകൻ സാംപിയുടെക്കൂടെയുണ്ടു്."

ആ വർത്തമാനംകേട്ടു റാക്കയുടെ പിതാവു് ചാടിയെഴുന്നേററു് അരിശംകൊണ്ടു കലിതുള്ളി ഇങ്ങനെ ശകാരിക്കുന്നു: "എന്തു്, എൻെറ മോളെ പിടിച്ചുകൊണ്ടുപോയതു് നിങ്ങളുടെ സാംപിയാണോ?—ആ മരങ്ങോടൻ, കുരങ്ങൻ!—ആ തെമ്മാടിയെ ഞാൻ! അരിഞ്ഞരിഞ്ഞു കൊല്ലും...."

സാംപിയുടെ അച്ഛൻെറ ചങ്ങാതിമാർ റാക്കയുടെ അച്ഛനെ സമാശ്വസിപ്പിക്കുന്നു: സാംപി മരങ്ങോടനും, കുരങ്ങനും ഒന്നുമല്ല. മഹാബുദ്ധിമാനും മദനോപമനുമാണു്. സാംപിയുടെ ചില വീരപരാക്രമകഥകൾ അവർ അദ്ദേഹത്തെ കേൾപ്പിക്കുന്നു. എല്ലാം പറഞ്ഞുകേട്ടപ്പോൾ റാക്കയുടെ തന്തയ്ക്കും തോന്നിത്തുടങ്ങുന്നു, ചെറുക്കൻ തരക്കേടില്ലെന്നു്.

അങ്ങനെ ഒട്ടവിൽ അയാൾ സമ്മതം മൂളുന്നു. 'പത്തൂംബസ്വേതൻ' (പെൺകൊടപ്പണം) ആവശ്യപ്പെട്ടുന്നു. ഇരുകൂട്ടരും തമ്മിൽ ആലോചിച്ച് ഒരു സംഖ്യ നിശ്ചയിക്കുന്നു.

അങ്ങനെ വധുവിൻെറ പിതാവിന്നു് പെണ്ണിൻെറ വിലകിട്ടിക്കഴിഞ്ഞാൽ പരസ്യമായ വിവാഹാഘോഷം നടക്കുകയും ചെയ്യും.

എന്നാൽ, ഈ വിവാഹാഘോഷത്തിൽ വധുവിൻെറ മാതാപിതാക്കളോ കുടുംബക്കാരോ സംബന്ധിക്കുകയില്ല. പെൺപണം വാങ്ങിക്കഴിഞ്ഞാൽപ്പിന്നെ പെണ്ണു് ആ കുടുംബത്തിൻേറതല്ലാതായിത്തീരുന്നു. അവൾക്കവിടെ മേലിൽ യാതൊരവകാശവുമില്ല. ഭർത്താവിൻെറ കുടുംബപ്പേരിലാണു് പിന്നീട്ടു് അവൾ അറിയപ്പെടുന്നതു്. ഭർത്താവിൻെറ കുലദൈവതങ്ങളെയാണു് അവൾ ആരാധിക്കുന്നതു്.

ഈ പരസ്യമായ വിവാഹം പെണ്ണിനെ തട്ടിക്കൊണ്ടുപോയി 42 ദിവസം കഴിയുന്നതിനുമുമ്പു് വേണമെന്നാണു് പഴയ ആചാരവിധി. പക്ഷേ, ഗ്രാമക്കാർക്കു് ഒരു നല്ല സദ്യകൊടുക്കുന്നതിൽക്കവിഞ്ഞു് ഇതിന്നു് വലിയ പ്രാധാന്യമൊന്നുമില്ല. 'മസാക്കാപ്പൻ അചിത്ത' (ചെറുകല്ല്യാണം) എന്ന ചടങ്ങാണു് പ്രധാനം. പെണ്ണിനെ തട്ടിക്കൊണ്ടുവന്നതിന്നടുത്തദിവസംതന്നെ, ക്ഷേത്രത്തിൽവെച്ചു് പുരോഹിതൻെറ പൂജാകർമ്മങ്ങളോടും മന്ത്രോച്ചാരണങ്ങളോടുംകൂടി പുതിയ വധൂവരന്മാർ സപ്രകാര്യമായി ആ ചടങ്ങു നിർവ്വഹിച്ചുകഴിഞ്ഞിട്ടുണ്ടായിരിക്കും.

പെണ്ണിൻെറ ഇഷ്ടത്തോടുകൂടി അവളെ തട്ടിക്കൊണ്ടുപോയി നടത്തുന്ന വിവാഹത്തിന്നു് 'മെരങ്ങാത്ത' എന്നാണു് പറയുക.

പെണ്ണിൻെറ അനുവാദമോ ഇഷ്ടമോ ഇല്ലാതെ പഴയ കിരാതരീതിയിൽത്തന്നെ അവളെ ബലാൽക്കാരമായി തട്ടിക്കൊണ്ടുപോയി ഭാര്യയാക്കിവെയ്ക്കുന്ന 'മെലെഗന്ദാങ' എന്ന വിവാഹരീതി, ഇന്നും ചില വീരസാഹസികരായ ചെറുപ്പക്കാർ പരീക്ഷിച്ചുനോക്കാറുണ്ടു്—ബദ്ദംഗ് മുതലായ പ്രദേശങ്ങളിൽ മെലെഗന്ദാങ്ങിന്നു് ഇന്നും നിയമസാധുതയുണ്ടു്—പെണ്ണിനെ പിടിച്ചുകൊണ്ടുപോകുന്നതു് പകൽസമയത്തായിരിക്കണം; പെണ്ണിൻെറ വീട്ടിൽനിന്നു് അവളെ അപഹരിക്കാൻ പാടില്ല—അങ്ങനെ ചില നിബന്ധനകളനുസരിക്കണമെന്നുമാത്രം.

ഇത്തരം പെൺമോഷണംനടക്കുമ്പോൾ പെണ്ണിൻെറ ആൾക്കാർ അക്രമിയെ പിടികൂടിയെന്നുവരാം. അപ്പോൾ അവന്നു നല്ല കണക്കിൽ കിട്ടും. ചിലപ്പോൾ അവനെ തല്ലിക്കൊന്നുവെന്നുംവരാം. കേസ്സില്ല. രക്ഷപ്പെട്ടാൽ പെണ്ണു് അവൻേറതുതന്നെ. (പുതിയഭർത്താവു് തീരെ കൊള്ളരുതാത്തവനാണെങ്കിൽ മാത്രമേ അവൾ തിരികെ ഒളിച്ചോടിപ്പോവുകയുള്ളു.) അപ്പോഴും പെണ്ണിൻെറ അച്ഛനു് പെൺവിലകൊടുക്കണം. പുരോഹിതൻെറ മുമ്പിൽവെച്ചു് ചെറുകല്ല്യാണം നടത്തുകയും വേണം.

പെണ്ണിൻേറയോ, പെണ്ണിൻെറ മാതാപിതാക്കളുടേയോ അറിവോ, സമ്മതമോ കൂടാതെ, പെണ്ണിനെ ബലാല്ക്കാരമായി പിടിച്ചുകൊണ്ടുപോയി ഭാര്യയാക്കിവെയ്ക്കുന്ന സമ്പ്രദായത്തിന്നാണു് ബലാല്ക്കാരവിവാഹം

എന്നു പറയുന്നതു്. ഇതു് ലോകത്തിന്റെ മിക്കവാറും എല്ലാ ഭാഗങ്ങളിലും നടപ്പുണ്ടായിരുന്നു—യൂറോപ്യൻരാജ്യങ്ങളിൽപ്പോലും:

"ഇംഗ്ലണ്ടിൽ ഹെൻറി ഏഴാമന്റെ കാലംവരെ ബലാൽവിവാഹത്തിന്നു നിയമസമ്മതി ഉണ്ടായിരുന്നു. പണവും പദവിയുമുള്ള കുലീനസ്ത്രീകളെ വിവാഹത്തിന്നു തട്ടിക്കൊണ്ടുപോകുന്ന സംഭവങ്ങൾ ഐർലൻഡിൽ, പതിനെട്ടാംനൂററാണ്ടിന്റെ ഒടുവിൽപ്പോലും നടന്നതായി രേഖപ്പെടുത്തിയിട്ടുണ്ടു്. ഇററലിയിലും ഇത്തരം പെൺമോഷണങ്ങൾ പതിവായിരുന്നു. അക്കാരണത്താൽ ഇറ്റലിയിൽ കുലീനകന്യകകൾ, ആയുധധാരിയായ ഒരു ചെറുപ്പക്കാരന്റെ അകമ്പടിയോടുകൂടി മാത്രമേ പുറത്തിറങ്ങിയിരുന്നുള്ളൂ. മദ്ധ്യകാലഫ്രാൻസിലും ഇങ്ങനെ കുലീനകന്യകകൾ ആയുധധാരികളായ യുവവീരന്മാരെ (നൈററ്) തുണക്കൂട്ടിയാണു് പുറത്തു സഞ്ചരിച്ചിരുന്നതു്. ആ പെൺകിടാവിനെ തട്ടിയെടുക്കാൻ ആഗ്രഹിക്കുന്ന മററു യുവാക്കളുണ്ടെങ്കിൽ അവർ ഒററയ്ക്കു് ഈ യോദ്ധാവിനോടു് പൊരുതുന്നു. ദ്വന്ദ്വയുദ്ധത്തിൽ പുതിയ യുവാവു് ജയിച്ചാൽ, പെണ്ണിനെ അവന്നു കൊണ്ടുപോയി അനുഭവിക്കാം—അക്കാരണത്താൽ, സമുദായം അവൾക്കു കളങ്കം കല്പിച്ചിരുന്നില്ല.

"മദ്ധ്യയൂറോപ്പിലെ ദക്ഷിണസ്ലാവ്നാടുകളിൽ പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആരംഭംവരെയ്ക്കും പെണ്ണിനെ ബലാല്ക്കാരമായി പിടിച്ചു കൊണ്ടുപോയി ഭാര്യയാക്കിവെയ്ക്കുന്ന വിവാഹങ്ങൾ നടപ്പുണ്ടായിരുന്നു. ആൽബേനിയൻ മലമ്പുറങ്ങളിലെ ഗ്രാമങ്ങളിലും, ഈ അടുത്തകാലംവരെ വധുവിനെ മോഷ്ടിച്ചുകൊണ്ടുവന്നു നടത്തുന്ന വിവാഹങ്ങൾക്കായിരുന്നു മാന്യത കല്പിച്ചിരുന്നതു്..."*

* Strange Customs of Courtship and Marriage—William J. Fielding.

പത്തൊൻപതാമദ്ധ്യായം

# പെൺകൊതിച്ചാപ്പന്മാർ

നേർവഴിക്കു പരിശ്രമിച്ചിട്ട് കിട്ടാത്തപെണ്ണിനെ മന്ത്രംകൊണ്ടും, മരുന്നുകൊണ്ടും, വശീകരണപ്രയോഗംകൊണ്ടും മയക്കി, അഭീഷ്ടം സാധിപ്പിക്കാവുന്നതാണെന്ന് ബാലിയിലെ കാമകിങ്കരന്മാർ കരുതിവരുന്നു. മന്ത്രവാദികളും വശീകരണവിദ്യക്കാരും ബാലിയിൽ ആവശ്യത്തിലേറെയുണ്ട്.

അർജ്ജുനന്റെരൂപം ഒരു നറുക്കോലയിൽവരച്ച്, ചുരുട്ടി ഉറുക്കാക്കി അരയിൽകെട്ടിനടന്നാൽ, (ആ നറുക്കും മന്ത്രംചൊല്ലി വീര്യം കൂട്ടിയതായിരിക്കണം) തന്നെ നോക്കുന്ന പെൺകുട്ടികൾ, ഉറുക്കിന്റെ മാന്ത്രികശക്തികൊണ്ട്, തന്നിൽ അർജ്ജുനന്റെ അഴകും വീര്യപ്രഭയും കാണുമെന്നും, മോഹിക്കുമെന്നും, മററുമാണ് ബാലിയുവാവ് വിശ്വസിക്കുന്നതു്. വിശ്വാസം അവനെ രക്ഷിക്കട്ടെ!

ഒരു വെററിലയിൽ അചിന്ത്യ(കാമ)ദേവന്റെ രൂപം വരച്ച്, ആ വെററില പെണ്ണിനെക്കൊണ്ട് ചവപ്പിച്ചാൽ, അവൾ വശഗയാകുമെന്നാണ് മറെറാരു വിശ്വാസം.

'പെകാച്ചാപ്പ്'' എന്നു പറഞ്ഞുവരുന്ന ഒരുതരം മാനസികവശീകരണവും ഇവർ പ്രയോഗിച്ചുനോക്കാറുണ്ട്. ഇതൊരുതരം ധ്യാനമാണ്. എപ്പോഴും ധാരമുറിയാതെ അവളെത്തന്നെ ധ്യാനിക്കുക. 'ഉണ്ണുമ്പോൾ ഒരോഹരി അവൾക്കു നീക്കിവെയ്ക്കുക. ഉറങ്ങുമ്പോൾ അവൾ ശയ്യയിലുണ്ടെന്നമട്ടിൽ അവളോടു സല്ലപിക്കുക. അങ്ങനെ ഈ മാനസികസത്യാഗ്രഹം തുടർന്നുപോയാൽ അവളുടെ മനസ്സ് ചഞ്ചലമാകുമെന്നും, അവൾ തന്റെ ആഗ്രഹത്തിന്നു വഴിപ്പെടുമെന്നും നമ്മുടെ നിരാശനായ കാമുകൻ കരുതുന്നു.

നമ്മുടെ നാട്ടിലും, പ്രേമനൈരാശ്യംപററിയ ചില യുവകാമുകർ, "ഉണ്ണുമ്പോൾ അവൾക്കൊരോഹരി നീക്കിവെയ്ക്കുന്ന''തൊഴിച്ച്, ശേഷം മേല്പറഞ്ഞ രീതിയിലുള്ള എല്ലാ ദണ്ഡനങ്ങളും സ്വയം അനുഷ്ഠിച്ചുവരുന്നുണ്ടല്ലോ—അവർ ബാലിയിലെ ആ 'പെൺകൊതിച്ചാപ്പന്മാരു'മായി ഒന്നു പരിചയപ്പെടുന്നതു് നന്നായിരിക്കും.

ഒരു പുതിയ മുറിനാളികേരത്തിൽ, പുതുതായി കാച്ചിയ വെളിച്ചെണ്ണ പകർന്ന്, ഒരു കോടിമുണ്ടിൽനിന്നു കീറിയെടുത്ത തുണിക്കഷ്ണംകൊണ്ടുണ്ടാക്കിയ തിരി കത്തിച്ച്, ആ ദീപശിഖ പ്രിയയുടെ മുഖമാണെന്നു സങ്കല്പിച്ച്, രാത്രിമുഴവനും ആ തിരിനാളം കണ്ണിമയ്ക്കാതെ നോക്കിക്കൊണ്ടിരുന്നാൽ, ഉദ്ദിഷ്ടവനിത പിറേറന്ന് ഒരു ദിവസത്തേയ്ക്കു് തന്നിൽ പ്രസാദിക്കുമത്രെ.

ഇര കുറച്ചു കട്ടപ്പമുള്ളതാണെന്ന് അനുഭവപ്പെട്ടാൽ അവർ

കൂടുതൽ കർശനമായ വശീകരണവിദ്യ പരീക്ഷിച്ചുനോക്കും. ഇരട്ടത്തേങ്ങയോ, ഇരട്ടവാഴക്കുലയോ കൊണ്ടുവന്നു്, ആഗ്രഹിച്ച പെണ്ണിന്റെ പേരുച്ചരിച്ചുകൊണ്ടു് ചില കർമ്മങ്ങൾ നടത്തും. ഇതിൽ മാന്ത്രികന്റെ സഹായവും ഉണ്ടായിരിക്കും.

സർപ്പത്തിന്റെ വായിലെ നീരോ, ചെറിയ കുട്ടികളുടെ കണ്ണീരോ, വെളിച്ചെണ്ണയിൽ കലർത്തി, ആ തൈലംകൊണ്ടു് ഒരു തിലകം തൊട്ടാൽ, പെണ്ണു് തന്നെക്കണ്ടു മോഹിച്ചു പിന്നാലെ വരുമത്രെ—ഒരു ശിശുവിന്റെ അരയിൽ കെട്ടിത്തൂക്കി വലിച്ചിഴയ്ക്കപ്പെട്ട നാളികേരത്തിൽ നിന്നെടുത്ത എണ്ണയായിരിക്കണം അതു്. അല്ലെങ്കിൽ, ഒരു ഗർഭിണി ചാരിയിരുന്ന തെങ്ങിൽനിന്നു പറിച്ചെടുത്ത നാളികേരംകൊണ്ടുണ്ടാക്കിയതായാലും മതി.

ആണുങ്ങളെ വശീകരിക്കാൻ പെണ്ണുങ്ങൾക്കുമുണ്ടു് ചില മന്ത്രങ്ങളും ഔഷധങ്ങളും. ഈ വശീകരണൗഷധങ്ങളിലെ പ്രധാന ഘടകം തീണ്ടാരിരക്തമാണത്രെ.



## ഇരുപതാമദ്ധ്യായം

# അരിശ്രീ

തങ്ങളുടെ മുഖ്യാഹാരധാന്യത്തെ ഇത്ര ഭക്തിയോടെ ആരാധിക്കുന്ന ഒരു ജനത ലോകത്തിൽ ബാലിക്കാരെപ്പോലെ വേറെയുണ്ടെന്നു തോന്നുന്നില്ല. ബാലിക്കാരുടെ 'ദേവിശ്രീ' കൃഷിയുടേയും സമൃദ്ധിയുടേയും ദേവതയാണെങ്കിലും, അവൾ പ്രധാനമായും ആരാധിക്കപ്പെട്ടുവരുന്നതു് നെല്ലിന്റേയും അരിയുടേയും അധിദേവതയായിട്ടാണു്.

പണ്ടുപണ്ടു് തങ്ങൾക്കു ഭക്ഷിക്കാൻ കരിമ്പുമാത്രമേ കിട്ടിയിരുന്നുള്ളു. മഹാവിഷ്ണു തങ്ങളിൽ കനിഞ്ഞു, ഭൂമിയിൽ അവതരിച്ചു്, പൃഥ്വിമാതാവിനെ നെല്ലുൽപ്പാദിപ്പിക്കാൻ സമർത്ഥയാക്കിത്തീർത്തു. ബാലിക്കാർ നെല്ലിനെപ്പററി പറഞ്ഞുവരുന്ന കഥ അങ്ങനെയാണു്.

നെൽപ്പാടങ്ങളുടെ നാട്ടിൽനിന്നുവരുന്ന കേരളീയരായ നമ്മൾപോലും, ബാലിയിലെ നെൽപ്പാടങ്ങളുടെ സംവിധാനസമ്പ്രദായവും ലാവണ്യവിശേഷവും കാണുമ്പോൾ മതിമറന്നുനിന്നുപോകും. വൃത്തക്ഷാരങ്ങളുടെ വളക്കൂറുള്ള നിലങ്ങളിലും, കുന്നിൻപള്ളകളിലും നല്ല കലാമാതൃകയിൽ വരമ്പുകൾ വെട്ടി വയലുകളുണ്ടാക്കി, അവയിൽ വെള്ളം കെട്ടിനിർത്തിയിട്ടാണു് ബാലിക്കാർ നെൽക്കൃഷി ചെയ്യുന്നതു്. ഈ നീർപ്പാടങ്ങൾക്കു് 'സാവ'കൾ എന്നാണു പേരു്. സാവകളുടെ സംവിധാനഭംഗി തെളിഞ്ഞുകാണുന്നതു് കുന്നുകളിലാണു്. അവിടെ പടവുപടവുകളായി പാടങ്ങൾ പണിതുവെച്ചിരിക്കും. കുന്നിൻനെറുകയിലെ തളത്തിൽ ശേഖരിച്ചുവെച്ച മഴവെള്ളം സമയമായാൽ അവർ സാവകളിലേക്കു തിരിച്ചുവിടും. സാവകളിലെ നിശ്ചലജലത്തിൽ നീലാകാശവും പഞ്ഞിക്കെട്ടുകൾപോലുള്ള മേഘങ്ങളും പ്രതിഫലിക്കുമ്പോൾ അവയുളവാക്കുന്ന കാഴ്ച അവിസ്മരണീയമാണു്. ബാലിയിലെ മററു സുന്ദരദൃശ്യങ്ങളെ മറന്നാലും കുന്നിൻപള്ളികളിൽ തട്ടുതട്ടായി നിരത്തിയ ആ വെള്ളിത്താലങ്ങളുടെ കാഴ്ച നാം മറക്കുകയില്ല. നിറഞ്ഞ നിലാവുള്ള രാത്രികളിൽ സാവക്കുന്നുകൾ മുത്തുകൊട്ടാരങ്ങളായി മാറുന്നു. പല വിതാനങ്ങളിലായുള്ള നീർപ്പാടങ്ങളിൽനിന്നു നിർഗ്ഗളിക്കുന്ന തണ്ണീരിന്റെ അനുസ്യൂതമായ ജലതരംഗസംഗീതം നമ്മുടെ കാതും കരളും കുളുർപ്പിക്കുന്നു.

ചരിത്രകാലത്തിന്നു് എത്രയോ മുമ്പുതന്നെ ബാലിയിൽ ഒരു കാഷികസംസ്കാരം തഴച്ചുവളർന്നുവന്നിരുന്നു. ബാലിക്കാർ നാവികവാണിജ്യത്തിൽ തല്പരരായിരുന്നില്ല. വ്യാപാരകേന്ദ്രങ്ങളോ, തുറമുഖനഗരങ്ങളോ ബാലിയിൽ പണ്ടു് ഉണ്ടായിരുന്നതായും അറിവില്ല. കൃഷി, കന്നുകാലിവളർത്തൽ എന്നീ രണ്ടു തൊഴിലുകളിലാണു് അവർ പണ്ടേ ശ്രദ്ധ കേന്ദ്രീകരിച്ചിരുന്നതു്. മറെറാരു തൊഴിൽ ഉത്സവാഘോഷങ്ങളായിരുന്നു, ഉത്സവങ്ങൾക്കുള്ള നൃത്തവും സംഗീതവും ദേശീയകലകളായി

വളന്ന. ഉത്സവങ്ങൾക്കും ആരാധനകൾക്കുമുള്ള ഉപകരണങ്ങൾ നിർമ്മിക്കുന്നതു് ഒരു കൈത്തൊഴിലായും തുടന്നുപോന്നു.

ബാലിക്കാരുടെ നെൽക്കൃഷിസമ്പ്രദായവും, ആ കൃഷിയിൽനിന്നു കിട്ടുന്ന വിളയും, ആധുനികകൃഷിശാസ്ത്രജ്ഞന്മാരുടെ അഭിപ്രായത്തിൽ, മാറ്റംവരുത്താൻ പാടില്ലാത്തവിധം മികച്ചവയാണ്. ഹിന്ദുക്കളുടെ ആഗമനത്തിന്നുമുമ്പുതന്നെ സ്വന്തമായ ഒരു കൃഷിശാസ്ത്രം ഇവക്കുണ്ടായിരുന്നു. ഇവരുടെ ഭാഷയിലെ കാർഷികത്തൊഴിലിനെസ്സംബന്ധിച്ച വാക്കുകൾ, സംസ്കൃതച്ഛായ കലന്നിട്ടില്ലാത്ത പ്രാചീനദേശീയപദങ്ങളാണ്. ഇവരുടെ സാമൂഹ്യനിയമശാസ്ത്രത്തിൽ—'അദാത്തി'ൽ—ഗ്രാമത്തിൽ എല്ലാവക്കും കൃഷിചെയ്യാൻ സാധിക്കത്തക്കവണ്ണം, കൃഷിഭൂമിയും, കൃഷിക്കുള്ള വെള്ളവും പരസ്പരസഹകരണാടിസ്ഥാനത്തിൽ വീതിച്ചുകൊടുക്കുവാനുള്ള വ്യവസ്ഥകൾ പ്രത്യേകം പ്രതിപാദിച്ചിട്ടുണ്ടു്. തുരങ്കനിർമ്മാണവിദ്യ ഇവരുടെ പഴയ കൃഷിശാസ്ത്രത്തിലെ ഒരു പ്രധാന അദ്ധ്യായമാണ്. നെൽവയലുകൾക്കാവശ്യമായ വെള്ളം ദൂരെയുള്ള മലകളിൽനിന്നും, തടാകങ്ങളിൽനിന്നും കൊണ്ടുവരുന്നതിന്നു്, മേട്ടകളുടേയും കുന്നുകളുടേയും ഗർഭത്തിലൂടെ തുരങ്കങ്ങളും തോട്ടകളും നിർമ്മിക്കുന്നതിൽ ഇവർ ബഹുവിദഗ്ദ്ധരായിരുന്നു. കുന്നുകളുടേയും മേട്ടകളുടേയും ഉദരത്തിലൂടെ മാന്തിയുണ്ടാക്കിയ ചില ജലസേചനത്തോട്ടുകൾക്കു രണ്ടും മൂന്നും മൈൽ നീളമുണ്ടു്. ഇവ പുരാതനകാലത്തെ നിർമ്മിതികളത്രെ. യന്ത്രസഹായമില്ലാതെ, നവീനശാസ്ത്രപരിജ്ഞാനമില്ലാതെ, അക്കൂട്ടർ എങ്ങനെയാണ് ഈ പാതാളത്തുരപ്പുകൾ പണിചെയ്തതെന്നു് നമ്മൾ അത്ഭുതപ്പെട്ടുപോകും. ഈ നാടൻതുരങ്കങ്ങളെ 'ഔങ്ങൻ' എന്നാണു പറഞ്ഞുവരുന്നതു്.

ബാലിയിലെ ഗ്രാമങ്ങളിൽ നെൽക്കൃഷി പഴയപോലെ ഇന്നും പരസ്പരസഹായസംഘടനകളുടെ അടിസ്ഥാനത്തിലാണ് നടത്തിവരുന്നതു്. 'സുബാക്ക്' എന്നാണ് ഇത്തരം കാർഷികസംഘങ്ങൾക്കു പേരു്. ദേശത്തിലെ ചെറുതും വലുതുമായ എല്ലാ നെൽവയലുകളുടേയും ഉടമകൾ ഇതിൽ അംഗങ്ങളായിക്കൊള്ളണമെന്നു നിർബന്ധമാണ്. (അല്ലെങ്കിൽ അവക്കു കൃഷിക്കു വെള്ളം കിട്ടുകയില്ല) അവർ ഒരു പ്രസിഡൻറിനെ തെരഞ്ഞെടുക്കുന്നു. പ്രസിഡൻറിന്നു 'ക്ലിയാങ്' എന്നുപറയും. അടുത്തയാൾ 'പെഞ്ഞ്യരക്കൻ സുബാക്ക്' എന്നു വിളിക്കപ്പെടുന്ന വൈസ്പ്രസിഡൻറാണ്. പിന്നെ മൂന്നുനാലു പ്രവർത്തകക്കമ്മിററിയംഗങ്ങളുമുണ്ടായിരിക്കും, 'പംഗ്ലിമാൻ'മാർ എന്നപേരിൽ. ഇവരെല്ലാം തെരഞ്ഞെടുക്കപ്പെട്ടവരായിരിക്കും. ദേശത്തിലെ എല്ലാ കൃഷിക്കാക്കും ആവശ്യമുള്ളത്ര വെള്ളം കിട്ടിവരുന്നുണ്ടോ എന്നന്വേഷിക്കുക, വയൽവരമ്പുകളും, ചിറകളും കേടുപാടുകൾ തീർത്തു ഭദ്രമാക്കിവെയ്ക്കുക, കൃഷിയെസ്സംബന്ധിച്ച തക്കങ്ങൾ തീക്കുക, കാർഷികോത്സവങ്ങൾ നടത്തുക, പൊതുവിലുള്ള വരവുചെലവുകണക്കുകൾ സൂക്ഷിക്കുക മുതലായവയാണ് സുബാക്കിന്റെ ചുമതലകൾ. ക്ലിയാങ്ങും, പെഞ്ഞ്യരക്കനും, പംഗ്ലിമാൻമാരുമെല്ലാം ഓണററി പ്രവർത്തകന്മാരാണ്. ക്ലിയാങ്ങിന്നു്, കുററക്കാരുടെമേൽ പിഴചുമത്താനധികാരമുണ്ടു്—ആ പിഴത്തുകയിൽ ഒരുപങ്കു് അദ്ദേഹത്തിന്നെടുക്കാം,

മററുദ്യോഗസ്ഥന്മാർക്ക്, തങ്ങളുടെ സേവനത്തിൻെറപേരിൽ, വിഹിതത്തിലുമധികം കൃഷിവെള്ളം അവകാശപ്പെടുകയും ചെയ്യാം.

വയലിൽ കൃഷിപ്പണി തുടങ്ങാറായാൽ, ബാലിയിലെ ഓരോ ഗ്രാമത്തിൽനിന്നും ചെറുസംഘങ്ങൾ ഘോഷയാത്രയായി അഗ്ഗുംഗ്മലയിലേയ്ക്കു പുറപ്പെടുന്നതു കാണാം. അഗ്ഗുംഗ്മലയിലെ പുണ്യതീർത്ഥം കൊണ്ടുവരാൻ പോകുന്നതു് സുബാക്ക്പ്രതിനിധിസംഘങ്ങളാണ്. സംഘത്തിൽ ക്ലിയാങ്ങും, 'പെമാങ്കു' എന്നു വിളിക്കപ്പെടുന്ന പ്രധാനപുരോഹിതനും, മൂന്നുനാലു് സുബാക്ക്പ്രതിനിധികളും ഉണ്ടായിരിക്കും. അഗ്ഗുംഗ് മലയോടു ബന്ധപ്പെട്ട ബത്തുർതടാകത്തിൽനിന്നോ 'ബസാക്കി' ഉറവിൽനിന്നോ തീർത്ഥജലം ഒരു വലിയ മുളങ്കുററിയിൽ ശേഖരിച്ച്, ആ കലശം ഒരു കോടിമുണ്ടുകൊണ്ടു് പൊതിഞ്ഞുകെട്ടി ചെമ്പുനാണയങ്ങൾ കോർത്തുണ്ടാക്കിയ മാലകൾകൊണ്ടും പ്ലാശുമരത്തിൻെറ തളിരുകൾകൊണ്ടും അലങ്കരിച്ച്, വാദ്യഘോഷങ്ങളോടെ ഇവർ തങ്ങളുടെ ഗ്രാമങ്ങളിലേയ്ക്കു മടങ്ങുന്നു.

ദേശത്തിലെ ഓരോ സുബാക്ക് സഹകരണസംഘത്തിനും, വയൽസാമ്രാജ്യത്തിൻെറ നടുവിൽ സ്വന്തമായ കൃഷിദേവതാക്ഷേത്രമുണ്ടായിരിക്കും. മുളങ്കുററിക്കലശം ഇവർ കുറച്ചുനാൾ ഈ ക്ഷേത്രത്തിൽ കെട്ടിത്തൂക്കിയിടും—ഈ ദിവസങ്ങളിൽ, ദേവതകൾക്കും ഗുരുകാരണവന്മാർക്കും പൂജകളും പ്രാർത്ഥനകളും നൃത്തങ്ങളും മററും നടത്തപ്പെടും. വയലിൽ സമൃദ്ധമായ വിളയുണ്ടാവാൻ, ദേവതകൾ പ്രസാദിക്കുന്നതിന്നു നടത്തുന്ന ഉത്സവമാണിതു്. ഇതിനെത്തുടർന്നു് സുബാക്ക്സംഘംവക വലിയൊരു സദ്യയും ഉണ്ടായിരിക്കും.

വയലുകളിൽ അഗ്ഗുംഗ്തീർത്ഥം തളിച്ചുകഴിഞ്ഞാൽ വയൽ ഉണർന്നു ശുദ്ധമായിത്തീരുമെന്നാണ് വിശ്വാസം. വയലുകളിൽ തളിച്ചു് ബാക്കിയായ തീർത്ഥം "എല്ലാവരുടേയും കൃഷി നന്നായ്‌വരണേ" എന്നു പ്രാർത്ഥിച്ചുകൊണ്ടു് ഇവർ പ്രധാന ജലസേചനത്തോട്ടിൽ ഒഴിക്കുന്നു. പിന്നെ തോടുകളിൽനിന്നും ചിറകളിൽനിന്നും വെള്ളം അതതു വയലുകളിലേക്കു തുറന്നുവിടും. കോഴിയങ്കങ്ങൾ നടത്തുന്നതു് ഇക്കാലത്താണ്. കൃഷിനിലത്തോടു ബന്ധപ്പെട്ട മണ്ണിന്നു വീര്യംകൂട്ടാനും, തെണ്ടിപ്പിശാചുക്കളുടേയും കാളികൂളി ദുർമ്മൂർത്തികളുടേയും ദാഹംതീർത്തു് അവരെ തൃപ്തിപ്പെടുത്താനും, കോഴിയങ്കത്തിൽ ഭൂമിയിൽ വീഴുന്ന കോഴിച്ചോര ഫലം ചെയ്യുമെന്നാണ് ഇവരുടെ വിശ്വാസം.

അടുത്ത പരിപാടി വയലിൽ വളംചേർക്കലാണ്. ചീഞ്ഞ വൈക്കോലും ചാണകവും മററുമാണ് വളമായുപയോഗിച്ചുവരുന്നതു്. അവ സാവകളിൽ കലർത്തി, കാളകളെക്കൊണ്ടോ പോത്തുകളെക്കൊണ്ടോ ഉഴുതുന്നു. ഉഴവുകഴിഞ്ഞാൽ വയലിൽ കാളപൂട്ടമത്സരങ്ങൾ തുടങ്ങുകയായി.

ഗ്രാമക്കാരെ മുഴുവനും ആവേശംകൊള്ളിക്കുന്ന ഒരേർപ്പാടാണ് ബാലിയിലെ, 'മെഗ്രുംപുങ്ങൻ' (കാളപൂട്ട്). പ്രത്യേകം പരിശീലിപ്പിച്ച മേത്തരം എരുതുകളെയാണ് മത്സരത്തിന്നു കൊണ്ടുവരുന്നതു്. ഗിൽററു പൂശി നിറപ്പകിട്ടുവരുത്തിയ തോൽച്ചുട്ടുകളും മാലകളുമണിയിച്ചു് കഴ

ത്തിൽ മരംകൊണ്ടുണ്ടാക്കിയ കുററൻമണികൾ കെട്ടിത്തൂക്കി, ഈ വൃഷഭ വീരന്മാരെ എഴുന്നെള്ളിച്ചുകൊണ്ടുവരും—അവററയുടെ നുകത്തിന്മേൽ വർണ്ണശബളമായ പട്ടുകൊടികൾ പാറിക്കളിക്കുന്നുണ്ടായിരിക്കും. കാളകളെയെല്ലാം അണിനിരത്തി തയ്യാറായാൽ മത്സരത്തിന്റെ മേൽനോട്ടക്കാരൻ കാരണവർ, 'ബ്ബ' എന്നു് ഒരാജ്ഞകൊടുക്കും. കാളകൾ കുന്തിരിയെടുത്തു മണ്ടുകയായി—നുകത്തോടു് ഘടിപ്പിച്ച തണ്ടിന്റെ നിലത്തിഴയുന്ന ചീർപ്പുപലകയിൽ ചവിട്ടിനിന്നുകൊണ്ടു് സവാരിചെയ്യുന്ന തെളിക്കാരുടെ പൈശാചികസ്വരങ്ങളും, കാണികളുടെ ആർപ്പുവിളികളും ഗ്രാമത്തെ ഇട്ടുകുലുക്കും.

വയലിലെ ചെളിയും വളവും മർദ്ദിച്ചു കുഴച്ചുചേക്കാൻ ഈ കാളയോട്ടപ്പന്തയങ്ങൾ ഉപകരിക്കുമെന്നു പറയേണ്ടതില്ലല്ലോ. ജയങ്ങൾക്കു വാതുവെച്ചു ചൂതാട്ടം നടത്താനും നല്ലൊരവസരമാണിതു്. കാളപൂട്ടിന്റെ ശബ്ദകോലാഹലങ്ങൾ പിശാചുക്കളെ ഭയപ്പെടുത്തി അകററുമെന്നും ഇവർ വിശ്വസിക്കുന്നു. മത്സരത്തിൽ കാളകളുടെ ഓട്ടത്തിലുള്ള ഗതിവേഗമല്ല വിജയം നിർണ്ണയിക്കുന്നതു്: ഓട്ടന്നതിലുള്ള ചന്തത്തിന്നാണു് കൂടുതൽ മാർക്കുകിട്ടുക.

അങ്ങനെ കൃഷിക്കു് കളമൊരുക്കിക്കഴിഞ്ഞാൽ പുരോഹിതൻ പഞ്ചാംഗം നോക്കി 'മെലാശ'യ്ക്കു (ഞാറുനടുന്നതിന്നു്) ഒരു ശുഭദിവസം നിശ്ചയിക്കുന്നു. രണ്ടുമാസത്തെ വളർച്ചചെന്ന ഞാറു് ഒരു കണ്ടത്തിൽ തയ്യാറാക്കിവെച്ചിരിക്കും. ഏററവും പുഷ്ടിയുള്ള കതിരിൽനിന്നു് എടുത്തു സൂക്ഷിച്ചുവെച്ച വിത്തുകളിൽനിന്നാണു് ഞാറുകൾ മുളപ്പിച്ചെടുക്കുന്നതു്. (ഈ വിത്തുകളെ 'മാതൃബീജങ്ങൾ' എന്നാണു് വിളിക്കുന്നതു്). ഞാറു് നടാൻ നിശ്ചയിച്ച ദിവസത്തിന്റെ തലേന്നരാവിലെ, ഞാറുകൾ കണ്ടത്തിൽനിന്നു പിഴുതെടുത്തു്, കഴുകി, ഒരു മരക്കത്രികകൊണ്ടു് തല മുന്നു് ശരിപ്പെടുത്തി രാത്രിമുഴുവനും കാററത്തു് തോരാനിടും.

രാവിലെ കുടുംബത്തിലെ സ്ത്രീകൾ, ശ്രീദേവിക്കു പൂജയും പ്രാത്ഥനയും കഴിക്കുന്നു. അപ്പോൾ ഗൃഹനാഥൻ കുളിച്ചു ശുദ്ധനായി, കുലദൈവങ്ങളേയും അഗ്ഗുംഗ്മലയേയും ധ്യാനിച്ചുകൊണ്ടു്, ഒരുപിടി ഞാറു് കൈയിലെടുത്തു് തന്റെ വയലിലേക്കു നടക്കുന്നു. അവിടെ പുരോഹിതൻ മന്ത്രം ചൊല്ലിക്കൊണ്ടു് നില്ക്കുന്നുണ്ടാകും. കുടുംബനാഥൻ, വയലിൽ അഗ്ഗുംഗ്മലയോടടുത്തുകിടക്കുന്ന കോണിൽ ഒൻപതു സ്ഥാനങ്ങളിലായി ഓരോ ഞാറുനടുന്നു. അഷ്ടദിക്പാലന്മാരേയും നടുവിൽ ഭൂമിയേയും സങ്കല്പിച്ചാണു് ഈ ഒൻപതു സ്ഥാനങ്ങൾ. ആ കമ്മം കഴിഞ്ഞാൽ, വയലുകളിൽ മുഴുവനും ഞാറുനടുന്നതിന്നു് ഗ്രാമക്കാർ സഹായിക്കുന്നു. ഓരോ ചാൺ ഇടവിട്ടിട്ടാണു് ഞാറുകൾ പാവുന്നതു്.

ഞാറു മുഴുവനും പാവിക്കഴിഞ്ഞാൽ, നടീലിന്നു സഹായിച്ചവർക്കെല്ലാം ഗൃഹനാഥന്റെ വകയായി ഒരു സദ്യയുണ്ടായിരിക്കും.

ചെടികൾ ഓലകൾവിരിത്തു വളച്ചുപ്രാപിച്ചുകൊണ്ടിരിക്കെ പല ഘട്ടങ്ങളിലും പ്രത്യേകപൂജകൾ നടത്തേണ്ടതുണ്ടു്. ഈ പൂജകൾക്കുവേണ്ടി വയലിന്റെ നടുവിൽ ഒരു ചെറിയ പന്തൽപ്പുരയും പീഠവും ഉണ്ടാക്കി



ബാലിക്ഷേത്രകവാടം





ക്ളംഗ്ക്കുങ്ങിലെ പക്ഷബാലി എന്ന സ്ഥലത്ത്
ഉത്സവത്തോടനുബന്ധിച്ച് ഒരു സദ്യ



കളപ്പുരകൾ

പൊക്കം കൂടിയ കളപ്പുരയ്ക്കു് 'ല്ലെബൈഗ്' എന്നും
പൊക്കം കുറഞ്ഞതിനു് 'ക്ളൂബ്' എന്നും പറഞ്ഞുവരുന്നു

വെച്ചിരിക്കും. ഓലകൊണ്ടുള്ള ഈ പൂജാമന്ദിരങ്ങൾക്ക 'ലാപ്പാൻ'എന്നു പറയും. ചെടികൾക്ക കൃമികീടങ്ങളുടെ ബാധയേല്ക്കാതിരിപ്പാൻ പെമാങ്കുവിൻെറവക മന്ത്രോച്ചാരണങ്ങളും പൂജകളും ഇടയ്ക്കിടെ ഉണ്ടാവും.

നെന്മണികളിൽ പാലുറച്ചുതുടങ്ങുമ്പോൾ ചെടികൾ ഗർഭം ധരിച്ചു എന്നാണ് കൃഷിക്കാർ പറയുക. ഗർഭിണികൾക്ക് എരുവും പുളിയും വളരെ ഇഷ്ടമാണല്ലോ. അതനുസരിച്ച് ഈ ഘട്ടത്തിൽ വയലിൽ പൂജയ്ക്കുപയോഗിക്കുന്നതു് പുളിയുള്ള കായ്കനികളായിരിക്കും. 'കുട്ടി'ക്കു പുഷ്ടിയും സുഗന്ധവുമുണ്ടാകാൻ, കോഴിമുട്ടയും സുഗന്ധപുഷ്പങ്ങളും, വേറെ അർപ്പിക്കുകയുംചെയ്യുന്നു.

ചെടികൾ ഗർഭംധരിച്ചു എന്നറിയിക്കാൻ, പനയോലയും കുരുത്തോലയുംകൊണ്ടുണ്ടാക്കിയ ഒരു വലിയ ആൾരൂപം വയലിൻെറ നടുവിൽ കെട്ടിപ്പൊക്കിവെയ്ക്കും. 'ചീളി' എന്നാണ് ഈ കോലത്തിന്നു് പേരു്. ബാലിക്കാർ മററു സന്ദർഭങ്ങളിലും ചീളികളെ ഉണ്ടാക്കിവെയ്ക്കാറുണ്ട്. ചീളി ഒരു സ്ത്രീരൂപമാണ്. എന്നാൽ ഗർഭംധരിച്ച വയലിൽ പ്രതിഷ്ഠിക്കപ്പെടുന്ന ചീളിക്ക് ഒരു പ്രത്യേകതയുണ്ട്. അതു് പുരുഷൻെറ ജനനേന്ദ്രിയങ്ങളോടുകൂടിയ ഒരു പെണ്ണാണ്. ചീളിയെ വയലിൽ പ്രതിഷ്ഠിച്ചുകൊണ്ട്, 'ശ്ശൂ—ശ്ശൂ—നോക്കു്—നോക്കു്—ദാ, ആണിൻെറ അണ്ഡങ്ങളുള്ള ഒരു പെണ്ണു നില്ക്കുന്നതു നോക്കു'' എന്നു മൂന്നുപ്രാവശ്യം ഉറക്കെ പറയണമത്രെ.

വയലിൽ നടീൽകഴിഞ്ഞു മൂന്നുമാസം ചെല്ലുമ്പോൾ ചെടികൾ കതിരുകൾവെച്ചു വളർന്നുതുടങ്ങും. തൊണ്ണൂറാംദിവസം ആഘോഷിക്കാൻ വലിയ പൂജകളും സദ്യയും ഉണ്ടായിരിക്കും.

നെൽക്കതിരുകളെ വളരെ കരുതലോടെ കാത്തുരക്ഷിക്കേണ്ട ദിവസങ്ങളാണ് വരാൻപോകുന്നതു്. മൂഷികന്മാരും, കിളികളും ധാന്യം കട്ടും കവർന്നും കൊണ്ടുപോകും. വയലിൻെറ നടുവിൽ ഒരു കാവൽമാടം കെട്ടി, ഒരു ചെറുക്കൻ അവിടെ ഇരിക്കും. പനയോലകൾകൊണ്ടും, ഇലകൾകൊണ്ടും ഉണ്ടാക്കിയ രൂപങ്ങൾ, കയറിൽ കോർത്തു്, വയലിൽ നലങ്ങും വിലങ്ങുമായി തൂക്കിയിട്ടിരിക്കും. കാവൽക്കാരൻ ഒന്നു പിടിച്ചു വലിച്ചാൽ, വയലിലെ ഈ രൂപങ്ങൾ മുഴവനും ആകാശത്തിൽ നൃത്തം ചെയ്യുന്നതുകാണാം. ഇവ കൂടാതെ വൈക്കോലും പാളയുംകൊണ്ട് ഉണ്ടാക്കിയ ഒരു കൂററൻ പേക്കോലത്തേയും ഒരു കോണിൽ പ്രതിഷ്ഠിച്ചിരിക്കും. 'പട്ടാക്കുട്ട'' എന്നാണ് ഈ പേക്കോലത്തിന്നു പേരു്. പട്ടാക്കുട്ട് കണ്ടിട്ടും പേടിക്കാത്ത കിളികളെ തപ്പുകൊട്ടിയും, മുളകൊണ്ടുണ്ടാക്കിയ 'തന്നെത്തല്ലികൾ' കടകടകട എന്നു് തമ്മിലടിച്ച് ഒച്ചയുണ്ടാക്കിയും ഓടിക്കും.

ബാലിയിൽ നെൽക്കൃഷിപ്പണിക്കു പെണ്ണുങ്ങളെ അടുപ്പിക്കയില്ല—നെല്ലുകൊയ്യുന്ന അവസരത്തിൽ മാത്രമേ അവർക്കു വയലിൽ പ്രവേശമനുവദിക്കയുള്ളു. കൊയ്ത്തിൽ പെണ്ണുങ്ങളും കുട്ടികളും പങ്കെടുക്കും.

ഗ്രാമത്തിൽ കൊയ്ത്തുകാലമറിയിക്കുന്ന മഹോത്സവമാണ്,'ങ്ങ

സബാനീനി.' വയലിൽ നെല്ലുകൊയ്യുന്നതിൻെറ രണ്ടു ദിവസം മുമ്പാണ് ഈ ഉത്സവം കൊണ്ടാടുന്നതു്. 'ദേവിശ്രീ'ക്കും, മററു ദേവതകൾക്കും, മൺമറഞ്ഞ ഗുരുകാരണവന്മാക്കും അന്നു നേർച്ചകളും പൂജകളും നടത്തും. കൃഷിക്കു വെള്ളം നല്കി സഹായിച്ച ജലസേചനത്തോടുകൾക്കും അവർ നിവേദ്യങ്ങളപ്പിക്കും. കോഴിയങ്കങ്ങൾ നടത്തി ഭൂമിക്കു 'സബേറ' (രക്താപ്പണം) ആചരിക്കുന്നതും ഈ ദിവസത്തെ ഒരു ചടങ്ങാണ്.

വിളഞ്ഞു പൊൻനിറം കലന്നുനില്ക്കുന്ന വയലിൻെറ നാലുകോണിലും പാളയും കുരുത്തോലയുംകൊണ്ടുണ്ടാക്കിയ നോക്കുകുത്തികൾ കെട്ടിത്തൂക്കിയിട്ടിരിക്കും. കരിങ്കണ്ണന്മാരെ പേടിക്കണം—അവരെ ഉദ്ദേശിച്ചാണ് കോലംവരഞ്ഞ പാളകൾ വിളയിൽ പ്രദർശിപ്പിക്കുന്നതു്.

'നീനിപന്തുൺ' എന്ന അരിമാതാവിൻെറ കോലം ഉണ്ടാക്കി പ്രദർശിപ്പിക്കുന്നതും ഈ ദിവസത്തെ ഒരു പ്രധാന ചടങ്ങാണ്. നൂററിഎട്ടു നെൽക്കതിരുകൾകൊണ്ടുണ്ടാക്കിയ ഒരു വലിയ കോലവും, അമ്പത്തിനാലു് കതിരുകൾകൊണ്ടുണ്ടാക്കിയ ഒരു ചെറിയ കോലവും—ആണും പെണ്ണും എന്നാണ് സങ്കല്പം—ഒരു കോലിൽ കൂട്ടിക്കെട്ടി, ആ കോൽ പ്രധാന ജലസേചനത്തോടിന്നഭിമുഖമായി നിലത്തു കുത്തിവെയ്ക്കും. 'ങാമ്പൂങ്' (കൊയ്ത്തു്) നിശ്ചയിച്ചു എന്നതിൻെറ ഒരറിയിപ്പാണിതു്.

ങൂസബാനീനിയുടെ പിറേറന്നാൾ 'ഞെപ്പി'യാണ്. പുതുവഷപ്പിറവിയിലെ ഞെപ്പിപോലെത്തന്നെ ആചരിക്കേണ്ട കാഷികഞെപ്പി. അന്നു പരിപൂണ്ണനിശ്ശബ്ദദിനമായി ആചരിച്ചുകൊള്ളണം. വയലിനെ വധിക്കുന്നതിലുള്ള വിദ്വാഷം പ്രകടിപ്പിക്കാനാണ് അവർ ഇങ്ങനെ മൂകരായിരിക്കുന്നതു്—അന്നു വയലിലേക്കു നോക്കുവാൻപോലും പാടില്ല.

കൂണിൻ്റെ ആകൃതിയിലുള്ള കൂററൻമുളന്തൊപ്പികൾ തലയിലിട്ട് പുരുഷന്മാർ കൂട്ടത്തോടെ അണിയായി നിന്നു നെല്ലുകൊയ്യുന്ന കാഴ്ച കൗതുകകരമായിരിക്കും. നെല്ലുകൊയ്യാൻ ഇവർ അരിവാൾ ഉപയോഗിക്കുകയില്ല—ഉള്ളങ്കൈയിൽ ഒളിപ്പിച്ചു പിടിക്കാവുന്നത്ര വലുപ്പമുള്ള അലകോട്ടുകൂടിയ ഒരു കത്തികൊണ്ടാണ് ഇവർ കതിർ മുറിച്ചെടുക്കുന്നതു്. കതിരുകളുടെ കഴുത്തറക്കാനുപയോഗിക്കുന്ന ആയുധം നെൽച്ചെടികൾ കാണരുതെന്ന കരുതിയാണ് ഇത്തരം കത്തി കൊയ്ത്തിന്നുപയോഗിക്കുന്നതു്.

ഗ്രാമത്തിലെ എല്ലാ വയലുകളിലേയും നെല്ലു് കൊയ്തുതീന്നാൽ, അടുത്തപരിപാടി, അരിമാതാവിൻെറ കോലം, ക്ഷേത്രത്തിലേയ്ക്കു് എഴുന്നെള്ളിക്കുകയാണ്. അരിമാതാവിനെ, തോട്ടവക്കത്തുനിന്നു് പൊക്കിയെടുത്തു്, കോടിവസ്ത്രങ്ങൾ ധരിപ്പിച്ചു്, പുഷ്പങ്ങൾ ചൂടി, എല്ലാഅലങ്കാരങ്ങളോടുംകൂടി സ്ത്രീകൾ തലയിലെടുത്തു് വാദ്യഘോഷത്തോടെ ദേശക്ഷേത്രത്തിലേയ്ക്കു കൊണ്ടുപോകും. പുരുഷന്മാരും ആ ഘോഷയാത്രയെ അനുഗമിക്കും. ക്ഷേത്രത്തിൽ അവസാനത്തെ പൂജകൾ നടത്തി, പുരോഹിതൻ അരിമാതാവിനെ അനുഗ്രഹിക്കും. അപ്പോൾത്തന്നെ അരിമാതാവിൻെറ കോലം ഗൃഹത്തിൽ കൊണ്ടുവന്നു്, 'ഗലേബെഗ്ഗി'ൻെറ (പത്തായപ്പുര) ഒരു കോണിൽ ഒരു പീഠത്തിൽ പ്രതിഷ്ഠിക്കും. അരിമാതാവിൻ്റെ

ദേഹത്തിലെ കതിരിലെ നെല്ല് ഒരിക്കലും ഭക്ഷിക്കാൻ ഉപയോഗിക്കയില്ല—അതു് അവിടെക്കിടന്നു് എലികൾ ഭക്ഷിച്ചു തീർത്തുകൊള്ളും.

വിചിത്രാകൃതിയിലുള്ള മേൽക്കൂരകളോടുകൂടിയ പത്തായപ്പുരകൾ ഓരോ ഗൃഹത്തിലും ഉണ്ടായിരിക്കും. പത്തായപ്പുരകളുടെ വലുപ്പംനോക്കി ഗൃഹനാഥന്റെ സാമ്പത്തികനില ഊഹിക്കാവുന്നതാണു്. ഏററവും വലിയ പത്തായപ്പുര 'ലമ്പൂങ്ങാ'ണു്. അടുത്തതു് 'ഗലേബെഗ്ഗ്'—പിന്നെ ജിനാൻ, ക്ളംപു, അങ്ങനെ തോതുകുറഞ്ഞ ഏററവും ചെറിയ—ഒററ കൃഷിക്കണ്ടം മാത്രമുള്ള ആളുടെ—'ക്ലിങ്ങ്കിങ്ങ്' വരെ എത്തുന്നു.

നെല്ലെടുക്കാൻ പത്തായപ്പുരയിൽ കടക്കുന്നതു് ദേഹശുദ്ധിയോടും മനഃശുദ്ധിയോടുംകൂടി ആയിരിക്കണം. മിണ്ടാൻ പാടില്ല—ആചാരത്തോടെ അടക്കത്തോടെവേണം നെല്ലുളന്നെടുക്കുക. മദ്യപിച്ചോ വെററിലമുറുക്കിക്കൊണ്ടോ പത്തായപ്പുരയിൽ കടക്കരുതു്—രാത്രിയിൽ പത്തായപ്പുര തുറക്കാൻപാടില്ല—അങ്ങനെയൊക്കെയാണു് അരിശ്രീയുടെ കലവറയുമായിടപെടേണ്ടിവരുമ്പോഴത്തെ നിബന്ധനകൾ.

* * * *

ബാലിയിൽ മൂന്നുതരം അരിയുണ്ടു്. വെളുത്ത അരി, കറുത്ത അരി, ചുകന്ന അരി. നാലുദിക്കുകൾക്കും നാലുവ്യത്യസ്തനിറങ്ങളുണ്ടെന്നും, ഓരോ അരിയുടേയും ഉത്ഭവസ്ഥാനത്തെ ദിക്കിന്റെ നിറം, ആ അരിയിൽ കലന്നതാണെന്നും ബാലിക്കാർ വിശ്വസിക്കുന്നു. മഞ്ഞനിറത്തിൽ നാലാമതൊരുതരം അരികൂടി പണ്ടുണ്ടായിരുന്നുവത്രെ. അതു് 'കുഞ്ഞിത്ത്' (മഞ്ഞൾ) ആയി മാറിപ്പോയെന്നാണു് ഐതിഹ്യം. അരിയെപ്പോലെ തന്നെ ബാലിക്കാർ നിത്യവും കറികളിലൂടെ ആസ്വദിച്ചുവരുന്ന ഒരു വസ്തുവാണു് മഞ്ഞൾ.

അരിക്കുപുറമേ ആഹാരമായുപയോഗപ്പെടുത്തിവരുന്നതു് ചോളവും മധുരക്കിഴങ്ങുമാണു്. ഇവരണ്ടും താഴ്ന്നതരം ആഹാരവസ്തുക്കളായിട്ടാണു് ഗണിക്കപ്പെടുന്നതു്. വെള്ളംകിട്ടാത്തതുകൊണ്ടു് നെൽക്കൃഷി ചെയ്യാൻ സാധിക്കാതെകിടക്കുന്ന കാട്ടുപ്രദേശങ്ങളിലെ ജനങ്ങൾക്കു് ആഹരിക്കാനുള്ള വസ്തുക്കളാണു് ഇവരണ്ടും. അരിദേവതയായ ശ്രീയുടെ ദാസനും ദാസിയും ഭൂമിയിൽ ചോളമായും മധുരക്കിഴങ്ങായും പിറന്നുവെന്നും ഇവർ വിശ്വസിക്കുന്നു. ബാലിശമാണെങ്കിലും എന്തൊരു മനോജ്ഞസങ്കല്പം.

ഹിന്ദുക്കളുമായുള്ള സംസർഗ്ഗത്തിന്നുശേഷമാണു്, ശ്രീ, ബാലിക്കാരുടെ മുഖ്യദേവതയായിത്തീന്നതു്. അതിന്നുമുമ്പുള്ള കാലങ്ങളിൽ ആ സ്ഥാനം വഹിച്ചിരുന്നതു് നാടൻദേവതയായ 'മെലാന്ദിംഗ്' ആയിരുന്നു. മെലാന്ദിംഗ്, ബീജങ്ങളുടേയും സസ്യങ്ങളുടേയും അധിദേവതയായിരുന്നു. ആറുമാസം ഭൂമിക്കുമീതേയും ആറുമാസം ഭൂമിക്കടിയിലുമായിരുന്നു അവളുടെ വാസം. ശ്രീയെക്കിട്ടിയപ്പോൾ ബാലിക്കാർ തങ്ങളുടെ നാട്ടുദേവതയെ തരംതാഴ്ത്തിക്കളഞ്ഞു. കൂടാതെ, മെലാന്ദിംഗിന്റെ മാതാവാണു് ശ്രീ എന്നു ഹിന്ദുക്കൾ അവരെ പറഞ്ഞു വിശ്വസിപ്പി

ക്കയുംചെയ്തു. എന്നാൽ, മെലാന്ദിംഗിനെ അങ്ങനെ തീരെ മറക്കുവാൻ അവക്കു മനസ്സുവന്നില്ല. അവർ മെലാന്ദിംഗിനെ, തോപ്പുകളുടേയും ചന്തകളുടേയും അധിദേവതയായംഗീകരിച്ച് ഇന്നും ആരാധിച്ചുവരുന്നുണ്ട്.

തെക്കുകിഴക്കനേഷ്യയിൽ പണ്ടു നടപ്പുണ്ടായിരുന്ന കൊയ്ത്തുകലോത്സവങ്ങളുടേയും അരിദേവപൂജകളുടേയും പല അംശങ്ങളും ബാലിക്കാരുടെ 'ദേവിശ്രീ'പൂജയിൽ തങ്ങിക്കിടക്കുന്നതായിക്കാണാം.

മലയയിലെ കെലന്താനിൽ, പസീർ പുട്ടോ എന്ന സ്ഥലത്തിന്നടുത്ത്, ബുക്കിത്ത് അബാൽ എന്ന ഗ്രാമത്തിൽ ഈയിടെ നടന്ന ഒരു കൊയ്ത്തുപൂജയെപ്പററിയുള്ള ഒരു ദൃക്സാക്ഷിവിവരണം 'സിംഗപ്പൂർ സ്റ്റാൻഡേർഡ്' എന്ന പത്രത്തിൽ* വായിക്കയുണ്ടായി. ലേഖനത്തിലെ ചില പ്രധാനഭാഗങ്ങൾ താഴെ ഉദ്ധരിക്കുന്നു:—

കൊയ്ത്തുകഴിഞ്ഞയുടനെ നടത്തുന്ന ഒരു കർമ്മമാണ് 'പൂജാബെന്ദാങ്,' (അരിദേവതയ്ക്കുള്ള പൂജ). മൂന്നുദിവസം നീണ്ടുനിന്ന ഒരാഘോഷമായിരുന്നു ഇത്. നാടകങ്ങളും നൃത്തങ്ങളും കായികവിനോദങ്ങളും പരിപാടികളിലുൾപ്പെട്ടിരുന്നു. ആദ്യത്തെ ദിവസം അവർ കൂട്ടപ്രാർത്ഥന നടത്തി ഒരു വെളുത്തപോത്തിനെ അറുത്തു ബലികഴിച്ചു.

അരിദേവതയെ 'ശിരിമണി' എന്നാണ് ഇവർ പറഞ്ഞുവരുന്നത്. അതൊരു ദേവിയാണ്. സസ്യജാലങ്ങളുടെ ദേവി. ശിരിമണി പ്രസാദിച്ചാലേ വിള നന്നാവുകയുള്ളു.

'പവാങ്' (പുരോഹിതൻ) അർദ്ധരാത്രിയിൽ 'കോഴിയുടെ കൂകലോ, നായ്ക്കളുടെ കുരയോ ചെന്നെത്താത്ത' വയലിന്റെ മദ്ധ്യത്തിലേക്കു പുറപ്പെട്ടു. പൂജാദ്രവ്യങ്ങൾ കൈയിലെടുത്ത് കുറേ ഗ്രാമീണരും അയാളെ അനുഗമിച്ചിരുന്നു. പുരോഹിതന്റെ കൈയിൽ മഞ്ഞച്ചോറും, ചുകന്നചോറും, വെള്ളച്ചോറും ഉണ്ടായിരുന്നു. 'ലെമാക്ക് മാനിസ്' എന്ന ഇനത്തിൽപ്പെട്ട, കുറച്ചു വാഴപ്പഴം, പുഴുങ്ങിയ കോഴിക്കുഞ്ഞ് മുതലായവയായിരുന്നു മററുനിവേദ്യങ്ങൾ.

പുരോഹിതൻ വയലിന്റെ നടുവിൽ പടിഞ്ഞാട്ടു തിരിഞ്ഞിരുന്നു. അദ്ദേഹത്തിന്റെ ഇടത്തും വലത്തും മൺപാത്രങ്ങളിൽ സുഗന്ധദ്രവ്യങ്ങൾ പുകഞ്ഞുകൊണ്ടിരുന്നു. ഖലാംബക്ക്, കസ്തൂരി, ചന്ദനം, ഗാരു എന്നീ നാലുതരത്തിലുള്ള സുഗന്ധവസ്തുക്കളും, 'കെമയാന'മാണ് പുകച്ചിരുന്നത്. പുരോഹിതന്റെ മുമ്പിൽ ഒരു മുല്ലപ്പൂമാലയും പരിമളം പൊഴിച്ചുകൊണ്ടു കിടന്നിരുന്നു.

പൂജാവസ്തുക്കൾ കൊണ്ടുവന്ന ആളുകളെല്ലാം, പുരോഹിതനെ അവിടെ ഒററയ്ക്കുവിട്ട്, വീടുകളിലേയ്ക്കു മടങ്ങിപ്പോയി. പുരോഹിതൻ അവിടെയിരുന്നു മന്ത്രങ്ങളും പൂജയും തുടങ്ങി. ഇരുമ്പുകൊണ്ടുള്ള യാതൊരു സാധനവും അവിടെ കാണാൻ പാടില്ല. അടുത്തവർഷം കെങ്കേമമായ വിളയുണ്ടാക്കണേ എന്നാണ് പവാങ് ശിരിമണിയോട് പ്രാർത്ഥിക്കുന്നത്.

---

* Singapore Standard, Merdeka Souvenir, Aug. 31, 1957

പിറേറന്നു് പ്രഭാതസൂര്യന്റെ പ്രഥമകിരണം വയലിൽ വീഴുന്നതുവരെ പുരോഹിതൻ പ്രാർത്ഥിച്ചുകൊണ്ടിരുന്നു.

പ്രഭാതമായപ്പോൾ, തലേന്നാൾ രാത്രിയിൽ പൂജാദ്രവ്യങ്ങൾ വയലിലേയ്ക്കു കൊണ്ടുവന്നുവെച്ച ആളുകൾ പാത്രങ്ങളിൽ ചോറും മററു ഭക്ഷണപദാർത്ഥങ്ങളും കൈയിലെടുത്തു്, ആടുകളും കോഴികളുമായി വയലിലേയ്ക്കു് തിരിച്ചുവന്നു. ആടുകളേയും കോഴികളേയും അവർ വയലിൽ അറുത്തു ബലികൊടുത്തു. അവയുടെ മാംസം അവിടെവെച്ചുതന്നെ പാകം ചെയ്യാനുള്ള പുറപ്പാടായി പിന്നെ.

ഒരു ഗംഭീരസദ്യ അവിടെ നടന്നു. മാംസവും ചോറുമെല്ലാം അവിടെ, ആ വയലിൽവെച്ചുതന്നെ തിന്നുതീർത്തുകൊള്ളണം. ഇറച്ചിയും ചോറും തിന്നുതീർക്കുന്നതിൽ സഹായിക്കാൻ വഴിപോകുന്ന ആളുകളെ വിളിച്ചുവരുത്തുക പതിവാണു്.

സദ്യകഴിഞ്ഞപ്പോൾ, പുരോഹിതൻ, അടുത്ത പൂലിനു വിതയ്ക്കാനുള്ള വിത്തു് മുമ്പിൽ കൂട്ടിവെച്ചു്, അതിൻ പുണ്യാഹം തളിച്ചു് അതിനു ശുദ്ധിയും വീര്യവും വരുത്തി.



ഇരുപത്തൊന്നാമദ്ധ്യായം

# പ്രേതബലിയും കുളിവേട്ടയും

ബാലിയിൽ ഇന്ന് എങ്ങും പുതുവർഷാരംഭത്തിന്റെ ആഘോഷങ്ങളും ഉത്സാഹപ്രകടനങ്ങളുമാണ്. ഇന്ന് 'മെച്ചാരു'ദിനമാണ്—നാളെയാണ് 'ഞെപ്പി'—നിശ്ശബ്ദദിനം.

**കോഴിയങ്കം**

കോഴിയങ്കമാണ് ഇന്നത്തെ പ്രധാനവിനോദം. രാവിലെ ഞങ്ങൾ ഡെൻപസാറിൽനിന്നു് ഉബൂദിലേക്കു് ജീപ്പിൽ വരുമ്പോൾ മുളങ്കൂടുകളിലും പച്ചോലക്കൊട്ടകളിലും അടക്കിയ പൂവൻകോഴികളെ പോക്കളത്തിലേക്കു കൊണ്ടുപോകുന്ന കാഴ്ച വഴിനീളെ കണ്ടിരുന്നു. ഞങ്ങൾ ഒരു വീട്ടിൽചെന്നു നോക്കി. അവിടെ, മൂദ്ധാവിൽ പൂചൂടിയ ഒരു മദ്ധ്യവയസ്ക കോഴിക്കൂടിനെ പൂവിട്ട് പൂജിക്കുന്നതു കണ്ടു. തന്റെ വീട്ടിലെ പൂങ്കോഴിച്ചാത്തൻ പോരിൽ വിജയശ്രീലാളിതനായി മടങ്ങിവരണേ എന്നു മന്ത്രമുരുക്കഴിച്ചു പ്രാത്ഥിക്കുകയാണ്, ആ ഗൃഹനായിക.

ഉബൂദിലെ പുരിയിലെ നടയിലെത്തിയപ്പോൾ അവിടേയും കോഴിയങ്കത്തിന്റെ ബഹളംതന്നെ. ഞാൻ എന്റെ വസതിയിൽച്ചെന്നു, പ്രാതൽകഴിച്ചു്, ഉടുപ്പുമാററി, ക്യാമറയും ചുമലിലിട്ടു പുരിയുടെ പടിപ്പുരയ്ക്കു പുറത്തുവന്നുനിന്നു.

ഗ്രാമത്തിലെ ജനസംഖ്യയിൽ പകുതിയും പുരിയുടെ മുമ്പിലുള്ള വടവൃക്ഷത്തിന്റെ ചുവട്ടിലെ തുറന്നസ്ഥലത്തു് ഹാജരായിട്ടുണ്ടു്—കോഴിപ്പോരുകാണാനും, ജയിക്കുന്ന കോഴിയുടെപേരിൽ വാതുവെയ്ക്കാനും. നടുവിൽ ഒരു കളം ഒഴിച്ചിട്ടിരിക്കുന്നു.—അതാണ് കോഴിയങ്കക്കളരി. കൈതച്ചക്കയുടെ ആകൃതിയിലുണ്ടാക്കിയ മുളങ്കൂടുകളിലും, പച്ചോലക്കൊട്ടകളിലും, കുരുത്തോലക്കൊട്ടകളിലും കുക്കുടയോദ്ധാക്കൾ അക്ഷമരായി കൊക്കിയും കൂകിയും കലമ്പൽകൂട്ടുന്നു. കുതിരപ്പന്തയം തുടങ്ങുന്നതിന്നു് കുറച്ചുമിനിററുകൾ മുമ്പു് പന്തയക്കുതിരകളെ കാണികളുടെ മുമ്പിലൂടെ ഒന്നെഴുന്നെള്ളിച്ചു കൊണ്ടുനടത്തുന്ന പതിവുണ്ടല്ലോ—അപ്രകാരംതന്നെ ഈ കോഴിക്കൊത്തുമത്സരത്തിൽ പങ്കെടുക്കുന്ന വീരന്മാരെയും, ഉടമസ്ഥന്മാർ അവിടെക്കൂടിയവക്കെല്ലാം നല്ലപോലെ കാട്ടിക്കൊടുക്കും. കോഴിയുടെ ലക്ഷണംനോക്കി അവർ വാതുവെയ്ക്കുന്നു. നിലത്തു വിരിച്ചിട്ട രണ്ടുതുവ്വാലകളിലും നോട്ടും നാണയങ്ങളും കൂടിക്കൂടിവരുന്നു.

ഒരു ചേങ്ങലയുടെ മുഴക്കം—അങ്കം തുടങ്ങാറായി.

കോഴിപ്പോരിന്റേയും, വാതിന്റേയും മേൽനോട്ടം വഹിക്കുന്ന രണ്ടുപേർ കളത്തിന്റെ ഒരറ്റത്തു് ഹാജരായി. കോഴിയെ കൂട്ടിൽനിന്നു പുറത്തെടുത്തു കക്ഷത്തിലിറുക്കിപ്പിടിച്ചുകൊണ്ടു് രണ്ടുപേർ കളത്തിലേക്കു

വന്നു. നല്ല അഴകുള്ള പൂവൻകോഴികൾ. പക്ഷേ, അഴകല്ലാ നല്ലപരാക്രമശീലവും പകയുമാണ് അങ്കക്കോഴികൾക്കു വേണ്ടതു്.

കോഴിയുടെ വലതുകാലിലെ മുള്ള് മുറിച്ചുനീക്കി, തൽസ്ഥാനത്തു് അഞ്ചംഗുലം നീളത്തിൽ ഒരായുധം—വെട്ടിത്തിളങ്ങുന്ന ഒരു വജ്രക്കത്തി—കെട്ടിയുറപ്പിച്ചിരിക്കുന്നു.

ഉടമസ്ഥന്മാർ കളത്തിന്റെ നടുവിൽവന്നിരുന്നു, കോഴികളെ മുഖത്തോടുമുഖംകാണിച്ചു് ശൗര്യംപിടിപ്പിച്ചു് ഇളക്കിവിട്ടു.

ആ കോഴികൾ കഴുത്തുനീട്ടി, ചുണ്ടുവിറപ്പിച്ചു് അന്യോന്യം ഒന്നു പകച്ചുനോക്കി. പിന്നെ മിന്നൽവേഗത്തിൽ ഒരു ചാട്ടവും കൊത്തും. തുടർന്നുണ്ടായ ഏറ്റുമുട്ടൽ ശ്വാസമടക്കിപ്പിടിച്ചുകൊണ്ടാണു് ഞങ്ങൾ നോക്കിനിന്നതു്—സാധാരണ മററു പന്തയങ്ങളിലുള്ളതുപോലെ കാണികളുടെയിടയിൽനിന്നു് ആർപ്പും വിളിയും പ്രോത്സാഹനാഹ്വാനങ്ങളും ഒന്നും ഇവിടെയില്ല—നിശ്ശബ്ദത—തൂവലുകൾ ചിതറിപ്പറക്കുന്നു. രക്തം തെറിക്കുന്നു. കഴുത്തിലെ രോമങ്ങൾ എറിച്ചുനിർത്തി നൃത്തംവെച്ചുകൊണ്ടു് ആ കോഴികൾ തക്കംനോക്കി ആഞ്ഞുകൊത്തുന്നു. മേല്പോട്ടുചാടി വായുവിൽ കൂട്ടിമുട്ടുന്നു—നേർത്ത പറയടിപോലെ ചിറകുകൾ കൂട്ടിയടിക്കുന്ന ശബ്ദം ഇടയ്ക്കിടെ കേൾക്കുന്നു. പൊടിപടലം പൊങ്ങുന്നു. കീറത്തലയിണ കുടഞ്ഞിട്ടപോലെ പഞ്ഞിത്തൂവലുകൾ പാറിക്കളിക്കുന്നു. വജ്രക്കത്തികൾ ഇടയ്ക്കിടെ മിന്നുന്നു. കുറച്ചുകഴിഞ്ഞപ്പോൾ ആ പോരിന്നു പിരിമുറുക്കം കുറഞ്ഞു— ഒരു കോഴിയുടെകാൽ അററുതൂങ്ങിപ്പോയി—എന്നിട്ടും ആ പോരാളി പിന്മാറാൻ കൂട്ടാക്കുന്നില്ല. നിലത്തുനിന്നു പൊരുതുവാൻ വശമില്ലെന്നു കണ്ടു് ആ ഒററക്കാലൻ തന്റെ കൊത്തും വെട്ടും വായുവിൽനിന്നു തുടർന്നു—പക്ഷേ, അധികനേരം അതു തുടരാൻസാധിച്ചില്ല. എതിരാളിയുടെ ആയുധപ്രയോഗം വീണ്ടും അവനെ അവശനാക്കി—രക്തത്തിൽ മുഴുകിയ ആ കോഴി താഴെവീണു, കഴുത്തുംനീട്ടി നമസ്കരിക്കുന്നമട്ടിൽ അവിടെക്കിടന്നു പ്രാണൻവെടിഞ്ഞു. വിജയിയായ കുക്കുടയോദ്ധാവു് തന്റെ ശൗര്യവീര്യപരാക്രമവും പകയും അവസാനമായി ഒന്നുകൂടി പ്രദർശിപ്പിക്കാൻ ആ ചത്തകോഴിയുടെ കഴുത്തിലും മണ്ടയിലും വീണ്ടും വീണ്ടും കൊത്തിക്കൊണ്ടിരുന്നു.

മദ്ധ്യസ്ഥൻ പാഞ്ഞുവന്നു ചത്തകോഴിയെ ഒന്നു നോക്കി, ഉടൻ അതിനെ ഒരു കൊട്ടകൊണ്ടു മൂടി. വിജയിയായ കോഴിയുടെ ഉടമസ്ഥൻ മുഖത്തു് ഒരഭിമാനപ്പുഞ്ചിരി പ്രകാശിപ്പിച്ചുകൊണ്ടു് കളത്തിൽവന്നു തന്റെ കോഴിയെ എടുത്തു വാത്സല്യപൂർവ്വം ഒന്നു തലോടി കക്ഷത്തിൽ വെച്ചുകൊണ്ടുപോയി.

ഇതൊരു ജീവന്മരണസമരമാണു്.

അങ്കംവെട്ടുന്ന രണ്ടുകോഴികളിൽ ഏതെങ്കിലും ഒന്നു് വീണുചാകുന്നതുവരെ പന്തയം തുടർന്നുകൊണ്ടിരിക്കും. ചിലപ്പോൾ കട്ടത്തമുറിവുകൾപററി രണ്ടെണ്ണവും കളത്തിൽ ചത്തുവീണുവെന്നുവരാം. അങ്ങനെ സംഭവിച്ചാൽ വാതുപണം മടക്കിക്കൊടുക്കണം. കോഴികളിലൊന്നു പരിക്കുപററി വീണാലും പ്രാണൻ പോയിട്ടില്ലെന്നു കാണുന്നപക്ഷം, ഉടമ

സ്ഥനു് ഉടൻ ഓടിവന്നു ചില മദ്ധ്യശുശ്രൂഷകൾ ചെയ്തുനോക്കാൻ അനുവാദമുണ്ടു്. അയാൾ കോഴിയെ എടുത്തു് അതിന്റെ ചിറകുകളും കാലുകളും ഉഴിഞ്ഞു ശരിപ്പെടുത്തി, ശ്വാസോച്ഛ്വാസങ്ങൾ ദുർബ്ബലമാണെന്നു കണ്ടാൽ അതിന്റെ വായിലൂടെ കുറേശ്ശെവായു ഊതിക്കൊടുക്കും. ഈ പ്രാഥമികശുശ്രൂഷകൾകൊണ്ടു് കോഴിക്കു് പുതുജീവൻകിട്ടി, അതു് കൂടുതൽ പകയോടും ഉശിരോടുംകൂടി വീണ്ടും സമരത്തിന്നു തയ്യാറാകുന്നതും തുടന്നുണ്ടാകുന്ന യുദ്ധത്തിൽ പഴയ എതിരാളിയെ പരാജയപ്പെടുത്തുന്നതും അസാധാരണമല്ല.

മുഖത്തോടുമുഖം കാണിച്ചു കളത്തിൽവിടുന്ന കോഴികളിലൊന്നു് ചിലപ്പോൾ, എതിരാളിയെക്കണ്ടുപേടിച്ചു ഭീരുതയോടെ ഓടിക്കളയാറുണ്ടു്. അങ്ങനെ ഒഴിഞ്ഞുമാറിക്കളയുന്ന കോഴിയെ പന്തയത്തിൽനിന്നു് ഉടൻ മാററിനിർത്തിക്കളയും—രണ്ടുകോഴികളും അങ്ങനെ പിന്തിരിഞ്ഞോടുന്ന പ്രകൃതക്കാരാണെന്നു തെളിഞ്ഞാൽ അവയെ വെറുതെ വിടുകയില്ല. രണ്ടിനേയും ഒരു കൂട്ടിന്നകത്തു് അടച്ചിടും—അപ്പോൾ അവ അന്യോന്യം കൊത്തുകൂടി രണ്ടിലൊന്നു ചാകുമെന്നു തീർച്ചയാണു്—(ഇതു് പന്തയത്തിലുൾപ്പെട്ട പരിപാടിയല്ല—കോഴികൾക്കു നൽകുന്ന ഒരു ശിക്ഷയാണു്.)

കോഴിയങ്കം അങ്ങനെ തുടന്നുകൊണ്ടിരുന്നു. എട്ടു പന്തയങ്ങൾ ഞാൻ കണ്ടു. പിന്നേയും അങ്കക്കോഴികൾ വന്നുകൊണ്ടിരുന്നു.

പുരിയുടെ പടിക്കൽ മറെറാടിത്തു് വേറെ ചില ഏപ്പാടുകൾ നടന്നുകൊണ്ടിരിക്കയാണു്—ഭൂതപ്രേതപിശാചുക്കൾക്കുള്ള ബലിക്കളങ്ങളും ബലിത്തട്ടുകളും കെട്ടിയൊരുക്കുകയാണു് മറെറാരുകൂട്ടർ.

ബാലി ഒരു വിചിത്രലോകമാണു്. മനുഷ്യരും, മരിച്ചുപോയ ഗുരുകാരണവന്മാരും, ഭൂതങ്ങളും, പ്രേതങ്ങളും, പിശാചുക്കളും, രക്ഷസ്സുകളും, ദുർമ്മൂർത്തികളുമെല്ലാം അവിടത്തെ സ്ഥിരതാമസക്കാരാണു്. നേർച്ചകൾ ഒരുക്കി, തോററംചൊല്ലിവിളിച്ചാൽ പരലോകത്തിലെ ദേവികളും ദേവന്മാരും അവിടെ ഇറങ്ങിവരും. അങ്ങനെയാണു് ബാലിക്കാർ വിശ്വസിക്കുന്നതു്.

മനുഷ്യർക്കു ദണ്ണം പിടിക്കുന്നതും ഗ്രാമത്തിൽ പകർച്ചവ്യാധികൾ വരുന്നതും പ്രേതപിശാചുക്കളുടെ ബാധകൊണ്ടാണത്രെ. അതിനാൽ, ആ നീചപ്പരിഷകൾക്കു കൂടെക്കൂടെ നേർച്ചയും ബലിയും നല്കി അവരെ തൃപ്തിപ്പെടുത്തി അടക്കിനിർത്തേണ്ടതു് അത്യാവശ്യമാണു്.

ബാലിയുടെ ഐശ്വര്യവും ക്ഷേമവും ഉപരിലോകത്തിലധിവസിക്കുന്ന ദേവതകളുടെ പ്രീതിയെ ആശ്രയിച്ചാണു നിലകൊള്ളുന്നതു്. ആ ദേവതകൾക്കു നേർച്ചകളും പൂജകളുമാണു വേണ്ടതു്. പഴങ്ങൾ, അപ്പങ്ങൾ, പുതിയ അന്നം, പൂവു്, പണം ഇവയാണു്, ദേവതകൾക്കുള്ള നേർച്ചദ്രവ്യങ്ങൾ—ചിലപ്പോൾ കോഴിക്കുഞ്ഞിനേയും പന്നിയേയുംകൂടി ഇവയിലുൾപ്പെടുത്താറുണ്ടു്.

മനുഷ്യരെ ഉപദ്രവിക്കാൻ സദാ തക്കംപാത്തുനടക്കുന്നവരാണു് ഭൂതങ്ങളും, കാലനും. വിജനപ്രദേശങ്ങൾ, വനങ്ങൾ, കടൽത്തീരങ്ങൾ

എന്നിവിടങ്ങളാണ് അക്കൂട്ടരുടെ അധിവാസരംഗങ്ങൾ. ജനപദങ്ങളിൽ ഇവരുടെ താവളം നാല്ക്കൂട്ടുന്ന മുക്കുകളും മുക്കൂട്ടപ്പെരുവഴികളുമാണ്. (അസയമത്തു് വഴിമുക്കുകളിലൂടെ കടന്നുപോകാൻ ബാലിക്കാർക്കു ഭയമാണ്; പിശാചു ബാധിക്കുമത്രെ)—ഇവക്കു പുരയിടങ്ങളിൽ പ്രവേശം തടയുന്നതിനുവേണ്ടിയാണു പറമ്പിന്നു ചുററും മൺമതില്കൾ കെട്ടിയുയർത്തുന്നതു്. പിശാചുക്കൾക്കു മതിൽചാടിക്കടക്കുവാൻ സാധിക്കയില്ലത്രെ—പടിപ്പുരദ്വാരത്തിലൂടെ കടന്നുവന്നാലോ?—വരാൻ സാധിക്കയില്ല—അതു തടയാനാണ് പടിപ്പുരയ്ക്കു പിൻവശത്തു്, വിലങ്ങനെ അരയാൾപ്പൊക്കത്തിൽ ഒരു മൺമതിൽക്കെട്ട്—മനുഷ്യരെപ്പോലെ പിശാചുക്കൾക്കു മൂലതിരിഞ്ഞുപോകാൻ സാദ്ധ്യമല്ല. അങ്ങനെ തീയും വെളിച്ചവും, ഭക്ഷണം പാകംചെയ്യുന്ന മണവുമുള്ള മനുഷ്യപ്പുരയിടങ്ങളെ പ്രാപിക്കാൻ ഗതിമുട്ടിയ കൊതിപ്പിശാചുക്കൾ, പടിപ്പുരയ്ക്കു പുറത്തു പാട്ടകുത്തിയിരിക്കുന്നുണ്ടാകും. അവററയ്ക്കു വല്ലതും കൊടുത്തു സമാധാനിപ്പിക്കേണ്ടതു ഗൃഹനായികയുടെ ചുമതലയാണ്. സന്ധ്യാനേരത്തു് ഇടവഴികളിലൂടെയോ, ഗ്രാമപാതകളിലൂടെയോ ഒന്നു നടന്നാൽ വിചിത്രമായ ചില കാഴ്ചകൾ കാണാം. ഗൃഹനായിക, ഒരു കൈയിൽ കത്തുന്ന ഒരുണക്കച്ചകിരിപ്പൊളിയും, മറേറ കൈയിൽ മടക്കിപ്പിടിച്ച ഒരു നാക്കിലയുമായി പടിപ്പുരയ്ക്കു പുറത്തുകടന്നു് ഇടവഴിയിൽ കുനിഞ്ഞുനിന്നു തീമടൽ താഴെവെച്ചു്, അതിന്നടുക്കെ നാക്കിലയും നിവർത്തിയെറിയുന്നു. പഴഞ്ചോറു്, പുളിച്ച കറി, കുറച്ചു പൂക്കൾ, ഒരു ചെമ്പുനാണയം, ഇവയാണ് ആ നാക്കിലയിൽ വെച്ചുകൊടുക്കുന്നതു്. പുതിയ അന്നവും അപ്പവും ദേവതകൾക്കുള്ളതാണ്. പിശാചുക്കൾക്കു പഴഞ്ചോറും പുളിച്ചു നാറുന്ന കറിയും മതി—ചകിരിത്തീവെളിച്ചത്തിൽ അവരതു തിന്നുകൊള്ളും. ഗൃഹനായികയുടെ പിന്നാലെ ഒന്നുരണ്ടു നായ്ക്കളുമുണ്ടാകും. അവൾ നേർച്ചകൊടുത്തു, തിരിഞ്ഞുനോക്കാതെ പടിപ്പുരയുംകടന്നു പോയുടനെ നായ്ക്കൾ ആ ചോറും കറിയും ശാപ്പിടുന്നു.

ദേവതകൾക്കു നല്കുന്ന നേർച്ച, പിന്നീടു മനുഷ്യർ ഭക്ഷിക്കുന്നു. പിശാചുക്കൾക്കു വെച്ചുകൊടുത്തതിൻെറ അവകാശി നായ്ക്കളാണ്.

ഗ്രാമത്തിലെ പിശാചുക്കൾക്കു് ഇങ്ങനെ ദിവസേന കിട്ടിവരുന്ന റേഷന്നു പുറമെ, എല്ലാ മാസത്തിൻേറയും അഞ്ചാംദിവസവും പതിനഞ്ചാംദിവസവും വിശേഷാൽ നേർച്ചയും കിട്ടാറുണ്ടു്. അവക്കു കിട്ടുന്ന ഏററവും വലിയ നേർച്ച, ആണ്ടിലൊരിക്കലുള്ള 'മെച്ചാരു'ദിവസത്തിലാണ്. ആ ദിവസമാണ് ഇന്നു്.

ഗ്രാമത്തിലെ സകല പ്രേതപിശാചുക്കളേയും ജിന്നുചെകുത്താന്മാരേയും, കാളികൂളികളേയും ഒരിടത്തു് ആകർഷിച്ചുവരുത്തി, പിന്നെ അവററയെ കൂട്ടത്തോടെ ആട്ടിപ്പായിക്കുന്ന ഒരേർപ്പാടുകൂടിയാണ് ഈ മെച്ചാരു.

ബാലിയിലെ എല്ലാ ബാഞ്ജാറുകളിലും (ഗ്രാമങ്ങൾ) ഇന്നു് പെരുവഴിമുക്കുകളിൽ മുളകൊണ്ടുള്ള ബലിപ്പുരകൾ കെട്ടിഉയർത്തിയിരിക്കുന്നതു കാണാം.

## പ്രേതബലിക്കളങ്ങൾ

പുരിയിലെ മെച്ചാരുവിന്റെ ഒരുക്കങ്ങൾ ഞാൻ കൗതുകത്തോടെ നോക്കിനിന്നു. ആ നാലുംകൂടിയ മുക്കിന്റെ വിശാലമായ അങ്കണത്തിന്റെ കിഴക്കും വടക്കും തെക്കും കോണുകളിൽ മുളകൊണ്ടുണ്ടാക്കിയ ഓരോ ഗ്യാലറി പൊങ്ങിനില്ക്കുന്നു. നേർച്ചവസ്തുക്കൾ സംഭരിച്ചുവെയ്ക്കാനുള്ള തട്ടുകളാണ് ഇവ. കിഴക്കുഭാഗത്തെ ഗ്യാലറി സൂര്യദേവനും ത്രിമൂർത്തികൾക്കുമുള്ളതാണ്. വടക്കുഭാഗത്തേതു പിതൃക്കൾക്കും, തെക്കുഭാഗത്തേതു പിശാചുക്കൾക്കും നീക്കിവെച്ചിരിക്കയാണ്. നേർച്ചദ്രവ്യങ്ങൾ നിറച്ച കുരുത്തോലക്കൊട്ടകൾ തലയിലേററി, പെണ്ണുങ്ങൾ ഒററയായും കൂട്ടമായും ആ ഗ്യാലറികളെ സമീപിക്കുന്നു. ഗ്രാമത്തിലെ ഓരോ വീട്ടിൽനിന്നും ഇന്നവിടെ ഉണ്ടാക്കിയ ഭക്ഷണത്തിന്റെ ഒരംശവും, അപ്പവും പഴങ്ങളും നേർച്ചയായി കൊണ്ടുവരാതിരിക്കയില്ല.

നേർച്ചത്തട്ടുകൾക്കെതിരെ, ഏതാണ്ടു രഥാകൃതിയിൽ മുളകൊണ്ടു നിർമ്മിച്ച രണ്ടു കൂട്ടുകൾ, കുരുത്തോലകൊണ്ടും ചെമ്പരുത്തിപ്പൂക്കൾകൊണ്ടും അലങ്കരിച്ചുവെച്ചിരിക്കുന്ന—ബലിപ്പുരകളാണ്. ഇവയിൽ ഒന്ന് പൊക്കംകൂടിയതും മറേറതു ചെറുതുമാണ്. പൊക്കംകൂടിയ ബലിപ്പുരയിൽ രണ്ടാൾപ്പൊക്കത്തിൽ സ്ഥാപിച്ച ഒരു പീഠത്തിൽ, പൊന്നിന്റെ ചിത്രപ്പണികളോട്ടുകൂടിയ ഒരു ചുകന്ന തൊപ്പിക്കിരീടം ധരിച്ച ഒരു പൂജാരി ചമ്രംപടിഞ്ഞിരുന്ന്, ഒരു കൈയിൽപിടിച്ച മണി കുലുക്കിക്കൊണ്ടു കണ്ണടച്ചു വേദമന്ത്രങ്ങൾ ചൊല്ലുന്നു. ദേവകൾക്കു പൂജചെയ്യുന്ന ബ്രാഹ്മണപുരോഹിതനായ 'പെദാന്ത'യാണത്രെ ഈ വേഷക്കാരൻ. താഴെ, പെദാന്തയുടെ ഒരു പരികർമ്മിയും നില്ക്കുന്നുണ്ട്.

ചെറിയ ബലിപ്പുരയ്ക്കു മുകളിലെ പീഠത്തിൽ കുത്തിയിരുന്നു, പെദാന്തയെപ്പോലെത്തന്നെ മണികിലുക്കി മന്ത്രമുരുക്കഴിക്കുന്ന വിദ്വാൻ ശൂദ്രപുരോഹിതനായ 'സുംഗുഹ്'വാണ്—കറുത്ത കൂമ്പൻതൊപ്പിയും, കഴുത്തിൽ ഗിൽററുമാലയുമാണ് മൂപ്പരുടെ പുരോഹിതമുദ്ര—കൈയിൽ ഒരു ശംഖുംപിടിച്ചു സുംഗുഹുവിന്റെ സഹായിയും അടുത്തുതന്നെ നില്ക്കുന്നുണ്ട്. ഭൂതപ്രേതപിശാചുക്കൾക്കു ബലികർമ്മം നടത്തുന്ന പൂജാരിയാണ് സുംഗുഹു.

സുംഗുഹുവിന്റെ ബലിപ്പുരയ്ക്കുമുമ്പിൽ അഷ്ടകോണാകൃതിയിൽ വലിയൊരു കളം ഒരുക്കിവെച്ചിരിക്കുന്നു. പ്രേതപിശാചുകൾക്കുള്ള നേർച്ചകൾ ഈ കളത്തിലാണു നിക്ഷേപിക്കുന്നത്. നാക്കിലകളിലും, നറുക്കിലകളിലും, പല നിറത്തിലുള്ള അന്നവും കറികളും ഉപ്പേരികളും ഇവിടെ ചിന്നിക്കിടക്കുന്നു. ഇലക്കുമ്പിളുകളിൽ ബാലിയിലെ ധാന്യങ്ങളുടേയും, പച്ചക്കറികളുടേയും പഴങ്ങളുടേയും വിത്തുകൾ നുള്ളിവെച്ചിരിക്കുന്നു. എല്ലാജാതി മാംസങ്ങളുടേയും സാമ്പിൾപ്പൊതികളും ചിരട്ടയിൽ മദ്യവും ഇവിടെ അർപ്പിച്ചിട്ടുണ്ട്. പഴയകലം, ചൂല്, കൊട്ട മുതലായ അടുക്കളസാധനങ്ങളും, നാണയത്തുട്ടുകളും ഇവിടെ ചിതറിക്കിടക്കുന്നു.

നാലുദിക്കുകളിൽ ഓരോന്നിന്നും ഓരോ പ്രത്യേകമൃഗത്തെ അറുത്തു ബലിയൎപ്പിച്ചിട്ടുണ്ട്. ബാലിക്കാരുടെ വിശ്വാസപ്രകാരം, ഓരോ ദിക്കിന്നും ഓരോ നിറമുണ്ട്. വടക്കു കറുത്തിട്ടാണ്—ഒരു കറുത്ത ആടിനെയാണ് വടക്കുഭാഗത്തു ബലികഴിച്ചതു്. കിഴക്കു വെളുത്തിട്ടാണ്—ഒരു വെള്ളത്താറാവിനെയാണു കിഴക്കെ കോണിൽ അറുത്തിട്ടിരിക്കുന്നതു്. തെക്കു ചുകന്നിട്ടാണ്—ഒരു ചുകന്ന നായയാണ് ഇവിടത്തെ ബലിമൃഗം. പടിഞ്ഞാറു മഞ്ഞയാണ്—ഒരു മഞ്ഞപ്പശുവിനെ ഇവിടെ ബലികഴിച്ചിരിക്കുന്നു. ദിക്കുകളുടെ നിറങ്ങൾ കൂടുതൽ വ്യക്തമാക്കുവാൻ, വടക്കും, കിഴക്കും, തെക്കും, പടിഞ്ഞാറും ബലികഴിച്ച മൃഗങ്ങളുടെ ശവത്തെ യഥാക്രമം കറുപ്പ്, വെളുപ്പ്, ചുകപ്പ്, മഞ്ഞ എന്നീ നിറങ്ങളിലുള്ള തുണികൊണ്ടു മൂടിവെച്ചിരിക്കുന്നു.

എട്ടു നിറങ്ങളിൽ വെവ്വേറെ ചായംപുരട്ടിയ അരിമണികളെക്കൊണ്ട് അഷ്ടദളങ്ങളോടുകൂടിയ ഒരു പുഷ്പത്തിൻെറ ആകൃതിയിൽ വരച്ച ഒരു കളത്തിൻെറ മദ്ധ്യത്തിൽ, അഞ്ചുനിറങ്ങളിൽ ചായംപൂശിയ ഒരു കോഴിക്കുഞ്ഞിൻെറ ശവവും കിടക്കുന്നുണ്ട്. മൃഗങ്ങളെയെല്ലാം രാവിലെത്തന്നെ അറുത്തു ബലികഴിച്ചിട്ടുണ്ടായിരുന്നു. ഉച്ചയായപ്പോൾ ചോരയുടേയും ശവത്തിൻേറയും നാററം തുടങ്ങി. ആ അന്തരീക്ഷം ആകപ്പാടെ അറപ്പിക്കുന്നതായിത്തോന്നി. ഞാൻ കിഴക്കെ മൂലയിലേക്കു നടന്നു. അവിടെ ആൽച്ചുവട്ടിലും, പുരിയുടെ മതിൽക്കെട്ടിന്നരികിലും താൽക്കാലികച്ചന്തകൾ പൊങ്ങിവന്നിരിക്കുന്നു. വില്പനയ്ക്കു വെച്ചിരിക്കുന്ന വസ്തുക്കളിൽ ഏററവുമധികം തീൻപണ്ടങ്ങളാണ്. പുഴുങ്ങിയകിഴങ്ങ്, അപ്പം, അരിയുണ്ട മുതലായവയ്ക്കുപുറമെ ചോറും കറിയുംകൂടി വില്പനയ്ക്കു വെച്ചിട്ടുണ്ട്—കച്ചവടക്കാർ മുഴുവനും സ്ത്രീകളാണ്. അടുത്തുതന്നെ ഒരു കള്ളുഷാപ്പും, ഒരു 'എറാക്കു'ഷാപ്പും വാതുറന്നു നില്ക്കുന്നു. കോഴിയങ്കത്തിൽ കാശുനേടിയവർ ആ പണം കള്ളുഷാപ്പിലും റാക്കുഷാപ്പിലും ചെലവഴിക്കുന്നു. കുടിച്ചു കൈയിലെ കാശെല്ലാം തീൎത്തവർ, കോഴിയങ്കംകണ്ടു മിണ്ടാതെ കുത്തിയിരിക്കുന്നു.

ഞാൻ ബ്രാഹ്മണപൂജാരിയായ പെദാന്തയുടെ പന്തലിന്നരികെ ചെന്നു. അവിടെ 'ഉത്തമ'ത്തിലുള്ള പൂജാകൎമ്മങ്ങളാണ് നടക്കുന്നതു്, പുഷ്പാർച്ചനയും വേദമന്ത്രോച്ചാരണവും. ഗ്രാമത്തിലെ അഭിജാതകുടുംബാംഗങ്ങൾ—കൂട്ടത്തിൽ നമ്മുടെ ചൊക്കോർദ്ദെയും പെട്ടും—ആ പുരോഹിതൻെറ മന്ത്രോച്ചാരണവും, മണിക്കിലുക്കവും ഭക്തിപൂർവ്വം ശ്രദ്ധിച്ചുകൊണ്ടു നില്ക്കുന്നു. ചില കാരണവന്മാർ ആ ബലിപ്പുരയ്ക്കു മുമ്പിൽ സാഷ്ടാംഗപ്രണാമംചെയ്യുന്നു. പെദാന്ത എഴുന്നേററു്, പീഠത്തിന്മേൽ കുനിഞ്ഞുനിന്നു, താഴെനില്ക്കുന്ന ആരാധകന്മാൎക്കു തീർത്ഥജലവും പൂവും കൊടുക്കുന്നു.

മണി നാലായി. പെദാന്ത ഗ്രാമത്തലവനെ വിളിച്ച്, പുതുവൎഷത്തേക്കുള്ള പരിശുദ്ധഅഗ്നി കൊടുക്കുന്നു. (ഇന്ന് ഉച്ചയോടുകൂടി, വീടുകളിൽ ഭക്ഷണം പാകംചെയ്തു മതിയാക്കി, അടുപ്പിലെ തീ കെടുത്തിക്കളയണമെന്നാണ് നിയമം—നാളെ ഞെപ്പിയാണ്—അടുപ്പിൽ തീപൂട്ടാൻ

പാടില്ല—മററന്നാൾ ഉണരുന്ന പുതുവഷം മുതൽക്ക ജ്വലിപ്പിക്കാനുള്ള തീയാണ് പുരോഹിതൻ ഗ്രാമത്തലവന്ന് ഇപ്പോൾ നല്കുന്നതു്).

പെട്ടെന്ന് ഒരു ശംഖനാദം മുഴങ്ങി. സുംഗുവിൻെറ അസിസ്റ്റാൻഡ് മുഴക്കിയ ശംഖനാദമാണ്. പിശാചുക്കളുടെ ബലിപ്പുരയിലെ കമ്മങ്ങളെല്ലാം അവസാനിച്ചു എന്നതിൻെറ പ്രഖ്യാപനമായിരുന്നു ആ ശംഖനാദം. പിന്നത്തെ ബഹളമൊന്നും പറയണ്ട. ആ മുഹൂത്തം കാത്തുനിന്നിരുന്ന പിള്ളരും, ഗ്രാമത്തിലെ ദരിദ്രപ്പുരിഷകളും ഭ്രാന്തെടുത്തപോലെ ബലിപ്പുരകളിൽ പാഞ്ഞുകയറി—ആ ബലിപ്പുര ചെരിഞ്ഞുകുത്തി വീണു. പിന്നെ തിരച്ചിലും പരക്കംപാച്ചിലും തന്നെ. നാണയങ്ങൾ മാത്രമല്ല അവിടെ നിവേദിച്ച വസ്തുക്കളിൽ കൊള്ളാവുന്നവയൊക്കെയും അവർ കൊള്ളയടിച്ചു കൊണ്ടുപോയി.

## കൂളിവേട്ട

പിശാചുക്കളെ ആട്ടിപ്പുറത്താക്കുന്ന ചടങ്ങാണ് പിന്നെ നടന്നതു്. സ്ഥലത്തെ ഗ്രാമീണരുടെ ഉത്സാഹം ഉന്മാദാവസ്ഥയോളമെത്തിച്ച ഒരു പരിപാടിയായിരുന്നു അതു്. അത്ര ഭയങ്കരമായ ആർപ്പുവിളികളും അലർച്ചകളും ജീവിതത്തിൽ അന്നോളം ഞാൻ കേട്ടിരുന്നില്ല. മനുഷ്യരുടെ ചങ്കിൽനിന്നുള്ള ഒച്ച ഇത്രത്തോളം ഉച്ചകോടിയിലെത്തുമെന്ന ഞാൻ കരുതിയിരുന്നില്ല—ശബ്ദം സൃഷ്ടിക്കാനുള്ള മനുഷ്യൻെറ കഴിവിനെക്കുറിച്ചും ഞാൻ അത്ഭുതപ്പെട്ടു. പുരിയിലെ പറകളെല്ലാം ഒന്നായി മുഴങ്ങി—നിലത്തുനിന്ന് ഇടിവെട്ടുംപോലെ. കൂക്കിവിളികൾ, അലർച്ചകൾ. കൂട്ടബാങ്കുകൾ, അട്ടഹാസങ്ങൾ, ഇവക്കിടയിൽ പടക്കംപൊട്ടിക്കലും, തപ്പുകൊട്ടലും. വയറുനിറയെ തിന്നും കുടിച്ചും കൂത്താടിനിൽക്കുന്ന ആ പാവപ്പെട്ട പിശാചുക്കൾ, തങ്ങൾക്ക നല്ലൊരുസദ്യ തന്ന ആ മനുഷ്യർ തങ്ങളുടെനേക്ക ഇങ്ങനെയൊരിരുട്ടടിക്ക വട്ടംകൂട്ടുകയായിരുന്നുവെന്ന തെല്ലും നിനച്ചിട്ടുണ്ടാവില്ല.

ആ കൂളിയാട്ടപ്പരിപാടിയിൽ ഏററവുമധികം ഉത്സാഹത്തള്ളിച്ച പിള്ളക്കായിരുന്നു. അവർ പഴയ മണ്ണെണ്ണത്തപ്പകളിൽ കോലുകൊണ്ട് തുടരെത്തുടരെ കൊട്ടി മരച്ചുവട്ടിലും മതിൽക്കെട്ടിന്നരികിലും മണ്ടിച്ചെന്ന് അവിടെ അഭയം പ്രാപിച്ചിരിക്കാവുന്ന കൂളികളെ വിറളിയെടുപ്പിച്ചു കുന്തിരിപായിച്ചു. പുരുഷന്മാർ പുളിച്ചുനാറുന്ന അസഭ്യങ്ങളടങ്ങിയ പാട്ടുകൾ പാടിക്കൊണ്ടിരുന്നു. 'മെഗെഡി—മെഗെഡി' (പോടാ പുറത്തു്, പോടാ പുറത്തു്!) എന്നായിരുന്നു ആ തെറിപ്പാട്ടിൻെറ പല്ലവി. ചിലർ വലിയ മട്ടൽകൊണ്ടും മുളവടികൊണ്ടും കണ്ണിൽക്കണ്ട മരത്തിലും, ചിലപ്പോൾ നിലത്തും പരുത്ത തല്ലുകൾ പാസ്സാക്കിക്കൊടുത്തു. (പേടിച്ചരണ്ട പിശാചുക്കൾ എവിടെയൊക്കെയാണ് പതുങ്ങിയിരിക്കുന്നതെന്നു നിശ്ചയമില്ലല്ലോ.) പുരിയിലെ ചെത്തലപ്പട്ടികളും ഈ ശബ്ദപ്രപഞ്ചത്തിലേക്ക തങ്ങളുടെ ഓരി സംഭാവനചെയ്തു.

സന്ധ്യയായപ്പോൾ മുഖത്തും ദേഹത്തിലും കരിയും ചുകന്ന ചായവുംതേച്ച ചില കോലങ്ങൾ ഘോഷയാത്രയുടെ കൂടെച്ചേന്നു—അവ

രുടെ കൈയിൽ നീണ്ട ഓലച്ചൂട്ടുകളുമുണ്ടായിരുന്നു—അങ്ങനെ, അതൊരു ചൂട്ടുപിടിച്ച ഘോഷയാത്രയായിത്തീർന്നു. അവർ ഗ്രാമത്തിലെ ഓരോ മുക്കിലും മൂലയിലും ചുററിനടന്നു കൂളികളെ ഇളക്കിവിട്ടു.

ഞാൻ എന്റെ കൊച്ചു ചങ്ങാതിയായ ങ്ഹ്ഹുറയോടു ചോദിച്ചു: "ഈ പ്രേതപിശാചുക്കളെയെല്ലാം നിങ്ങൾ എങ്ങോട്ടാണ് ആട്ടിപ്പായിക്കുന്നതു്?"

"അടുത്ത ഗ്രാമത്തിലേക്ക്." ങ്ഹ്ഹുറ ആ പിശാചുക്കൾ അടുത്ത ഗ്രാമത്തിലേക്കു പാഞ്ഞുപോകുന്നതു് മുന്നിൽ കാണുന്നപോലെ പറഞ്ഞു.

"അവിടേയും അവററയ്ക്കു രക്ഷയില്ല." ങ്ഹ്ഹുറ ചിരി ഒതുക്കിക്കൊണ്ടു തുടർന്നു: "അവിടെനിന്നു് അടുത്ത ഗ്രാമത്തിലേക്കു് അവരെ ആട്ടിപ്പായിക്കും—അങ്ങനെ പാഞ്ഞുപാഞ്ഞു് അവർ കടൽക്കരയിലെത്തും—അല്ലെങ്കിൽ കാട്ടിൽ. അതാണവരുടെ ശരിയായ പാർപ്പിടം."

ആ കൂളിവേട്ടക്കാരുടെ ആർപ്പും വിളിയും പാതിരാവരെ തുടന്നുകൊണ്ടിരുന്നു.

ഞാൻ എന്റെ മുറിയിൽവന്നു വൈകുന്നേരം കണ്ട കാഴ്ചകളെക്കുറിച്ചു ചിന്തിച്ചു. ബാലിക്കാരുടെ മച്ചേരുദിവസത്തെ കൂളിവേട്ട, നമുക്കു ബാലിശമായിത്തോന്നുമെങ്കിലും അവരിൽ അഭ്യസ്തവിദ്യരായവർപോലും, ഇന്നത്തെ ബലികർമ്മത്തിലും, പ്രാർത്ഥനയിലും പങ്കുകൊള്ളുകയും, ഗ്രാമത്തിലെ പ്രേതപിശാചുക്കളെ ആട്ടിയോടിച്ചതിൽ ആശ്വസിക്കുകയും ചെയ്യുന്നവരാണ്. യുക്തിവാദങ്ങൾകൊണ്ടോ ശാസ്ത്രീയസിദ്ധാന്തങ്ങൾകൊണ്ടോ അവരുടെ വിശ്വാസത്തെ ഇളക്കാൻ സാദ്ധ്യമല്ല. "ബാലിയിൽ ഇങ്ങനെയൊക്കെയാണ്. നൂററാണ്ടുകൾക്കുമുമ്പുമുതൽക്കുതന്നെ ഞങ്ങൾ തുടന്നുവരുന്ന ആചാരങ്ങളാണിതു്—" അങ്ങനെ അവർ പറഞ്ഞുനിത്തിക്കളയും.

ശാസ്ത്രീയലോകവുമായി ബന്ധമില്ലാത്ത ഒരു പൗരാണികലോകത്തിന്റെ പ്രതിച്ഛായയിൽ കുറച്ചിട വിശ്രമംകൊള്ളുന്നതു് ആനന്ദകരമായൊരനുഭവമാണ്. പരിഷ്കൃതലോകത്തിന്റെ ഒരു പ്രതിനിധിയായി നടിച്ചു് ബാലിയിൽ താമസിച്ചാൽ നിങ്ങൾക്കു് ഒന്നും കിട്ടാൻപോകുന്നില്ല. അവരുടെ ആചാരങ്ങളേയും വിശ്വാസങ്ങളേയും അങ്ങനെ പുച്ഛിച്ചു തള്ളിക്കളയരുതു്. ലോകത്തിലെ ഏതു ജനസമുദായത്തിന്നും സ്വന്തമായ, പരമ്പരയാ ആചരിച്ചുവരുന്നതായ, ചില ആത്മീയദർശനങ്ങളുണ്ടു്: ചെറുപ്പംമുതല്ക്കേ അന്തഃകരണവുമായിണങ്ങിപ്പോന്ന ചില ചിന്താവിശേഷങ്ങളും വിശ്വാസമണ്ഡലങ്ങളും. ജീവിതത്തെപ്പററിയും ആധുനികലോകത്തെപ്പററിയും വേണ്ടത്ര അറിവുസമ്പാദിച്ചവരായ, മുതിന്നവരായ നമ്മൾ ചിലപ്പോഴെല്ലാം നമ്മെ വളത്തിയെടുത്ത ആ പഴയലോകത്തിലേയ്ക്കു ശ്രദ്ധമായൊന്നെത്തിനോക്കി ആനന്ദംകൊള്ളാറില്ലേ?

ബാലിക്കാർ ആ പഴയലോകത്തിൽത്തന്നെ കുടിയിരുന്നു നിത്യസുഖം നുകരുന്നവരാണ്.

ഇന്നു് ഉബൂദിൽവെച്ചു ഞാൻ കണ്ട കൂളിവേട്ട, മലബാറിലെ പലപ്രദേശങ്ങളിലും ഇന്നും നടത്തിവരുന്ന 'പൊട്ടിയാട്ടു്' എന്ന ചടങ്ങി

നെപ്പററി ചിന്തിക്കുവാൻ എന്നെ പ്രേരിപ്പിച്ചു. ബാലിയിലെ കുളി വേട്ടയും, മലബാറിലെ പൊട്ടിയാട്ടിന്നും പലതുകൊണ്ടും സാമ്യമുള്ളതായിക്കാണാം.

മഴക്കാലത്തിൻെറ അവസാനത്തിലാണ് ബാലിയിലെ ഗ്രാമങ്ങളിൽ, കാളികൂളികളെ ആട്ടിയോടിക്കുന്ന കർമ്മം നടത്തുന്നതു്. മലബാറിലും മിഥുനമാസത്തിൻെറ അവസാനദിവസത്തിലാണ് ചേട്ടയെക്കളഞ്ഞു് ശീപോതിയെ—ശ്രീഭഗവതിയെ—കുടിയിരുത്തുന്നതു്. രണ്ടും മാസസംക്രമദിവസങ്ങളിലാണ്.

കോഴിക്കോട്ടും സമീപപ്രദേശങ്ങളിലും ചേട്ടയെ അകററുന്ന കക്കിടകസംക്രാന്തിദിവസത്തിന്നു് 'കലിയൻ' എന്നാണ പറഞ്ഞുവരുന്നതു്. കലിയൻെറയന്ന, കുട്ടികളായ ഞങ്ങൾക്കു് എന്തൊരുത്സാഹമാണെന്നോ? കലിയന്ന നേർച്ചകൊടുക്കുവാൻ പലതരം ആയുധങ്ങളും, ഉപകരണങ്ങളും ഉണ്ടാക്കണം. ഉച്ചയ്ക്കു് ഊണംകഴിഞ്ഞു് കോലായിൻെറ ഒരു മൂലയിലിരുന്ന—പുറത്തു് മിഥുനപ്പേമാരി തകക്കുന്നുണ്ടാകും—വാഴക്കണ, ഈക്കിൽ, മട്ടൽ മുതലായവകൊണ്ടു്, കലപ്പ, കൊഴ, ഏണി, കോണി മുതലായ ഉപകരണങ്ങളേയും, കാളകളേയും ഉണ്ടാക്കുന്ന പണി തുടങ്ങുകയായി. സന്ധ്യയ്ക്കുമുമ്പെ അയൽവീട്ടുകളിൽനിന്നു് കലിയൻവിളി കേട്ടുതുടങ്ങും—"കലിയാ കലിയാ കൂ—കലിയാ കലിയാ—കൂ." സന്ധ്യയ്ക്കു കലിയന്ന കൊടുക്കാനുള്ള വിഭവങ്ങൾ എൻെറ അമ്മ ഒരു പഴയ മുറത്തിൽ, നാക്കിലയിൽ ഒരുക്കിവെച്ചുതരും. എന്തൊക്കെയാണ വിഭവങ്ങളെന്നോ? പലനിറത്തിലുള്ള ചോറ്റുരുളകൾ (കരിവെള്ളംകൊണ്ടു കറുപ്പിച്ചതും—നൂറും മഞ്ഞളും കലത്തി ചുവപ്പിച്ചതും—മഞ്ഞൾ പുരട്ടിയതും) അന്ന വീട്ടിലുണ്ടാക്കിയ എല്ലാ കറികളുടേയും ഉപ്പേരികളുടേയും സാമ്പിളുകൾ—ഇലക്കുമ്പിളിൽത്തന്നെ—ചക്കച്ചുള, പഴത്തമാങ്ങാപ്പൊളി അങ്ങനെ നാട്ടിൽ കിട്ടുന്ന സകലപഴങ്ങളുടേയും കഷ്ണങ്ങൾ—ഇവയെല്ലാമാണ് മുറത്തിൽ നിക്ഷേപിച്ചിരിക്കുന്നതു്—ചോററുരുളയുടെമീതെ ഒരു തിരിയും കത്തിച്ചുവെച്ചിട്ടുണ്ടാകും. ഈ നേർച്ചത്തട്ടും, അതിൻെറകൂടെ ഞങ്ങളുണ്ടാക്കിയ കൃഷിയായുധങ്ങളേയും കാളകളേയും പെറുക്കിയെടുത്തു് ഒരു ചൂട്ടുംകത്തിച്ചു് 'കലിയാ കലിയാ—കൂ' എന്നു് ചങ്കിൽ വെള്ളം വറ്റുന്നതുവരെ കൂക്കിയാർത്തുകൊണ്ടു് ഞങ്ങൾ പുര ഒന്ന പ്രദക്ഷിണംവെച്ചു് പറമ്പിൻെറ മൂലയിലെ പ്ലാവിൻെറ ചുവട്ടിലോ, അടുത്ത മുക്കൂട്ടപ്പെരുവഴിയിലോ, ആ നേർച്ചവസ്തുക്കൾ നിക്ഷേപിച്ചു്, തിരിഞ്ഞുനോക്കാതെ വീട്ടിലേയ്ക്കോടിവരും.

കലിയന്ന കൊടുത്ത നേർച്ച തിന്നാനുള്ള അവകാശം തനിക്കാണെന്ന മട്ടിൽ, ഞങ്ങളുടെ വീട്ടിലെ നായ ആ പ്ലാച്ചുവട്ടിൽ ഹാജർ കൊടുത്തിട്ടുണ്ടാകും.

ഈ ചടങ്ങുകളെക്കുറിച്ചുള്ള ചിന്തകളിലൂടെ ബാലിയും കേരളവുമായുള്ള ഏതോ പഴയബന്ധത്തിൻെറ ഒരു ഗന്ധം എന്റെ ഹൃദയത്തിൽ കടന്നുകൂടി.

ചേട്ടയെ കളയുക എന്ന ചടങ്ങ് മലബാറിലെ പൊന്നാനി

ക്കട്ടത്ത പ്രദേശങ്ങളിൽ നടത്തിവരുന്നതിൻെറ ഒരു വിവരണം ശ്രീ. തമററാട്ട് ഗോവിന്ദൻകുട്ടി തരുന്നതിപ്രകാരമാണ്:—

കേരളത്തിൽ തലമുറകളായി ആചരിച്ചുവരുന്ന ഒരു ചടങ്ങാണ് 'പൊട്ടിയാട്ട്.' മദ്ധ്യകേരളത്തിലെ പലപ്രദേശങ്ങളിലും ഇന്നും ഈ സമ്പ്രദായമുണ്ട്—മിഥുനമാസം മുപ്പതാംതീയതി സന്ധ്യാസമയത്താണ് ഈ ചടങ്ങു നിർവ്വഹിക്കുക. ഇതിന്നു ചിലദിക്കിൽ ചേട്ടയെ കളയുക എന്നും പറയുന്നുണ്ട്. വീടിൻെറ മുക്കും മൂലയും അടിച്ചുവാരി വൃത്തിയാക്കും. ചുററുപാടും ചെത്തിക്കോരി വെടിപ്പാക്കും. സന്ധ്യയായാൽ ഒരു കീറമുറത്തിൽ ചോറ്, കറി, തിരി, മുറിച്ചൂട്ട് മുതലായ സാമഗ്രികളോടുകൂടി വീട്ടിനകത്തും പുറത്തും 'പൊട്ടി പോ—പോ—ശീപോതി വാ വാ' എന്നു പറഞ്ഞ് ചേട്ടയെ ആവാഹിച്ച് ദൂരെ വല്ല മുക്കൂട്ടപ്പെരുവഴിയിലും കൊണ്ടുപോയിവെക്കും. പിറേറന്നാൾ(കർക്കിടകം ഒന്നാംതീയതി)മുതൽ ശീപോതിയെ കുടിയിരുത്തുകയാണ്. ചേട്ടയുള്ളിടത്ത് ശ്രീഭഗവതി കടക്കുകയില്ല. അതിന്നുവേണ്ടി സംക്രമദിവസം ചേട്ടയെ ആട്ടിപ്പുറത്താക്കുന്നു. അന്നോ, തലേദിവസമോ, സ്ഥലത്തെ പാണനും പാട്ടിയും വന്ന് 'പൊട്ടിപ്പാട്ട്'പാടും. അരയിൽ കുരുത്തോലകൊണ്ട് അരഞ്ഞുളുക്കി, മുഖത്ത് വികൃതമായ ചൊട്ടികുത്തി പൊട്ടിപ്പിശാചിൻെറ വേഷംകെട്ടി വീട്ടുതോറും ചെന്ന് പാട്ടുപാടും...*



* മാതൃഭൂമി ആഴ്ചപ്പതിപ്പ്—1957 ജൂലായ് 14

### ഇരുപത്തിരണ്ടാമദ്ധ്യായം

# ഞെപ്പി

മാർച്ച് 16. ഇന്ന ഞെപ്പിയാണ്.

ഞാൻ ഒററയ്ക്കു വീട്ടിൽത്തന്നെ ഇരുന്നു കഴിച്ചുകൂട്ടി. എൻെറ വേലക്കാരൻ കുന്തർ എനിക്ക് ഇന്നു കഴിക്കാനുള്ള ഭക്ഷണം ഇന്നലെത്തന്നെ പാകംചെയ്തുവെച്ച്, അവൻെറ ബാഞ്ജാറിലേക്കു പോയ്ക്കഴിഞ്ഞിരുന്നു.

ഇന്നു നിശ്ശബ്ദദിനമാണ്. ഉറക്കെ സംസാരിക്കാനോ, ഒച്ചയിടാനോ പാടില്ല. ജനങ്ങൾ വീട്ടിൽനിന്നു പുറത്തിറങ്ങുകയില്ല. അടുപ്പിൽ തീപൂട്ടുകയില്ല. ഇന്നലെരാത്രി പാകംചെയ്തുവെച്ച ചോറും കറിയും ഭക്ഷിച്ച് നാളെരാവിലെവരെ അങ്ങനെ വീട്ടിന്നകത്തു തടവുകാരെപ്പോലെ കഴിച്ചുകൂട്ടിക്കൊള്ളണം.

സന്ധ്യകഴിഞ്ഞു. വിളക്കുകൊളുത്താൻ പാടില്ല. തീയ്യിൻേറയോ വെളിച്ചത്തിൻേറയോ കണികപോലും പുറത്തെടുത്തുകൂടാ. കാരണമെന്താണെന്നോ? പിശാചുക്കൾ ഗ്രാമത്തിലേക്കുതന്നെ ആകൎഷിക്കപ്പെടും. ഇന്നലെ ആട്ടിയോടിക്കപ്പെട്ട അക്കൂട്ടരിൽ ചിലർ രക്ഷപ്പെട്ട് ഒററയായും കൂട്ടമായും അലഞ്ഞുതിരിയുന്നുണ്ടാകും. വെളിച്ചംകണ്ടാൽ അവററ മനുഷ്യരുടെ പാൎപ്പിടങ്ങൾ തിരിച്ചറിഞ്ഞു് അടുത്തുവന്നുകൂടും. ഗ്രാമത്തിലെ പഴയ പിശാചപ്പരിഷകൾക്കുപുറമെ യമലോകത്തിൽനിന്നു ചില പുതിയ അതിഥികളും ഇവിടെ ഇന്നലെ വന്നുചേൎന്നിട്ടുണ്ടാകണം. ഇന്നലെ, മച്ചേരുദിനത്തിൽത്തന്നെയാണത്രെ നരലോകത്തിൽ യമദേവൻ പിശാചുക്കളെ അടിച്ചിളക്കിവിടുന്നതു്. ആ പരക്കംപാച്ചലിന്നിടയിൽ ചില പിശാചുക്കൾ ബാലിയിലേക്കു കുട്ടിക്കരണംമറിഞ്ഞു വീണുവെന്നും വരാം. കരുതിയിരുന്നുകൊള്ളണം.

വെളിച്ചമില്ലാതെ, എഴുതുവാനോ വായിക്കുവാനോ സാധിക്കാതെ, ഞാൻ ഒററയ്ക്കു് എൻെറ മുറിയുടെ വ്രാന്തയിൽ ഇരുട്ടിൽ വന്നിരുന്നു. ടോർച്ചുപോലും പ്രകാശിപ്പിക്കാൻ പാടില്ലെന്നാണ് ചൊക്കോർദ്ദെ പറഞ്ഞിരുന്നതു്. ഞാൻകാരണമായി പുരിയിൽ പുതിയ പിശാചുക്കളുടെ ആഗമനമുണ്ടാകേണ്ട എന്നു കരുതി ഞാൻ ചില മലയാളകവിതകൾ മൂളിക്കൊണ്ടു് ഇരുട്ടിൽത്തന്നെ കഴിച്ചുകൂട്ടി.

ബാലിക്കാരുടെ 1875-ാംകൊല്ലമാണ് ഇന്നു പിറന്നതു്. ലോകത്തിൽ മററെവിടേയുമുള്ള ജനങ്ങൾ ആരവങ്ങളോടും ആർഭാടങ്ങളോടും കൂടി പുതുവത്സരപ്പിറവി കൊണ്ടാടുമ്പോൾ, ബാലിക്കാർ തങ്ങളുടെ നവവത്സരത്തെ എതിരേല്ക്കുന്നതു് മൗനവ്രതത്തോടുകൂടിയാണ്—വീട്ടിൽ മരണമുണ്ടായാൽ, ആ മരണദിവസം പാട്ടും കൂത്തും സദ്യയൂട്ടുമായി ആഘോഷിക്കാറുള്ള ഇക്കൂട്ടർ പുതുവത്സരനാളിൽ അടുപ്പിൽ തീപൂട്ടാതെ, വീട്ടിൽ പ്രേതങ്ങളെപ്പോലെ ഇരുന്നു കഴിച്ചുകൂട്ടുകയാണ്.



വിവാഹകർമ്മത്തിനുമുമ്പ് വധു തന്റെ തുണിനെയ്ത്തിലുള്ള
പ്രാവീണ്യം പ്രദർശിപ്പിക്കുന്നു



ഒരു ബ്രാഹ്മണപുരോഹിതനും (പെദാന്ദാ) ഒരു ശൂദ്രപൂജാരിയും (സെങ്കുള്ള)
യോജിച്ചുകൊണ്ട് പെങ്കെലം എന്ന നേർച്ച നടത്തുന്നു

## ഇരുപത്തിമൂന്നാമദ്ധ്യായം

# കൈത്തൊഴിലിൻെറ കലവറകൾ

ചൊവ്വാഴ്ച രാവിലെ ഞാൻ റൂത്തോടൊയും ഹ്രായിയേയും തുണകൂട്ടി ഉബൂദിൽനിന്നു നാലുമൈൽ ദൂരെയുള്ള ചില കുഗ്രാമങ്ങളിലേക്കു പുറപ്പെട്ടു. ഗ്രാമീണരുടെ ചില കുടിൽവ്യവസായങ്ങൾ കാണാനും, ശില്പികളുടെ സ്വന്തം കൈത്തൊഴിൽശാലകളിൽനിന്നുതന്നെ നല്ല ദാരുപ്രതിമകൾ തിരഞ്ഞെടുത്തു വാങ്ങാനും ഉദ്ദേശിച്ചുകൊണ്ടുള്ളൊരു സഞ്ചാരമായിരുന്നു അതു്.

ഉബൂദിലെ പ്രധാനപാതയിൽനിന്നു ഞങ്ങൾ വയലിലേക്കു തിരിഞ്ഞു. മൂന്നുഭാഗത്തും നോക്കെത്താത്ത ദൂരത്തോളം വ്യാപിച്ചുകിടക്കുന്ന നെൽപ്പാടങ്ങൾ ഞങ്ങളെ എതിരേററു. കണ്ണിനും കരളിനും കുളിർമനല്കുന്ന നെൽപ്പാടങ്ങളുടെ മരതകപ്പച്ചയിലൂടെ കേരളക്കിനാവുകൾ ഇഴഞ്ഞു വരുന്നുണ്ടായിരുന്നു.



### ഒററച്ചുമടും ഇരട്ടച്ചുമടും

ഞങ്ങൾ ഇടുങ്ങിയ വരമ്പിലൂടെ നടന്നു. അററക്കുഴകളിലൂടെ ഒഴുകുന്ന വെള്ളത്തിൻെറ അനർഗ്ഗളസംഗീതവും തവളക്കുഞ്ഞുങ്ങളുടെ താളത്തിലുള്ള കരച്ചിലും കാതിൽ കിക്കിളിയുളവാക്കി.

പുത്തൻചട്ടികലങ്ങൾ നല്ല കലാഭംഗിയോടെ അടുക്കിനിറച്ച ഒരു കൂററൻ മുളങ്കൊട്ട തലയിലേററി ഒരു യുവതി ഞങ്ങളുടെ മുമ്പിൽ വയൽവരമ്പിലൂടെ നീങ്ങുന്നുണ്ടായിരുന്നു. അവൾ അരയിൽ ചുററിയ നീലത്തുണിയും, തലയിൽവെച്ച പുത്തൻകലങ്ങളുടെ പുഷ്യരാഗക്കിരീടവും, പച്ചപ്പാടങ്ങളുടെ പശ്ചാത്തലത്തിൽ നിറപ്പകിട്ടുള്ളൊരു ചിത്രം സമ്മാനിച്ചു.

ദൂരെനിന്നു് എതിരെ വയൽവരമ്പിലൂടെ ഒരു തുലാസ്സ് അങ്ങനെ നീങ്ങിവരുന്നു. കുറച്ചുകഴിഞ്ഞപ്പോൾ ആ 'തുലാസ്സ്' ഒരു കാവടിച്ചുമട്ടുകാരനായി മാറി. അരയിൽ കറുത്ത മുറിക്കാലുറയും, തലയിൽ കുരുത്തോല കൊണ്ടു മെടഞ്ഞുണ്ടാക്കിയ ഒരു കോളാമ്പിത്തൊപ്പിയും ധരിച്ചു്, രണ്ടററത്തും കൊട്ടകൾ തൂക്കിയിട്ട ഒരു നീണ്ട മുളങ്കാവു് മുതുകിൽ വിലങ്ങനെ വെച്ചു് ഒരു കിഴവൻ കീഴെ നോക്കിക്കൊണ്ടുവരുന്നു. ആ കിരീടവും തുലാസ്സും തമ്മിൽ കൂട്ടിമുട്ടി. ആർ ആർക്കു വഴിമാറിക്കൊടുക്കും? ഞാൻ സംശയത്തോടെ നോക്കി—ആ കിരീടം പാടത്തു് ഇറങ്ങിനിന്നു. തുലാസ്സു കടന്നുപോന്നു.

ആ യുവതി കിഴവൻെറ വഴിമുട്ടിക്കാതിരുന്നതു് പ്രായത്തോടും പുരുഷത്വത്തോടുമുള്ള ആദരവുകൊണ്ടല്ലാ; ഒററച്ചുമടു് ഇരട്ടച്ചുമടിനു് വഴി വിട്ടുകൊടുക്കണമെന്നാണു് ഇവിടത്തെ നിയമം.

ബാലിയിലെ പുരുഷന്മാരും സ്ത്രീകളും ചുമടെടുക്കും. പെണ്ണുങ്ങൾ തലയിലാണ് ചുമട് പേറുക. ആണുങ്ങൾ, രണ്ടററത്തും ചുമടുകൾ തൂക്കിയ കാവ് ചുമലിലേററി നടക്കുന്നു. അതായത്, സ്ത്രീ ഒരു ഭാരം ചുമക്കുമ്പോൾ പുരുഷൻ രണ്ടു ഭാരം ചുമക്കുന്നു. കുടുംബത്തിൽ, സ്ത്രീക്കും പുരുഷനും സ്വത്ത് വിഭജിക്കുന്ന കാര്യത്തിൽ ബാലിയിലെ 'അദാത്ത്'(പണ്ടു കാലം മുതൽക്കേ തുടർന്നുവരുന്ന സാമൂഹ്യനിയമങ്ങൾ) സ്ത്രീപുരുഷന്മാരുടെ ഈ ചുമട്ടുതാങ്ങിക്കഴിവിനെയാണത്രെ അടിസ്ഥാനതത്വമായംഗീകരിച്ചിരിക്കുന്നത്. ഭാര്യ മരിച്ചാൽ ഭർത്താവിന്നു ഭാര്യയുടെ സ്വത്തിൻെറ മൂന്നിൽ രണ്ടു ഭാഗത്തിന്നവകാശമുണ്ട് (മൂന്നു ഭാരത്തിൽ രണ്ടു ഭാരം). വിധവയ്ക്കു ഭർത്താവിൻെറ സ്വത്തിൽ മൂന്നിലൊരുഭാഗമേ കിട്ടുകയുള്ളൂ— മൂന്നു ഭാരത്തിൽ ഒരു ഭാരം.

രസകരമായൊരു ന്യായവാദംതന്നെ.

## തുംഗപദം കൊതിക്കുന്ന തുമ്പി

വയലിലൂടെ രണ്ടുമൈൽ നടന്നു, പിന്നെ ഞങ്ങൾ ഒരു ചുകന്ന മേടിൻെറ ചെരിവിലേക്കു കേറി. അവിടെ ഒരു മൂലയിൽ ഒരു ജീർണ്ണിച്ച ക്ഷേത്രവും അരികെ ഒരു പഴയ കുളവും കണ്ടു. അമ്പലപ്പറമ്പിൽ എമ്പാടും കാട്ടുചമ്പകങ്ങൾ നിറയെ പുഷ്പിച്ചുനിൽക്കുന്നത് നല്ലൊരു കാഴ്ചയായിരുന്നു.

ഞങ്ങൾ മേടിൻെറ മറുവശത്ത് ചെന്നുചാടി. അവിടെ താഴെ ഒരു തോട്ടുവക്കിൽ, ചുള്ളിക്കാടുകൾ നിറഞ്ഞ ഒരു മുക്കോൺപറമ്പിൽ, മൂന്നുനാലു പിള്ളർ ഒളിച്ചും പതുങ്ങിയും നിശ്ശബ്ദരായി നീങ്ങുന്നുണ്ടായിരുന്നു. എന്തോ നാടൻകളിയായിരിക്കുമെന്നു ഞാൻ വിചാരിച്ചു. ആ കളിയുടെ പേരെന്താണെന്നു ഞാൻ ഹ്രായിയോടു ചോദിച്ചു.

"കളിയോ, എന്തുകളി?"ഹ്രായി അത്ഭുതത്തോടെ എന്നെനോക്കി.

"അതേ, ആ കുട്ടികൾ എന്താണ് കളിക്കുന്നത്?"

"ഓ, ആ പിള്ളരോ—അവർ കളിക്കുകയല്ല, തുമ്പിയെ പിടിക്കുകയാണ്."

"അതും കുട്ടികളുടെ ഒരു വിനോദമല്ലേ?"

"അല്ലല്ല—അവർ തുമ്പിയെ പിടിക്കുന്നത് വീട്ടിൽ കൊണ്ടുപോയി വറുത്തുതിന്നാനാണ്. അതിൻെറ ചിറകു നീക്കി, വെളിച്ചെണ്ണയിൽ വറുത്തെടുത്താൽ നല്ല സ്വാദുള്ള ഉപ്പേരിയായിരിക്കും."

അതു പറഞ്ഞപ്പോൾ ഹ്രായിയുടെ നാക്കിൽ വെള്ളമൂറിയിട്ടുണ്ടാകണം.

പിള്ളർ തുമ്പിയെ പിടിക്കുന്ന വിദ്യയും ഹ്രായി വിവരിച്ചുതന്നു. കുത്തനെ നില്ക്കുന്ന ചെടിക്കൊമ്പിൻേറയും പുൽക്കൊടിയുടേയും തുഞ്ചത്താണല്ലോ തുമ്പികൾ വിശ്രമിക്കുക. തുമ്പി ഒരു പൊങ്ങച്ചക്കാരനാണ്. കൂട്ടത്തിൽ ഏററവും പൊക്കമുള്ള കമ്പിൽച്ചെന്നുപററിയാലേ മൂപ്പർക്കു തൃപ്തിയാകൂ. തുമ്പിയുടെ ഈ ഡംഭ് നല്ലപോലെ കണ്ടറിഞ്ഞ കുട്ടികൾ നീണ്ട കോലുകൾ കൈയിൽ കരുതിയിട്ടാണ് തുമ്പിപിടുത്തത്തിന്നിറ

ങ്ങുക. കോലുകളുടെ അററത്തു് അസ്സൽ പശ പുരട്ടിയിരിക്കും. ആ പശക്കോൽ ചുള്ളിക്കമ്പുകൾക്കുമീതെ പൊങ്ങിക്കാണത്തക്കവണ്ണം അവർ കുത്തിനിർത്തിക്കൊടുക്കും. പാവപ്പെട്ട തുമ്പിയെ ശരിക്കും പററിക്കുന്ന ഒരേപ്പാടാണിതു്.

## ചിത്രകാരൻ സോബ്രാത്ത്

അർദ്ധനഗ്നരായ കൃഷിക്കാർ വയൽപ്പണികഴിഞ്ഞു വീട്ടിലേക്കു മടങ്ങുന്നുണ്ടായിരുന്നു. ചിലർ ആ തോട്ടിൻകരയിൽ മുറിക്കുപ്പായം അഴിച്ചുവെച്ചു് തോട്ടിൽ ഒരു ഇരുന്നുകുളിക്കു വട്ടംകൂട്ടുകയാണു്.

ഞങ്ങൾ പിന്നേയും ചില മേട്ടുകളും തോട്ടുകളും പറമ്പുമൂലകളും കടന്നു്, 'പഡാംഗ്ടെഗാൽ' എന്ന ഗ്രാമത്തിലെത്തി.

ഇവിടെ സോബ്രാത്തു് എന്നു പേരായ സുപ്രസിദ്ധനായൊരു ദേശീയചിത്രകാരൻ പാർത്തുവരുന്നുണ്ടെന്നു ചൊക്കോർട്ടെ എന്നോടു് പറഞ്ഞിരുന്നു. സോബ്രാത്തിനെ ഒന്നു സന്ദർശിക്കാൻ ഞാൻ തീരുമാനിച്ചു. ഹ്രായിക്കു സോബ്രാത്തിൻെറ വീടറിയാമെന്നു പറഞ്ഞു.

പെരുമഴയത്താണു് ഞങ്ങൾ സോബ്രാത്തിൻെറ'പെക്കരംഗ'ന്റെ (പറമ്പിൻെറ) മുമ്പിലെത്തിയതു്. ഫലവൃക്ഷങ്ങൾ ഇടതിങ്ങി വളർന്നു നില്ക്കുന്നൊരു പറമ്പു്. ബ്ളാത്തിപ്പിലാവും, പപ്പായവും, ആരൽപ്പുളിയും നിവർത്തിയ പച്ചിലപ്പടപ്പിന്നിടയിലൂടെ, ഒരു മൂലയിൽ, അഞ്ചുതട്ടുള്ളൊരു മേരുക്ഷേത്രത്തിന്റെ ഇരുണ്ടകോലം എത്തിനോക്കുന്നുണ്ടായിരുന്നു.

ഞങ്ങൾ പടിപ്പുരകടന്നു മുററത്തെത്തി. വൃത്തികെട്ടൊരുമുററം അവിടവിടെ ചെളികെട്ടിയും പൂപ്പൽപിടിച്ചും കിടക്കുന്ന മുററത്തിലൂടെ കാൽ വഴുതിവീഴാതെ സ്ററുഡിയോവിൻെറ കോലായിൽ ചെന്നെത്തുവാൻ നല്ലൊരു കളരിപ്പയററുതന്നെ വേണ്ടിവന്നു.

ആ കോലായിൽ കേറിയപ്പോൾ ഞങ്ങൾക്കു നില്ക്കാൻ സ്ഥലമില്ല. ആ വീട്ടിലെ കോഴികളും താറാവുകളുമെല്ലാം മഴയിൽനിന്നു് അഭയം തേടി കോലായിൽ സഭകൂടിയിരിക്കയാണു്. ചൊറിപിടിച്ച ഒരു ചെത്തലപ്പട്ടിയും ആ വാതിൽക്കൽ ചുരുണ്ടുകിടന്നിരുന്നു.

ഞങ്ങൾ ഒച്ചയനക്കി അവിടെ പരുങ്ങിനിന്നു—കുറച്ചുകഴിഞ്ഞപ്പോൾ, ബ്രഷ് കൈയിൽപ്പിടിച്ചുകൊണ്ടു് ഒരു യുവാവു് പുറത്തേക്കു വന്നു പുഞ്ചിരിതൂകിനിന്നു.

ഹ്രായി എന്നെ പരിചയപ്പെടുത്തി.

അദ്ദേഹത്തിൻെറ ചിത്രങ്ങൾ നോക്കി വാങ്ങാൻവന്ന ധനികനായൊരിന്ത്യക്കാരനാണെന്നു് അദ്ദേഹം എന്നെ തെററിദ്ധരിക്കരുതെന്നു കരുതി ഞാൻ ഇങ്ങനെ പറഞ്ഞു: "ബാലിയിലെ സുപ്രസിദ്ധനായൊരു ചിത്രകാരനെ നേരിട്ടു കാണാനും, അദ്ദേഹത്തിൻെറ നിർമ്മാണരീതി കണ്ടു മനസ്സിലാക്കാനും വേണ്ടിയാണു് ഞാൻ വന്നിരിക്കുന്നതു്."

"നമ്മുടെ അതിഥി ഒരു എഴുത്തുകാരനാണു്." റൂത്തേ ഇടയിൽ കടന്നു പറഞ്ഞു.

സോബ്രാത്തിൻെറ മിഴികൾ പ്രകാശിച്ചു. "എന്നെപ്പററി ലേഖ

നങ്ങൾ ഇന്ത്യൻപത്രങ്ങളിൽ പ്രസിദ്ധപ്പെട്ടത്താനിടവരിക. അതൊരു മഹാഭാഗ്യമല്ലേ?—വരൂ അകത്തേയ്ക്കു്."

ഞങ്ങൾ സോബ്രാത്തിന്റെ സ്റ്റുഡിയോവിൽ കുറച്ചുനേരം ചെലവഴിച്ചു. പകുതി വരച്ചുതീർത്ത ഒരു ചിത്രം ഈസലിൽ കിടന്നിരുന്നു. ഞാൻ അതിൽ ശ്രദ്ധപതിപ്പിച്ചു.

ബാലിക്കാരുടെ ദേശീയരീതിയിലുള്ള ചിത്രങ്ങൾക്കു് ഒരേകതാനത കാണുകയില്ല. എല്ലാം കാട്ടുപിടിച്ചപോലെ കിടക്കും—അതു് ഭാവനയിലെ റിയലിസമോ, റിയലിസത്തിന്റെ ഭാവനയോ എന്നു നിർണ്ണയിക്കാൻ വയ്യാ—ഉരൽപ്പുരയും, പന്നിക്കൂട്ടം, മേരുക്ഷേത്രവും, തടാകവും നഗ്നസ്നാനവും, പുലിയും, വൻകാടും, വടവൃക്ഷവുമെല്ലാം ഒരൊററച്ചിത്രത്തിൽ പകർത്തിവെച്ചിരിക്കുന്നതു കാണാം. നാക്കുകൊണ്ടു കോണകമുടുത്ത ഭൂതങ്ങളും, കാലുകൾക്കിടയിൽ ശിരസ്സുതാങ്ങി നടക്കുന്ന പിശാചുക്കളും ആ ചിത്രത്തിൽ സ്ഥലംപിടിച്ചിട്ടുണ്ടായിരിക്കും. ബാലിയിലെ പ്രാചീന ചിത്രകലയുടെ പ്രതിഭാസങ്ങളടങ്ങിയ ഇത്തരം ആധുനികചിത്രങ്ങൾക്കു വിദേശമാർക്കററുകളിൽ നല്ലവില കിട്ടുകയും ചെയ്യും.

അനാക്കു് അഗ്ഗുംഗ് ഗ്ഡെ സോബ്രാത്തിനു (അതാണു് നമ്മുടെ ചിത്രകാരന്റെ മുഴുവൻ പേരു്) മുപ്പത്തഞ്ചുവയസ്സു പ്രായമുണ്ടു്. ഇരുപതാമത്തെ വയസ്സിൽത്തന്നെ ചിത്രമെഴുത്തു തൊഴിലാക്കി. അക്കാലത്തെ ചിത്രങ്ങളെല്ലാം സ്വന്തംരീതിയിൽ ചില പുതിയ ഭാവനകൾ കലർത്തി, പഴയ അച്ചിൽ വാർത്തെടുത്തവയായിരുന്നു. പിന്നെ അദ്ദേഹം ബാലിയിൽ സ്ഥിരതാമസമാക്കിയ വിശ്രുത യൂറോപ്യൻചിത്രകാരനായ വാൾട്ടർ സ്പീയ്സിന്റെ കീഴിൽ രണ്ടുകൊല്ലം (1932—'33-ൽ) പരിശീലനം നേടി. സോബ്രാത്തു് ഇപ്പോൾ വരയ്ക്കുന്ന ചിത്രങ്ങളിൽ വാൾട്ടർ സ്പീയ്സിന്റെ ആലേഖ്യരീതി കലർന്നുകാണാമെങ്കിലും, സ്വന്തം വ്യക്തിത്വമാണു് അവയിൽ മുന്തിനില്ക്കുന്നതു്.

സോബ്രാത്തു് ചിത്രരചനയിൽ മന്ദഗതിക്കാരനാണു്. ചുരുങ്ങിയാൽ മൂന്നുമാസംവേണം ഒരു ചിത്രം പൂർത്തിയാക്കാൻ. പക്ഷേ, വരച്ച ചിത്രങ്ങൾക്കു നല്ല വിലകിട്ടാറുണ്ടു്. ഇയ്യിടെ പ്രസിഡൻറു് സുകർണ്ണോ, സോബ്രാത്തിന്റെ ഒരു ചിത്രം രണ്ടായിരം റുപ്യയ്ക്കു വാങ്ങുകയുണ്ടായി.

ചായയും അരിയുണ്ടയും കഴിച്ചു്, സോബ്രാത്തിന്റെ ഒരു ഫോട്ടോവും എടുത്തു്, ഞങ്ങൾ അവിടെനിന്നിറങ്ങി.

## കോബോട്ടിന്റെ കുടിലിൽ

ഞങ്ങൾ പിന്നീടു സന്ദർശിച്ചതു് 'പ്ലെംഗോസാക്കൻ' എന്ന ഗ്രാമമായിരുന്നു. അവിടെയും ഒരു ചിത്രകാരനുണ്ടു്. സോബ്രാത്തിനെപ്പോലെ അത്ര പ്രസിദ്ധനല്ലെങ്കിലും, പ്ലെംഗോസാക്കനിലെ 'കെറൂട്ടു് കോബോട്ടു്' കമ്മേർസ്യൽമട്ടിൽ ധാരാളം ബാലിച്ചിത്രങ്ങൾ പടച്ചുവിട്ടു് നല്ല പണമുണ്ടാക്കുന്ന പുള്ളിയാണു്.

ഞങ്ങൾ കോബോട്ടിന്റെവീട്ടിൽ കയറിച്ചെന്നപ്പോൾ അയാൾ ധിറുതിയിൽ ഒരു ചിത്രം വരച്ചുതീർക്കുകയായിരുന്നു. എന്നെക്കണ്ടപ്പോൾ

അയാൾ നല്ലൊരു കോളുകിട്ടിപ്പോയി എന്നമട്ടിൽ എന്നെ അകത്തേയ്ക്കു ക്ഷണിച്ചു. അയാളുടെ കൈവശം വില്പനയ്ക്കുതയ്യാറായ അരഡസനോളം ചിത്രങ്ങളുണ്ടായിരുന്നു. ഞാൻ ഒരു ചിത്രകലാപണ്ഡിതനല്ലെങ്കിലും, ഒററനോട്ടത്തിൽ എനിക്കു മനസ്സിലാക്കാൻ കഴിഞ്ഞു, ആ ചിത്രങ്ങളി ലൊന്നിലും കലയുടെ ചാരിത്രശുദ്ധിയില്ലെന്ന്.

"ഈ ചിത്രങ്ങൾക്ക് എന്തുവിലകിട്ടും?" ഞാൻ കോമ്പാട്ടിനോടു ചോദിച്ചു.

"ഓരോന്നിന്നും, എഴുന്നൂറുമുതൽ എണ്ണൂറുറുപ്പ്യവരെ വിലകിട്ടും—നിങ്ങൾക്കുവേണമെങ്കിൽ ഞാൻ നൂറുറുപ്പ്യ കുറച്ചുതരാം."

തൽക്കാലം കൈയിൽ അത്രയധികം പണം ചെലവാക്കാനില്ലെന്നുപറഞ്ഞു് ഞാൻ ഒഴിഞ്ഞു.

നല്ല ദാരുശില്പങ്ങൾ കണ്ടാൽ വാങ്ങണമെന്നു ഞാൻ നിശ്ചയിച്ചിരുന്നു. "ഇവിടെ മരക്കൊത്തുപണിക്കാരുടെ വീടുകളൊന്നുമില്ലേ?" ഞാൻ ഫ്രായിയോടു ചോദിച്ചു. ഫ്രായിക്കു നിശ്ചയമില്ല. "ഉന്തഹാഗികായു'വിൻെറ വീട് അടുത്തെവിടെയെങ്കിലുമുണ്ടോ?" ആ വഴിക്കുവന്ന ഒരു കൃഷിക്കാരനോടു റൂത്തേ അന്വേഷിച്ചു. അയാൾ അങ്ങനത്തെ ഒരു പണിക്കാരൻെറ വീട് പറഞ്ഞുതന്നു.



### കലയുടെ കൃഷി

ഞങ്ങൾ ആ ദാരുശില്പിയുടെ വീട്ടിലേയ്ക്കു കയറിച്ചെന്നപ്പോൾ, അവിടെ ആരെയും കണ്ടില്ല. കുറച്ചുകഴിഞ്ഞപ്പോൾ, ദേഹമാകെ ചെളി പുരണ്ട ഒരു വയസ്സൻ വയലിൽനിന്ന് ആ പറമ്പിലേയ്ക്കു കേറിവന്നു. അയാളുടെ തലയിൽ ഒരോലത്തൊപ്പിയും, ചുമലിൽ ഒരു കൈക്കോട്ടുമുണ്ട്.

"ശില്പിയുടെ വീട് ഇതുതന്നെയല്ലേ?" ഫ്രായി ആ കൃഷിക്കാരനോടു ചോദിച്ചു.

"ശില്പി ഇപ്പോൾ വരും—നിങ്ങൾ ആ കോലായിൽ ഇരിക്കിൻ." ആ കർഷകവൃദ്ധൻ ഒന്നുചിരിച്ചു; വീട്ടിൻെറ പിറകിലേയ്ക്കു മറഞ്ഞു.

"അയാൾതന്നെയായിരിക്കണം ശില്പി." ഫ്രായി തനിയെ ചിരിച്ചു തലകുലുക്കി.

അങ്ങനെത്തന്നെയായിരുന്നു. പത്തുമിനിട്ടുകഴിഞ്ഞപ്പോൾ, അരയിൽ ഒരു ലുംഗി ചുററി കക്ഷത്തിൽ ഒരു ദാരുശില്പവും ഇറുക്കിപ്പിടിച്ച് ആ കിഴവൻ അകത്തുനിന്നു വരുന്നതുകണ്ടു.

ഞാൻ ആ മരക്കൊത്തുവേല കൈയിൽവാങ്ങി നോക്കി. ഒരു താമരത്തണ്ടിൽ പിണഞ്ഞുകിടക്കുന്ന മൂന്നുമത്സ്യങ്ങൾ. അത്രയും കൗതുകമുള്ളൊരു ദാരുശില്പം ഞാൻ മുമ്പുകണ്ടിട്ടില്ല. ഭാവനാസൗകുമാര്യവും, കലാവിലാസവും, കൈവിരുതുമെല്ലാം ആ മരക്കഷ്ണത്തിൽ മുദ്രിതമായിട്ടുണ്ട്—കൈക്കോട്ടുപിടിച്ചു തഴമ്പിച്ച ആ കൈകൾതന്നെയാണ് ഈ കലാസൃഷ്ടി ചെയ്തതെന്ന് എനിക്കു വിശ്വസിക്കാൻ കഴിഞ്ഞില്ല.

"എന്താണിതിൻെറ വില?" ഞാൻ കിഴവനോടു ചോദിച്ചു.

എന്തുവിലവന്നാലും അതു സ്വന്തമാക്കണമെന്നു ഞാൻ നിശ്ചയിച്ചുകഴിഞ്ഞിരുന്നു.

"അതിന്റെ മിനുക്കുപ്പണിയൊന്നും കഴിഞ്ഞിട്ടില്ല—ഇന്നുരാത്രി അതു ചെയ്തുതീർക്കണമെന്നു് വിചാരിച്ചിരിക്കയായിരുന്നു." കിഴവൻ തല ചൊറിഞ്ഞു്, എന്തുവില പറയണമെന്നു നിശ്ചയമില്ലാതെ പരുങ്ങി.

ഒടുവിൽ അയാൾ ധൈര്യമവലംബിച്ചു് തലയുയർത്തിപ്പറഞ്ഞു: "മുപ്പതുറുപ്യ കിട്ടണം."

ഞാൻ വേഗം മുപ്പതുറുപ്യ എണ്ണിക്കൊടുത്തു, മുപ്പതു് ഇൻഡോനേഷ്യൻറുപ്യ—ഇന്ത്യൻപണം പതിനൊന്നുറുപ്പിക വരും—അതൊട്ടും അധികമല്ല—സിംഗപ്പൂരിൽ അങ്ങനെയൊരു ബാലികലാവസ്തുവിന്നു ചുരുങ്ങിയതു് 65 ഡോളർ (100 ക.) വിലകൊടുക്കണം.

'ജാതി'(തേക്കു്), 'നങ്ക' (പിലാവു്) എന്നീ മരങ്ങളാണു് ബാലിക്കാർ കൊത്തുവേലകൾക്കുപയോഗപ്പെടുത്തിവരുന്നതു്. നമ്മുടെ ഇരുമ്പകത്തിന്റെ വർഗ്ഗത്തിലുൾപ്പെട്ടതാവുന്ന'സാവോ'എന്ന മരംകൊണ്ടാണു് മികച്ച ദാരുശില്പങ്ങൾ പ്രധാനമായും മനുഷ്യശിരസ്സുകളുടെ പ്രതിമകൾ—(ഇവയ്ക്കു് ഇംഗ്ലീഷിൽ ബാലിഹെഡ്സ് എന്നു പറയും) ഇവർ ഉണ്ടാക്കുന്നതു്. മരക്കഷ്ണത്തിൽ മുറിക്കാനും, കൊത്താനും, ചെത്താനും മററും ഉപയോഗിക്കുന്ന വീതിയുളി, കോരുളി, തമരുളി മുതലായ ആയുധങ്ങൾ പലതരത്തിലുമായി മുപ്പതിലധികം ഉണ്ടായിരിക്കും. ഇവർ നമ്മുടെ നാട്ടിലെ ആശാരിമാരെപ്പോലെ ഉളിപ്പിടിയിൽ കൈകൊണ്ടു് അടിക്കുകയല്ല, ഉളിയിൽ മരത്തിന്റെ മുട്ടികൊണ്ടു് പാകത്തിൽ മേടിക്കൊടുക്കുകയാണു ചെയ്യുന്നതു്.

പ്രതിമകൾ ആകൃതിപ്പെടുത്തിക്കഴിഞ്ഞാൽ പിന്നെ, ഒരുതരം ലാവക്കല്ലുകൊണ്ടു് നല്ലപോലെ ഉരസി അവയെ മിനുസപ്പെടുത്തും. ചില പ്രതിമകൾക്കു ചായം കൊടുക്കാറുണ്ടു്. ചായം കൊടുക്കാതെ, മരത്തിന്റെ തനിനിറത്തിൽത്തന്നെ വെയ്ക്കുന്ന പ്രതിമകളാണധികവും—അവയെ മിനുസപ്പെടുത്തുന്നതു് ഒരു മുളങ്കഷ്ണംകൊണ്ടു് ദീർഘനേരം ഉരസിക്കൊടുത്തിട്ടാണു്.

ആ ഗ്രാമീണന്റെ കലാസൃഷ്ടി കൈയിൽ പിടിച്ചുകൊണ്ടു് ഞാൻ അവിടെനിന്നു പാടത്തിലേക്കിറങ്ങി.

"ഒരു ജനതയുടെ സ്വഭാവഗുണങ്ങളിലടങ്ങിയ സർഗ്ഗശക്തിയുടെ ശാശ്വതവും പ്രൗഢവുമായൊരു പ്രകടനമാണു് കല" എന്നു മുമ്പെവിടെയോ വായിച്ചതു് ഓർമ്മ നോക്കി. ബാലിക്കാരുടെ ഗ്രാമീണകലയെ സ്സംബന്ധിച്ചേടത്തോളം ഈ വ്യാഖ്യാനം ഏററവും യോജിച്ചതായി എനിക്കു തോന്നി.

ബാലിയിലെ ഏററവും പഴക്കമുള്ള കൈത്തൊഴിൽ കല്പണിയാണു്. 'ഉന്തഹാഗിബത്തു' എന്നാണു് കല്പണിക്കാരനു് പറഞ്ഞുവരുന്ന പേരു്. മരപ്പണിയും, ഇരുമ്പു്, വെള്ളി എന്നീ രണ്ടു ലോഹങ്ങൾ കൊണ്ടുള്ള വേലകളും, പിന്നീടു് കലാരൂപംപ്രാപിച്ചു. (സ്വർണ്ണം, ചെമ്പു്, ഓട്ടു് എന്നീ ലോഹങ്ങൾകൊണ്ടുള്ള ഉപകരണങ്ങളും കലാ

ശില്പങ്ങളും ഉണ്ടായതു് ഹിന്ദുക്കളുടെ ആഗമനത്തിന്നുശേഷമാണു്). ഓല കൊണ്ടു് തട്ടക്കം പായയും മെടയുക, പുല്ലുകൊണ്ടും മുളകൊണ്ടും കൊട്ട മെടയുക മുതലായവ പഴയകാലം മുതൽക്കേ നടപ്പിലുള്ള കുടിൽവ്യവസായങ്ങളാണു്.

ക്ഷേത്രങ്ങളും മതിലുകളും ഗോപുരങ്ങളും നിർമ്മിക്കുക, ക്ഷേത്രങ്ങളിൽ ശിലാരൂപങ്ങൾ ഉണ്ടാക്കിവെയ്ക്കുക, കല്ലിൽ കൊത്തുവേലകൾ ചെയ്യുക മുതലായവയാണു് കല്പണിക്കാരന്റെ തൊഴിൽ. കല്ലിനു് ഇവർ 'പാറ' എന്നാണു് പറയുന്നതു്. ബാലിയിൽ കുഴിച്ചെടുക്കുന്ന പാറ ഉറപ്പു കുറഞ്ഞ ഒരുതരം ക്ഷാരകല്ലാണു്. ഇതിൽ എളുപ്പത്തിൽ കൊത്തുവേലകളേല്പിക്കാൻ കഴിയുമെങ്കിലും, അധികകാലം ചെല്ലുന്നതിനുമുമ്പു് കലാമുദ്രിതമായ ഈ ശിലാഫലകങ്ങൾ ദ്വീപിലെ ഉഗ്രമായ കാറ്റും മഴയുംതട്ടി പൊടിഞ്ഞുപോവുകയും അങ്ങനെ ക്ഷേത്രം വീണ്ടും പുതുക്കിപ്പണിയേണ്ടതായിവരികയുംചെയ്യുന്നു. ബാലിയിലെ ശിലാശില്പമാതൃകകൾ പഴയപോലെ ഇന്നും നിലനിന്നുകാണുന്നതു് ഇങ്ങനെ തുടർച്ചയായി പകർത്തിവെയ്ക്കുന്നതുകൊണ്ടാണത്രെ.

താല്ക്കാലികാവശ്യങ്ങൾക്കുള്ള വസ്തുക്കളിൽപ്പോലും കലയുടെ മുദ്ര കാഴ്ചവെയ്ക്കുവാൻ താല്പര്യം പ്രദർശിപ്പിക്കുന്നവരാണു്, ബാലിക്കാർ. ഗ്രാമത്തിലെ നേർച്ചകൾക്കും ഉത്സവങ്ങൾക്കും പലതരത്തിലുള്ള കോലങ്ങളും, മറകളും, തട്ടുകകളും, പായകളും ആവശ്യമാണു്—എല്ലാം കുരുത്തോല കൊണ്ടുണ്ടാക്കുന്നവയാണു്. ഒരൊററദിവസത്തെ ആവശ്യത്തിനുള്ള ഈ വസ്തുക്കൾ അനേകദിവസത്തെ അദ്ധ്വാനംകൊണ്ടു് നിർമ്മിച്ചെടുത്തവയായിരിക്കും. നിറപ്പകിട്ടുള്ള കോലങ്ങളും, കളങ്ങളും, വിചിത്രവേലകളും ആ കുരുത്തോലപ്പായകളിൽ നെയ്തു പിടിപ്പിച്ചതായിക്കാണാം.

അടുക്കളയിലെ ഉപകരണങ്ങളിലും ഗ്രാമീണകലയുടെ കളിയാട്ടം കാണാം. ആ 'കിക്ക്യാൻ' (ചിരവ) ഒന്നു നോക്കു. നാക്കുനീട്ടിയ ഒരു നരി. നരിയുടെ പുറത്തിരുന്നുകൊണ്ടാണു് ഗൃഹനായിക നാളികേരം ചിരകുന്നതു്.

ഇരുപത്തിനാലാമദ്ധ്യായം

# ചമ്പൂവൻ

വൈകുന്നേരം ഞാൻ റൂത്തേയേയും തുണക്കുട്ടി ഉബൂദിന്റെ സമീപ പ്രദേശങ്ങളിൽ ഒന്നു നടക്കാനിറങ്ങി.

വഴിക്കു ഞങ്ങൾ ചൊക്കോർദ്ദെയുടെ മരുമകൻ അഗ്ഗുംഗ്മാസ് താമസിക്കുന്ന ബംഗ്ലാവിൽ ഒന്നു കയറി—അതേ, ബംഗ്ലാവുതന്നെ. യൂറോപ്യൻപൂക്കൾ മന്ദഹാസംപൊഴിക്കുന്ന ഒരുദ്യാനവും, സ്വർണ്ണമത്സ്യങ്ങൾ തത്തിക്കളിക്കുന്ന ഒരു താമരക്കുളവും മന്ദിരാങ്കണത്തെ അലങ്കരിക്കുന്നു.

അഗ്ഗുംഗ്മാസ്, ഉബൂദിലെ പ്രസിദ്ധ ഗ്യാമലിൻവാദ്യസംഘത്തിന്റെ തലവനാണ്. അദ്ദേഹം ഞങ്ങൾക്കു സാട്ടേ(അരിയുണ്ട)യും കരിഞ്ചായയും സൽക്കരിച്ചു.

ഞങ്ങൾ അവിടെനിന്നിറങ്ങിയതു് തനി നാട്ടിൻപുറത്തിന്റെ തളത്തിലേക്കാണ്—അങ്ങനെ നടന്നു് ഒരു ചെറിയ കുന്നിന്റെ തടത്തിലെത്തിച്ചേർന്നു. ആ താഴ്വരയിലെ അസാധാരണമായ പ്രകൃതിസൗന്ദര്യം എന്നെ അവിടെ പിടിച്ചുനിർത്തി.

പ്രകൃതിഭംഗി ഏതെങ്കിലുംപ്രകാരത്തിൽ ഒന്നനുഗ്രഹിക്കാത്ത ഗ്രാമമൂലകൾ ബാലിയിൽ കണ്ടെത്തുകയില്ല. എന്നാൽ, ഈ ഗ്രാമപാർശ്വത്തിലെ പ്രകൃതി, തികച്ചും ഒരു പുതിയ സ്വർഗ്ഗീയസ്വപ്നത്തിന്റെ പ്രതീതിയാണുളവാക്കുന്നതു്—ഞാൻ തരിച്ചുനിന്നുപോയി.

ആ കുന്നിന്റെ കടയ്ക്കലൂടെയിട്ട ഒരു നീലനാടപോലെ ഒരു കൊച്ചുനദി വിലസിയിരുന്നു. പുഴക്കരയിലെ, പോത്തിൻപുറംപോലത്തെ പാറകളിലൊന്നിൽ പുടവകൾ അഴിച്ചുവെച്ചു് ഗ്രാമീണവനിതകൾ നഗ്നരായി നീരാടുകയാണ്.

"ഈ സ്ഥലമേതാണ്?" ഞാൻ റൂത്തേയോടു ചോദിച്ചു.

"ചമ്പൂവൻ," റൂത്തേ പറഞ്ഞു: "പുഴയുടെ പേരും ചമ്പൂവൻ എന്നാണ്."

ചമ്പൂവൻ!—ആ പേരു് മുമ്പെവിടെയോ കേട്ടപോലെ തോന്നുന്നുവല്ലോ— ഉടൻ ഓർമ്മവന്നു. യൂറോപ്യൻചിത്രകാരൻ വാൾട്ടർസ്പ്പീയ്സ് താമസിക്കുന്ന ഗ്രാമമാണ്. ബാലിയിലെ ഏററവും പ്രകൃതിസുന്ദരമായൊരു മൂലയാണു് ആ കലാകാരൻ താമസിക്കാൻ തിരഞ്ഞെടുത്തിരിക്കുന്നതു് എന്നു ഞാൻ വായിച്ചതു് ഓർത്തു. സംശയംതീർക്കാൻ ഞാൻ റൂത്തേയോടു ചോദിക്കയുംചെയ്തു.

"അതേ,ആ കുന്നിനുകളിൽ കാണുന്ന ബംഗ്ലാവിലാണ്സ്പ്പീയ്സ് പാർത്തിരുന്നതു്. അദ്ദേഹം മരിച്ചുപോയി."

ആ വാർത്ത ഞാൻ തീരെ പ്രതീക്ഷിക്കാത്തതായിരുന്നു.

## വാൾട്ടർ സ്പീയ്സ്

വാൾട്ടർ സ്പീയ്സിനെപ്പററി ഞാൻ ചിന്തിച്ചു. ബാലിദ്വീപിലെ സംഗീതനൃത്യകലകളെ സ്നേഹിച്ചാരാധിച്ചുപോന്നിരുന്ന മഹാനായൊരു കലാകാരനായിരുന്നു അദ്ദേഹം. ഒരു ചിത്രകാരനെന്ന നിലയിൽ, ബാലിയിലെ വളർന്നുവരുന്ന യുവചിത്രകാരന്മാർക്ക് അദ്ദേഹം വലിയ സേവനങ്ങളും ചെയ്തിട്ടുണ്ട്.

മോസ്കോവിലെ ഒരു ജർമ്മൻതന്ത്രപ്രതിനിധിയുടെ പുത്രനായി ജനിച്ച സ്പീയ്സ്, തൻെറ ചെറുപ്പകാലം കഴിച്ചുകൂട്ടിയതു് റഷ്യയിലാണ്. സംഗീതം സ്പീയ്സിൻെറ പൈതൃകവാസനയായിരുന്നു. സംഗീതത്തിന്നു പുറമെ ചിത്രകലയിലും അദ്ദേഹം അസാമാന്യമായ വാസന പ്രദർശിപ്പിച്ചു, അതിന്നനുസരിച്ച പരിശീലനവും നേടി.

ഒന്നാം ലോകമഹായുദ്ധം കഴിഞ്ഞപ്പോൾ, യൂറോപ്പിലെ കലങ്ങിയ രാഷ്ട്രീയാന്തരീക്ഷം ആ കലാകാരനെ അവിടെനിന്നു പലായനം ചെയ്യിച്ചു. സ്പീയ്സ് ദക്ഷിണസമുദ്രങ്ങളിലേക്ക് കപ്പൽകയറി ജാവയിൽ വന്നുചേർന്നു. ജാവയിൽ അദ്ദേഹം ജോഗ്ജോക്കാർത്തയിലെ സുൽത്താൻെറ അരമനയിൽ പാശ്ചാത്യസംഗീതഡയരക്ടരായി നിയമിക്കപ്പെട്ടു. സുൽത്താൻെറ കീഴിൽ ഉദ്യോഗം ഭരിച്ചുകൊണ്ടുതന്നെ സ്പീയ്സ്, ജാവയിലെ വാദ്യസംഗീതങ്ങളെപ്പററി ഗവേഷണം നടത്തിപ്പോന്നു. അഞ്ചുകൊല്ലം അദ്ദേഹം ജാവയിൽ താമസിച്ചു. അങ്ങനെയിരിക്കെ ഒരിക്കൽ അദ്ദേഹം ബാലിദ്വീപു് ഒന്നു കാണാൻ ഒരു യാത്രചെയ്തു. ബാലിദ്വീപിൽ ഇറങ്ങിയതിൽപ്പിന്നെ സ്പീയ്സ് ഈ ദ്വീപുവിട്ടുപോയിട്ടില്ല. ബാലിയിലെ സംഗീതം, നൃത്തം, ചിത്രമെഴുത്തു് മുതലായ നാടൻകലകളുടെ ജീവൻ സംരക്ഷിക്കാൻ ദൃഢവ്രതമെടുത്തുകൊണ്ടു് അദ്ദേഹം നാട്ടുകാരുടെയിടയിൽത്തന്നെ പാർത്തു. ഡച്ചുഗവമെൻറു് അദ്ദേഹത്തിന്നു് എല്ലാ സഹായങ്ങളും ചെയ്തുകൊടുത്തു. ബാലിയിൽ (ഡെൻപസാറിൽ) ഇന്നു കാണുന്ന മ്യൂസിയത്തിൻെറ മൂലസംവിധായകൻ സ്പീയ്സാണ്—പിന്നീടു് അദ്ദേഹം മ്യൂസിയം ഡയരക്ടരായും നിയമിക്കപ്പെട്ടു. ചമ്പൂവനിലെ കുന്നിൻമുകളിൽ ഒരു ബംഗളാവുകെട്ടി സ്പീയ്സ് താമസംതുടങ്ങിയിട്ടു് വർഷങ്ങൾ വളരെ കഴിഞ്ഞിരിക്കുന്നു.

വാൾട്ടർ സ്പീയ്സിൻെറ വസതിയല്ലാതെ ആ വിശ്രുത കലോപാസകനെ കാണ്മാനുള്ള ഭാഗ്യം എനിക്കുണ്ടായില്ല. കുന്നിൻമുകളിൽ ഒഴിഞ്ഞുകിടക്കുന്ന ആ ബംഗളാവിനെ ഞാൻ ആദരപൂർവ്വം ഒന്നുനോക്കി—ഏതെങ്കിലുമൊരു പുതിയവെള്ളക്കാരൻ അവിടെ വന്നുകൂടിയെങ്കിലായി!—അല്ലെങ്കിൽ, അതെന്നും അങ്ങനെ കിടന്നു ജീർണ്ണിച്ചു നശിക്കും. ബാലിക്കാരാരും അങ്ങോട്ടു തിരിഞ്ഞുനോക്കുകയില്ല. കാരണം, ദേശക്ഷേത്രത്തിൽനിന്നും ഉയർന്ന ഒരു വിതാനത്തിൽ നിർമ്മിച്ച വീടാണതു്. ആ വീട്ടിൽ പാർത്താൽ ദേവകോപമുണ്ടാകും.

## ബോണററ്

ഞങ്ങൾ ഒരു തോട്ടവക്കിലൂടെ നടന്നു. കുറച്ചപ്പുറം വേറൊരു കുന്നിന്റെ മുകളിൽ ഒരു വെള്ളക്കാരൻചിത്രകാരൻ പാർത്തുവരുന്നുണ്ടെന്നു റൂത്തേ പറഞ്ഞു. ബോണററ് എന്നാണ് അയാളുടെ പേര്.

ബാലിയിൽ സ്ഥിരതാമസക്കാരനായിത്തീർന്ന ഡച്ചുചിത്രകാരനായ ബോണററിനെപ്പററി ചൊക്കോർദ്ദെ എന്നോടു പറഞ്ഞിട്ടുണ്ടായിരുന്നു. ഞങ്ങൾ ചമ്പുവൻപാലംകടന്നു, ബോണററിന്റെ കുന്നിനരികിലേയ്ക്കുള്ള വഴിയിലൂടെ നടന്നു.

കുന്നിന്മുകളിലെ ബംഗളാവിലേക്കുള്ള നടപ്പാത ഏതാണ്ട് നെറുകുത്തനെ കിടക്കുന്നു. ചില വിഷമസന്ധികളിൽ കൽപ്പടവുകളും തീർത്തുവെച്ചുകൊടുത്തിട്ടുണ്ട്.

ബോണററ് ഞങ്ങളെ സ്നേഹപൂർവ്വം സ്വീകരിച്ചു, തന്റെ സ്ററുഡിയോവും താൻ വരച്ച ചില ചിത്രങ്ങളും കാണിച്ചുതന്നു. ബോണററിന്റെ സ്ററുഡിയോ ഒരു ബാലിമ്യൂസിയംകൂടിയാണ്. ബാലിക്കാർ ഉത്സവങ്ങൾക്കും തിറയാട്ടങ്ങൾക്കും ഉപയോഗിക്കുന്ന ഉടുപ്പുകളും, മുഖമൂടികളും, കരുത്തോലപ്പാവകളും പല ഗ്രാമങ്ങളിൽനിന്നും ശേഖരിച്ചതു് അവിടെ നിറഞ്ഞുകിടന്നിരുന്നു.

അവിടെ അപ്പോൾ അതിഥികളായി വേറെ രണ്ടു ഡച്ചുകാരും ഉണ്ടായിരുന്നു. ഞങ്ങളെല്ലാവരും അവിടെ വട്ടമിട്ടിരുന്നു കുറേനേരം വർത്തമാനം പറഞ്ഞു. ബോണററ് ഞങ്ങൾക്കു 'റൈസ്‌വൈൻ' (തേനും, സുഗന്ധദ്രവ്യങ്ങളും ചേർത്ത നാടൻ റാക്ക്) സൽക്കരിച്ചു.

ബോണററ് ഭംഗിയായി ഇംഗ്ലീഷുസംസാരിക്കും. അദ്ദേഹം ഇന്ത്യയിൽ സഞ്ചരിച്ചിട്ടുണ്ട്—ആ യാത്രയിൽ തിരുവിതാംകൂറും കൊച്ചിയും സന്ദർശിച്ചിട്ടുണ്ടെന്നും പറഞ്ഞു.

ബോണററ് ബാലിയിൽ സ്ഥിരതാമസമാക്കിയിട്ട് കാൽനൂററാണ്ടു കഴിഞ്ഞിരിക്കുന്നു. ബാലിയിലെ പഴയ ചിത്രകലയുടെ ചുവടുപിടിച്ചുകൊണ്ടാണ് അദ്ദേഹം ചിത്രങ്ങൾ വരയ്ക്കുന്നതു്.

നേരം സന്ധ്യയോടടുത്തപ്പോൾ ഞങ്ങൾ ബോണററിനോടു യാത്രപറഞ്ഞു.

ബോണററിന്റെ ചിത്രങ്ങളെക്കാളും എന്നെ ആകർഷിച്ചതു്, അത്ഭുതപ്പെടുത്തിയതു്, ആ കുന്നിന്മുകളിൽനിന്നുള്ള കാഴ്ചയായിരുന്നു. മുൻവശത്തു്, പച്ചമേട്ടുകളുടെ മടക്കുകളും, പട്ടുവിരിച്ച വയലുകളും, അവിടവിടെ ചിതറിക്കിടക്കുന്ന തെങ്ങിൻതോപ്പുകളും ഇടകലർന്നു പോക്കുവെയിലിന്റെ മഞ്ഞപ്രഭയിൽ ആറാടിനില്ക്കുന്ന ഒരു മായാപ്പുരവതാനി—അങ്ങകലെ അഗുംഗ്മലയുടെ കൊടുമുടി അകാശത്തിൽ ഒരു കൊടിക്കൂറ കാട്ടുന്നു.

## ഇരുപത്തഞ്ചാമദ്ധ്യായം

# കരംഗാസം സന്ദർശനം

പിറേറന്നുരാവിലെ ഞാൻ ഡെൻപസാറിൽനിന്നു ബസ്സ്മാർഗ്ഗം കരംഗാസമിലേക്കു പുറപ്പെട്ടു.

ബസ്സ് എട്ടരമണിക്കു സ്ഥലംവിട്ടു. ഡെൻപസാറിൽനിന്നു കരംഗാസമിലേക്ക് 77 കിലോമീററർ (50 മൈൽ) ദൂരമുണ്ട്. ബാലിദ്വീപിൻെറ ഏററവും തെക്കെഅററത്തുനിന്ന് ഏററവും കിഴക്കെകോണിലുള്ള മലമ്പ്രദേശത്തേയ്ക്കുള്ള ആ ബസ്സ്യാത്ര, ബാലിയിൽ സാധാരണ സന്ദർശകർ കാണാത്ത പല മൂലകളിലേക്കും ഒന്നെത്തിനോക്കുന്നതിന്ന് സഹായിച്ചു. നിറംകൊണ്ടും ഭാവംകൊണ്ടും വ്യത്യസ്തങ്ങളായ പ്രകൃതിചിത്രങ്ങൾ പ്രദർശിപ്പിക്കുന്ന ഗ്രാമപാതകളിലൂടെയാണ് ബസ്സ് സഞ്ചരിച്ചിരുന്നതു്.

'ബ്ളാബാത്തുർ'(എന്തൊരു വിചിത്രമായ പേരു്—ഞാൻ എൻെറ നാട്ടിലെ ബ്ളാത്തൂർ ഓർത്തുപോയി) ഗ്രാമംകഴിഞ്ഞു് ഒരു മണിക്കൂറുകൊണ്ടു് ഞങ്ങൾ ഗ്യാഞ്ഞ്യാറിലെത്തി. ഗ്യാഞ്ഞ്യാർഗ്രാമത്തിൽ ഞാൻ മുമ്പൊരിക്കൽ വന്നിട്ടുണ്ടായിരുന്നു. പത്തുമണിക്ക് ക്ളുംഗ്കുങ്ങിലെത്തിച്ചേർന്നു.

ഇവിടെ ബസ്സിന്നു് ഒരുമണിക്കൂർനേരം താമസമുണ്ടെന്നറിഞ്ഞപ്പോൾ, ഞാൻ ഇറങ്ങി പട്ടണമൊന്നു ചുററിക്കാണാൻ തീരുമാനിച്ചു.

ബജാറിൽ ഒരിന്ത്യക്കാരൻെറ കടകണ്ടു് ഞാൻ അങ്ങോട്ടു കേറിച്ചെന്നു. ഒരു ചോളിയൻെറ (തമിഴ്മുസ്ലിം) കടയാണ്. അയാൾ സ്നേഹപൂർവ്വം എന്നെ സ്വീകരിച്ചു, ചായ സൽക്കരിച്ചു. ആഫ്രിക്കയിലെ ഉൾനാട്ടുകളിലെപ്പോലെ, ബാലിയിലെ ഉൾനാട്ടുകളിലും, ഗ്രാമവ്യാപാരസ്ഥലങ്ങളിൽ ഇന്ത്യക്കാർ കടവെച്ചുകൂടിയിരിക്കുന്നതുകണ്ടപ്പോൾ എനിക്കത്ഭുതം തോന്നി. ക്ളുംഗ്കുങ്ങിലെ ഏററവും വലിയ ഷാപ്പു്, തഹിറല്ലി എന്നൊരു ചോളിയൻേറതാണ്. അയാളെ അന്വേഷിച്ചിട്ടു കണ്ടില്ല. ക്ളുംഗ്കുങ്ങിൽ പത്തു് ഇന്ത്യൻഷാപ്പുകളുണ്ടെന്നു് എൻെറ ആതിഥേയൻ മുഹമ്മദാലി പറഞ്ഞു.

ബാലിയിലെ ഏററവും മഹാനായ രാജാവായിരുന്ന ദേവാ അഗ്ഗുംഗിൻെറ തലസ്ഥാനമായിരുന്ന ക്ളുംഗ്കുങ്. ബാലിയിലെ ഏററവും ഒടുവിലത്തെ രാജവംശവും ക്ളുംഗ്കുങ്ങിലാണു സ്ഥിതിചെയ്തിരുന്നതു്. 1908–ൽ, ഡച്ചുകാർ സായുധസേനയോടെ ഈ സ്വതന്ത്രരാജാവിനെ കീഴടക്കാൻ ഒരുങ്ങിവന്നതും, ബ്ളിന്ദകൾക്കു കീഴടങ്ങുന്നതിന്നുപകരം ദേവാ അഗ്ഗുംഗും കൊട്ടാരപ്രജകളും കൂട്ടമായിച്ചെന്നു് ഡച്ചുകാരുടെ മുമ്പിൽ പുപ്പുത്താൻ അനുഷ്ഠിച്ചതും മുമ്പു് വിവരിച്ചിട്ടുണ്ടല്ലോ.

ബാലിയിലെ ഒടുവിലത്തെ രാജവംശവും അങ്ങനെ നാമാവശേഷമായി.

ക്ളുംഗ്കുങ്ങിലെ പഴയ രാജധാനിയുടെ അവശിഷ്ടങ്ങൾ ഇന്നും കാണാം. ധിറുതിയിൽ ഒന്നു ചെന്നു നോക്കാനേ കഴിഞ്ഞുള്ളു. കൊട്ടാരവളപ്പിലെ പഴയ വിചാരണമണ്ഡപം ചരിത്രപ്രഖ്യാതമാണ്. മണ്ഡപത്തിന്റെ മുകൾത്തട്ടിന്റെ പള്ളയിൽ, ഗ്രാമത്തിലെ നിയമലംഘകക്ക നരകത്തിൽവെച്ചു ലഭിക്കുന്ന നാനാതരം ശിക്ഷകളുടെ ഭയാനകചിത്രങ്ങൾ നിറയെ വരച്ചുവെച്ചിരിക്കുന്നു. മണ്ഡപത്തിലേയ്ക്കുള്ള പടവുകളുടെ ഇരുവശത്തും ഓരോ കൂററൻശിലാനാഗം വാപിളത്തി തലപൊക്കി നില്ക്കുന്നു.

പതിനൊന്നുമണിക്കു ഞങ്ങൾ ക്ളുംഗ്കുങ് വിട്ടു. ക്ളുംഗ്കുങ്നിവാസികൾ പട്ടികളെക്കൊന്നു ഭക്ഷിക്കുന്ന കൂട്ടരാണെന്ന്, ഡെൻപസാറുകാരനായ ഡ്രൈവർ പറഞ്ഞു. ഇതിൽ വാസ്തവമുണ്ടോ എന്തോ?

കാൽമണിക്കൂറുകഴിഞ്ഞപ്പോൾ 'കമ്പാസെൻ' എന്ന ഗ്രാമത്തിലെത്തി. പച്ചക്കറികൾ നിറച്ച ഭാഗിയുള്ള മുളങ്കൊട്ടകളും തലയിലേറ്റി നൃത്തവിലാസത്തോടെ നീങ്ങുന്ന നാടൻതരുണീമണികളെ ധാരാളമായി കണ്ടുതുടങ്ങി. ഇവർ കടൽക്കരഗ്രാമമായ 'ഗുണാകാസ'യിലെ ചന്തയിലേക്കു പോവുകയാണ്.

ഞങ്ങൾ ഗുണാകാസയിൽ രണ്ടുമിനിട്ടു നിന്നു. തനി കടൽക്കരഗ്രാമം—മുക്കവന്മാരെ ധാരാളം കാണാം.

ഗുണാകാസമുതൽക്കു് സമുദ്രവുമായി ബന്ധപ്പെട്ട പ്രകൃതിയുടെ പ്രത്യേകസൗന്ദര്യം തുടന്നുകാണാമായിരുന്നു. ഇടതുവശത്ത് പച്ചമൂടിയ കുന്നുകൾ ചാഞ്ഞും ചെരിഞ്ഞും നില്കൊള്ളുന്നു. വലതുവശത്ത് നീലനീരാഴിയുടെ വെൺമണൽത്തീരം നീണ്ടുകിടക്കുന്നു. അവിടവിടെ കുരിയാററക്കൂട്ടകൾപോലുള്ള മുക്കവക്കുടിലുകൾ ചിതറിക്കിടക്കുന്നു. ആ കുടിൽനിരകൾക്കുമുമ്പിൽ കടൽത്തിരകൾ നരയും പതയുംകൊണ്ടു നെയ്തമായികപ്പുടവകൾ നിവത്തിയിട്ടു മറയുന്നു.

ഇവിടെനിന്നുനോക്കിയാൽ, ബാലിയുടെ കിഴക്കുഭാഗത്തെ നുസാപെൻഡാദ്വീപ് തെളിഞ്ഞുകാണാം. വെള്ളപ്പായ്കൾ വിടത്തി നൃത്തംവെച്ചു നീങ്ങുന്ന നാടൻവഞ്ചികൾ, ആ വിശാലദൃശ്യത്തെ അലങ്കരിക്കുന്നു.

കടൽക്കരയ്ക്കും കുന്നുകൾക്കുമിടയിൽ വിശ്രമിക്കുന്ന ഒരു കൊച്ചു ഗ്രാമമാണ്, 'സെംഗിദോ.' സെംഗിദോവിട്ട് കാൽമണിക്കൂറു യാത്രചെയ്തപ്പോൾ ചുരങ്ങൾ കണ്ടുതുടങ്ങി. ആ ചുരങ്ങളിലൂടെയുള്ള യാത്ര പുതിയൊരു പ്രകൃതിമണ്ഡലം തുറന്നുകാട്ടി.

ബാലിയുടെ പൂർവ്വതീരത്തെ മേട്ടുകളും കുന്നുകളും മലമൂട്ടുകളും കടന്നുകൊണ്ടാണ് ഞങ്ങൾ സഞ്ചരിക്കുന്നത്. ബാലിയിലെ ഏററവും പൊക്കമുള്ള അഗൂംഗ്മലയും, അനന്തിരവന്മാരായ ബത്തൂറും, സെരയായും, നിലകൊള്ളുന്നത് ഈ കിഴക്കൻമണ്ഡലത്തിലാണ്.

ചുരംനിരത്തിന്റെ ഇരുവശങ്ങളിലും നിറങ്ങളുടെ ഒരു പൂരം

തന്നെ. ചേടിക്കുന്നുകളും, അവയ്ക്കു കഞ്ചുകംചാർത്തിനില്ക്കുന്ന ചെടിപ്പടർപ്പുകളും, വനവൃക്ഷങ്ങളുമെല്ലാം നാനാവർണ്ണങ്ങളുടെ നർത്തനരംഗങ്ങളായി കാണപ്പെടുന്നു. അതുകൊണ്ടും മതിയായില്ലെന്നമട്ടിൽ, വർണ്ണവൈവിധ്യം കലർന്ന ചിത്രശലഭങ്ങൾ തത്തിപ്പറന്നുകൊണ്ടിരുന്നു.

ഈ മലഞ്ചെരുവുകളിൽ അങ്ങുമിങ്ങുമായി ചില കൃഷിക്കളങ്ങൾ കാണാമെങ്കിലും, മനുഷ്യവാസം തീരെയില്ല. കുന്നുകളിലും മേട്ടുകളിലും പുരവെച്ച് കെട്ടിത്താമസിക്കാൻ ഇവർ ഇഷ്ടപ്പെടുന്നില്ല. ഉയർന്ന ഭൂമികൾ ദേവന്മാർക്കുള്ളതാണ്, മനുഷ്യർ എപ്പോഴും താഴ്ന്ന വിതാനത്തിലേ താമസിക്കാവൂ എന്നാണിവർ പറയുന്നത്. ദേശക്ഷേത്രവിതാനത്തിൽനിന്നും ഉയർന്ന ഭൂമിയിൽ ആൾപാർക്കുന്നത് ദേവകോപത്തിനിടവരുത്തുമെന്നും ഇവർ വിശ്വസിച്ചുവരുന്നു.

ചുരങ്ങളിലൂടെയുള്ള യാത്ര അരമണിക്കൂറുകൊണ്ടവസാനിച്ചു. ഇറങ്ങിച്ചെന്നതു് കരംഗാസാജില്ലയുടെ കരവലയത്തിലേക്കാണ്.

പ്രകൃതിസൗന്ദര്യം പൂത്തുനില്ക്കുന്ന ഒരു താഴ്വരയിലാണ് കരംഗാസത്തിൻെറ കിടപ്പ്. ബനിഹൽചുരം കടന്നു് കാഷ്മീറിൽ പ്രവേശിച്ച ഒരു പ്രതീതിയാണ് എനിക്കുണ്ടായതു്. മുമ്പിൽ ദൂരെ, വടക്കുകിഴക്കു ഭാഗത്തായി സെരയാമലയുടെ നീലാഭമായ കോലം തെളിഞ്ഞു നിന്നിരുന്നു.

കരംഗാസം ഒരു സുഖവാസസ്ഥലമാണ്. ഇവിടെ ധാരാളം നീരുറവകളുണ്ട്.

ബസ്സ് കരംഗാസംപട്ടണത്തിൻെറ തെരുവിലെത്തി. ഇവിടെ ഒരൊററ വീഥിയേയുള്ളൂ. കച്ചവടപ്പീടികകളും, ദേശക്ഷേത്രവും, കള്ളുഷാപ്പും, കൂത്തമ്പലവും എല്ലാം ഈ ഒററത്തെരുവിൻെറ പാർശ്വങ്ങളിൽ നിലകൊള്ളുന്നു. തെരുവിൻെറ അററത്തു്, ഒരു 'അലൂൺ അലൂണി'ൻെറ (മൈതാനം) അരികിൽ ഒരാൽച്ചുവട്ടിലാണ് ബസ്സ്റ്റാൻഡ്. യാത്ര അവിടെ അവസാനിച്ചു.

## ബക്കീർഭായി

കരംഗാസമിലെ ബക്കീർഭായി ഗുലാമല്ലി എന്നൊരു ഇന്ത്യൻ വ്യാപാരിക്ക് എന്നെ പരിചയപ്പെടുത്തിക്കൊണ്ടു് ഡെൻപസാറിൽനിന്നു് എൻെറ സുഹൃത്തു് മി. ഫസലിഹുസൈൻ ഒരെഴുത്തു തന്നിട്ടുണ്ടായിരുന്നു. ഇന്ത്യൻഷാപ്പു കണ്ടുപിടിക്കാൻ ഒട്ടും പ്രയാസമുണ്ടായില്ല. ജീവാജി റസൂൽദി എന്നൊരു മാന്യൻെറ 'ടോക്കോ ഇന്ത്യാ' എന്ന കടയുടെ മാനേജരാണ് കിഴവൻ ബക്കീർഭായി.

ബക്കീർഭായി ഒരു കുടുംബാംഗത്തെ കണ്ടുകിട്ടിയ വാത്സല്യത്തോടെ എന്നെ സ്വീകരിച്ചു. ഇന്ത്യയിൽനിന്നു് ആരെങ്കിലും സന്ദർശകരായി കരംഗാസമിൽ ചെന്നതായി ബക്കീർഭായി ഓർക്കുന്നില്ല.

ഞങ്ങൾ ഊണുകഴിച്ചു്, ഒരുമണിക്കൂർ വിശ്രമിച്ചു. സന്ധ്യക്കുമുമ്പെ കരംഗാസംപട്ടണവും പരിസരപ്രദേശങ്ങളും ഒന്നു ചുററിക്കണ്ടു് പിറേറന്നു് പുലർച്ചെ സ്ഥലംവിടണമെന്നായിരുന്നു എൻ്റെ പരിപാടി,

ആദ്യമായി 'കപാല'യെ (കലക്ടർ) കാണണമെന്നു ഞാൻ പറഞ്ഞു. കപാല പഴയ രാജവംശത്തിലെ കാരണവരാണ്. 'ദേവൻ കപാലാ' എന്നാണ് സ്ഥാനപ്പേര്. 'തീർത്ഥഗംഗ' എന്ന തെരുവിലാണ് ദേവൻ കപാലയുടെ വസതി. ബക്കീർഭായി തൻെറ അളിയൻ ഹക്കിംഹസ്സനെ എനിക്കു തുണയായി അയച്ചുതന്നു. ഞങ്ങൾ ഒരു ടൗൺബസ്സിൽ കയറി പഴയ രാജധാനിയിലെ തീർത്ഥഗംഗയിൽ ഇറങ്ങി. അവിടെ ദേവൻകപാലയെ കണ്ടില്ല—കപാലയുടെ അനുജൻരാജാവിനെക്കണ്ടു. എൻെറ സുഹൃത്ത് ചൊക്കോർദ്ദെ അഗ്ഗുംഗ്, രാജാവിന്ന് എന്നെ പരിചയപ്പെടുത്തിക്കൊണ്ടു തന്നയച്ച എഴുത്തു കൊടുത്തു.

### പഴയ അരമന

രാജധാനിയിലെ എടുപ്പുകളെല്ലാം പഴയ മട്ടിലുള്ളവയാണെങ്കിലും, അകത്തെ എല്ലാ ഏർപ്പാടുകളും ഏററവും നവീനരീതിയിലാണ്. മോടിയുള്ള ഡച്ച്ഫർണിച്ചർ, വെൽവെററുകുഷ്യൻ, കസേരകൾ, കുററൻ ബുക്ക്ഷെൽഫുകൾ, വിലയേറിയ പഴയ ചീനപ്പിഞ്ഞാണശേഖരങ്ങൾ മുതലായവയെല്ലാം ആ യുവരാജാവിൻെറ സ്വീകരണമുറിയിൽ ഭംഗിയായി വെച്ചിട്ടുണ്ടായിരുന്നു. യുവരാജാവ് ഞങ്ങൾക്കു് ചായയും പലഹാരവും സൽക്കരിച്ച് കുറച്ചുനേരം വർത്തമാനംപറഞ്ഞിരുന്നു.

ഞാൻ ഒരു ഹിന്ദുവാണെന്നു മനസ്സിലായപ്പോൾ (ചൊക്കോർദ്ദെയുടെ എഴുത്തിൽ അക്കാര്യം പ്രത്യേകം പറഞ്ഞിരുന്നു.) യുവരാജാവിന്ന് എൻെറ പേരിൽ ഒരു മമത അനുഭവപ്പെട്ടുവെന്നു തോന്നുന്നു. അദ്ദേഹത്തിന്ന് എന്നോട്ട് എന്തൊക്കെയോ കാര്യങ്ങൾ ചോദിക്കണമെന്നുണ്ടായിരുന്നു. എന്നാൽ എൻെറ കൂട്ടുകാരനായ മുസ്‌ളിമിൻെറ സാന്നിദ്ധ്യം അദ്ദേഹത്തെ വിഷമിപ്പിച്ചു.

"ജ്യേഷ്ഠൻ രാവിലെ ക്ളുംഗ്കൂങ്ങിലേക്കു പോയിരിക്കയാണ്. സന്ധ്യയ്ക്കുമുമ്പെ മടങ്ങിവരും. നിങ്ങൾ അദ്ദേഹത്തെ കാണണം—നിങ്ങളെ കാണുന്നതു് അദ്ദേഹത്തിന്നു വലിയൊരു കാര്യമായിരിക്കും." യുവരാജാവ് സ്നേഹപൂർവ്വം പറഞ്ഞു.

"എനിക്കു് ഇന്നുതന്നെ മടങ്ങണം—സമയമുണ്ടെങ്കിൽ ഞാൻ വൈകുന്നേരം വരാം."

എൻെറ ഉത്തരം അദ്ദേഹത്തെ തൃപ്തിപ്പെടുത്തിയില്ല.

"നിങ്ങൾ വൈകുന്നേരം എവിടെയുണ്ടാകുമെന്നു പറഞ്ഞാൽ ഞാൻ അങ്ങോട്ടു കാർ അയയ്ക്കാം."

"അതുവേണ്ട—ഞാൻ കരംഗാസം ഒന്നു ചുററിക്കാണാൻ പോവുകയാണ്. എപ്പോൾ എവിടെ ഉണ്ടാകുമെന്നു പറയാൻ സാധിക്കയില്ല. ഗ്രാമംചുററി മടങ്ങുമ്പോൾ ഞാൻ ഇവിടെവരാം."

തൽക്കാലം അങ്ങനെ ഒഴിഞ്ഞുമാറി ഞങ്ങൾ രാജധാനിയിൽ നിന്നിറങ്ങി.

"ഇനി നമുക്കു ഇവിടത്തെ പ്രധാന കാഴ്ചകൾ കാണാൻ പുറ

പ്പെടാം.'' ഞാൻ ഹക്കിംഭായിയോടു പറഞ്ഞു: ''ഇരുട്ടുന്നതിനുമുമ്പ് ഇവിടമെല്ലാം ഒന്നു ചുററിക്കാണണം.''

''എന്നാൽ നമുക്ക് ഒന്നാമതായിട്ട് 'ഉജ്ജ്വംഗ്'' സന്ദർശിക്കാം.'' ഹക്കിംഭായി അഭിപ്രായപ്പെട്ടു.

''എന്താണ് ഉജ്ജ്വംഗ്?'' ഞാൻ ചോദിച്ചു.

''ഉജ്ജ്വംഗ് ഇവിടത്തെ പഴയ രാജാക്കന്മാർ സുഖവാസത്തിനു വേണ്ടി നിർമ്മിച്ച ജലസൗധമാണ്—ഇവിടെനിന്ന് നാലുമൈൽ ദൂരമുണ്ട്—നമുക്കൊരു ഡോക്കറിൽ പുറപ്പെടാം.''

## ഉജ്ജ്വംഗ്

അങ്ങനെ ഞങ്ങൾ ഒരു ഡോക്കർ (കുതിരവണ്ടി) വാടകയ്ക്കെടുത്തു് ആ ഉച്ചവെയിലിൽ ഉജ്ജ്വംഗിലേക്കു പുറപ്പെട്ടു.

കിഴക്കൻബാലിയിലെ കൗതുകാവഹമായ കുഗ്രാമങ്ങളിലൂടെയുള്ള അവിസ്മരണീയമായൊരു യാത്രയായിരുന്നു അതു്. കുന്നിൻപള്ളകളിൽ പടിപടിയായി പൊങ്ങിനില്ക്കുന്ന പച്ചനെൽപ്പാടങ്ങളുടെ പശ്ചാത്തലത്തിൽ ഗ്രാമങ്ങൾ നാടകസ്റ്റേജുകൾപോലെ കിടക്കുന്നു.

നിറപ്പകിട്ടുള്ള ലുങ്കിത്തുണിയുടുത്തു്, തലയിലൊരു വെള്ളത്തുവ്വാലയും കെട്ടി നഗ്നമായ മാറിടവും കാട്ടി ഗ്രാമീണസ്ത്രീകൾ നടികളെപ്പോലെ ആ 'സ്റ്റേജി'ൽ നീങ്ങുന്നു. ചില തരുണികളുടെ തലയിൽ നിറപ്പകിട്ടുള്ള മുളങ്കൊട്ടകൾ കിരീടംപോലെ പരിലസിക്കുന്നു.

മേട്ടുകളിൽനിന്നു താഴെയുള്ള തോട്ടുകളിലേയ്ക്കു് ഒഴുകിവീഴുന്ന ജലത്തിന്റെ അനുസ്യൂതനാദം ഗ്യാമലിൻവാദ്യത്തെ അനുസ്മരിപ്പിക്കുന്നു.

ബാലിപ്പെണ്ണുങ്ങളുടെ നടത്തത്തിന്നു പ്രത്യേകമായൊരു നടനസൗകുമാര്യമുണ്ടു്. ഇതു ചെറുപ്പം മുതൽക്കേയുള്ള അഭ്യാസംകൊണ്ടു നേടിയതാണ്. അമ്മമാർ പെൺകുട്ടികളെ ആറേഴുവയസ്സുമുതല്ക്കുതന്നെ തലയിൽ ഭാരംനിറച്ച കൊട്ടകളുമേററി നീണ്ടുനിവന്നു ചന്തത്തിൽ കൈയുംവീശി നടക്കാൻ പരിശീലിപ്പിച്ചുവരുന്നു. ഇവരെസ്സംബന്ധിച്ചേടത്തോളം ഭാരം ചുമന്നുകൊണ്ടുള്ള നടത്തവും ഒരു നാടൻകലയാണ്. കൂനു നടക്കുന്ന കിഴവികളെ ബാലിദ്വീപിൽ കാണുകയില്ല. ഭാരവും തലയിലേററിപ്പോകുന്ന ഒരു സ്ത്രീയെ പിറകിൽനിന്നു നോക്കുമ്പോൾ നമുക്ക് അവളൊരു ബാലികയോ, മദ്ധ്യവയസ്കയോ, വൃദ്ധയോ എന്നു തിരിച്ചറിയാൻ പ്രയാസമായിരിക്കും.

അങ്ങിങ്ങായി തെങ്ങിൻതോപ്പുകളോടും, പട്ടുമരങ്ങൾ നിറഞ്ഞ പറമ്പുകളോടും, ചിലപ്പോൾ പുരമുററങ്ങളോടും കുശലപ്രശ്നം ചെയ്തുകൊണ്ടു്, നാമമാത്രമായൊരു പാതയിലൂടെയാണ് നമ്മുടെ കുതിരവണ്ടി കുലുങ്ങിമണ്ടുന്നതു്. പൊടുന്നനെ പാത ഒരു മേടിന്റെ മുതുകിലേയ്ക്കു് എടുത്തുചാടുന്നു. അവിടെനിന്നു താഴ്ന്ന വയലുകളുടെ വായിലേയ്ക്കു വഴുതിവീഴുന്നു. പിന്നെ കുറച്ചപ്പുറം ചെന്നു് ഒരു തോട്ടിന്റെ മീതെയുള്ള ഒരു പാലത്തിന്നരികെ പകച്ചുനില്ക്കുന്നു. പാലം അപകടം—(തെങ്ങിൻ പാത്തികൾ അടന്നും തകർന്നും താറുമാറായിക്കിടക്കുന്നു.)

"താൻ ഇറങ്ങണം." വണ്ടിക്കാരൻെറ വിനയപൂർവ്വമായ പ്രഖ്യാപനം.

ഞങ്ങൾ താഴെയിറങ്ങി, ആ തോട്ടിലെ തണ്ണീരിൽ കാലും മുഖവും കഴുകി— ആ ഉച്ചച്ചൂടിൽ ദേഹത്തിന്നു തെല്ലൊരു കുളർമകിട്ടി.

വയൽവരമ്പിലൂടെ കുതിരവണ്ടി ഒരുഗ്രസവാരി നടത്തി. അര ഫർല്ലോങ്ങ് ചെന്നില്ല. പെട്ടെന്നു കുണ്ടിൽച്ചാടിയപോലെ ഒരു കുലുക്കവും നില്ക്കലും.

എന്താണു സംഭവിച്ചതെന്നറിയാൻവേണ്ടി ഞാൻ കഴുത്തുനീട്ടി നോക്കി.

"താൻ ഇറങ്ങണം." വണ്ടിക്കാരന്റെ വിനയപൂർവ്വമായ പ്രഖ്യാപനം വീണ്ടും.

അവിടെ കഴിഞ്ഞ വർഷം പൊളിഞ്ഞുപോയ തോട്ടിൻെറ പാലം അങ്ങനെതന്നെ കിടക്കുകയാണ്. പാലത്തിൻെറ അസ്ഥിപഞ്ജരത്തിൽ ഗ്രാമീണർ ഒരു നല്ല മീൻകൂട്ട കെട്ടിയുറപ്പിച്ചിരിക്കയാണ്.

തോട്ടിലൂടെ ഞങ്ങളും കുതിരവണ്ടിയും നീന്തിക്കയറി.

കുറച്ചുദൂരം ചെന്നപ്പോൾ കടലോരം ദൂരെ കണ്ടുതുടങ്ങി. ശീതളമായ കടൽക്കാററു ഞങ്ങളെ എതിരേററു.

ഒരു പഴയ ഫലവൃക്ഷത്തോപ്പിൻെറ നടുവിലൂടെയായിരുന്നു പിന്നത്തെ പോക്ക്. ഒരു ഫർല്ലോങ്ങ്ദൂരം അങ്ങനെ ഒരുദ്യാനസഞ്ചാരം നടത്തി, പിന്നെ പെട്ടെന്ന് ഒരു മേടിൻെറ മുതുകിലേയ്ക്കുകയറി. ആ മേട്ട കഴിഞ്ഞു് ഇറങ്ങിച്ചെന്നതു് സാക്ഷാൽ നാഗലോകപ്പടിവാതില്ക്കലേക്കായിരുന്നു.

അവിടെ പല വലുപ്പത്തിലുള്ള നാലഞ്ചു വാപികളും, ചാവോക്കമരങ്ങളുടെ തണലിൽ ചില മണിമന്ദിരങ്ങളും കണ്ണാടിക്കൂട്ടിലാക്കിവെച്ച ഒരു കൂററൻചിത്രംപോലെ കാണുന്നു. മുൻവശത്തു് ചില കായലുകളും, കായലുകൾക്കപ്പുറം നീലനീരാഴിയും മദ്ധ്യാഹ്നവെയിലിൽ വെട്ടിത്തിളങ്ങുന്നു. ഇടതുവശത്തു പച്ചപ്പരവതാനി നിവർത്തിയിട്ടപോലെ വിശാലമായൊരു നെൽപ്പാടം പരിലസിക്കുന്നു. പിൻവശത്തു് സസ്യശ്യാമളമായൊരു കുന്നു്, ഒരു കൂററൻ നാഗത്തെപ്പോലെ ഫണമുയർത്തി നിലകൊള്ളുന്നു.

ഹക്കീംഭായി പറഞ്ഞറിയിക്കാതെതന്നെ ഞങ്ങൾ ഉജ്ജുംഗിലാണ് എത്തിച്ചേർന്നതെന്ന് എനിക്കു മനസ്സിലായി.

കഴിഞ്ഞ നൂററാണ്ടിൽ, കരംഗാസം രാജാക്കന്മാർ അന്തഃപുരസ്ത്രീകളുമൊത്തു ജലക്രീഡനടത്തുവാൻവേണ്ടി പ്രത്യേകം നിർമ്മിച്ച വാപികളും മണിമന്ദിരങ്ങളുമാണ് ഈ കടൽക്കരയിലെ വിശാലമായ കുന്നിൻതടത്തിൽ ചിതറിക്കിടക്കുന്നതു്.

മൂന്നുനാലുകുളങ്ങൾ അടുത്തടുത്തു കിടക്കുന്നു. അവയിലെല്ലാം കൂററൻ താമരപ്പൂക്കൾ വിടർന്നുനില്ക്കുന്നു. വടക്കുഭാഗത്താണ് ഏററവും വലിയ തടാകം. ഈ തടാകത്തിൻെറ മദ്ധ്യത്തിലാണ് ജലസൗധം നിലകൊള്ളുന്നതു്.



രംഗ്ദാനൃത്തത്തിൻെറ അവസാനം രംഗ്ദാപിശാചികയുടെ ബാധയേററു
വെളിച്ചപ്പാട്ടുകൾ കഠാരികൊണ്ടു് സ്വയം മാറിൽ കുത്തി മുറിവേല്പിക്കുന്നു



കന്യകാപഹരണം

(ഒരു പഴയ ചിത്രം)

മാർബിൾഭിത്തികളും, മകുടങ്ങളും വർണ്ണസ്ഫടികജാലകങ്ങളുമുള്ള ഈ മണിമന്ദിരം ഇളംപച്ചനിറമുള്ള തടാകജലത്തിൽ ഉച്ചവെയിലിൽ പ്രതിഫലിക്കുന്നതു വിസ്മയാവഹമായൊരു കാഴ്ചയാണ്. നാഗലോകത്തിലെ നവരത്നക്കൊട്ടാരം മുമ്പിൽ കാണുന്നുണ്ടോ എന്നു തോന്നിപ്പോകും. നാനാവർണ്ണങ്ങളിലുള്ള മത്സ്യങ്ങൾ രത്നപ്രഭ ചിതറിക്കൊണ്ടു വെള്ളത്തിൽ കൂട്ടമിട്ടു നീന്തുന്നു.

കരയിൽനിന്ന്, മാർബിൾപതിച്ച ഒരു നടപ്പാത ഞങ്ങളെ ജലസൗധത്തിലേയ്ക്കു നയിച്ചു. ഞങ്ങൾ അകത്തുകടന്നു.

രാജാക്കന്മാരുടെ പല ഉപകരണങ്ങളും, പഴയമാതൃകയിലുള്ള ഡച്ച്ഫർണിച്ചറും പഴയരാജാക്കന്മാർ ശേഖരിച്ചുവെച്ചിരുന്ന പല കൗതുകവസ്തുക്കളും മന്ദിരത്തിലെ പല അറകളിലുമായി സൂക്ഷിച്ചുവെച്ചിട്ടുണ്ട്. പല മാതൃകകളിലുള്ള സ്നാനഗൃഹങ്ങൾ ഓരോ മൂലയിലും കാണാം. പഴയ ജലധാരായന്ത്രങ്ങളുടെ കുറ്റികൾ അവിടവിടെ പായൽ പിടിച്ചു കിടക്കുന്നു. പണ്ട് അരമനസ്ത്രീകൾ നീരാടിയ പനിനീർപ്പുരിമളംകലന്ന കൊട്ടത്തളങ്ങൾ ഉണങ്ങിവരണ്ട് ഉറുമ്പരിച്ചുകിടക്കുന്നു.

പഴയ രാജാക്കന്മാരുടേയും പ്രഭുക്കന്മാരുടേയും പ്രേമക്കൂത്തുകളും ജലക്രീഡകളും മദിരോത്സവങ്ങളും കണ്ടു മടുത്ത ഈ മണിമന്ദിരത്തെ ഇപ്പോഴത്തെ ഗവൺമേണ്ട് ഒരു സുഖവാസഹോട്ടലാക്കി മാററിയിരിക്കയാണ്!

ഞങ്ങൾ വീണ്ടും കരയിലേയ്ക്കുവന്നു, നാഗഫണംപോലെ പൊങ്ങിനില്ക്കുന്ന ആ കുന്നിനെ നല്ലവണ്ണം ഒന്നുനോക്കി. കുന്നിന്മുകളിലേയ്ക്കു നെട്ടനീളത്തിൽ മാർബിൾപ്പടവുകൾ കെട്ടിയിട്ടുണ്ട്. തൊണ്ണൂറുപടവുകൾ ചവിട്ടിക്കയറി ഞങ്ങൾ അതിൻെറ മൂർദ്ധാവിലെത്തി—പടവുകളുടെ ഇരുവശത്തും, കുന്നിൻപാർശ്വത്തിൽ, പഴയ ഉദ്യാനങ്ങളുടെ അവശിഷ്ടങ്ങൾ ചിതറിക്കിടക്കുന്നു.

കുന്നിൻെറ മുകളിൽ പലതരം പൂമരങ്ങളും വള്ളിക്കുടിലുകളും ഇടതിങ്ങിവളൎന്ന ഒരു സുന്ദരകാന്താരമാണ് ഞങ്ങളെ എതിരേററതു്. രാജാവും അരമനവനിതകളും വനക്രീഡകൾ നടത്തിയ ആ രംഗങ്ങൾ ഞാൻ ഭാവനയിൽ ദർശിച്ചു. അരനൂററാണ്ടുമുമ്പ് ആ നാടകങ്ങളെല്ലാം അവസാനിച്ചു. പ്രകൃതി അവിടെ കനത്ത തിരശ്ശീല തൂക്കിയിട്ടിരിക്കയാണ്, എന്നാൽ, കുന്നിൻനെറുകയിൽനിന്നുള്ള ആ വിശാലദൃശ്യത്തിന്റെ വശ്യാത്മകത അന്നത്തെപ്പോലെതന്നെ ഇന്നും നിലനില്ക്കുന്നുണ്ട്. എന്തൊരു വിസ്മയാവഹമായ കാഴ്ച. താഴെ താമരക്കുളങ്ങളും, തടാകവും, തണ്ണീർക്കൊട്ടാരവും, വെണ്ണക്കൽപ്പടവുകളും. ഒരുവശത്തു പച്ചനീരാളം വിടർത്തിയിട്ട വിസ്തൃതമായ നെൽപ്പാടം—മറുവശത്തു പൂമരങ്ങളും, മുളങ്കാടുകളും ചൂടിനില്ക്കുന്ന ഒരു മേട്. (ബാലിയിൽ മുളങ്കാടുകൾ സമൃദ്ധിയായി കാണുകയില്ല—എന്നാൽ ഉബ്ബുംഗിൻെറ പരിസരത്തിൽ ധാരാളം മുളങ്കാടുകളുണ്ട്. കാററാടിമരങ്ങളും [ചവോക്ക്] ഇവിടെ പാതകൾക്കരികിൽ കൂട്ടമിട്ടു വളൎന്നുനില്ക്കുന്നു. ബാലിക്കാർ കാററാടിമരങ്ങൾക്ക് 'ചാമര'മരങ്ങൾ എന്നാണു പറയുന്നതു്) മുമ്പിൽ, ദൂരെ, പരന്നുകിടക്കുന്ന

കായലും, കായലിന്നപ്പുറം സമുദ്രവും. സമുദ്രനീലിമയിൽ പാവഞ്ചികൾ വെള്ളപ്പുള്ളികൾ ചാർത്തുന്നു.

അകലെ, കടലിൽ, നൂസാപെൻഡാദ്വീപ്, ഒരു നോക്കുകുത്തി പോലെ പൊങ്ങിനില്ക്കുന്നു.

മിക്കവാറും വരണ്ടുണങ്ങി, ജനശൂന്യമായിക്കിടക്കുന്ന വികൃതരൂപത്തിലുള്ള ഒരു ദ്വീപാണ് നൂസാപെൻഡാ. ബാലിക്കാർക്ക്—വിശേഷിച്ചും കടൽക്കരയിൽ താമസിക്കുന്നവർക്ക്—ആ ദ്വീപിനെക്കുറിച്ച് വലിയ ഭയമാണ്. ജേറോ ഗ്ഡെ മെച്ചാലിങ് എന്ന ഭീകരദംഷ്ട്രനായൊരു രാക്ഷസൻ അവിടെ പാർത്തുവരുന്നുണ്ടെന്നാണ് ബാലിക്കാർ വിശ്വസിക്കുന്നതു്.

ഞങ്ങൾ കുന്നിന്റെ മറുവശത്തുകൂടെ താഴെയിറങ്ങി. ചെന്നുചാടിയതു് നെല്ലറുത്തുകഴിഞ്ഞുനില്ക്കുന്ന ഒരു വയലിലേയ്ക്കാണ്. നെല്ലിന്റെ ദേവതയായ 'ദേവിശ്രീ'ക്ക് അർപ്പിച്ച നിവേദ്യങ്ങൾ ചിതറിക്കിടക്കുന്ന ഒരു കുരുത്തോലപ്പുരയുടെ ഉണങ്ങിയ കോലം, ആ വയൽമൂലയിൽ തങ്ങിക്കിടക്കുന്നുണ്ടായിരുന്നു.

നാലുമണിവരെ ഞങ്ങൾ ഉജ്ജുംഗിലെ ഉദ്യാനങ്ങളിലും, കുന്നിൻചെരിവിലും, താമരക്കുളങ്ങളുടെ പരിസരങ്ങളിലും ചുററിനടന്നു. പൗർണ്ണമിയിൽ ആ കുന്നിൻചെരിവും കടൽക്കരയും ഒരു സ്വപ്നലോകം തന്നെയായിരിക്കുമെന്നു് ഞാൻ ഊഹിച്ചു. എന്നാൽ അന്നു് ഇരുട്ടുള്ള രാത്രിയായിരുന്നു. അതുകൊണ്ടു് ഉജ്ജുംഗിൽ തങ്ങിനില്ക്കാൻ ഞാൻ ആഗ്രഹിച്ചില്ല—ഇരുട്ടിന്നുമുമ്പ് കരംഗാസമിലെ മററുചില കാഴ്ചകൾ കണ്ടുതീർക്കണമെന്ന ഉൽക്കണ്ഠയോടെ ഞാൻ ഉടൻ അവിടെനിന്നു മടങ്ങുവാൻ തീരുമാനിച്ചു.

മുക്കാൽമണിക്കൂറിന്നുള്ളിൽ ഞങ്ങൾ കരംഗാസം ബജാറിൽ തിരിച്ചെത്തി. അവിടെ ബക്കീർഭായി ഒരുല്ലാസസവാരിക്ക് എന്നെ കൊണ്ടുപോകാൻ ഒരു ടാക്സിക്കാറും തയ്യാറാക്കി കാത്തുനില്ക്കുന്നുണ്ടായിരുന്നു. നാലു മൈൽ ദൂരെയുള്ള തീർത്ഥഗംഗ എന്ന സ്ഥലത്തേയ്ക്കു ഞങ്ങൾ പുറപ്പെട്ടു. ബക്കീർഭായിയുടെ മൂന്നുകുട്ടികളും, ഹക്കിംഭായിയും ഞങ്ങളുടെകൂടെയുണ്ടായിരുന്നു.

### തീർത്ഥഗംഗ

ഉജ്ജുംഗിലേയ്ക്കുള്ള വഴിക്കു കണ്ട കുഗ്രാമങ്ങളേക്കാളും ദരിദ്രമായ ഗ്രാമങ്ങളിലൂടെയാണ് ഞങ്ങൾ കടന്നുപോയതു്. ആധുനികപരിഷ്കാരത്തിന്റെ യാതൊരു ചെത്തവും ചൂരും എത്തിനോക്കാത്തതും, നൂററാണ്ടുകൾക്കപ്പുറത്തെ ജീവിതരീതി നിലനിന്നുപോരുന്നതുമായ മൂലകൾ. മൺചുമരുകളും ഓലമേഞ്ഞ കൊച്ചുമേല്പുരയുമുള്ള കുടിലുകൾ പൗരാണികത്വത്തിന്റേയും യാഥാസ്ഥിതികത്വത്തിന്റേയും കൂട്ടുകൾപോലെ ഫലവൃക്ഷസമൃദ്ധമായ പറമ്പുകളിൽ കാണുന്നുണ്ടു്. ബാലിയിലെ ഏററവും സുന്ദരികളായ ഗ്രാമീണസ്ത്രീകളെ ഞാൻ ഇവിടെയാണു കണ്ടതു്. തനി

ത്തങ്കനിറമുള്ള തരുണികൾ, തലമുറകളായി വർഗ്ഗശുദ്ധി നിലനിർത്തിപ്പോന്നവരായിരിക്കണം ഇപ്രദേശത്തുകാർ.

മാതളത്തോപ്പുകൾ ഇവിടെ ധാരാളം കാണാം. ദ്വീപിൽ കിട്ടുന്ന എല്ലാത്തരം നല്ലപഴങ്ങളും തീർത്ഥഗംഗയുടെ പരിസരങ്ങളിൽ സമൃദ്ധിയായുണ്ടത്രെ.

പൂമരങ്ങൾ ചൂടിനില്ക്കുന്ന ഒരു കുന്നിൻചെരിവിലെ ഒരുയൎന്ന പറമ്പിൽ, വ്യത്യസ്തനിരപ്പിലുള്ള രണ്ടു വലിയ കുളങ്ങൾ കൂടിച്ചേൎന്നതാണു് തീർത്ഥഗംഗ—മുൻവശത്തു് കണ്ണെത്താത്ത ദൂരത്തോളം വ്യാപിച്ചു കിടക്കുന്ന നെൽവയലുകളാണു്.

കുന്നിന്നുള്ളിൽനിന്നു് പുറപ്പെട്ടുവരുന്ന ഉറവുവെള്ളമാണു് ഈ കുളങ്ങളിലും നിറഞ്ഞൊഴുകുന്നതു്. അങ്ങനെ കവിഞ്ഞൊഴുകുന്ന വെള്ളം ജലസേചനകുല്യകളിലേക്കു തിരിച്ചുവിട്ടു് കൃഷിക്കുപയോഗപ്പെടുത്തിവരികയും ചെയ്യുന്നു.

തീർത്ഥഗംഗയിൽ സ്നാനംചെയ്താൽ എല്ലാ രോഗങ്ങളും ശമിക്കുമെന്നു ജനങ്ങൾ വിശ്വസിക്കുന്നു. ഉറവുവെള്ളത്തിൽ ധാതുവീര്യം കലൎന്നിട്ടുണ്ടാകാം. അതുകൊണ്ടു് തീർത്ഥഗംഗാസ്നാനം ത്വഗ്രോഗങ്ങൾ ശമിപ്പിച്ചേക്കാം.

കുളങ്ങളിൽ (രണ്ടുകുളങ്ങളും ഭംഗിയായി കെട്ടിപ്പടുത്തുവെച്ചിട്ടുണ്ടു്.) സ്വർണ്ണമത്സ്യങ്ങളും, വെള്ളിമത്സ്യങ്ങളും ധാരാളമുണ്ടു്. ഈ വലിയമത്സ്യങ്ങൾ ഓരോ ചേരിയായി നടത്തുന്ന നിശ്ശബ്ദഘോഷയാത്രകൾ ഏററവും കൗതുകകരമായ കാഴ്ചയാണു്. കണ്ണാടിപോലത്തെ ജലത്തിലൂടെ കുളത്തിന്റെ അടിവരെക്കാണാം.

സ്നാനത്തിന്നും, ഭജനത്തിന്നും—ഇവിടെ ഒരു ക്ഷേത്രവുമുണ്ടു്—സുഖവാസത്തിന്നുംവേണ്ടി വരുന്ന ആളുകൾക്കു താമസിക്കാൻ ഇവിടെ ഒരു സത്രമുണ്ടു്. കരംഗാസമിലെ വൃദ്ധനായ രാജാവു് 'വാർദ്ധകെ മുനിവൃത്തി' എന്ന ഹൈന്ദവശാസ്ത്രമുറയനുസരിച്ചു് ലൗകികവിഷയങ്ങളിൽനിന്നെല്ലാം വിമുക്തനായി, ഒരു സന്യാസിയുടെ മട്ടിൽ, തീർത്ഥഗംഗയ്ക്കടുത്തു് ഒരു കൊച്ചുപർണ്ണാശ്രമത്തിൽ പാർത്തുവരുന്നുണ്ടു്. ഈ രാജസന്യാസിയുടെ അനുജനാണു് കരംഗാസമിലെ ഇപ്പോഴത്തെ അധികാരിയായ ദേവൻ കപാല.

തീർത്ഥഗംഗയും അവിടത്തെ അന്തരീക്ഷവും, അവിടെ പുലർത്തിപ്പോരുന്ന പഴയ ഹൈന്ദവാചാരങ്ങളും, ക്ഷേത്രത്തിലെ ആരാധനാരീതികളും മററും കണ്ടു് ഞാൻ അത്ഭുതപ്പെട്ടുപോയി. അറുനൂറുകൊല്ലംമുമ്പെ അവിടെവന്നു വീണുമുളച്ച ഹിന്ദുമതം എന്ന ആൽവൃക്ഷം (ക്രിസ്ത്വാബ്ദം 1343-ൽ ജാവാസേനാനായകനായ ഗജമദൻ ബാലിദ്വീപിനെ ആക്രമിച്ചു കീഴടക്കിയതുമുതല്ക്കാണു്, ആദ്യമായി ഹിന്ദുമതം അവിടെ വേരൂന്നിയതു്.) പഴയ ഇന്ത്യൻമണ്ണിനോടുള്ള ബന്ധങ്ങളെല്ലാം മറന്നു് സ്വന്തം ശിഖരങ്ങളുടേയും വേടുകളുടേയും അന്തരീക്ഷത്തിൽ, ആ പഴയകാലത്തെ കാററും വെളിച്ചവും നുകൎന്നുകൊണ്ടു് നിലനിന്നുപോരുന്നു എന്നതു് ഇന്ത്യക്കാരായ നമുക്കു ചിന്തിക്കാൻ രസമുള്ള ഒരു വിഷയമല്ലേ?

സന്ധ്യ മയങ്ങുന്നതുവരെ ഞങ്ങൾ തീർത്ഥഗംഗയുടെ ഉന്നതതലങ്ങളിലും, സമീപത്തെ മാതളത്തോപ്പുകളിലും ചുററിനടന്നു കഴിച്ചുകൂട്ടി. കരംഗാസമിലേയ്ക്കു മടങ്ങുമ്പോൾ ബക്കീർഭായി സുന്ദരിയായൊരു പഴക്കച്ചവടക്കാരിയിൽനിന്നു് ഒരുകൊട്ട മാതളപ്പഴം വാങ്ങി.

ഇരുട്ടുമൂടിയ പാതയിലൂടെ—ഞങ്ങളുടെ ടാക്സിക്കാറിന്റെ ബാറ്ററിയുടെ ശക്തി അസ്തമിച്ചുകഴിഞ്ഞിരുന്നു—അങ്ങനെ പൊയ്ക്കൊണ്ടിരിക്കെ, തീർത്ഥഗംഗയെപ്പററി ഞാൻ വീണ്ടുംവീണ്ടും ഓർത്തു. മുമ്പെവിടെയോ ഞാൻ കണ്ട ഒരു സ്ഥലത്തിന്റെ ഓർമ്മ പെട്ടെന്നു് എന്നിലങ്കുരിച്ചു. അതേ, കാഷ്മീറിലെ 'മാത്തൻ.'

പല ലോകസഞ്ചാരികൾക്കും അനുഭവപ്പെട്ടുന്ന ഒരു വസ്തുതയാണിതു്. വിഭിന്നഭൂവിഭാഗങ്ങളിലെ—തമ്മിൽ ആയിരക്കണക്കിൽ മൈലുകൾ അകന്നുകിടക്കുന്ന പ്രദേശങ്ങളിലെ—ചില സ്ഥലങ്ങൾക്കും കാഴ്ചകൾക്കും തമ്മിലുള്ള സാദൃശ്യം. ഓർക്കുംതോറും തീർത്ഥഗംഗ, മാത്തന്റെ തനിപ്പകർപ്പായി എനിക്കുതോന്നി.

"മാത്തനിലുമുണ്ടു്", വ്യത്യസ്തനിരപ്പിൽ സ്ഥിതിചെയ്യുന്ന രണ്ടു തീർത്ഥവാപികളും ഒരു ക്ഷേത്രവും. അവിടത്തെ ആ തെളിനീർക്കുളങ്ങളിലും, കാഴ്ചക്കാരെ ആകർഷിക്കുന്ന സ്വർണ്ണമത്സ്യങ്ങളും വെള്ളിമത്സ്യങ്ങളും ധാരാളമുണ്ടു്. പഴങ്ങൾക്കു പ്രസിദ്ധിപെററതാണു് മാത്തൻ—അവിടെ ക്ഷേത്രത്തിന്നടുത്തുള്ള മാതളത്തോപ്പുകൾ ഞാൻ വ്യക്തമായിക്കാണുന്നു. മാത്രമല്ല, കാഷ്മീരിലെ ഏററവും സുന്ദരികളായ തരുണികളേയും ഞാൻ കണ്ടെത്തിയതു് മാത്തനിലാണു്—തനിത്തങ്കവർണ്ണമുള്ള തരുണികൾ—അവിടേയും പഴക്കച്ചവടംചെയ്യുന്നതു് പെണ്ണുങ്ങളാണു്. സൗന്ദര്യംകൊണ്ടു് തീർത്ഥഗംഗയിലെ പഴക്കാരിയോടു് കിടപിടിക്കുന്ന ഒരു കാശ്മീരകുമാരിയുടെ പക്കൽനിന്നാണു് ഞാനന്നു്—എട്ടുകൊല്ലം മുമ്പു്—ഒരു മാതളപ്പഴം വാങ്ങി ഭക്ഷിച്ചതു്. ആ മാതളപ്പഴംപോലെത്തന്നെയുള്ള അവളുടെ മുഖവും ഞാൻ ഇപ്പോഴും ഓർക്കുന്നുണ്ടു്. അങ്ങനെ കരംഗാസമിലേക്കുള്ള മടക്കയാത്രയിൽ എന്റെ മനസ്സു് കാഷ്മീരിലൂടെ കറങ്ങുകയായിരുന്നു—കരംഗാസംഭജാറിൽ, ബക്കീർഭായിയുടെ കടയുടെ മുമ്പിൽ കാറുനിന്നപ്പോഴാണു് ഞാൻ എന്റെ കാഷ്മീർസ്വപ്നങ്ങളിൽ നിന്നുണന്നതു്.

രാത്രിയിൽ എനിക്കുറങ്ങാൻ ബക്കീർഭായിതെരുവിലെ ഒരിന്ത്യൻ മുസ്ലിമിന്റെ ഹോട്ടലിന്റെ മാളികയിൽ ഒരു മുറി ഏർപ്പാടുചെയ്തു വെച്ചിട്ടുണ്ടായിരുന്നു. അത്താഴവും ആ ഹോട്ടലിൽത്തന്നെയായിരുന്നു.

പഴക്കം, അഴുക്കു്, നാററം ഇവ മൂന്നിന്റേയും ഒരു കലവറയായിരുന്നു ഫിഡാഹുസ്സൈൻ ഹസ്സൻഭായിയുടെ ഹോട്ടൽ. ദൂറിയാൻ പഴത്തിന്റെ നാററമടക്കം ബാലിയിലെ എല്ലാത്തരം ദുർഗ്ഗന്ധങ്ങളും—ചീഞ്ഞ പന്നിമാംസത്തിന്റേതൊഴിച്ചു്—ആ ഹോട്ടൽ ആവാഹിച്ചെടുത്തിട്ടുണ്ടായിരുന്നു. മൂന്നു നല്ല കാര്യങ്ങൾമാത്രം എനിക്കവിടെ അനുഭവപ്പെട്ടു: ഹസ്സൻഭായിയുടെ പിതൃനിർവ്വിശേഷമായ വാത്സല്യം—ഏററവും രുചികരമായ അത്താഴം—കക്കൂസ്—ഒരു നീരുറവയുടെ മീതെയാണു് കക്കൂസ്.

ഹസ്സൻഭായിയെപ്പോലെ അത്ര സ്നേഹശീലനായ ഒരു വൃദ്ധനെ ഒരു നാട്ടിലും കാണുകയില്ല. നല്ല തുമ്പപ്പൂപോലത്തെ ചോറ്. ബാലി മട്ടിൽപാകംചെയ്ത ഒന്നാന്തരം മാംസക്കറി, മസാലചേർത്തു പുഴുങ്ങിയ മുട്ട, എന്തോ നാടൻകായകൊണ്ടുണ്ടാക്കിയ അച്ചാറ്, പലതരം പച്ചക്കറികൾ വേവിച്ചുണ്ടാക്കിയ ഒരു ബാലിഅവിൽ, 'സാത്തേ' (മസാലപുരട്ടിയ ചെറിയ മാംസക്കഷ്ണം ഒരു കോലിൽക്കുത്തി എണ്ണയിൽ വറുത്തെടുത്തതാണ് സാത്തേ) മുതലായവയായിരുന്നു അത്താഴത്തിനുള്ള വിഭവങ്ങൾ.

അത്താഴംകഴിഞ്ഞുടനെ ഹസ്സൻഭായി, മാളികയിൽ എനിക്ക് ഏർപ്പാടുചെയ്ത ഒന്നാംനമ്പർമുറി തുറന്നുതന്നു. ഒരു നരിമടയിൽ കടന്നുചെന്നപോലെയാണ് തോന്നിയതു്. കാററുകടക്കാത്ത ഒരു മുറി. സഹിക്കവയ്യാത്ത ഉഷ്ണം. ഞാൻ പുറത്തെ വ്രാന്തയിൽ വന്നുനിന്നു.

വ്രാന്തയിൽ കാററുകൊള്ളാൻ വേറെ മൂന്നുനാലുപേർ വന്നു നിൽക്കുന്നുണ്ടായിരുന്നു. ഇന്ത്യൻവംശജരാണ്. ഞാൻ അവരുമായി പരിചയപ്പെട്ടു. സുരബായയിൽനിന്നുവന്ന അബ്ദുൾഖാദർ എന്നൊരു തമിഴ് മുസ്ളിമും, മൂന്നു ചങ്ങാതിമാരും. വ്യാപാരികളാണ്.

"ഞങ്ങൾ മിലിറ്ററിക്യാമ്പിൽ ബാലിനൃത്തം കാണാൻ പോവുകയാണ്. നിങ്ങൾ വരുന്നോ?" അബ്ദുൾഖാദർ എന്നെ ക്ഷണിച്ചു. ആ നരിമടയിൽനിന്നു് പുറത്തു് എവിടെപ്പോകാനും ഞാൻ തയ്യാറായിരുന്നു.

## പട്ടാളക്യാമ്പിൽ

ഞങ്ങൾ ഒരുമൈൽ ദൂരെയുള്ള മിലിറ്ററിക്യാമ്പിലേക്കു നടന്നു. പ്രവേശം സൗജന്യമായിരുന്നു. ഒരു മാന്യനായ ഇന്ത്യൻഅതിഥിയെ ക്കണ്ടപ്പോൾ ക്യാപ്ടൻ മുമ്പോട്ടുവന്നു് എന്നെ സ്വീകരിച്ചു—പിന്നെ അദ്ദേഹം ലഫ്ടനൻഡിന്നു്എന്നെ പരിചയപ്പെടുത്തിക്കൊടുത്തു. അവർ അവരോടൊപ്പം മുൻപന്തിയിൽത്തന്നെ എനിക്കൊരുകസേര ഒഴിച്ചുതന്നു.

എന്നെ അങ്ങോട്ടു ക്ഷണിച്ചുകൊണ്ടുവന്ന അബ്ദുൾഖാദറും മൂന്നു ചങ്ങാതിമാരും, പിറകിൽ ഗ്രാമീണരുടെ കൂട്ടത്തിൽ നില്ക്കുന്നതുകണ്ടപ്പോൾ എനിക്കൊരു വല്ലായ്മ തോന്നാതിരുന്നില്ല.

കുറച്ചുകഴിഞ്ഞപ്പോൾ വേറൊരു ക്യാപ്ടൻ ഞങ്ങളുടെ സമീപം വന്നിരുന്നു. കരംഗാസംരാജാവിൻെറ സഹോദരനാണത്രെ ഈ ക്യാപ്ടൻ. (കരംഗാസുരാജാവിൻെറ സഹോദരന്മാരെപ്പററി ഞാൻ ഓർത്തു. രാജാവു് ഒരു സന്ന്യാസി—ഒരനുജൻ സൈനികോദ്യോഗസ്ഥൻ—മറ്റൊരാൾ 'ദേവൻ കപാല'—നാമധേയത്തെയാൾ സ്വസ്ഥം)—ക്യാപ്ടൻരാജാവു് നല്ലപോലെ കുടിച്ചിട്ടുണ്ട്.

ഒൻപതുമണിക്കു നൃത്തം ആരംഭിച്ചു. നാലു പെൺകുട്ടികളുടെ ജാങ്ങേർനൃത്തമായിരുന്നു ആദ്യത്തെ ഇനം. അതു് ഒന്നരമണിക്കൂറോളം തുടന്നു. എനിക്കു മടുപ്പുതോന്നി. ഉബ്യുദിൽവെച്ചു് ഞാൻ മികച്ച ജാങ്ങേർനൃത്തം പലതവണ കണ്ടതാണ്. ഈ നൃത്തത്തിൽ എനിക്കൊരു പുതുമയും തോന്നിയില്ല. തുടന്നു വേറെ ചില നൃത്തങ്ങളും ഉണ്ടായിരുന്നു.

പതിനൊന്നരമണിക്കു ഞാൻ ആ പട്ടാളഉദ്യോഗസ്ഥന്മാരോട് യാത്രപറഞ്ഞു പിരിഞ്ഞു് ഒററയ്ക്കു് ഹോട്ടലിലേക്കു നടന്നു.

## ഹസ്സൻെറ ഹോട്ടലിൽ

ഞാൻ എന്റെ കിടപ്പുമുറിയിൽ കടന്നു് ഉറങ്ങാനൊരു പരിശ്രമം നടത്തി. ഒരു മയക്കം കിട്ടിയെന്നു തോന്നുന്നു. ഉടൻ ഞെട്ടിയുണർന്നു. പുറത്തു് മൂട്ടയുടേയും മുഖത്തു് കൊതുവിൻേറയും ഇഞ്ചക്ഷൻ കിട്ടി. അതാണു് കാരണം. ഉഷ്ണംകൊണ്ടു് ദേഹമാകെ വിയർത്തൊലിക്കുന്നുണ്ടായിരുന്നു. ഞാൻ എഴുന്നേററിരുന്നു.

എന്തെങ്കിലും വായിച്ചു് രാത്രികഴിക്കാമെന്നുവെച്ചാൽ അതിന്നും നിവൃത്തിയില്ല. ഹസ്സൻഭായി മുറിയിൽ സ്ഥാപിച്ച ഇലക്ട്രിക്ക് വിളക്കിന്നു് ഒരു പൂച്ചക്കണ്ണിൻെറ വെളിച്ചംപോലുമില്ല.

പ്രകൃതിസൗന്ദര്യക്കലവറയിൽ, ചൊറിഞ്ഞും ഞെരങ്ങിയുംകൊണ്ടു രാത്രി കഴിക്കുക—അതോർത്തു ഞാൻ ചിരിച്ചുപോയി.

ഞാൻ കിഴവൻ ഹസ്സൻഭായിയെപ്പററിയും കരംഗാസമിലെ മററു പുതിയ ഇന്ത്യൻ സുഹൃത്തുക്കളെപ്പററിയും ഓരോന്നു ചിന്തിച്ചുകൊണ്ടു് കുറേനേരം കഴിച്ചു.

ഹോട്ടൽക്കാരൻ ഹസ്സൻഭായിയുടെ ചരിത്രം ബക്കീർഭായി എന്നോടു പറഞ്ഞുതന്നിരുന്നു. ഉജ്ജയിൻകാരനാണു് ഹസ്സൻഭായി—പക്ഷേ, മാതൃഭാഷ ഗുജറാത്തിയാണു്. ഇദ്ദേഹം ബാലിയിൽ വന്നുചേർന്നിട്ടു മുപ്പതുവർഷം കഴിഞ്ഞു. നാട്ടിൽ ഒരു മകനുണ്ടു്—ഒരു ഭാര്യയും ഉണ്ടായിരുന്നു. മൂന്നുനാലുവർഷംമുമ്പു് ഹസ്സൻഭായി ഇന്ത്യയിൽ പോയി, നാട്ടിലെ ഭാര്യയെ മൊഴിചൊല്ലി, ബാലിയിലേയ്ക്കു മടങ്ങി, ഒരു ചെറുപ്പക്കാരി ജാവക്കാരിയെ കെട്ടി. പുതിയ ഭാര്യയിൽ ഇതേവരെ കുട്ടികളൊന്നുമുണ്ടായിട്ടില്ല.

ഹോട്ടൽക്കച്ചവടംകൊണ്ടു് ഹസ്സൻഭായി ധാരാളം പണം സമ്പാദിച്ചിട്ടുണ്ടു്. ഈ കിഴവൻ മരിച്ചാൽപ്പിന്നെ ഈ സ്വത്തിന്നു് എന്തു സംഭവിക്കും? ഞാൻ ആലോചിച്ചു. ഭാഗ്യവാനായൊരു ജാവക്കാരൻ യുവാവു് എവിടെയോ ഒളിച്ചിരിക്കുന്നുണ്ടു്. ഹസ്സൻഭായി മരിച്ചാൽ ഹസ്സൻഭായിയുടെ ചെറുപ്പക്കാരിയായ വിധവയും, ഹോട്ടലും, ധനവുമെല്ലാം ആ കാമുകൻെറ അധീനത്തിലായിത്തീരും. ഇൻഡൊനേഷ്യയിൽ സാധാരണ നടന്നുവരുന്ന അങ്ങനത്തെ ജീവിതനാടകങ്ങളിലൊന്നു് ഇവിടേയും ആവർത്തിക്കപ്പെടും.

ഞാൻ കരംഗാസമിനെപ്പററി ചിന്തിച്ചു. കരംഗാസം! എന്തൊരു സുന്ദരമായ പേരു്.

ബാലിയുടെ ആദിമസംസ്കാരത്തിൻെറ അത്ഭുതകരമായ അവശിഷ്ടങ്ങളുടെ പരിസരത്തിലുള്ള ഈ പട്ടണം ആധുനികപരിഷ്കാരത്തിൻെറ നഖസ്പർശമേററുതുടങ്ങിയിരിക്കയാണു്. ഇവിടത്തെ ജനങ്ങളുടെ മനോഭാവവും മാറിവരികയാണു്. ബാലിദ്വീപിലെ ഏററവും മനോഹരമായ തുണികൾ നെയ്തുവരുന്നതു്, കരംഗാസമിൻെറ സമീപത്തെ

കുന്നിൻപുറഗ്രാമമായ തെങ്കാനനിലാണ്. തെങ്കാനനിൽ നെയ്ത 'ഗ്രിങ് സിങ് വയാങ്‌വാങ്‌സൽ,' എന്ന മാന്ത്രികത്തുണിയാണ് ബാലിക്കാർ പൂജാകർമ്മങ്ങൾക്കുപയോഗിച്ചുവരുന്നത്. ഇങ്ങനെ കൈത്തറിത്തുണികൾക്കു കേൾവിപ്പെട്ട ഒരു ജില്ലയാണ് കരംഗാസം. പക്ഷേ, ഇവിടത്തെ ജനങ്ങൾ ഇഷ്ടപ്പെടുന്നത് ഹോളണ്ടിലും, ജപ്പാനിലും, അമേരിക്കയിലും ഉണ്ടാക്കിയ പുത്തൻതുണിത്തരങ്ങളാണ് കരംഗാസമിലെ തെരുവിലെ ഷാപ്പുകളിൽ അധികവും വിദേശത്തുണികൾവില്ക്കുന്ന ടോക്കോകളാണ്.

കരംഗാസമിൽ ഇന്ത്യൻഷാപ്പുകൾ നാലെണ്ണമുണ്ട്. പ്രധാന ഷാപ്പ് നമ്മുടെ ബക്കീർഭായിയുടെ 'ടോക്കോ ഇന്ത്യ'യാണ്—തുണിപ്പീടിക. ബക്കീർഭായി കരംഗാസമിൽ വ്യാപാരം തുടങ്ങിയിട്ട് പതിനഞ്ചു വർഷം കഴിഞ്ഞു. ആദ്യകാലങ്ങളിൽ ഇദ്ദേഹം തുണിച്ചുരക്കുകൾകെട്ടി തലയിലേററി, ഗ്രാമങ്ങൾതോറും കൊണ്ടുനടന്നു വില്ക്കുകയാണ് ചെയ്തിരുന്നത്. അങ്ങനെ കുറച്ചു പണം സമ്പാദിച്ച് പിന്നെ ബക്കീർഭായി കരംഗാസംതെരുവിൽ സ്വന്തമായൊരു തുണിക്കട തുടങ്ങി. ഇപ്പോൾ ടോക്കോ ഇന്ത്യയുടെ കെട്ടിടത്തിന്നു പുറമെ, തെരുവിൽ, അടുത്ത മൂന്നു കെട്ടിടങ്ങളും ബക്കീർഭായിയുടെ സ്വന്തമായിത്തീർന്നിട്ടുണ്ട്. ബക്കീർഭായി കുടുംബസമേതം—ഭാര്യ ജാവക്കാരിയാണ്—ടോക്കോഇന്ത്യയുടെ മാളികയിലാണു താമസിക്കുന്നത്.

കരംഗാസമിലെ മറെറാരു കട ഉജ്ജയിൻകാരനായ ഹത്തിം അലിയുടേതാണ്. അതും ഒരു ജൗളിക്കടയാണ്. മൂന്നുവർഷംമുമ്പാണ് ഹത്തിംഅലി ഇവിടെ ഈ ഷാപ്പുതുറന്നത്.

വ്യാപാരികളായും തൊഴിലാളികളായും കുറേയധികം ചീനക്കാരും കരംഗാസമിൽ വന്നുകൂടിയിട്ടുണ്ട്. പട്ടണത്തിലെ ജനസംഖ്യയിൽ ചെറിയൊരു വിഭാഗം മധുരാദ്വീപുകാരാണ്. ബാലിക്കാർക്ക് ഇക്കൂട്ടരെ വലിയ ഭയമാണ്. ഇവർ മന്ത്രവാദികളും എന്തുംചെയ്യാൻ മടിക്കാത്ത പോക്കിരികളുമാണത്രെ.

തെരുവിൽ കാണുന്ന സ്ത്രീകളിലധികംപേരും മാറുമറയ്ക്കാതെ നടക്കുന്നവരാണ്. അങ്കക്കോഴിയെ ഇട്ടടച്ച മുളങ്കൂടും അരികിൽവെച്ച് അലസരായി വെയിലും കാഞ്ഞു മരച്ചുവട്ടിൽ കുത്തിയിരിക്കുന്ന കിഴവന്മാരെ കാണുമ്പോൾ 'എന്താ കേളുനായരേ?' എന്നു ചോദിക്കാൻ തോന്നും. ആ ഗ്രാമീണരുടെ മുഖവടിവും ദേഹപ്രകൃതിയും തൊലിനിറവും, അവരുടെ ഉടുപ്പും നടപ്പും എല്ലാം കേരളത്തിലെ പഴയ കാരണവന്മാരുടേതുപോലെത്തന്നെയാണ്. വെളുത്ത മുണ്ടിന്നുപകരം അവർ അരയിൽ ഒരു വർണ്ണലുങ്കി ചുററിയിരിക്കും എന്നൊരു വ്യത്യാസമേയുള്ളു.

ദ്വീപിലെ ആദിമനിവാസികൾ തനി കിരാതന്മാരായിരുന്നു. നാലായിരംകൊല്ലങ്ങൾക്കുമുമ്പാണ് ദക്ഷിണചീനയിലെ സാംസ്കാരഭാണ്ഡവുമായി ഇൻഡൊനേഷ്യക്കാർ ബാലിദ്വീപിൽ വന്നുചേർന്നത്. ഇവർ ഈ കിരാതന്മാരെ കീഴടക്കുകയും ഇവിടെ ആദ്യമായി നെൽക്കൃഷി നടപ്പാക്കുകയും ചെയ്തു. പന്നി, പോത്ത്, നായ മുതലായ വീട്ടുമൃഗങ്ങളേയും കോഴിയേയും ബാലിയിൽ കൊണ്ടുവന്നത് ഇവരാണ്—(താറാവ്

കുറെ നൂററാണ്ടുകൾക്കുശേഷം ഹിന്ദുസ്ഥാനിൽനിന്നു വിരുന്നുവന്നതാണ്.) ഇവർ വിവിധസമൂഹങ്ങളായിത്തിരിഞ്ഞു, ബാലിയിൽ അവിടവിടെ വാസമുറപ്പിച്ചു—ഓരോ സമൂഹവും ഓരോ മൂപ്പന്റെ കീഴിലായിരുന്നു—സമുദായത്തിലെ പ്രധാന പുരോഹിതനും മൂപ്പൻതന്നെയായിരുന്നു. അത്തരത്തിലുള്ള സാമൂഹ്യഘടനതന്നെയാണ് ബാലിഗ്രാമങ്ങളിൽ ഇന്നും തുടൎന്നുവരുന്നതു്.

നാലായിരംവർഷങ്ങൾക്കുമുമ്പുണ്ടായിരുന്ന ആ കിരാതന്മാരുടെ വംശപരമ്പരയിൽപ്പെട്ട ഒരു വർഗ്ഗത്തെ ഇന്നും ബാലിയിൽ കാണാം. ഇവരെ 'ബാലിആഗ'കളെന്നും 'ബാലിമൂല'കളെന്നും വിളിച്ചുവരുന്നു. തങ്ങളുടെ വിചിത്രങ്ങളായ സാമുദായികാചാരങ്ങളും ആരാധനാസമ്പ്രദായങ്ങളും വെച്ചുപുലൎത്തിക്കൊണ്ടു്, ബാഹ്യലോകത്തിൽനിന്നും, ബാലിയിലെ ഇതരഗ്രാമങ്ങളിൽനിന്നും ഒററപ്പെട്ടു ജീവിക്കുന്നവരാണിവർ. തെങ്കാനൻ എന്നാണ് ആ കാട്ടുഗ്രാമത്തിന്റെ പേരു്—അതെ, ഗ്രിങ്സിങ്‌വയാങ് എന്ന സുപ്രസിദ്ധമായ മന്ത്രകോടി നെയ്യുണ്ടാക്കുന്ന ആ ഗ്രാമംതന്നെ—കരംഗാസമിന്റെ തെക്കുഭാഗത്തായിട്ടാണ് തെങ്കാനൻ ഗ്രാമം, നിലകൊള്ളുന്നതു്.

ഇന്നു കരംഗാസമിലേയ്ക്കുവരുമ്പോൾ, സൊംഗിദോ എന്ന സ്ഥലത്തുവെച്ചു്, തെങ്കാനനിലേയ്ക്കുപോകുന്ന പാത എന്റെ ശ്രദ്ധയെ ആകഷിച്ചിരുന്നു. ഒരു ഗന്ധവ്വലോകത്തേയ്ക്കുപോകുന്ന പാതയായിട്ടാണ് ഞാൻ അതിനെ മനസ്സിൽ സങ്കല്പിച്ചതു്. കാരണം, തെങ്കാനൻഗ്രാമത്തെപ്പററിയും, അവിടെ പാൎത്തുവരുന്ന ശുദ്ധബാലിക്കാരെപ്പററിയും അത്ഭുതകരമായ പല കഥകളും ഞാൻ കേട്ടിട്ടുണ്ടായിരുന്നു—തെങ്കാനൻ ഭൂമിയിലല്ലാ, മറെറാരു ഗ്രഹത്തിലാണു നിലകൊള്ളുന്നതു് എന്നു വിശ്വസിച്ചുപോകും ആ കഥകൾ കേട്ടാൽ—ഞാൻ ആ കഥകളെല്ലാം ഒരിക്കൽക്കൂടി ഓൎത്തുരസിക്കുന്നതിന്നു്, ഹസ്സൻഭായിയുടെ ഹോട്ടലിൽ, അർദ്ധരാത്രിയിൽ ഉറക്കംവരാതെ കിട്ടിയ മണിക്കൂറുകൾ ഉപയോഗപ്പെടുത്തി.

## തെങ്കാനൻ

സകല മനുഷ്യവർഗ്ഗങ്ങളുടേയും മേലെക്കിടയിലുള്ളവരാണ് തങ്ങളെന്നു വിശ്വസിച്ചു്, ഗ്രാമത്തിന്നു പുറത്തുള്ളവരെ മ്ലേച്ഛരായിക്കരുതി ജീവിച്ചുവരുന്ന കൂട്ടരാണ് തെങ്കാനനിലെ ബാലിമൂലക്കാർ. ഗ്രാമത്തിന്നു ചുററും കൂററൻ മതിൽക്കെട്ടുകളുണ്ടു്. ഈ മതിൽക്കെട്ടിന്നുള്ളിലേയ്ക്കു് ഏതുകാലത്തും അന്യൎക്കു പ്രവേശം നിഷേധിച്ചിരിക്കയാണ്. ഗ്രാമത്തിന്നു താഴെയുള്ള തെങ്ങിൻതോപ്പുകളിലേയ്ക്കും കൃഷിനിലങ്ങളിലേയ്ക്കും പോകാൻ മൂന്നുവശത്തും ഓരോ ഗോപുരദ്വാരമുണ്ടു്—നാലാമത്തെ ഗോപുരദ്വാരമാണ് ഗ്രാമത്തിലേയ്ക്കുള്ള പ്രവേശനമാർഗ്ഗം. ഏററവും ഇടുങ്ങിയ ഈ ദ്വാരത്തിലൂടെ പതിവിൽക്കവിഞ്ഞ തടിയുള്ള മനുഷ്യർ കടന്നുചെല്ലാൻ വളരെ ക്ലേശിക്കേണ്ടിവരും.

ബാലിയിലെ ഇതരഗ്രാമങ്ങളിൽനിന്നു് ഒററപ്പെട്ടുകിടക്കുന്ന ഈ കാട്ടുഗ്രാമം സ്വയംസമ്പൂൎണ്ണമാണ്. മററു ഗ്രാമങ്ങളെക്കാളും ധനപുഷ്ടി

യുള്ളതുമാണ്. ധാരാളം തോപ്പുകളും വയലുകളും, കൃഷിനിലങ്ങളും തെങ്കാനൻഗ്രാമക്കാർക്ക സ്വന്തമായുണ്ട്. ഒരുതരം പ്രാകൃതകമ്മ്യൂണിസമാണ് ഇവിടെ ഇന്നും നിലവിലുള്ളതു്. ആൎക്കും സ്വകാൎയ്യസ്വത്തു പാടില്ല—എല്ലാം ഗ്രാമത്തിൻെറ പൊതുസ്വത്താണ്. ഗ്രാമത്തിലെ എല്ലാ വീടുകളും ഒരേ വലുപ്പത്തിലും ഒരേ മാതൃകയിലും നിൎമ്മിച്ചുകൊള്ളണമെന്നാണ് നിയമം.

തങ്ങളുടെ വർഗ്ഗശുദ്ധി നിലനിൎത്തുന്ന കാൎയ്യത്തിൽ ഒരു വിട്ടുവീഴ്ചയും ഇവർ അനുവദിക്കുകയില്ല. തെങ്കാനന്നു പുറത്തുള്ളവരുമായി വിവാഹബന്ധം പാടില്ലെന്നു കർശനമായ നിയമമുണ്ട്. ഈ നിയമത്തിന്നെതിരായി വല്ലവരും വിവാഹംചെയ്താൽ അവരെ ഉടൻ സമുദായഭ്രഷ്ടരാക്കി, കുടിയിറക്കി, തെങ്കാനനിൽനിന്നു പുറത്താക്കിക്കളയും. അങ്ങനെ പതിതരായിത്തീൎന്ന ബാലിആഗക്കാരുടെ ഒരു ചെറുഗ്രാമം തെങ്കാനന്നുസമീപം ഉണ്ടായിവന്നിട്ടുണ്ട്.

ഈ കാട്ടുറിപ്പബ്ളിക്ക് ഒരു നിഗൂഢലോകമാണ്. അന്യൎക്ക് അവിടെ പ്രവേശമില്ലാത്തതുകൊണ്ട് അവിടെ നടക്കുന്നതെന്താണെന്ന് ആൎക്കും വ്യക്തമായിപ്പറയുവാൻ സാധിക്കയില്ല. പലരും പലതും ഊഹിച്ചെടുത്തു് പെരുക്കിപ്പറഞ്ഞു പരത്തുന്നുണ്ട്. തെങ്കാനനിൽനിന്നു ഭ്രഷ്ടു കല്പിച്ച് പുറത്താക്കപ്പെട്ടവരും ഈ ഗ്രാമക്കാരുടെ ജീവിതരീതികളെപ്പററി ദുഷിച്ച പ്രചാരവേലകൾ ചെയ്തുവരുന്നുണ്ട്.

തെങ്കാനൻവൎഗ്ഗക്കാരെപ്പററി പറഞ്ഞുവരുന്ന അപവാദങ്ങളിലൊന്ന് അവർ മനുഷ്യഭുക്കുകളാണെന്നാണ്. ഗ്രാമത്തിലെ കിഴവന്മാരേയും കിഴവികളേയും കൊന്നുഭക്ഷിക്കുന്നവരാണത്രെ തെങ്കാനൻകാർ. വൃദ്ധജനങ്ങളെ ബലികഴിച്ച്, അവരുടെ മാംസം പാകംചെയ്തു ഭക്ഷിച്ച് പൂൎവ്വികരുടെ വീൎയ്യവും ശുദ്ധിയും തങ്ങളിലേയ്ക്കാവാഹിച്ചെടുക്കാൻ കഴിയുമെന്ന് ഇവർ വിശ്വസിക്കുന്നു. പണ്ട് അങ്ങനത്തെ വൃദ്ധബലിവിരുന്നുകളും തൽസംബന്ധമായ ഉത്സവങ്ങളും നടപ്പുണ്ടായിരുന്നുവെന്നും എന്നാൽ ഇക്കാലത്തു് തങ്ങൾ അതൊന്നും അനുഷ്ഠിക്കാറില്ലെന്നുമാണ് തെങ്കാനൻകാർ സത്യംചെയ്തു പറയുന്നതു്. ഗ്രാമത്തിൽ വൃദ്ധബലി നിൎത്തൽ ചെയ്യാനിടയാക്കിയ ഒരു കഥയും ഇതിന്നു തെളിവായി അവർ പറയും. ഇതാണു കഥ:—

പണ്ടൊരിക്കൽ തെങ്കാനൻഗ്രാമക്കാർ ഒരു വലിയ വിഷമസന്ധിയിൽപ്പെട്ടു. 'ബാലെ അഗുംഗ്' (ഗ്രാമത്തിലെ കാൎയ്യാലോചന സഭാമന്ദിരം) പുതുക്കിപ്പണിയാൻ കാലം അതിക്രമിച്ചിരിക്കുന്നു. ഗ്രാമത്തിലെ പഴയതലമുറക്കാർ, ധാരാളം തേക്കുതടികൾ ഇതിന്നുവേണ്ടി മുറിച്ച് ഉണക്കി ശരിപ്പെടുത്തിവെച്ചിട്ടുണ്ടായിരുന്നു—ആ കാരണവന്മാരെയെല്ലാം കൊന്നുഭക്ഷിച്ചുപോയി. കെട്ടിടത്തിൻെറ തൂണുകൾക്കുള്ള തടിമരങ്ങളുടെ മുരടും, തലയും വേർതിരിച്ചറിയാൻ പുതിയ തലമുറക്കാൎക്ക സാധിച്ചില്ല. പുരപണിക്കുപയോഗിക്കുന്ന തടിമരത്തിൻെറ തല മാററിവെയ്ക്കുന്നതു് ബാലിക്കാരുടെ തച്ചുശാസ്ത്രപ്രകാരം ഏററവും അശുഭകരമാണ്.

അങ്ങനെ എന്തുചെയ്യണമെന്നറിയാതെ അവർ നിരാശരായി നില്ക്കുമ്പോൾ ഗ്രാമത്തിലെ ഒരു യുവാവ് മുന്നോട്ടുവന്ന് ഇങ്ങനെ പറഞ്ഞു:

"കിഴവന്മാരെ കൊന്നുതിന്നുന്ന പതിവു നിർത്തൽചെയ്യുമെന്ന് ഗ്രാമസഭ വാഗ്ദാനം നൽകിയാൽ, മരത്തടികളുടെ ഇളംതലയും മൂത്തതലയും വേർതിരിച്ചറിയാനുള്ള ഒരു വിദ്യ കാണിച്ചുതരാം."

ഗ്രാമസഭ ഇതിനെക്കുറിച്ച് നീണ്ട ചർച്ചായോഗങ്ങൾ നടത്തി. ഒടുവിൽ വേറെ പോംവഴിയൊന്നുമില്ലെന്നുകണ്ട് അവർ ആ മിടുക്കനായ ചെറുപ്പക്കാരന്റെ നിർദ്ദേശത്തിന്നു വഴങ്ങിക്കൊടുത്തു.

ഗ്രാമത്തിലെ വയോവൃദ്ധരെ മേലിൽ കൊന്നുഭക്ഷിക്കയില്ലെന്ന ഗ്രാമസഭയുടെ ഉറപ്പുകിട്ടിയപ്പോൾ, ആ ചെറുപ്പക്കാരൻ അതേവരെ തന്റെ കളപ്പുരയിലെ പത്തായത്തിൽ ഒളിപ്പിച്ചുവെച്ചിരുന്ന തന്റെ മുത്തശ്ശനെ പുറത്തുകൊണ്ടുവന്നു. മുത്തശ്ശൻ മരത്തടികൾ ഓരോന്നായെടുത്ത്, നീളം അളന്ന്, മദ്ധ്യം തിട്ടപ്പെടുത്തി, ആ സ്ഥാനത്ത് കയർകൊണ്ട് ഒരു കുടുക്കിട്ട് മരത്തടി തുക്കക്കോൽപോലെ പൊക്കിനിർത്തി. മുരടിന്റെ ഭാഗത്തായിരിക്കുമല്ലോ കൂടുതൽ കനം കാണുക. അങ്ങനെ കനംതൂങ്ങിനില്ക്കുന്ന അഗ്രം മരത്തിന്റെ പാദമാണെന്നും, പൊങ്ങിനില്ക്കുന്ന അഗ്രം തലയാണെന്നും മുത്തശ്ശൻ വ്യക്തമാക്കിക്കൊടുത്തു. തെങ്കാനൻകാർ പുതിയ കാര്യാലോചനസഭാമന്ദിരം ഉടൻ പണിതീർക്കുകയും, മുത്തശ്ശന്മാരെ കൊന്നുതിന്നുന്ന സമ്പ്രദായം നിർത്തലാക്കുകയും ചെയ്തു.

തെങ്കാനൻഗ്രാമത്തിലെ ആളുകൾ മരിച്ചാൽ ശവത്തെ കുളിപ്പിക്കുന്നത് ഒരു വലിയ നെൽക്കററയിൽ കിടത്തിയിട്ടാണ്. ശവം കഴുകിയ വെള്ളത്തിൽ കുതിർത്ത ഈ നെൽക്കററ കൊണ്ടുപോയി ഉണക്കി കുത്തി അരിയാക്കി, ആ അരി വേവിച്ചുണ്ടാക്കിയ ചോറുകൊണ്ട് ഒരാൾരൂപം നിർമ്മിച്ച്, ആ ചോററുമനുഷ്യന്റെ അവയവങ്ങൾ പരേതന്റെ അനന്തരാവകാശികൾ ഭക്ഷിക്കാറുണ്ടത്രെ. പണ്ടുകാലത്ത് വയസ്സന്മാരെ കൊന്നു ഭക്ഷിക്കുന്നതിന്റെ ഓർമ്മയ്ക്കുവേണ്ടിയായിരിക്കാം തെങ്കാനൻകാർ ഇന്നും ഇങ്ങനെയൊരു ചടങ്ങ് അനുവർത്തിച്ചുവരുന്നത്.

തെങ്കാനൻവർഗ്ഗക്കാർക്ക് ഭരിക്കാൻ സ്വന്തമായി വലിയൊരു നാടു കിട്ടിയതിനെക്കുറിച്ചുള്ള ഐതിഹ്യവും കേൾക്കാൻ രസമുണ്ട്.

ഹൈന്ദവജാവാവർഗ്ഗക്കാർ ബാലിയിൽ താമസമാക്കിയതിന്ന് എത്രയോ നൂററാണ്ടുകൾക്കുമുമ്പ് ബെദുള്ള എന്നൊരു രാജാവ് ബാലിയെ ഭരിച്ചിരുന്നു. ഒരിക്കൽ ബദുള്ളരാജാവിന്റെ 'ഊച്ചിസെരയാ'എന്ന കുതിരയെ കാണാതായി. രാജാവിന്റെ ഏററവും പ്രിയപ്പെട്ട കുതിരയായിരുന്നു അത്. വ്യസനാക്രാന്തനായ രാജാവ് തന്റെ അശ്വവീരനെ അന്വേഷിച്ചു കണ്ടുപിടിക്കാൻ ഗ്രാമക്കാരെ നാലുദിക്കിലേയ്ക്കും നിയോഗിച്ചയച്ചു. കിഴക്കോട്ടുപോയതു് തെങ്കാനൻകാരായിരുന്നു. അവർ ഏറെനാളത്തെ പ്രയാണത്തിന്നുശേഷം വളരെ കിഴക്ക് ഒരു സ്ഥലത്ത് ഒരു മരച്ചുവട്ടിൽ ചത്തുകിടക്കുന്ന കുതിരയെ കണ്ടെത്തി.

അവർ മടങ്ങിവന്നു രാജാവിനെ വിവരം ഗ്രഹിപ്പിച്ചു. കുതിരയെ കണ്ടുപിടിച്ചതിന്ന് എന്തു പ്രതിഫലമാണ് വേണ്ടതെന്നു രാജാവ്

തെങ്കാനൻമൂപ്പനോട്ട് ചോദിച്ചു. അപ്പോൾ മൂപ്പൻ പറഞ്ഞതു്, തങ്ങൾക്ക് ആ കുതിരയുടെ ശവത്തിൻെറ മണംപരന്ന സ്ഥലം ദാനമായനുവദിച്ചാൽ മതിയെന്നായിരുന്നു. ബെട്ടുളരാജാവിന്നു് ഈ അപേക്ഷ വളരെ ലഘുവായിത്തോന്നിയതിനാൽ ഉടൻ അങ്ങനെ അനുവദിച്ചുകൊടുത്തു. സ്ഥലത്തിൻെറ പരിധി തിട്ടപ്പെടുത്തുന്നതിന്നു് നല്ല ഘ്രാണശക്തിയുള്ള ഒരുദ്യോഗസ്ഥനെ രാജാവു് അവരോടൊപ്പം അയയ്ക്കുകയും ചെയ്തു.

രാജകിങ്കരനും, തെങ്കാനൻമൂപ്പനും കൂട്ടുകാരും ഊച്ചിസെരയാ കുതിരയുടെ ശവത്തിന്നടുക്കലെത്തി, അവിടെനിന്നു നടത്തം തുടങ്ങി. കുന്നുകളും താഴ്വരകളും കടന്നു വളരെദൂരം ചെന്നിട്ടും കുതിരയുടെ ചീഞ്ഞ നാറ്റം അവരെ വിട്ടുമാറിയില്ല. അനേകദിവസം അങ്ങനെ നടന്നു. എത്രയോ കുന്നുകളും മേടുകളും പിന്നേയും പിന്നിട്ടു. അപ്പോഴും കുതിരയുടെ നാറ്റം തുടർന്നുകൊണ്ടേയിരുന്നു. രാജാവിൻെറ കുതിരയുടെ മഹത്വത്തേയും മാന്ത്രികശക്തിയേയുമാണു് ഇതു് പ്രഖ്യാപിക്കുന്നതെന്നു് മൂപ്പൻ ഉദ്യോഗസ്ഥനെ പറഞ്ഞു വിശ്വസിപ്പിച്ചു്. എങ്ങനെയായാലും ഉദ്യോഗസ്ഥന്നു് ഇനി നടക്കാൻ വയ്യെന്നായപ്പോൾ "ഇത്രയും സ്ഥലംകൊണ്ടു് തൃപ്തിപ്പെട്ടുകൂടേ?" എന്നു് അയാൾ മൂപ്പനോടു ചോദിച്ചു. "ഇത്രയുംകൊണ്ടു് മതിയാക്കാം," എന്നു മൂപ്പൻ മറുപടി പറഞ്ഞു. അങ്ങനെ, അനേകദിവസങ്ങൾ നടന്നാലും അതിരുകാണാത്ത ഒരു വലിയ ഭൂമി തെങ്കാനൻകാർക്കു രാജദാനമായി ലഭിച്ചു.

ഉദ്യോഗസ്ഥൻ മടങ്ങിപ്പോയപ്പോൾ തെങ്കാനൻമൂപ്പൻ തൻെറ ഗ്രാമക്കാരെ അരികിൽവിളിച്ചു്, ഉദ്യോഗസ്ഥനെ കബളിപ്പിക്കാൻ താൻ തൻെറ വസ്ത്രത്തിന്നുള്ളിൽ ഒളിപ്പിച്ചുവെച്ചിരുന്ന കുതിരയുടെ ചീഞ്ഞ മാംസക്കഷ്ണം പുറത്തെടുത്തു കാണിച്ചുകൊടുത്തു.

തെങ്കാനനിലെ ഒരു കുന്നിൻെറ മുകളിൽ, ഒരു മരച്ചുവട്ടിൽ ലിംഗാകൃതിയിൽ കാണുന്ന ഒരു കൂറൻപാറ ഊച്ചിസെരയാ എന്ന ആ കുതിരയുടെ ലിംഗമാണെന്നു് ഇവർ വിശ്വസിക്കുകയും, അതിനെ ഇന്നും ആരാധിച്ചുവരികയും ചെയ്യുന്നുണ്ടു്.

*　　　*　　　*　　　*

മിന്നൽവെളിച്ചം മുറിയിലേക്കു നാക്കുനീട്ടി. തുടർന്നു് ഒരു ഗംഭീരൻ ഇടിയും. തണുത്ത കാററിൻെറ ചില അംശങ്ങൾ മുറിയിൽ പ്രവേശിച്ചു. കുറച്ചുകഴിഞ്ഞപ്പോൾ മഴ എടുത്തുചൊരിഞ്ഞു. അതോടുകൂടി ഉറക്കവും മെല്ലെ എന്നെ ആശ്ലേഷിച്ചു.

ഇരുപത്താറാമദ്ധ്യായം

# തിരികെ ഡെൻപസാറിലേയ്ക്കു്

പിറേറന്നു രാവിലെ ഞാൻ ഹോട്ടലിൽനിന്നു നേരത്തെ പുറപ്പെട്ടു. ക്ളുംഗ്ക്കുങ്ങിലേക്കുള്ള ബസ്സ് അതികാലത്തു പുറപ്പെട്ടുമെന്നാണറിഞ്ഞിരുന്നതു്. ഹസ്സൻഭായിയോടു് യാത്രപറഞ്ഞപ്പോൾ മുഖത്തു് നല്ല തറവാടിത്തം സ്ഫുരിക്കുന്ന ആ വൃദ്ധൻ എൻെറ കൈപിടിച്ചു് "ഇനിയെന്നു കാണും?" എന്നു് വാത്സല്യത്തോടെ എന്നോടു ചോദിച്ചു. ഒരൊററ ദിവസത്തെ പരിചയമേ ഉള്ളുവെങ്കിലും ആ മുസ്ളിംകാരണവരോടു് എനിക്കു് എന്തെന്നില്ലാത്ത ഒരാദരവും താല്പ്പര്യവും ഉളവായിക്കഴിഞ്ഞിരുന്നു. ഞാൻ പറഞ്ഞു: "നമുക്കു് ഇന്ത്യയിൽവെച്ചു കാണാം."

"ഇൻഷാ ഹള്ളാ!" ഹസ്സൻഭായി എൻെറ കൈപിടിച്ചമർത്തി.

ആ മാന്യമുസ്ളിംവൃദ്ധനെ ഇനി ഞാൻ ഈ ജീവിതത്തിൽ കാണുകയില്ല. ഇനി ഞാൻ ബാലിയിൽ വരികയാണെങ്കിൽ അന്നു ഹസ്സൻഭായി ഉണ്ടായിരിക്കയില്ല. ഹസ്സൻഭായിയുടെ ചെറുപ്പക്കാരിയായ ഭാര്യ, ഒരു ജാവായുവാവിനേയും, നല്ല വരുമാനമുള്ള ആ വൃത്തികെട്ട ഹോട്ടലിനേയും വെച്ചുപുലത്തുന്ന കാഴ്ചയായിരിക്കും അന്നു കരംഗാസമിൽ ഞാൻ കാണുക...

ഞാൻ ബാഗും തൂക്കി ഹക്കിംഭായിയുടെ 'ടോക്കോ ഇന്ത്യ'യിലേക്കു നടന്നു—രാത്രിയിലെ പേമാരികൊണ്ടു് കഴുകിത്തെളിഞ്ഞ ഗ്രാമം ഉദയസൂര്യൻെറ തങ്കരശ്മികൾ പുതച്ചുനില്ക്കുന്ന കാഴ്ച കരളിനെ കോൾമയിർക്കൊള്ളിച്ചു—അകലെ സരായാമലനിരകൾക്കു മുകളിൽ സൂര്യബിംബം കണ്ടപ്പോൾ അഴിഞ്ഞ നീലത്തുണി മുമ്പിൽ നിവർത്തിപ്പിടിച്ചു് നഗ്നതമറച്ചുകൊണ്ടു് ഉണന്നെഴുന്നേററ ഒരു ബാലിമങ്കയുടെ രൂപമാണു് എനിക്കോർമ്മവന്നതു്...പെട്ടെന്നു് ഒരാൾ എൻെറ കൈപിടിച്ചു—ഹത്തീംഭായി—തലേന്നാൾ കണ്ടുപരിചയപ്പെട്ട, മറെറാരിന്ത്യൻ വ്യാപാരി. ഹത്തീംഭായി എന്നെ തൻെറ കടയിൽ കൂട്ടിക്കൊണ്ടുപോയി ഒരു കപ്പു ചായ കുടിപ്പിക്കാതെ വിട്ടില്ല.

അവസാനമായി ഞാൻ ഹക്കിംഭായിയോടും യാത്രപറഞ്ഞു.

"എന്തിനു് ഇന്ത്യയിലേക്കു മടങ്ങിപ്പോകുന്നു? നല്ലൊരു ബാലിപ്പെണ്ണിനേയും കെട്ടി ഇവിടെ സുഖമായി താമസിച്ചോളൂ." ഹക്കിംഭായി പകുതി തമാശയായും പകുതി കാര്യമായും പറഞ്ഞു് ഒന്നു പൊട്ടിച്ചിരിച്ചു.

ഞാൻ സ്വന്തം ഭാര്യയോടുകൂടി ഒരിക്കൽ ഇങ്ങോട്ടൊക്കെ വരുന്നുണ്ടു് എന്നു മറുപടി പറഞ്ഞപ്പോഴാണു് ഹക്കിംഭായിക്കു മനസ്സിലായതു് ഞാൻ വിവാഹിതനാണെന്നു്.

അടുത്തുതന്നെയാണ് ബസ്‌സ്റ്റാൻഡ്—കള്ളുഷാപ്പിൻെറ മുമ്പിലെ വെളിമ്പറമ്പ്. അവിടെച്ചെന്നപ്പോൾ, ബസ്സ് റിപ്പേറിലാണെന്നും, എട്ടുമണിക്കേ പുറപ്പെടുകയുള്ളുവെന്നും ഡ്രൈവർ പറഞ്ഞു.

അരമണിക്കൂറുനേരം ഞാൻ അടുത്ത പറമ്പുകളിൽ ഒരു പര്യടനം നടത്തി. കേരളത്തിലെ പറമ്പുകളിൽ പൊടിച്ചുകാണുന്ന എല്ലാത്തരം സസ്യങ്ങളും ആ തൊടികളിലും തലയുയർത്തിനില്ക്കുന്നുണ്ടായിരുന്നു—അപ്പയും, തുമ്പയും, അരിപ്പൂവും, കൊങ്ങിണിച്ചിപ്പൂക്കളും, ചെമ്പരുത്തിയും, എല്ലാം. പപ്പായവും, ചേമ്പും, വാഴയും അടുക്കളമുററത്തെ അലങ്കരിച്ചിരുന്നു. മതിലിൻെറ മൂലകളിൽ ഇല്ലിക്കൂട്ടങ്ങളും കള്ളിപ്പാലകളും തള്ളിനില്ക്കുന്നു. പീലിവിടർത്തിനില്ക്കുന്ന തെങ്ങിൻതൈകളിൽ മഞ്ഞക്കിളികൾ തത്തിപ്പറക്കുന്നു. പെണ്ണുങ്ങൾ നെല്ലുകുത്തുന്ന ശബ്ദം, താളത്തിലുള്ള നേർത്ത പറയടിപോലെ തുടർന്നുകേൾക്കുന്നു. എല്ലാ ബാലിവീടുകളിലും ഒരുരൽപ്പുരയുണ്ടായിരിക്കും. അരയോളം പൊക്കത്തിലുള്ള ചെറിയ ചുമരുകളാൽ ചുററപ്പെട്ട ഒരു കൊച്ചുശാല—നെല്ലുകുത്തുവാനും അരി ചേറുവാനും, നാളികേരവും മസാലയും മററും അരയ്ക്കാനും, വെറുതെയിരുന്നു സൊള്ളാനും വീട്ടിലെ പെണ്ണുങ്ങൾ ഉപയോഗപ്പെടുത്തിവരുന്ന തളമാണിതു്. നെല്ലുകുത്തുന്നതു്എപ്പോഴും ഒരു പ്രത്യേകതാളത്തിലായിരിക്കും—ബാലീക്കാരുടെ മൃദംഗത്തിന്റെ താളം ഈ ഉരൽനാദത്തിൽനിന്നാണത്രെ കണ്ടുപിടിച്ചതു്.

ബസ്സ് എട്ടരമണിക്ക് സ്റ്റാർട്ടായി. ഡ്രൈവറുടെ സമീപംതന്നെ എനിക്കൊരു സീററുകിട്ടി.

ഞാൻ ഇന്നലെ സഞ്ചരിച്ച റോഡുകളിലൂടെയല്ല, വേറെ ചില ജനപദങ്ങളും പാതകളും കടന്നുകൊണ്ടാണ് ബസ്സ് നീങ്ങിയിരുന്നതു്. ഇടയ്ക്കു് പ്രധാനപാതയിൽനിന്നു തെററി ചില ഊടുവഴികളിലൂടെ ഇഴഞ്ഞു ചില പച്ചക്കറിപ്പാടങ്ങൾക്കരികിലും ബസ്സ് ഹാജർകൊടുത്തിരുന്നു. അവിടെ പച്ചക്കറികൾനിറച്ച മുളകൊട്ടകൾ തലയിലേററി പെണ്ണുങ്ങൾ കാത്തുനില്ക്കുന്നുണ്ടായിരുന്നു. ചന്തയിലേക്കുള്ള പുറപ്പാടാണ്. കുറച്ചുനേരം കഴിഞ്ഞപ്പോൾ ഞാൻ ബസ്സിനുള്ളിലേയ്ക്കു് ഒന്നു തിരിഞ്ഞുനോക്കി. ഒരു ചെറിയ പച്ചക്കറിച്ചന്തതന്നെ അതിനകത്തുണ്ടായിരുന്നു—പെണ്ണുങ്ങൾ കലപില സംസാരിച്ചുകൊണ്ടു്, ചരക്കുകൊട്ടകൾക്കരികെ നിലത്തു മുട്ടുമടക്കി ഇരിക്കുകയാണ്—ചിലർ വെററിലടക്ക ചവയ്ക്കുന്നു. ആണുങ്ങൾ ഓരോ നേരമ്പോക്കു പറയുന്നു.

കരംഗാസം വിട്ടാൽ അടുത്ത വലിയ ഗ്രാമം 'കരാജ'യാണു്. ഇവിടത്തെ സ്ത്രീകളധികംപേരും കറുത്തവസ്ത്രം ധരിക്കുന്നവരായിട്ടാണ് കണ്ടതു്.

തെങ്ങുകളുടെ തടിയിൽ, താഴെനിന്ന് ഒരാൾപ്പൊക്കത്തിൽ, ഓലമടലുകൊണ്ടും മുള്ളുകൾകൊണ്ടും കെട്ടിയ 'പൊത്തല്യ'കൾ കാണുന്നുണ്ടു്—മലബാറിലെ ഉൾനാടുകളിലെ തെങ്ങുകളിൽ എലിയും കള്ളന്മാരും കയറാതിരിക്കാൻവേണ്ടി കെട്ടിവെയ്ക്കുന്ന പൊത്തലുകളുടെ തനി

പ്പകപ്പ്. ഇവിടെ കള്ളന്മാരെ ഭയന്നിട്ടല്ല, എലികൾ കയറാതിരിക്കാൻ വേണ്ടിയാണു തെങ്ങുകളെ ഈ മുൾക്കഞ്ചുകമണിയിക്കുന്നതു്.

## ബാലിയിലെ ശൗണ്ഡികർ

തെങ്ങിൽനിന്നു നാളികേരം പറിക്കുന്ന ചില കൊയിലേററക്കാരേയും ഞാൻ ഇവിടെ കണ്ടു—ഒരു മുറിക്കാലുറമാത്രം ധരിച്ച് മുതുകിൽ ഒരു മുളയേണിയും ചുമന്നുകൊണ്ടാണ് ഈ തേങ്ങപറിക്കാർ തെങ്ങിൻതോപ്പിൽ നീങ്ങുന്നതു്—കൈയിൽ തളയുമുണ്ടു്—കയർകൊണ്ടു പിരിച്ചുണ്ടാക്കിയ തളതന്നെ. ഏണി തെങ്ങിൽ ചാരിവെച്ച്, ഏണിയുടെ അററംവരെ ഏണിക്കമ്പിൽ ചവിട്ടിക്കയറി പിന്നെ തള തെങ്ങുചുററി കൈയിൽകൂട്ടക്കി ചാടിച്ചാടിക്കൊണ്ടു കുരൽവരെ എത്തും. എൻെറ പറമ്പിലെ കൊയിലേററക്കാരൻ മൂത്തോറൻെറ മൂത്ത ഏട്ടൻതന്നെ.

കരാജയിൽവെച്ചുതന്നെയാണ് ഞാൻ ചില കള്ളുചെത്തുകാരേയും അടുത്തുകണ്ടതു്. മലബാറിലെ ഒരു ചെത്തുകാരനല്ല എന്റെമുമ്പിൽ നില്ക്കുന്നതു് എന്നെനിക്കു വിശ്വസിക്കാൻ കഴിഞ്ഞില്ല. അരയിൽക്കെട്ടിയ 'തേരം' (കുലയരിയാനുള്ള കത്തിയും, കുലയ്ക്കു തേയ്ക്കാനുള്ള ഇലപ്പശ നിറച്ച തൊണ്ടും ഘടിപ്പിച്ചുവെച്ച മരംകൊണ്ടുള്ള ഉറ) തേരിൽ തൂങ്ങിക്കിടക്കുന്ന വായകൂട്ടങ്ങിയ വലിയ പാളക്കുമ്പിളും ഞാൻ മുമ്പു ചാവക്കാട്ടുകാരനായ ചെത്തുകാരൻ കുണ്ടുവിൻെറ അരയിലും കണ്ടിട്ടുണ്ടു്. കണ്ടു അതു് കരാജയിലെ കുന്തറിൻെറ കൈയിൽനിന്നു മോഷ്ടിച്ചതോ, അല്ല കുന്തർ കുണ്ടുവിന്റെ കൈയിൽനിന്നു മോഷ്ടിച്ചതോ എന്നു നിശ്ചയമില്ല.

വേഷവിധാനത്തിൽ മാത്രമല്ല തെങ്ങേറുന്ന രീതിയിലും കുണ്ടുവിൻെറ ഗുരുവാണ് കുന്തർ. കൈയിന്നും കാലിന്നും തളചുററി തെങ്ങിൻതടിയിൽ തവളച്ചാട്ടം ചാടുന്ന ചെത്തുകാരെ മലബാർവിട്ടാൽ പിന്നെ ബാലിയിൽ മാത്രമേ കാണുകയുള്ളു.

ഇവിടെ ഒരുകാര്യം, ഞാൻ ചരിത്രഗവേഷകന്മാരുടെ ശ്രദ്ധയ്ക്കുവേണ്ടി എടുത്തുപറയുവാൻ ആഗ്രഹിക്കുന്നു. കേരളത്തിലെ ഈഴവരുടെ ഉത്ഭവത്തെപ്പററി വ്യക്തമായൊരു തീയറി ഇനിയും തീരുമാനിക്കപ്പെട്ടിട്ടില്ല. ഇവർ ഈഴവത്തുനാട്ടിൽനിന്നു വന്നവരാണെന്നു് ഒരു കൂട്ടർ വിശ്വസിക്കുന്നു. "നമ്മുടെ പണ്ടത്തെ കാരണോന്മാർ ഈഴത്തുനാട്ടിന്നു വന്നോരാണ്'" എന്നു വടക്കൻപാട്ടുകളിലെ വരികളാണ് ഇതിന്നാലംബം—ഈഴത്തുനാട്ട് ഉത്തരസിലോണാണെന്നും പറയപ്പെടുന്നു. മലബാറിലെ തിയ്യരും, തിരുവിതാംകൂർ കൊച്ചിയിലെ ഈഴവരും രണ്ടുവർഗ്ഗക്കാരാണെന്നു വിശ്വസിക്കേണ്ടിയിരിക്കുന്നു—ഇവർ രണ്ടു കാലഘട്ടങ്ങളിലായി കേരളത്തിൽവന്നു കുടിയേറിപ്പാർത്തവരാണെന്നും വരാം.

മലബാറിലെ തിയ്യരോട്ട്, ബാലിയിലെ—പഴയ ജാവാഹിന്ദുക്കൾ തങ്ങളുടെ ആരാധനാസമ്പ്രദായങ്ങളും ജീവിതരീതികളും അങ്ങനെത്തന്നെ നിലനിർത്തുവാൻ ബാലിദ്വീപിലാണല്ലൊ അഭയം പ്രാപിച്ചതു്—ചില താഴ്ന്നവർഗ്ഗക്കാർക്ക് അത്ഭുതകരമായ സാദൃശ്യം കാണുന്നുണ്ടു്—വിശേഷിച്ചും തിയ്യരുടെ പണ്ടത്തെ പ്രധാനതൊഴിലായ കള്ളു

ചെത്തിന്റെ സമ്പ്രദായത്തിൽ. സിലോണിൽ ഇന്നും തെങ്ങുചെത്തുന്നവർ, തെങ്ങുകളിൽ അന്യോന്യം കെട്ടിയ കമ്പയിലൂടെ പിടിച്ചുതൂങ്ങി നീങ്ങിക്കൊണ്ടാണ ചെത്താൻ തെങ്ങിന്റെ കുരലിലെത്തുന്നതു്. ഈ കമ്പത്തിന്മേൽക്കളി കേരളത്തിലൊരിടത്തും ചെത്തുകാർക്കറിഞ്ഞുകൂടാ. സിലോണിൽനിന്നു വന്നവരാണെങ്കിൽ ഇക്കൂട്ടർ തങ്ങളുടെ പഴയ തൊഴിൽവിദ്യ ഇവിടേയും പ്രകടിപ്പിക്കുമായിരുന്നു.

മലബാറിലെ തിയ്യരുടെ പൂർവ്വികർ ഇൻഡൊനേഷ്യയിൽനിന്നു് ഇവിടെ വന്നു കുടിയേറിപ്പാർത്തവരാണോ എന്നകാര്യം ഒന്നു ചിന്തിച്ചുനോക്കേണ്ടിയിരിക്കുന്നു. ഇൻഡൊനേഷ്യയിൽ ആയിരക്കണക്കിൽ ദ്വീപുകളുണ്ടു്. അവയിൽ പലതിൽനിന്നും ഇക്കൂട്ടർ സമാനപ്രകൃതിയോടുകൂടിയ ഒരു ഭൂവിഭാഗവും തേടിപ്പുറപ്പെട്ടു്, കേരളക്കരയിൽ വന്നുപാറിയതാവാം—ചിലർ സിലോണിൽത്തന്നെ തങ്ങിയിട്ടുമുണ്ടാകാം—അങ്ങനെ സിലോണിൽത്തങ്ങിയവരുടെ ചില സന്താനപരമ്പരകൾ, കേരളത്തിൽ വന്നു സ്ഥിരതാമസമാക്കിയെന്നു വിചാരിക്കാനും വഴിയുണ്ടു്.

നമ്മുടെഭാഷയിൽ ശൗണ്ഡികൻ എന്നൊരു വാക്കുണ്ടു്—കള്ളുചെത്തുന്നവൻ എന്നാണ നിഘണ്ടുവിൽ ഈ വാക്കിനുകൊടുത്തിരിക്കുന്ന അർത്ഥം. ശൗണ്ഡികൻ എന്ന വാക്കിന്റെ ഉത്ഭവത്തെപ്പററി പല സംസ്കൃതപണ്ഡിതന്മാരോടും ഞാൻ അന്വേഷിക്കുകയുണ്ടായി. ഒരാൾക്കും അറിഞ്ഞുകൂടാ. ഇൻഡൊനേഷ്യയിൽ ശുണ്ഡാ എന്നൊരു ദ്വീപുണ്ടു്. ഇൻഡൊനേഷ്യയിൽ ഒരുകോടി ജനങ്ങൾ ശുണ്ഡാനീസ്ഭാഷ സംസാരിച്ചുവരുന്നുണ്ടു്. ശുണ്ഡാദ്വീപുകാരനാണു് ശൗണ്ഡികൻ. തീയരുടെ പഴയനാട്ടു് ശുണ്ഡാദ്വീപാണെന്നു കരുതാൻ ന്യായമില്ലേ?

## കിഴക്കൻകടൽക്കരയിലൂടെ

കുരാജ വിട്ടു, കാൽമണിക്കൂറുകഴിഞ്ഞു ഞങ്ങൾ ജാസിയിലെത്തി ജാസികഴിഞ്ഞാൽപ്പിന്നെ കടലോരമായി. തെങ്ങേറുന്നവരെയും, കള്ളുചെത്തുകാരെയും, പിറകിൽ വിട്ടുകൊണ്ടു് മോട്ടോർവാഹനം കടൽക്കരയിലൂടെ മുന്നോട്ടുനീങ്ങി. ഓലമടലും പൊതുമ്പുംകെട്ടി തലയിലേറ്റിപ്പോകുന്ന ഒരു കിഴവിത്തള്ള—ആ ബാലിയമ്മൂമ്മയുടെ ദേഹം ഒരു പൊതുമ്പുപോലെത്തന്നെയുണ്ടായിരുന്നു—റോഡു് മുറിച്ചുകടന്നുപോയി.

ഇരുപതുമിനിട്ടു യാത്രചെയ്തു ഞങ്ങൾ 'സെങ്കിദോ'ഗ്രാമത്തിലെത്തി, പിന്നെ ചെറിയൊരു ചുരം കേറി. ആ കൊച്ചുചുരത്തിന്റെ ചുമലിൽനിന്നുള്ള കാഴ്ച അന്യാദൃശമായിരുന്നു. പിറകിൽ കരിംപച്ചത്തൊങ്ങലുകൾ ചാർത്തിനില്ക്കുന്ന കുന്നുകൾ—മുമ്പിൽ തെല്ലുകലെ വിശാലമായ നീലപ്പട്ടുനീരാഴി. അവിടെ അങ്ങിങ്ങായി വെള്ളച്ചിറകുവിരുത്തി വിഹരിക്കുന്ന പാവള്ളങ്ങളുടെ പുള്ളിക്കുത്തുകൾ—കുന്നുകളുടേയും കടലിന്റേയുമിടയിൽ പച്ചപ്പുരവതാനി വിരിച്ചിട്ടപോലെ വിലസുന്ന നെൽപ്പാടങ്ങൾ. കുന്നിന്മുകളിൽനിന്നാരംഭിച്ച ആ നെൽപ്പാടപ്പടവുകൾ കടൽക്കരയുടെ മൂക്കവരെ ഇറങ്ങിച്ചെല്ലുന്നുണ്ടു്.

അന്തരീക്ഷത്തിൽ വെണ്മേഘപടലങ്ങൾ അടുത്ത കുന്നുകളുടെ മട

ക്കുകളിൽ പഞ്ചാരിതിരുകിവെച്ചപോലെ കാണപ്പെട്ടു. ചുരത്തിലൂടെയുള്ള ആ പത്തുമിനിട്ടുനേരത്തെ യാത്രയിൽ പ്രകൃതിയുടെ പുതിയൊരു ഇന്ദ്രജാലപ്പെട്ടിയാണു് തുറന്നുകണ്ടതു്.

'ഉലാക്കാൻ,' 'അങ്കന്തോള' എന്നീ കുഗ്രാമങ്ങൾ സ്പർശിച്ചുകൊണ്ടു സഞ്ചരിച്ചു് ബസ്സ് വീണ്ടും കടൽക്കര ദർശിച്ചുതുടങ്ങി.

അങ്കന്തോള ഒരു മുക്കുവഗ്രാമമാണു്. വരിവരിയായി നില്ക്കുന്ന മുക്കുവക്കുടിലുകളും തോണിപ്പുരകളും, മുളകൊണ്ടുള്ള അശകളിൽ ഉണക്കാനിട്ട വലകളും കടപ്പുറത്തു് ഒരു സർക്കസ്സ്ക്യാമ്പിൻെറ പ്രതീതിയുളവാക്കിയിരുന്നു.

ആ മുക്കാടികഴിഞ്ഞാൽ പിന്നത്തെ പ്രധാനസ്ഥലം 'കുശാംബി'യാണു്. ജനനിബിഡമായൊരു ഗ്രാമം. ഇതിന്നടുത്താണു് 'കടവാതിലുകളുടെ ഗുഹകൾ' എന്നു വിളിക്കപ്പെടുന്ന 'ഗോവാലാവ' സ്ഥിതിചെയ്യുന്നതു്.

1906—ൽ ഡച്ചു് ആയുധശക്തിക്കെതിരായി പൂപ്പുത്താൻ അനുഷ്ഠിച്ചു് സംഘമൃത്യുവരിക്കാൻ ബാലിരാജാക്കന്മാർ പ്രതിജ്ഞയെടുത്തതു് ഈ ഗോവാലാവാ ക്ഷേത്രത്തിൽവെച്ചായിരുന്നുവത്രെ.

കുശാംബികഴിഞ്ഞു കുറച്ചുചെന്നപ്പോൾ അഗാധമായൊരു പുഴയും പാലവും മുമ്പിൽ കാണപ്പെട്ടു.

## ബാലിക്കാരുടെ കുളി

ബസ്സ് പാലംകടക്കുമ്പോൾ ഞാൻ കീഴ്പോട്ടു്, പുഴയിലേക്കു് ഒന്നു പാളിനോക്കി. പുഴയിൽ കുറേപ്പേർ കുളിക്കുന്നുണ്ടായിരുന്നു. ആണുങ്ങളും പെണ്ണുങ്ങളും അല്പം അകന്നു് രണ്ടുചേരിയായി നിന്നുകൊണ്ടാണു് സ്നാനം ചെയ്യുന്നതു്. വെള്ളത്തിലുള്ളവരെല്ലാം നഗ്നരായിരുന്നു.

ബാലിക്കാർ ദേഹശുദ്ധിയുടെ കാര്യത്തിൽ പ്രത്യേകം ശ്രദ്ധ പതിപ്പിക്കുന്നവരാണു്. സൗകര്യം കിട്ടുമ്പോഴെല്ലാം ഇവർ ദേഹപ്രക്ഷാളനം നിർവ്വഹിക്കുന്നതുകാണാം. മലയാളികളെപ്പോലെ നിത്യവും രണ്ടുനേരമെങ്കിലും ഇവർ കുളിക്കാതിരിക്കയില്ല.

ദ്വീപിൽ, ആറുകളും, തോടുകളും, ഉറവുകളും, നീർച്ചാട്ടങ്ങളും, തടാകങ്ങളും ധാരാളമുണ്ടു്. ഈ സൗകര്യങ്ങളില്ലാത്ത ഗ്രാമമൂലകളിൽ പൊതുസ്നാനത്തിന്നുവേണ്ടി കുളങ്ങൾ കുഴിച്ചുവെച്ചിട്ടുണ്ടായിരിക്കും. ഈ പൊതുസ്നാനസങ്കേതങ്ങളിൽ പുരുഷന്മാർക്കും സ്ത്രീകൾക്കുമുള്ള കുളിസ്ഥലങ്ങൾ ഒരു മതിൽക്കെട്ടുകൊണ്ടു് അന്യോന്യം മറച്ചിട്ടുണ്ടാകും. ഗ്രാമത്തിന്നടുത്തു് പുഴയോ ഉറവോ ഉണ്ടെങ്കിൽ സ്നാനസങ്കേതത്തിലേക്കു മുളപ്പാത്തികളിലൂടെ വെള്ളം ഒഴുക്കിവിടും. ഉറവുകൾക്കരികെ ശിലാനിർമ്മിതമായ ചില വിചിത്രരൂപങ്ങളുടെ വക്ത്രദ്വാരത്തിലൂടെ ചാടുന്ന ജലധാരകളും, അവയ്ക്കുതാഴെ നഗ്നരായി മുട്ടുമടക്കിയിരുന്നു് നീരാട്ടുസുഖമനുഭവിക്കുന്ന നവനീതാംഗികളും ബാലിഗ്രാമമൂലകൾക്കു് സവിശേഷമുദ്രചാർത്തുന്ന ചിത്രങ്ങളാണു്. ബാലിസ്ത്രീകൾ പുഴയിൽ കുളിക്കാനിറങ്ങുന്നതു് രസകരമായൊരു കാഴ്ചയാണു്. മുട്ടുവരെ പുടവയും പൊക്കിപ്പിടിച്ചു് ഒരു

മോഹനാംഗി ആററിലേക്കിറങ്ങുന്നു. അധികം ആഴമില്ലാത്ത ഒരിടത്തു് ഇരിക്കാൻ നല്ലൊരു സ്ഥലം കാലുകൊണ്ടു് പരതിപ്പരതിക്കണ്ടുപിടിച്ചു് അവിടെ തങ്ങിനിന്നു് മിന്നൽവേഗത്തിൽ പുടവ മേല്പോട്ടുപൊക്കി കൈയിൽചുരുട്ടി വെള്ളത്തിൽ ഒരൊററ ഇരുത്തം—ഒരു നാടൻ സ്ട്രിപ്പ്ററീസ് നൃത്തം—ചുരുട്ടിയപുടവ സൂക്ഷിച്ചുവെയ്ക്കാൻ ഒരു പാറയോ, അലക്കുകല്ലോ അവൾ അടുത്തുതന്നെ കണ്ടുവെച്ചിട്ടുണ്ടായിരിക്കും. നീന്തലും, മുങ്ങിയിടലുമൊന്നും ഇവക്കു് വശമില്ലെന്നു തോന്നുന്നു. ഇരുന്നേടത്തുനിന്നു നീങ്ങാതെ, ശിരസ്സു നനയ്ക്കാതെ, അങ്ങനെ അനുസ്യൂതമായി കഴുത്തിലും മാറത്തും നീരഭിഷേകം നടത്തിക്കൊണ്ടിരിക്കും. സന്ധ്യകഴിയുന്നതുവരെ പെണ്ണുങ്ങൾ ഇങ്ങനെ വെള്ളത്തിൽ ഭജനമിരിക്കുന്നതുകാണാം. നാട്ടുവർത്തമാനങ്ങളും, കുടുംബകാര്യങ്ങളും, ഗ്രാമത്തിലെ പുതിയ പ്രേമകഥകളും മററും ഇവർ ഈ സായാഹ്നസ്നാനസദസ്സുകളിൽവെച്ചാണു് ചർച്ചചെയ്യുക.

ജലദേവതകളെപ്പോലെ ദേഹത്തിന്റെ ഊർദ്ധ്വഭാഗം വെളിയിൽ കാണിച്ചുകൊണ്ടു്, പെണ്ണുങ്ങൾ വെള്ളത്തിൽ വട്ടമിട്ടു് കുളിക്കാനിരിക്കുന്ന ആ കാഴ്ച ഒരിക്കലും മറക്കുകയില്ല.

കുളിക്കുമ്പോൾ ദേഹത്തിൽ ഉരസുവാൻ സോപ്പിന്നുപകരം, പൊങ്ങുപോലെ കനംകുറഞ്ഞതും, പതയുള്ളതുമായ ഒരുതരം ലാവശിലയാണു് ഇവർ ഉപയോഗിക്കുന്നതു്. ഈ ഔഷധശിലകൊണ്ടു് ദേഹത്തിൽ ഉരസിയാൽ ദേഹത്തിലെ രോമങ്ങൾ നശിച്ചു് ചർമ്മത്തിന്നു മിനുപ്പും കുളുർമയും വർദ്ധിക്കുമത്രേ.

പെണ്ണുങ്ങൾ കുളിമതിയാക്കി എഴുന്നേല്ക്കുന്നതും കൗതുകകരമായൊരു കാഴ്ചയാണു്. (കുളിക്കുന്ന പെണ്ണുങ്ങളുടെ നേർക്കു് കണ്ണയയ്ക്കുന്നതു്കുലധർമ്മത്തിന്നു് വിരുദ്ധമാണെന്നു് ബാലിക്കാരുടെ സദാചാരനിയമസംഹിതയിൽ പറയുന്നുണ്ടെങ്കിലും, പ്രതീക്ഷാനിർഭരമായ ആ ഒരു നിമിഷാർദ്ധത്തിലെ കാഴ്ച ഏതെങ്കിലും പുരുഷൻ ഒഴിവാക്കുമെന്നു് തോന്നുന്നില്ല.) ജലവിതാനംകൊണ്ടു് നഗ്നതമറച്ചു് ആ ബാലിപ്പെൺകൊടി തന്റെ പുടവ സൂക്ഷിച്ച പാറക്കെട്ടിന്നടുക്കലേക്കു്മെല്ലെ ഇഴഞ്ഞുവരുന്നു. പുടവ കൈനീട്ടിയെടുത്തു് പിന്നെ, ഒരു പൊങ്ങലും, പുടവചാർത്തലും പൊടുന്നനെ കഴിയും. അതൊരഭ്യാസമാണു്.

കുളികഴിഞ്ഞാൽ ദേഹം തുവർത്തുന്ന പതിവില്ല. മെയ്യിൽപ്പറ്റിയ നീരണുക്കളെ കാററു നക്കിയെടുത്തുകൊള്ളട്ടെ.

പുരുഷന്മാരുടെ രീതി ഒന്നു വേറെയാണു്. അവർ വസ്ത്രമെല്ലാം അഴിച്ചു് കരയിൽത്തന്നെ വെച്ചിട്ടുണ്ടാകും. കൈപ്പത്തികൊണ്ടു് അരയ്ക്കു കീഴെ പൊത്തിക്കൊണ്ടാണു് കുളിക്കാനിറങ്ങുന്നതും കരയ്ക്കു കേറുന്നതും.

പത്തുമണിക്കു ഞങ്ങൾ ക്ളുംഗ്കുങ്ങിലെത്തി. ഇവിടെ ബസ്സ് ഒരുമണിക്കൂർ താമസിക്കുമെന്നു് ഡ്രൈവർ പറഞ്ഞു.

ഞാൻ ക്ളുംഗ്കുങ്ങിലെ ചന്തയിൽ മുഴുവനും ഒന്നു നടന്നുനോക്കി.

## പഴങ്ങളും പച്ചക്കറികളും

എന്തെല്ലാം പഴങ്ങളും പച്ചക്കറികളുമാണ് അവിടെ വില്പനക്കു വെച്ചിരിക്കുന്നതു്. നമ്മുടെ നാട്ടിൽ കിട്ടുന്ന മിക്കവാറും എല്ലാത്തരം പഴങ്ങളും പച്ചക്കറികളും ഇവിടെയുമുണ്ടു്. വാഴയ്ക്ക, പപ്പായ, കൈതച്ചക്ക, മാങ്ങാ, നാരങ്ങ, ഇളവൻകായ, മത്തൻ, കടച്ചക്ക, നിലക്കടല മുതലായവയെല്ലാം സമൃദ്ധിയായുണ്ടു്. നമ്മുടെ ചക്കയും ഉണ്ടു്. ചക്കയ്ക്കു് ഇവർ 'നങ്ക' എന്നാണു പറയുന്നതു്. നമ്മൾക്കു പരിചയമില്ലാത്ത പഴങ്ങളും ധാരാളമുണ്ടു്. അക്കൂട്ടത്തിൽപെട്ടവയാണ്, 'സാലാക്ക്' 'ജാമ്പ്' 'വാണി,' 'റംബൂത്താൻ,' 'മാങ്കീസ്' (ജാവയിൽ ഈ പഴത്തിനു് മാങ്കോസ്റ്റീൻ എന്നാണ് പേരു്), ദുറിയാൻ മുതലായവ. ഒരുജാതി പനയുടെ കായാണ് സാലാക്ക്—ഒരു പേരയ്ക്കായുടെ വലുപ്പമുണ്ടു്—സർപ്പത്തിന്റേതു പോലുള്ള ഒരു തൊലിയും—കൈതച്ചക്കയുടെ സ്വാദാണ് ഈ പഴത്തിനുള്ളതു്. ജാമ്പ് നമ്മുടെ ജാമ്പ്പഴംതന്നെയാണ്. കാവിനിറത്തിലുള്ള രോമങ്ങൾകൊണ്ടു മൂടിയ മുന്തിരിപ്പഴംപോലത്തെ ഒരു പഴമാണ് റംബൂത്താൻ. മലത്തിന്റെ നാറ്റവും അമൃതിന്റെ സ്വാദുമുള്ള ഒരു ചക്കയാണ് ദുറിയാൻ.

ക്ളംഗ്ക്കുങ്ങിൽനിന്നു ഡെൻപസാറിലേക്കുള്ള യാത്രയിൽ പുതുമയൊന്നും തോന്നിയില്ല. ഒരുമണിക്കൂർകഴിഞ്ഞു് സുഖവതിയിലെത്തിയപ്പോൾ ഞങ്ങളുടെ ബസ്സിനു് സുഖക്കേടുപിടിപെട്ടു. അരമണിക്കൂർനേരം റിപ്പേറിനുവേണ്ടി അവിടെ തങ്ങിനില്ക്കേണ്ടിവന്നു.

പന്ത്രണ്ടുമുപ്പതിനു് ഞങ്ങൾ ഡെൻപസാറിൽ എത്തിച്ചേർന്നു.

ഇരുപത്തേഴാമദ്ധ്യായം

# പരേതന്മാരുടെ പുറപ്പാട്

ഹോട്ടലിൽ ചെന്നുകേറിയപ്പോൾ താംബെയും അവിടെ എൻെറ പിന്നാലെ വരുന്നതുകണ്ടു. താംബ തെരുവിലൂടെ പോകുമ്പോൾ യാദൃച്ഛികമായി എന്നെക്കണ്ടു് അങ്ങോട്ടു വന്നതായിരുന്നു.

"മി. പൊററെക്കാട്ട്, നിങ്ങൾക്കൊരു ശവഘോഷയാത്ര കാണണമെങ്കിൽ വേഗം പോയ്ക്കോളൂ. ഘോഷയാത്ര മ്യൂസിയത്തിന്നടുത്തെത്തിയിട്ടുണ്ട്." താംബ ഹോട്ടൽമുററത്തുനിന്നു വിളിച്ചുപറഞ്ഞു.

അതൊരു നല്ല വർത്തമാനമായിരുന്നു. ഞാൻ നേരെ തെരുവിലേയ്ക്കോടി—താംബയ്ക്കു് അടിയന്തരമായി ഒരിടത്തു പോകേണ്ടിയിരുന്നതുകൊണ്ടു് എൻെറകൂടെ വരാൻ തരപ്പെട്ടില്ല.

ബാലിയിൽ ഒരു ശ്മശാനഘോഷയാത്ര കാണുകയെന്നതു് ഒരു ഭാഗ്യമാണ്, സന്ദർശകരെസ്സംബന്ധിച്ചേടത്തോളം. ജ്യോതിഷപ്രകാരമുള്ള ഭാഗ്യപ്പിശുനശകുനമല്ല—സാധാരണനിലയിൽ ഓർത്തിരിക്കാതെ കിട്ടുന്ന ഒരമൂല്യദർശനം. ബാലിയിൽ, പാട്ടും കൂത്തും, ചിലപ്പോൾ ദിവ്യദർശനനൃത്തങ്ങളും, പണംകൊടുത്താൽ പ്രത്യേകം ഏർപ്പാടുചെയ്തു പ്രദർശിപ്പിച്ചുതരും. ശവഘോഷയാത്ര അങ്ങനെ പണംകൊടുത്തു് ഏർപ്പാടുചെയ്യാൻ നിവൃത്തിയില്ലല്ലോ. ബാലിക്കാരുടെ ശവദാഹം ഒററയ്ക്കുള്ള ഒരേർപ്പാടല്ല—കുടുംബത്തിലേയോ, ഗ്രാമത്തിലേയോ ശവങ്ങളെല്ലാം മാസങ്ങളോളം സൂക്ഷിച്ചുവെച്ചതിന്നുശേഷം ഒരു ദിവസം ഒരു കൂട്ടശവദാഹം നടത്തുകയാണു പതിവു്. ഈ കൂട്ടശവദാഹമഹോത്സവത്തിന്നു് പതിനായിരക്കണക്കിൽ റുപ്യ ചെലവുവരുന്നതാണ്. അങ്ങനെയൊരാഘോഷം നടക്കുന്ന സന്ദർഭത്തിൽ അവിടെ എത്തിച്ചേരുന്ന സന്ദർശകൻ ഭാഗ്യവാനാണ്.

ഞാൻ ങ്ഹ്ഹറാറായി തെരുവിലൂടെ തെക്കോട്ടു് ഓടി. ഒരു ക്ഷേത്രത്തിലേയ്ക്കു വരവെഴുന്നെള്ളിക്കുന്നതുപോലുള്ള ഒരു കാഴ്ചയാണ് ഞാൻ കണ്ടതു്. മുളകൊണ്ടും മരംകൊണ്ടും നിർമ്മിച്ച കൂററൻ ഗോപുരങ്ങൾ മൂന്നുനാലെണ്ണം ആൾക്കൂട്ടങ്ങൾക്കു മീതെ ആകാശത്തിൽ പൊങ്ങിച്ചലിക്കുന്നു. ആ ഗോപുരങ്ങൾ വർണ്ണപ്പട്ടുകൾ, സ്വർണ്ണക്കൊടിക്കൂറകൾ മുതലായവകൊണ്ടലങ്കരിച്ചിരിക്കുന്നു. പല നിറങ്ങളിൽ ചായംമുക്കിയ പഞ്ഞികൊണ്ടുള്ള പൊടിപ്പും തൊങ്ങലുകളും പല മാതൃകകളിലുള്ള കസവുകിന്നരികളും ആ ഗോപുരത്തട്ടുകളിൽ ഒളിമിന്നുന്നു. മരക്കുതിരകളേയും, മരക്കാളകളേയും ഒരു വലിയ മുളമണ്ഡപത്തിൽ കയററിവെച്ചു് കുറേപ്പേർ, ആ തേരും ചുമന്നുകൊണ്ടു മുമ്പിൽ നീങ്ങുന്നു. ചില കുരുത്തോലക്കോലങ്ങളും കലശങ്ങളും തലയിൽവെച്ചു സ്ത്രീകൾ ഘോഷയാത്രയുടെ നടുവിൽ നൃത്തഭംഗിയോടെ നടക്കുന്നു. ഓലക്കുടക്കാരും കുന്തക്കാരും കൊടിക്കൂറക്കാരും

ഇരുവശത്തും പരേഡ് നടത്തുന്നു. വാദ്യഘോഷങ്ങളും വെടിക്കെട്ടുകളും ആർപ്പുവിളികളും അത്ഭുതകരമായൊരു ശബ്ദപ്രപഞ്ചം വിരചിക്കുന്നു.

ആ ഘോഷയാത്രയുടെ പിറകിലെ മുക്കാൽഭാഗമേ എനിക്കു കാണാൻ കഴിഞ്ഞുള്ളു. ഒരു വിചിത്രഗന്ധം കലർന്ന പൊടിപടലം പിറകിൽ പരത്തിവിട്ടുകൊണ്ടു ചുടലക്കളത്തിലേയ്ക്കുള്ള ആ ചതുരംഗപ്പട ധൃതിയോടെ കടന്നുപോയി.

ആ ശവദാഹഘോഷയാത്രയെ പിന്തുടരുന്നതിനുമുമ്പ്, മരിച്ചവരെപ്പററിയും, മരണാനന്തരജീവിതത്തെപ്പററിയും ബാലിക്കാർ വെച്ചുപുലർത്തുന്ന വിശ്വാസസംഹിതകളിലേയ്ക്കു നമുക്കൊരു വിഹഗവീക്ഷണം നടത്താം.

## ആത്മാവിൻെറ കഥ

അസ്ഥിമാംസരക്തമലമൂത്രനിബദ്ധമായ ഭൗതികദേഹം നശിച്ചുപോകുന്നതിൽ ബാലിക്കാർക്ക് ഒരു പരിഭവവുമില്ല. എന്നാൽ, നശ്വരജഡത്തെ അധിവസിക്കുന്ന ആത്മാവിനെ വേണ്ടപോലെ പരിപാലിച്ചുകൊള്ളണം. ദേഹത്തിൽ ഓരോ പരമാണുവിലും,—രോമത്തിലും നഖത്തിലും എല്ലാം—ആത്മാവ് ഒളിഞ്ഞിരിക്കുന്നുണ്ട്—ആത്മാവിന്റെ മുഖ്യസ്ഥാനം മൂർദ്ധാവാണ്. മനുഷ്യൻ മരിക്കുമ്പോൾ ആത്മാവ്—അഥവാ ജീവൻ—വായിലൂടെ ബഹിർഗമിക്കുന്നു. ദേഹം ശവമായിക്കഴിഞ്ഞാൽ ആത്മാവു ദേഹത്തിൻെറ പരിസരത്തിൽത്തന്നെ ചുററിക്കറങ്ങിക്കൊണ്ടിരിക്കും—ചിലപ്പോൾ അതു് അടുത്തുള്ള ഏതെങ്കിലും മരത്തിൽച്ചെന്നു കുറച്ചിട വിശ്രമിച്ചെന്നും വരാം—മൃതദേഹം ശരിയായ കർമ്മങ്ങളോടെ ദഹിപ്പിക്കപ്പെടുന്നതുവരെ ആത്മാവ് ഇവിടം വിട്ടുപോവുകയില്ല. പിഴയക്കൂട് ചുട്ടുകരിച്ചു കടലിലൊഴുക്കിക്കളഞ്ഞാൽപ്പിന്നെ ആത്മാവു പരലോകത്തേയ്ക്കു പറക്കും. അവിടെ ദൈവസന്നിധിയിൽവെച്ച്, ഭൂമിയിൽ ചെയ്ത പുണ്യപാപങ്ങളെപ്പററി ഒരു വിചാരണനടക്കും. അതുകഴിഞ്ഞാൽ സ്വന്തം കുടുംബത്തിലെ സന്താനപരമ്പരകളിലൊന്നായി ആ ആത്മാവു വീണ്ടും ജനനംപ്രാപിക്കും.

മരിച്ചുകഴിഞ്ഞാൽ പരേതൻെറ ആത്മാവിന്നു ഗതികിട്ടാനുള്ള കർമ്മങ്ങൾ ചെയ്യുന്നതിലാണ് കുടുംബക്കാർ ഏററവുമധികം പണം ചെലവഴിക്കുന്നതു്.

അച്ഛനോ, അമ്മയോ, ഉററവരോ, ഉടയവരോ ആരുതന്നെ മരിച്ചാലും ആ മരണവും, മരണാനന്തരക്രിയകളും തുടർന്നുള്ള ചാവടിയന്തിരങ്ങളും ഒരുത്സവച്ഛായയോടെ ആഘോഷിക്കുന്നവരാണ് ബാലിക്കാർ. അങ്ങനെ പാട്ടും കൂത്തും സദ്യവട്ടങ്ങളുമായി, മരണം ഒരു കല്യാണംപോലെ കൊണ്ടാടുന്ന ഒരു ജനത ലോകത്തിൽ വേറെയെവിടെയെങ്കിലും ഉണ്ടെന്നു തോന്നുന്നില്ല.

## മൃതദേഹത്തിൻെറ കഥ

ഒരു വീട്ടിൽ മരണമുണ്ടായാൽ മൂന്നുദിവസത്തിന്നകം അടുത്തും ദൂരത്തുമുള്ള എല്ലാ കുടുംബാദികളേയും മരണവാർത്ത അറിയിച്ചുകൊ

ള്ളണം. അവരെല്ലാവരും പരേതന്റെ വീട്ടിൽ അടിഞ്ഞുകൂടുന്നു. അവക്കെല്ലാം പന്ത്രണ്ടുദിവസം 'ശെബച'(പുല)യാണ്. അന്യഗൃഹങ്ങളിൽ പോകാനോ, അമ്പലത്തിൽ കടക്കാനോ പാടില്ല. പാട്ടും കൂത്തും സദ്യയുമായി പരേതന്റെ വീട്ടിൽത്തന്നെ പാർത്തുകൊള്ളണം. അവർ എത്രയധികം ആനന്ദിക്കുന്നുവോ, അത്രയും പരേതന്റെ ആത്മാവു സുഖിക്കുമെന്നാണു പറയപ്പെടുന്നതു്.

ശവം വീട്ടിൽ ഒരു പ്രത്യേകമുറിയിൽ, ഒരു തിണ്ണയിൽ കിടത്തിയിട്ടുണ്ടാകും. തിണ്ണയ്ക്കു ചുററും ഒരു മറയുമുണ്ടാകും. ഈ സ്ഥലത്തിന്നു ബാലേ സ്സമംഗേൻ' എന്നാണു പറയുക.

മൃതദേഹം കിടക്കുന്ന വീടാണെന്നറിയിക്കാൻ പരേതന്റെ വീട്ടിന്റെ പടിപ്പുരയുടെ മോന്തായത്തു് ഒരു വലിയ മുളനാട്ടി, അതിന്റെ തുഞ്ചത്തു മുളങ്കമ്പുകൾകൊണ്ടും വെളുത്ത മുളങ്കടലാസ്സുകൊണ്ടും നിർമ്മിച്ച ഒരു കൊച്ചുറാന്തൽ തൂക്കിയിടും. 'ദമാർ കുരുങ്" എന്നാണ് ഈ റാന്തലിന്റെ പേരു്. എല്ലാ രാത്രിയിലും ഇതു കത്തിച്ചുവെയ്ക്കും. ആത്മാവിന്റെ ദീപമാണിതു്. പരേതന്റെ ആത്മാവിന്നു സ്വഗൃഹത്തിലേയ്ക്കുള്ള മാർഗ്ഗദർശകദീപം.

രാജാക്കന്മാരുടേയും പ്രഭുക്കളുടേയും ഗൃഹങ്ങളിൽ മൃതദേഹത്തെ കിടത്തുന്നതിന്നു പ്രത്യേകമന്ദിരങ്ങളുണ്ടായിരിക്കും. പണ്ടു രാജഗൃഹങ്ങളിലും പ്രഭുഗൃഹങ്ങളിലും ശവംകാവലിന്നു് അടിമകളെ നിർത്തുക പതിവുണ്ടായിരുന്നു. ഈ ശവപാലകന്മാരെ മരിച്ചവരെപ്പോലെയാണു കണക്കാക്കിയിരുന്നതു്. അവരോടു് ആരും സംസാരിക്കയില്ല. ശവദാഹത്തിന്നുശേഷം ഈ അടിമകൾക്കു സ്വാതന്ത്ര്യം നല്കിയിരുന്നു. (യജമാനന്റെ ശവത്തോടൊപ്പം ഈ അടിമകളേയും ദഹിപ്പിക്കുന്ന സമ്പ്രദായവും പണ്ടു ബാലിയിൽ ഉണ്ടായിരുന്നു.) എന്നാൽ, ശവംകാത്ത ഈ മ്ലേച്ഛപ്പുരിഷകളെ പിന്നീടു് ആ ഗ്രാമത്തിൽ പാർക്കാൻ അനുവദിച്ചിരുന്നില്ല.

വീട്ടിൽ മരണംകഴിഞ്ഞാൽ, അടുത്തദിവസം പുരോഹിതൻവന്നു പഞ്ചാംഗംനോക്കി, ശവശുദ്ധികർമ്മത്തിന്നു് (ഇതിന്നു 'പാബെർസിഹാൻ' എന്നാണു പേരു്) ഒരു ശുഭദിവസം നിശ്ചയിക്കും.

വീട്ടിന്റെ മുററത്തു രണ്ടു ബലിപ്പുരകൾ കെട്ടിയുണ്ടാക്കുകയാണ് അടുത്ത പരിപാടി. ഓലത്തട്ടുകകൾകൊണ്ടും കുരുത്തോലക്കോലങ്ങൾകൊണ്ടും അലങ്കരിച്ച ഈ പുരകൾ, ഒന്നു് സൂര്യദേവന്നും, മറേറതു് ചുടലദേവനായ 'പ്രജാപതി'ക്കും ഉള്ളതാണു്. ഇവിടെ നിത്യവും നിവേദ്യങ്ങൾ കൊണ്ടുവന്നുവെക്കും.

പാബെർസിഹാന്റെ ദിവസം പുരോഹിതൻ എത്തിച്ചേർന്നാൽ, ഉടനെ ശവം മുറിയിലെ തിണ്ണയിൽനിന്നെടുത്തു്, വസ്ത്രങ്ങളെല്ലാംനീക്കി, ഗുഹ്യഭാഗം ഒരു വെളുത്ത കോണകംകൊണ്ടു മറച്ചു് ഒരു മഞ്ചത്തിൽ കിടത്തി മുററത്തേയ്ക്കു കൊണ്ടുപോകും. മരിച്ച ആൾക്കു ഭാര്യയോ ഭർത്താവോ ഉണ്ടെങ്കിൽ ആയാൾ ശവത്തിന്റെ ഗുഹ്യഭാഗം കൈകൊണ്ടു മറച്ചു പിടിക്കണമെന്നാണു ശാസ്ത്രവിധി.

പുരോഹിതൻവേദമന്ത്രങ്ങളുരുവിട്ടുകൊണ്ടു്, പിന്നത്തിൽ കൂടെക്കൂടെ പുണ്യാഹം കുടയുന്നു. അതു കഴിഞ്ഞാൽ, അതിന്റെ തലയിൽ സുഗന്ധതൈലം പുരട്ടി, തലമുടി കോതിമിനുക്കിവെയ്ക്കും. മുമ്പ് 'മെസാംഗി' (പല്ലു രാകുന്ന കർമ്മം) കഴിഞ്ഞിട്ടില്ലാത്ത ആളാണെങ്കിൽ ആപ്പോൾ പല്ലുകൾ രാവി, നീളംകുറച്ചു ഭംഗിയാക്കും. അതു കഴിഞ്ഞാൽ, അരിപ്പൊടി, മഞ്ഞപ്പൊടി, ചന്ദനപ്പൊടി, ഉപ്പ് എന്നീ പദാർത്ഥങ്ങൾ സുക്കിയിൽ കുഴച്ചുണ്ടാക്കിയ ഒരു മാവു്, മൃതദേഹത്തിൽ മുഴുക്കെ പുരട്ടും. ശവത്തിന്റെ കാലുകളും, അതുപോലെ കൈകളും, തള്ളവിരലുകളിൽ ഒരു വെള്ളത്തുണിശ്ശീല കെട്ടി തമ്മിൽ ഇണക്കി ബന്ധിക്കും. പിന്നെ കൈകൾ പ്രാർത്ഥിക്കുന്ന മട്ടിൽ മാറിൽ ചേർത്തുവെയ്ക്കുകയും, ആ കൂപ്പുകൈയ്ക്കിടയിൽ ചെമ്പുനാണയങ്ങൾ കോർത്ത മാലകൾ തിരുകിവെയ്ക്കുകയും ചെയ്യും. (ഇതു് ചീനക്കാരിൽനിന്നു പകർത്തിയ ഒരു ചടങ്ങാണു്. പരലോകത്തുവെച്ചു് തങ്ങളെ സഹായിക്കാൻ ദേവകിങ്കരന്മാർക്കു് 'കൈമടക്കാ'നുള്ളതാണത്രെ പരേതന്റെ കൈയിലെ ഈ നാണയത്തുട്ടുകൾ.)

പിന്നത്തെ ചടങ്ങു് 'ബാന്ദൻസുചി'(ശുചിബന്ധനം?)യാണു്. മൃതന്റെ കണ്ണു്, പല്ലു്, നാക്കു്, മൂക്കു്, കൈയു്, കാലു് എന്നീ അംഗോപാംഗങ്ങളിൽ അർത്ഥവത്തായ ചില പദാർത്ഥങ്ങളർപ്പിക്കുന്ന ഒരു കർമ്മമാണിതു്. കൺപോളകളിൽ മുഖക്കണ്ണാടിക്കഷ്ണങ്ങളും, പല്ലിൽ കത്തിയുടെ അലകുമുറികളും, നാക്കിൽ ചുകന്ന കല്ലുവെച്ച പൊൻമോതിരവും, നാസാദ്വാരങ്ങളിൽ നറുമുല്ലപ്പൂക്കളും, കണങ്കാലുകളിലും കണങ്കൈകളിലും ഇരുമ്പാണികളും സമർപ്പിക്കുന്നു. പരേതനു പുനർജ്ജന്മത്തിൽ ദർപ്പണംപോലെ പ്രതിഫലനസമർത്ഥങ്ങളായ നേത്രങ്ങളും, ഉരുക്കുകത്തിപോലെ ഉറപ്പും മൂർച്ചയുമുള്ള ദന്തങ്ങളും, രത്നങ്ങൾപോലത്തെ വാകൃങ്ങൾ നിർഗ്ഗളിക്കുന്ന രസനയും, മുല്ലപ്പൂമണമുതിർക്കുന്ന വീർപ്പുകളും, ആയസതുല്യങ്ങളായ കരചരണാസ്ഥികളും കൈവരുത്തണേ എന്ന താത്ത്വികസങ്കല്പമാണു് ഈ ചടങ്ങിലുൾക്കൊള്ളുന്നതു്.

ബാന്ദൻസുചികർമ്മം കഴിഞ്ഞാൽ ശവത്തിന്റെ ശിരസ്സു് ഒരു വെളുത്ത കോടിമുണ്ടുകൊണ്ടു് മൂടും. പിന്നെ ഒരു കോഴിമുട്ട കൊണ്ടുവന്നു്, പുതിയ ജീവന്റെ പൊരുളടങ്ങിയ ആ അണ്ഡം മൃതദേഹത്തിൽ എല്ലായിടത്തും ഉരുട്ടിക്കൊണ്ടിരിക്കും. അതാണു് ഒടുവിലത്തെ ശുദ്ധീകരണകർമ്മം.

ശവം പൊതിയാക്കി വീട്ടിനകത്തു സൂക്ഷിച്ചുവയ്ക്കാനുദ്ദേശിക്കുന്നില്ലെങ്കിൽ, ഉടൻ അതു് വാദ്യാഘോഷങ്ങളോടുകൂടി ഗ്രാമത്തിനു പുറത്തുള്ള 'സേമ'(ശ്മശാനം)യിൽ കൊണ്ടുപോയി ഒരു പ്രത്യേകസ്ഥാനത്തു് കുഴിച്ചിടും.

ശവത്തിന്റെ വായുടെ മീതെ ഒരു നീണ്ട മുളങ്കുഴൽ കുത്തനെ നാട്ടിയതിന്നുശേഷമേ കുഴി മണ്ണിട്ടു മൂടുകയുള്ളു. പരേതന്റെ ആത്മാവിന്റെ സ്വൈരമായ പോക്കുവരവുകൾക്കുവേണ്ടിയാണു് ശവത്തിന്റെ വായിൽനിന്നു് ഇങ്ങനെയൊരു വഴിയുണ്ടാക്കിവെയ്ക്കുന്നതു്.

ശവക്കുഴിയുടെ മീതെ മുളകൊണ്ടു് ഒരു കുട്ടിപ്പുരയും കെട്ടിയുണ്ടാക്കിവെയ്ക്കും—ഈ പുരയുടെ മേൽക്കൂര വെള്ളക്കടലാസുകൊണ്ടുള്ളതായി

രിക്കം. ആത്മാവിന്നു് ഇടയ്ക്കു് കാററുകൊണ്ടിരിക്കാനുള്ള ഒരു താൽക്കാലിക മാളികയാണിതു്. ആത്മാവിന്നു് ആഹാരപാനീയങ്ങളും ആവശ്യമാണു്. ശവക്കഴിയുടെ വലതുവശത്തു് വേറൊരു കുട്ടിപ്പുര പണിതുവെച്ചിട്ടുണ്ടായിരിക്കും. ഇവിടെ ചോറും കറിയും പലഹാരങ്ങളും, കുടിക്കാൻ തീർത്ഥജലവും നിത്യവും ഒരുക്കിവെയ്ക്കുന്നു—പന്ത്രണ്ടുദിവസം തുടർച്ചയായി ഇങ്ങനെ നേർച്ച് വെച്ചുകൊടുക്കണം—അവസാനമായി, മരിച്ച 42–ാമത്തെ ദിവസവും ഒരു നേർച്ചുകൊടുക്കലുണ്ടു്. 42 ദിവസംകൊണ്ടു് ദേഹിദേഹവുമായുള്ള സ്വർബന്ധം നിശ്ശേഷം വിട്ടും എന്നാണു വിശ്വാസം.

അടുത്ത ദിവസങ്ങളിലോ മാസങ്ങളിലോ ദഹനകർമ്മം നിർവ്വഹിക്കാൻ സാമ്പത്തികസ്ഥിതി അനുവദിക്കാത്ത സാധാരണക്കാരുടേയും, കീഴ്ജാതിക്കാരുടേയും ശവങ്ങളാണു് ഇങ്ങനെ കുഴിച്ചിട്ടു സൂക്ഷിച്ചുവരുന്നതു്. രാജാക്കന്മാരുടേയും ബ്രാഹ്മണരുടേയും മൃതദേഹങ്ങൾ ഒരിക്കലും കുഴിച്ചിടുകയില്ല.

അടുത്തകാലത്തു് ദഹിപ്പിക്കാനുള്ളതാണെങ്കിൽ ശവം, ബാന്ദൻ സൂചികർമ്മം കഴിച്ചു്, മമ്മിയാക്കിപ്പൊതിഞ്ഞുകെട്ടി വീട്ടിൽ, മരിച്ചവർക്കുള്ള മുറിയിൽ സൂക്ഷിച്ചുവെയ്ക്കും. പത്തിരുപതുവാര നീളത്തിലുള്ള വെള്ളത്തുണികൊണ്ടു് ശവം നല്ലപോലെ വരിഞ്ഞുകെട്ടി, ഒരു പുൽപ്പായിൽ പൊതിഞ്ഞു്, വീണ്ടും കനത്തിൽ വെള്ളത്തുണി ചുററി ആ പൊതി ഒരു മുളങ്കൂട്ടിൽ നിക്ഷേപിക്കും. ഏതാണ്ടു് മീൻകൂടിന്റെ ആകൃതിയിലുള്ള ഈ പേടകത്തിന്നു് 'റാന്തെൻ' എന്നാണു പേരു്. ശവം അടക്കംചെയ്തുകഴിഞ്ഞാൽ റാന്തേനെ ചൂരൽവള്ളികൊണ്ടു് ഭദ്രമായി ബന്ധിക്കും. ഒടുവിലത്തെ കെട്ടാണിതു്.

ശവദാഹോത്സവം നിശ്ചയിച്ചുകഴിഞ്ഞാൽ, വീട്ടുകാർ ശവം മാന്തിയെടുക്കാൻ ശ്മശാനത്തിലേക്കു പുറപ്പെടും.

ഉത്തരബാലിയിൽ ശവദാഹം നിശ്ചയിക്കുന്നതിനുമുമ്പു്, ദേശക്ഷേത്രത്തിൽപോയി പിതൃദൈവങ്ങളോടു് ശവദാഹത്തിന്നു് സമ്മതം ചോദിക്കുന്ന ഒരു പതിവുണ്ടു്—പൂജാകർമ്മങ്ങളോടുകൂടിയ ഈ ചടങ്ങിന്നു് 'പാന്യഗ്ജ്ജഗ്' എന്നു പറയും. അങ്ങനെ പിതൃക്കളുടെ അനുമതി ലഭിച്ചാൽ, പിന്നെ പുരോഹിതന്റെ അനുമതിക്കുവേണ്ടി ഒരു സദ്യ നടത്തും. അതിന്നുശേഷം ശ്മശാനത്തിൽപോയി മരിച്ചവരുടെ ആത്മാക്കളെ ആ സന്തോഷവാർത്ത അറിയിക്കും. "ഇതാ നിങ്ങളുടെ ഭൗതികദേഹങ്ങൾ ദഹിപ്പിക്കാൻ ഞങ്ങൾ തീരുമാനിച്ചിരിക്കുന്നു. നിങ്ങൾ ഒരുങ്ങിയിരുന്നുകൊള്ളുവിൻ."

ദക്ഷിണബാലിയിൽ ഇങ്ങനത്തെ ഔപചാരികമായ അനുവാദപ്രാർത്ഥനകളോ, ശ്മശാനവിളംബരമോ ഒന്നും പതിവില്ല. അവർ നേരെ ശ്മശാനത്തിൽചെന്നു പഴയ ശവക്കുഴികൾ മാന്തിത്തുടങ്ങും.

മാസങ്ങളും വർഷങ്ങളുംകഴിഞ്ഞു് മൃതദേഹംമുഴുവനും ചിലപ്പോൾ മണ്ണടിഞ്ഞുപോയിട്ടുണ്ടാകും. അവർ കിട്ടിയ അസ്ഥിഖണ്ഡങ്ങൾ പെറുക്കി, ഒരു കോടിമുണ്ടിൽ പൊതിഞ്ഞുകെട്ടി ഘോഷയാത്രയായി തങ്ങളുടെ വീടുകളിലേക്കു കൊണ്ടുപോകും.

കുഴിയിൽനിന്നു ശവത്തിന്റെ അവശിഷ്ടങ്ങളൊന്നും കിട്ടിയിട്ടില്ലെങ്കിൽ അവർ ആ കുഴിയിലെ മണ്ണ് ഒരു കുടത്തിൽവാരി നിറച്ചു കൊണ്ടുപോകും. ഈ കർമ്മം നിർവ്വഹിക്കുന്നതു് സ്ത്രീകളാണു്.

മുമ്പ് ശവത്തെ കിടത്തിയിരുന്ന തിണ്ണയിൽത്തന്നെയാണു് ഈ ഭൗതികാവശിഷ്ടം ഭാണ്ഡംകെട്ടി പ്രതിഷ്ഠിക്കുക. വർണ്ണപ്പട്ടുകൾ, ആലവട്ടം, വെഞ്ചാമരം മുതലായവകൊണ്ടു് തിണ്ണ അലങ്കരിച്ചുവെച്ചിട്ടുണ്ടായിരിക്കും. പരേതന്റെ സ്വന്തമായിരുന്ന വസ്തുക്കളും (ഇവയ്ക്കു 'ഉപചാര' എന്നു പറയും) തറവാട്ടുവക പഴയ സ്വത്തുക്കളായ ഗ്രന്ഥങ്ങൾ, സ്വർണ്ണക്കിണ്ടി, സ്വർണ്ണക്കോരി, വെള്ളിക്കിണ്ണം മുതലായവയും ആ തിണ്ണയിൽ പ്രദർശിപ്പിച്ചുവെച്ചിട്ടുണ്ടായിരിക്കും.

പുരോഹിതൻ ചില മന്ത്രാക്ഷരങ്ങളും, ചക്രങ്ങളും മററും വരച്ചു് മന്ത്രശുദ്ധിവരുത്തിയ ഒരു കോടിത്തുണിയിലാണു് അസ്ഥിഖണ്ഡങ്ങൾ പൊതിഞ്ഞുവെയ്ക്കുക. ആത്മാവിനെ ആവാഹിച്ചെടുക്കാനുള്ള പല കോലങ്ങളും കോപ്പുകളും ആ അസ്ഥിപ്പൊതിക്കരികെ അണിനിരത്തിവെച്ചിട്ടുണ്ടായിരിക്കും. ഇവയിലൊന്നാണു് 'ഉക്കുർ.'

വെള്ളനൂലിൽ കോർത്ത ചെമ്പുനാണയങ്ങൾ മനുഷ്യന്റെ അസ്ഥിപഞ്ജരത്തിന്റെ ആകൃതിയിലാക്കിവെച്ച ഒരു കോലമാണു് ഉക്കുർ. വെള്ളിനൂലിൽ വെള്ളിനാണ്യങ്ങൾ കോർത്തുണ്ടാക്കിയ മാലകൊണ്ടാണു് ധനികകുടുംബങ്ങൾ ഉക്കുർ ഉണ്ടാക്കിവെയ്ക്കുന്നതു്. മററൊരു കോപ്പാണു് 'അഞ്ജേനൻ.' ഒരു നാളികേരത്തിൽ മഞ്ഞച്ചോറു നിറച്ചു്, നാളികേരത്തിന്റെ മുഖദ്വാരത്തിൽനിന്നു് ഒരു നീണ്ട മുളവടി കുത്തിനിർത്തിയിട്ടുണ്ടാകും. ഈ മുളദണ്ഡിന്റെ മുകളിലത്തെ അററത്തു് ഒരു വർണ്ണനൂൽക്കെട്ടു ചാർത്തിയിരിക്കും. (ഈ നൂൽക്കെട്ടു് മസ്തിഷ്കമാണെന്നാണു് സങ്കല്പം—നാളികേരം ഹൃദയവുമാണു്.) കോഴിമുട്ടത്തോടുകൊണ്ടുണ്ടാക്കിയ ഒരു കൊച്ചുദീപം ആ കോലിൽ കൊളുത്തിവെച്ചിരിക്കും, ആത്മാവിന്റെ ദീപം. ഇവയെല്ലാംകൂടിയ യന്ത്രമാണു് 'അഞ്ജേനൻ.'

'അദേഗൻ' എന്നു പറയുന്ന ആൾരൂപമാണു് മറെറാരുപകരണം. കുരുത്തോലകൊണ്ടുണ്ടാക്കിയ ഒരാൾരൂപവും, ചന്ദനപ്പലകയിൽവരച്ച ഒരാൾരൂപവും തമ്മിൽ കൂട്ടിക്കെട്ടിയ ഒരിരട്ടക്കോലമാണു് അദേഗൻ. ഒരു വലിയ വെള്ളിത്താലത്തിലാണു് അദേഗനെ പ്രതിഷ്ഠിക്കുന്നതു്. താംബൂലവും, ചന്ദനവും, പുഷ്പങ്ങളും ആ താലത്തിൽ വെച്ചിട്ടുണ്ടായിരിക്കും.

പരേതന്റെ പേരെഴുതിയ ഒരോല അദേഗന്റെ കൈയിൽ കെട്ടിയിട്ടുണ്ടാകും. പരേതൻ സ്വർഗ്ഗപ്രവേശത്തിന്നർഹനാണെന്നു് പ്രഖ്യാപിക്കുന്ന, പുരോഹിതന്റെ സർട്ടിഫിക്കററു് അദേഗന്റെ പാർശ്വത്തിൽ പ്രദർശിപ്പിച്ചിരിക്കും. പുരോഹിതന്റെ ഈ പ്രമാണപത്രത്തിന്നു് 'ഉലാന്തക' എന്നു പറയും. സെലിബീസ്ദ്വീപിൽനിന്നു കൊണ്ടുവന്ന ഒരു ജാതി മരത്തൊലിയിലാണു് ഉലാന്തക എഴുതിപ്പിടിപ്പിക്കുന്നതു്.

ശവക്കുഴിയിൽനിന്നു് അവശിഷ്ടങ്ങളൊന്നും ലഭിച്ചിട്ടില്ലെങ്കിൽ ആ പരേതന്മാരുടെ ആത്മാക്കളെ വീട്ടിലേക്കു ക്ഷണിച്ചുവരുത്തുന്ന 'ങേളാപ്പി' എന്ന കർമ്മം നടത്തുന്നതു് ഈയവസരത്തിലാണു്. പുറത്തു്

മുററത്തു് സൂര്യദേവനും, പ്രജാപതിക്കുമുള്ള പൂജകളും യഥാവിധി നടന്നു കൊണ്ടിരിക്കും.

ശവദാഹത്തിന്റെ തലേന്നാൾ സായാഹ്നത്തിൽ ഗ്രാമം മുഴവനും ആഘോഷങ്ങൾകൊണ്ടു് പുളകിതമാകുന്നു. വീടുകളിൽനിന്നു് ആത്മാവിനെ ആവാഹിച്ചെടുത്ത കോലങ്ങളും പ്രതിമകളും, പ്രധാന പുരോഹിതന്റെ ഗൃഹത്തിലേക്കു എഴുന്നെള്ളിച്ചുകൊണ്ടുപോകുന്നു. ആ ഘോഷയാത്രകളിൽ 'ഗംബാങ്'വാദ്യക്കാരും, 'ബാരീസ്'നൃത്തക്കാരും ഉണ്ടായിരിക്കും. പുരുഷന്മാരും, സ്ത്രീകളും കുട്ടികളും തങ്ങളുടെ ഏററവും നല്ല വസ്ത്രങ്ങൾ ധരിച്ചുകൊണ്ടാണു് ഈ ഘോഷയാത്രയിൽ പങ്കെടുക്കുക. പുരുഷന്മാരുടെ അരയിൽ രത്നംപതിച്ച പിടിയോടുകൂടിയ 'ക്രിസ്സു'കൾ (കഠാരികൾ) ഒളിമിന്നുന്നു. പ്രതിമകളും കോലങ്ങളും നിലകൊള്ളുന്ന വെള്ളിത്താലങ്ങൾ തലയിലെടുത്തു് തരുണികൾ താളംചവിട്ടി നീങ്ങുന്നു.

ഘോഷയാത്രകൾ പുരോഹിതന്റെ ഗൃഹത്തിലെത്തിയാൽ, പുരോഹിതൻ പുണ്യാഹംകുടഞ്ഞു്, വേദമന്ത്രങ്ങൾചൊല്ലി ആ പ്രതിമകളെ ശുദ്ധിചെയ്തു് അനുഗ്രഹിക്കുന്നു. ആ സമയത്തു് പുരോഹിതന്നു് ദിവ്യദർശനമുണ്ടായി ഉറഞ്ഞുതുള്ളി പിതൃദൈവങ്ങളുടെ അരുളപ്പാടുകൾ അവരെ അറിയിക്കുകയുംചെയ്യും.

അതുകഴിഞ്ഞാൽ പ്രതിമകളെയെല്ലാം ഘോഷയാത്രയായിത്തന്നെ അതതു വീടുകളിലേക്കു തിരിച്ചുകൊണ്ടുപോകും.

അന്നരാത്രി അവിടെ ഗംഭീരമായ ഒരു സദ്യയുണ്ടാകും. സദ്യ പുലരുന്നതുവരെ, തോൽപ്പാവക്കൂത്തു്, ഛായാനാടകം മുതലായ വിനോദങ്ങൾ ഉണ്ടായിരിക്കും. പുരാണപാരായണവും അന്നത്തെ രാത്രിയിലെ ഒരു പ്രധാന ഇനമാണു്. ബാലിപുരാണത്തിലെ 'ഭീമസ്വർഗ്ഗം' എന്ന അദ്ധ്യായം മുഴവനും അന്നു് പാരായണംചെയ്യണം. ഭീമൻ സ്വർഗ്ഗത്തിലെത്തിയപ്പോൾ അവിടെ കാട്ടിക്കൂട്ടിയ പരാക്രമങ്ങളുടെ ഒരു വിവരണമാണു് 'ഭീമസ്വർഗ്ഗം.'

## ശവദാഹം

പിറേറന്നു് 'പാബാസ്മിയാനാ'ണു്—ശവദാഹദിവസം—അതിരാവിലെ വീട്ടുകാർ ദൂരെയുള്ള മലയിലെ നീരുറവകളിലേക്കോ, ക്ഷേത്രങ്ങളിലേക്കോ, തീർത്ഥജലം കൊണ്ടുവരാൻ പുറപ്പെടുന്നു.പുതിയ മൺപാത്രങ്ങളിലാണു് കലശം കൊണ്ടുവരുന്നതു്. മൺപാത്രത്തിന്റെ പുറത്തു് 'ഓം' എന്ന അക്ഷരവും ഒരു താമരപ്പൂവും ചുണ്ണാമ്പുകൊണ്ടു് വരച്ചിരിക്കും. വാദ്യഘോഷങ്ങളോടുകൂടിയാണു് വരവു്. 'ബൊനാംഗൻ' എന്ന വാദ്യസംഗീതമാണു് ഈ കലശമെഴുന്നെള്ളിപ്പിന്നുപയോഗിക്കുന്നതു്. കോടിവസ്ത്രങ്ങൾകൊണ്ടുള്ള കൊടിക്കൂറകൾ കുന്തങ്ങളുടേയും മുളദണ്ഡുകളുടേയും തലയ്ക്കൽ കെട്ടി ഘോഷയാത്രക്കാർ ഉയർത്തിപ്പിടിച്ചിട്ടുണ്ടാകും. 'ഞാമ്പിൽ തീർഥ്' എന്നാണു് ഈ കലശമെഴുന്നെള്ളിപ്പിന്നു പറയുന്നതു്.

തീർത്ഥപാത്രങ്ങളുടെ ഘോഷയാത്ര, 'ബാലെസുമംഗ'നെ (ശവം

കിടത്തിയ മണ്ഡപത്തിന്റെ കൂടാരം) മൂന്നുപ്രാവശ്യം വലംവെച്ച്, പിന്നെ കലശങ്ങൾ ആ തിണ്ണയിൽ ഇറക്കിവെക്കുന്നു.

ആത്മാക്കൾക്കു കുടിക്കാനുള്ള തണ്ണീരാണിതു്.

ഗോപുരാകൃതിയിലുള്ള മകുടത്തോട്ടുകൂടിയ ഒരു രഥമാണിതാണ്, പരേതന്റെ ഭൗതികാവശിഷ്ടങ്ങൾ വീട്ടിൽനിന്നു 'സേമ'(ശ്മശാനം)യിലേക്ക് കൊണ്ടുപോവുക. ഈ പട്ടടഗോപുരത്തിന്നു് 'ബഡെ' എന്നു പറയും. ബഡെയുടെ നിർമ്മാണം കുറേദിവസങ്ങൾമുമ്പുതന്നെ ആരംഭിച്ചിട്ടുണ്ടായിരിക്കും. ഒരു ചെറിയ കൊട്ടാരം നിർമ്മിക്കാനുള്ളത്ര അദ്ധ്വാനവും പണച്ചെലവും, അരമണിക്കൂറുകൊണ്ട് കത്തിച്ചാമ്പലാകാനുള്ള ഈ പട്ടടഗോപുരത്തിന്നു് വിനിയോഗിക്കപ്പെടുന്നുണ്ട്.

മരം, മുള, ചൂരൽ എന്നീ വസ്തുക്കൾകൊണ്ടു് നല്ല കെട്ടുറപ്പോടു കൂടി കൗതുകകരമായി നിർമ്മിച്ച ഗോപുരങ്ങളാണ് ബഡെ. ഇതിന്നു് മൂന്നു നിലകളുണ്ടായിരിക്കും. ഏററവും മുകളിലത്തെ തട്ടിൽ, മേല്പോട്ടു ചെല്ലുംതോറും വിസ്താരംചുരുങ്ങി കൂർത്തുവരുന്ന മേൽക്കൂരകൾ പതിനൊന്നെണ്ണമുണ്ടായിരിക്കും. ഈ മേൽക്കൂരകൾക്കു് 'തുമ്പ' എന്നാണ് പേരു്. പതിനൊന്നാമത്തെ തുമ്പയുടെ നെറുകയിൽ ലിംഗാകൃതിയിലുള്ള ഒരാഭരണം കാണാം. 'ലിംഗ' എന്നതന്നെയാണ് ഈ മകുടബിന്ദുവിന്റെ പേരു്.

ശൂദ്രന്റെ പട്ടടഗോപുരത്തിന്നു് ഒരൊററ 'തുമ്പ'യെ പാടുള്ളു എന്നാണ് പണ്ടത്തെ നിയമം. പക്ഷേ, പഴയ ഈ ശാസ്ത്രനിബന്ധന ഇന്നു് ആരും ഗൗനിക്കാറില്ല.

ഈ ചിതഗോപുരങ്ങൾക്കു് ഒരു വലിയ തെങ്ങിനെക്കാളും പൊക്കം കാണും. ഇതിനെ ശ്മശാനത്തിലേക്കു് വലിച്ചുകൊണ്ടുപോകാൻ ചിലപ്പോൾ എഴുപതു് എഴുപത്തഞ്ചാളുകളുടെ ദേഹശക്തി ആവശ്യമാണ്.

ബാലിക്കാരുടെ പൗരാണികവിശ്വാസത്തിന്നനുസരിച്ചുള്ള പ്രപഞ്ചത്തിന്റെ മാതൃകയിലാണ് ഈ പട്ടടഗോപുരം പണിയുന്നതു്. അടിഭാഗം ആമയുടെ ആകൃതിയിലാണ്. ഒരാമയാണ് പ്രപഞ്ചത്തെ താങ്ങിനിറുത്തുന്നതു് എന്നാണ് ബാലിക്കാർ വിശ്വസിക്കുന്നതു്. ആമയെ ചുററിക്കൊണ്ടു് രണ്ടു കൂററൻ കയറുകളുണ്ടായിരിക്കും. ഇതിന്നു് 'നാഗബന്ധ' എന്നാണ് പേർ. രഥവും ഗോപുരവും വലിച്ചുകൊണ്ടു പോകാനുള്ള കയറാണിതു്.

ആമയുടെ പുറത്തെ തട്ട്, 'ബേബാതരണ' എന്ന അധോലോകമാണ്. കാടുകളും പാറകളും നിറഞ്ഞ ഒരിരുണ്ടലോകം. കാർഡ്ബോർഡു കൊണ്ടു നിർമ്മിച്ച ചെടികളും മരങ്ങളും പാറക്കെട്ടുകളും കൂററൻ പുഷ്പങ്ങളും ഈ തട്ടിന്റെ നാലു മൂലകളിലും പ്രതിഷ്ഠിച്ചിരിക്കും.

നടുവിലത്തെ തട്ട്, 'ഈ ലോകമാണ്'—മനുഷ്യലോകം. നാലു തൂണുകളോടുകൂടി, മൂന്നുഭാഗവും തുറന്നുകിടക്കുന്ന ഈ തട്ടിന്നു് 'മദ്ധ്യപാദ' എന്നു പറയും. ഇതിന്റെ പിറകിൽ, ഭൂമിയുടെ പുത്രൻ എന്നു പറഞ്ഞുവരുന്ന 'ഭോമ'ന്റെ, ഭീമാകൃതിയിലുള്ള ഒരു മരമുഖവും, ഗോപുരത്തിന്റെ

ഇരുവശത്തേയ്ക്കും പത്തടിയോളം കവിഞ്ഞുനില്ക്കുന്ന മരച്ചിറകുകളും ബന്ധിച്ചിരിക്കും. ശ്മശാനത്തിലേക്കു കൊണ്ടുവരുന്ന ശവങ്ങൾ ബന്ധിക്കാനുള്ള 'ബാലേബലേൻ' എന്ന മണ്ഡപവും ഈ മദ്ധ്യപാദയിലാണ് ഒരുക്കിവെച്ചിരിക്കുന്നതു്. ശവങ്ങൾ കയററാനും ഇറക്കാനും സൗകര്യപ്പെടുത്തുന്ന ഒരു മരത്തട്ടും ഇതിൽനിന്നു തള്ളിനില്ക്കുന്നതുകാണാം.

ഗോപുരത്തിൻെറ മുകൾത്തട്ട് സ്വർഗ്ഗലോകമാണ്. ഗിരിശിഖരംപോലെ മേല്പോട്ടു ചെല്ലുംതോറും കൂർത്തുകൂർത്തുവരുന്ന ആ മേൽക്കൂരകളോരോന്നും, വിവിധ സ്വർഗ്ഗങ്ങളെയാണ് സൂചിപ്പിക്കുന്നതു്.

ആകാശംമുട്ടുന്ന ഈ പട്ടടഗോപുരങ്ങൾ, പട്ടുകൊടിക്കൂറകൾ, വർണ്ണക്കടലാസ്സുതോരണങ്ങൾ, പല നിറത്തിലുള്ള പഞ്ഞിഗോളങ്ങൾ, കസവുതൊങ്ങലുകൾ, കുരുത്തോലകൾ, തകരത്തകിട്ടുകൾ, മുഖക്കണ്ണാടികൾ മുതലായവകൊണ്ട് അടിമുതൽ മുടിവരെ അലങ്കരിച്ചുവെച്ചിട്ടുണ്ടായിരിക്കും.

മൃഗങ്ങളുടെ ആകൃതിയിൽ നിർമ്മിച്ച വിചിത്രപേടകങ്ങളിൽ അടക്കംചെയ്തിട്ടാണ് ശവങ്ങൾ ദഹനത്തിന്നു വെയ്ക്കുന്നതു്. മൃഗവടിവിലുള്ള ഈ ശവപ്പെട്ടികൾക്കു 'പാട്ടലങ്ങൻ' എന്നാണ് പേരു്. കാള, സിംഹം, മാൻ മുതലായ മൃഗങ്ങളുടെ മുഖവും ദേഹവുമുള്ള ഈ പെട്ടികൾക്കുള്ളിൽക്കിടന്നാണ് ശവം വെന്തുവെണ്ണീറാകുന്നതു്. മൃതൻെറ ജാതിക്കനുസരിച്ചായിരിക്കും പെട്ടിയുടെ മൃഗചിഹ്നം. ശൂദ്രൻെറ ശവപ്പെട്ടി ഗജമീനാകൃതിയിലാണ്—(ആനയുടെ മുഖവും മീനിന്റെ ഉടലുമുള്ള ഒരൈതിഹാസികസത്വമത്രെ ഗജമീനം)—ആ പെട്ടിക്കു മൂടിപാടില്ല. അതു് ഒരു തോണിപോലെ തുറന്നിരിക്കണം. കുലീനകുടുംബക്കാരുടേയും ബ്രാഹ്മണരുടേയും പാട്ടലങ്ങൻ വൃഷഭമുഖനാണ്. (മൃതദേഹം സ്ത്രീയുടെതാണെങ്കിൽ പശുവിൻെറ മുഖമുള്ള പെട്ടിയായിരിക്കും). ക്ഷത്രിയന്നു് സിംഹമുഖപ്പെട്ടിയാണ്—ആ സിംഹത്തിന്നു് വലിയ ചിറകുകളും ഉണ്ടായിരിക്കും. വൈശ്യൻേറതു് മാൻപേടകമാണ്.

ഈ ശവപ്പെട്ടികൾ നിറപ്പകിട്ടുള്ള രോമത്തുണികൾകൊണ്ടു പൊതിഞ്ഞു, ഗിൽറ്റുതകിടുകൾകൊണ്ടു കൗതുകകരമായി അലങ്കരിച്ചിരിക്കും. പെട്ടികൾക്കുപയോഗിക്കുന്ന വർണ്ണവും, ജാതിക്രമമനുസരിച്ചു മാറ്റമുള്ളു.

ഈ ശവപ്പെട്ടിക്കോലങ്ങളിൽ അവയുടെ ജനനേന്ദ്രിയങ്ങൾ പതിവില്ലം കവിഞ്ഞ വലുപ്പത്തിൽ ഉണ്ടാക്കിവെച്ചിരിക്കും. മരക്കാളയുടെ അണ്ഡങ്ങൾ ഇടയ്ക്കിടെ ആട്ടിക്കൊട്ടുക്കുന്നതിന്നു് ചില സൂത്രപ്പണികൾ ചെയ്തുവെയ്ക്കുന്ന പതിവുമുണ്ടു്.

വീട്ടിൽനിന്നു ശവമെടുക്കാൻ സമയമായാൽ ഗോപുരവും ശവപ്പെട്ടിയും മുററത്തു കൊണ്ടുവന്നുനിർത്തും. ശവം മുറിയിൽനിന്നു വാതിൽ കടത്തിക്കൊണ്ടുവരാൻ പാടില്ല. ചുമരിൽ ഒരു ദ്വാരമുണ്ടാക്കി അതിലൂടെയാണ് ശവം പുറത്തുകൊണ്ടുവരുന്നതു്. ശവം പിടിച്ചുപററാൻ പുറത്തുള്ളവർ പല പരാക്രമങ്ങളും കാണിക്കും. അതൊരു ചടങ്ങാണ്. ശവത്തിന്നുവേണ്ടി ഉന്തും തള്ളും ഇടിയും കുത്തും തുടൻകൊണ്ടിരിക്കും. ഒററ

ള്ള സംഘമായിട്ടാണ് ആക്രമണം. ശവം അങ്ങനെ പല കൈകളിലും മാറിമാറി പൊയ്ക്കൊണ്ടിരിക്കും. ഒടുവിൽ ജയിച്ചകൂട്ടർ ശവം കൊണ്ടുപോയി, ബഡെയുടെ നടുവിലെ തട്ടിലെ, ബാലേബലേനിൽ ബന്ധിക്കും.

അതുകഴിഞ്ഞാൽ എല്ലാവർക്കും സദ്യയുണ്ട്. സദ്യകഴിഞ്ഞാൽ ഉടനെ ഗ്രാമത്തിലെ പെരുമ്പറകൊട്ടി, സേമയിലേക്കുള്ള ഘോഷയാത്ര പുറപ്പെടാറായി എന്ന വാർത്ത ഗ്രാമവാസികളെ അറിയിക്കുന്നു.

പിന്നെ ശ്മശാനഘോഷയാത്ര നീങ്ങുകയായി.

ഏററവും മുമ്പേ നടക്കുന്നതു വാദ്യക്കാരാണ്. പിന്നെ കുന്തക്കാരും കൊടിക്കൂറക്കാരും നടക്കുന്നു. അവരുടെ പിറകെ ബാരീസ്നൃത്തസംഘം, ഒരു യുദ്ധനൃത്തം അഭിനയിച്ച്, ആർപ്പുവിളികളോടെ വട്ടംചുററി മുന്നോട്ടു നിരങ്ങുന്നു. മരമൃഗങ്ങളെ ചുമന്നുകൊണ്ട് ഒരു കൂട്ടർ നൃത്തക്കാരെ പിന്തുടരുന്നു. പരേതൻെറ ബന്ധുക്കൾ ആ ശവപ്പെട്ടികൾക്കു മീതെ നീണ്ട മുളങ്കാലുകളോടുകൂടിയ ഓലക്കുടകൾ ചൂടികൊടുക്കുന്നു. ആത്മാക്കളെ പിടിച്ചടക്കിയ കോലങ്ങളും മററു മാന്ത്രികമാറാപ്പുകളും വെള്ളിത്താലങ്ങളിൽ കുത്തിനിർത്തി ആ താലങ്ങളും തലയിലേററി തരുണീമണികൾ നീങ്ങുന്നു. ആ താലപ്പൊലിയുടെ പിറകെ ശവഗോപുരം ആകാശത്തിൽ ആടിക്കൊണ്ടു വരുന്നു. ഗോപുരത്തിൽ ശവംകെട്ടിയിട്ട തട്ടിനോടു ബന്ധിച്ച ഒരു കയർ പുരോഹിതന്മാരുടെ ദേഹങ്ങളെയും ബന്ധിച്ചുകൊണ്ടാണു പോകുന്നതു്. ഇതാണ് 'നാഗബന്ധം'—പരേതന്മാരുടെ ആത്മാക്കളെ പുരോഹിതന്മാർ ആ പാശത്തിലൂടെ ബന്ധിച്ചുനിർത്തിയിരിക്കയാണ്—കയറിൻെറ അവശേഷിച്ച ഭാഗം പരേതൻെറ കുടുംബാംഗങ്ങൾ താങ്ങിക്കൊണ്ടു വരുന്നുണ്ട്. ദേഹമുഴുവനും ചായംപൂശി മുഖംമൂടികൾ ധരിച്ച ചില പഹയന്മാർ ചെകുത്താന്മാരെപ്പോലെ കൂക്കിവിളിക്കുന്നു. പടക്കങ്ങൾ പട—പടപടേന്നു പൊട്ടുന്നു. ആ ഘോഷയാത്ര പൊടിപടലം പിറകിൽ വിട്ടുകൊണ്ടു മുമ്പോട്ടു നീങ്ങുന്നു...

ഘോഷയാത്ര ശ്മശാനത്തിൽ എത്തിച്ചേരുന്നതിന്നു മുമ്പുതന്നെ, ശ്മശാനത്തിൻെറ ഒരു മൂലയിൽ കുറച്ചു സ്ഥലം ചെത്തിക്കോരി വെടിപ്പാക്കി, അവിടെ ഒരു മൺതറ ഒരുക്കിവെച്ചിട്ടുണ്ടായിരിക്കും. ശവപ്പെട്ടികൾ സ്ഥാപിക്കുന്നതു് ഈ തറയിലാണ്. ഈ തറയ്ക്കു 'ബാലേ ഗ്ദുമി' എന്നു പറയും.

ഘോഷയാത്ര ശ്മശാനത്തിലെത്തി, ബാലേഗ്ദുമിയെ മൂന്നു വലം വെയ്ക്കും. പിന്നെ ശവപ്പെട്ടികൾ അവിടെ ഇറക്കിവെച്ച്, ഗോപുരം അടുത്ത മൂലയിൽ ഒതുക്കിനിർത്തും.

ഗോപുരത്തിൽനിന്നു ശവം ഇറക്കിക്കൊണ്ടുവരാൻ കുറേപ്പേർ അതിൻെറ മുകളിൽ കേറും. അപ്പോൾ ഗോപുരത്തിലെ ബാലേബലേനിൽ കാവൽനില്ക്കുന്നവൻ, ഗോപുരത്തിൻെറ മൂലയിലെ തൂണിൽ കെട്ടിയിട്ടിരുന്ന രണ്ടു വെളുത്ത കോഴിക്കുഞ്ഞുങ്ങളെ അഴിച്ച് ആകാശത്തിലേക്കു പറപ്പിക്കും—ആത്മാക്കൾ പറന്നുപോകാറായി എന്നതിൻെറ സൂചനയാണിതു്. പിന്നെ ശവം ഇറക്കിക്കൊണ്ടുവരുന്ന ബഹളമാണ്. അവിടെവെച്ചും ശവത്തിന്നുവേണ്ടിയുള്ള ഉന്തും തള്ളും മൽപ്പിടുത്തവും

മുറയ്ക്കു നടക്കും. ഒടുവിൽ ജയിച്ച കൂട്ടർ ശവവുംകൊണ്ടു താഴെ ഇറങ്ങുന്നു. അവർ ഭൂമിതൊട്ട ഉടനെ ഒരുകൂട്ടം പെണ്ണുങ്ങൾ 'കജാങ്' പിടിക്കാൻ മുന്നോട്ടുവരുന്നു. ശവത്തിൻെറ ശിരസ്സുമായി ബന്ധിച്ചതും വളരെ നീളമുള്ളതുമായ ഒരു വെള്ളത്തുണിയാണു കജാങ്. ഈ തുണി തലയ്ക്കുമീതെ രണ്ടു കൈകൊണ്ടും പൊക്കിപ്പിടിച്ചുകൊണ്ടു പെണ്ണുങ്ങൾ ബാലേഭൂമി വരെ അണിനിരന്നു നില്ക്കും.

ശവം ബാലേഭൂമിയിൽ എത്തിയാൽ, പാട്ടലങ്ങന്റെ പുറത്തെ മൂടി തുറന്ന് അതിൽ നിക്ഷേപിക്കും. പിന്നെ പുരോഹിതൻെറ കർമ്മങ്ങൾ തുടങ്ങുകയായി.

പുരോഹിതൻ ശവപ്പെട്ടി തുറന്ന്, ശവത്തിൽ തീർത്ഥം തളിച്ചു വേദമന്ത്രങ്ങൾ ചൊല്ലിക്കൊണ്ടിരിക്കും. ധാരാളം ചെമ്പുനാണയങ്ങളും ആ പെട്ടിയിൽ നിക്ഷേപിക്കപ്പെടും.

ചിതയ്ക്കു തീകൊളുത്തുന്നതും പുരോഹിതൻതന്നെയാണ്. ശവപ്പെട്ടിയുടെ അടിയിൽ, മുഖത്തിൻെറ പള്ളയിലാണു തീ കൊടുക്കുന്നത്. ചിത കൊളുത്തുന്നതിന്നുള്ള അഗ്നി, കല്ലുകൾ ഉരച്ചുണ്ടാക്കിയതാണ്. ആത്മാവിന്റെ കോലങ്ങളും പ്രതിമകളും ആ ചിതയിൽത്തന്നെ ആഹുതി ചെയ്യപ്പെടും.

പാട്ടലങ്ങന്നു തീ കൊളുത്തുന്നതോടൊപ്പം പട്ടടഗോപുരത്തിന്നും തീ കൊടുക്കും. അപ്പോൾ അവിടെ വലിയ ബഹളമായിരിക്കും. ഗോപുരത്തിന്നു തീ വെച്ച ഉടനെ ഗ്രാമീണർ അതിന്മേൽ ഓടിക്കേറി, പട്ടുകൾ, കോടിത്തുണികൾ, മുഖക്കണ്ണാടികൾ മുതലായ വില കിട്ടാവുന്ന വസ്തുക്കളെല്ലാം വാരിവലിച്ചു കൊണ്ടുപോകും.

ചിതയിൽ ശവം ദഹിച്ചുകൊണ്ടിരിക്കെ 'അങ്ക്ലൂങ്' വാദ്യഘോഷവും 'ഗാംബാങ്' സംഗീതവും മുഴങ്ങുന്നുണ്ടാകും. കുടുംബാംഗങ്ങൾ ഒരു നീണ്ട മുളവടികൊണ്ടു ശവം ഇടയ്ക്കിടെ ഇളക്കിമറിച്ചിട്ടു ദഹനത്തിന്നു വേഗം കൂട്ടും.

ഉച്ച കഴിയുമ്പോഴേയ്ക്കു ശവം വെന്തു വെണ്ണീറായിത്തീരും. പുരോഹിതൻ തീർത്ഥം തളിച്ചു തീ കെടുത്തും. പിന്നെ പരേതൻെറ കുടുംബക്കാർ വന്നു ചിതയിൽ അവശേഷിച്ച അസ്ഥിഖണ്ഡങ്ങളും ചാരവും വാരിയെടുത്ത് ഒരിടത്തു കൂട്ടിവെച്ച് ഒരു പച്ചോലകൊണ്ടു മൂടും.

സഞ്ചയനം കഴിഞ്ഞാൽ അന്നു വൈകുന്നേരംതന്നെ അസ്ഥി ഒഴുക്കിക്കളയണമെന്നാണു ശാസ്ത്രവിധി. എന്നാൽ, വലിയതോതിലുള്ള ശവദാഹമാണെങ്കിൽ അങ്ങനെ സാദ്ധ്യമായെന്നു വരില്ല—അവർ പിറേറന്നു രാവിലെ അതു നിർവ്വഹിക്കും.

ചിതയിൽനിന്നു സഞ്ചയിച്ച അസ്ഥിയും ചാരവും 'കെലൂങ്ങാഞ്ഞു ഗാഡിങ്' എന്ന പ്രത്യേകജാതിയിലുള്ള ഒരു ഇളനീർത്തൊണ്ടിൽ നിറച്ച്, തൊണ്ടു വെളുത്ത കോടിമുണ്ടിൽ പൊതിഞ്ഞുകെട്ടി, ഗൃഹത്തിൻെറ ആകൃതിയിലുണ്ടാക്കിയ ഒരു ചെറിയ പഞ്ജരത്തിൽ പ്രതിഷ്ഠിച്ച് ('പഞ്ജരംഗാ' എന്നാണ് ഈ കൂടിൻെറ പേര്) ആ കൂട് വാദ്യഘോഷത്തോടെ സമുദ്രതീരത്തിലേയ്ക്ക് എഴുന്നെള്ളിച്ച് കൊണ്ടുപോകും. പുരോ

ഹിതൻ വരുണദേവനെ പ്രാൎത്ഥിച്ചുകൊണ്ടുനില്ക്കെ അവർ പഞ്ജരംഗ യെ കടലിൽ ഒഴുക്കിക്കളയുന്നു.

അസ്ഥിയൊഴുക്കിക്കളഞ്ഞതിന്നുശേഷം, ആ കൎമ്മങ്ങളിൽ പങ്കെടുത്തവർ സമുദ്രസ്നാനംചെയ്തു ദേഹശുദ്ധിവരുത്തി വീട്ടുകളിലേക്കു മടങ്ങുന്നു.

ശവദാഹം കഴിഞ്ഞതിന്റെ പന്ത്രണ്ടാമത്തെ ദിവസമോ, അല്ലെങ്കിൽ നാല്പത്തിരണ്ടാമത്തെ ദിവസമോ, 'മെമുക്കുർ' എന്നൊരു ക്രിയ ചില ഗ്രാമക്കാർ ചെയ്തുവരുന്നുണ്ടു്. പരേതന്റെ ദേഹത്തേയും ദേഹിയേയും സങ്കല്പിച്ചു് 'പുസ്പ' എന്നൊരു പുതിയ പ്രതിമയുണ്ടാക്കി, ദഹിപ്പിച്ചു്, സഞ്ചയനകൎമ്മം കഴിച്ചു കടലിലൊഴുക്കിക്കളയുന്ന ഒരു ചടങ്ങാണിതു്. ആദ്യംചെയ്ത കൎമ്മങ്ങളിൽ എന്തെങ്കിലും പാകപ്പിഴ വന്നുപോയിട്ടുണ്ടെങ്കിൽ അതിന്നു പരിഹാരമായിട്ടായിരിക്കണം ഇങ്ങനെയൊരു പുനരാവൎത്തനം.

ബാലിയിൽ എല്ലാ ഗ്രാമക്കാരുടേയും ശവദാഹച്ചടങ്ങുകൾ ഒരുപോലെയല്ല. പ്രഭുകുടുംബാംഗത്തിന്റെയും സാധുകൃഷീവലന്റേയും ശവദാഹകൎമ്മങ്ങൾക്കു തമ്മിൽ വലിയ വ്യത്യാസം കാണും. പരേതന്റെ കുടുംബക്കാൎക്കു കൊടുക്കാൻ കഴിയുന്ന പ്രതിഫലത്തിന്റെ തോതനുസരിച്ചായിരിക്കും 'പെദാന്ദ'(പുരോഹിതൻ)യുടെ മന്ത്രങ്ങളും കർമ്മങ്ങളും...'ഉത്തമ,' 'മദ്ധ്യമ,' 'നീച' ഇങ്ങനെ മൂന്നുവിധം കൎമ്മങ്ങളുണ്ടു്. ഇവയിൽ ഉത്തമകൎമ്മത്തിന്നു പെദാന്ദയ്ക്കുള്ള ഫീസ് മാത്രം 200 ക. വരും—ഒരുക്കങ്ങൾക്കു ഭീമമായൊരു സംഖ്യ വേറെയും. ഒരു സാധുകുടുംബത്തിന്നു സഹിക്കാൻ കഴിയുന്ന ഒരു ചെലവല്ല ഇതു്. ഒരുലക്ഷത്തോളം ഉറുപ്പിക ചെലവിട്ട ശവദാഹകൎമ്മങ്ങൾ കഴിച്ച ചില പ്രഭുകുടുംബങ്ങളും ബാലിയിലുണ്ടു്.

ശവം ദഹിപ്പിക്കു പതിവില്ലാത്ത ചില ഗ്രാമക്കാരും ബാലിയിലുണ്ടു്. സെമ്പീരാൻ ഗ്രാമക്കാർ അങ്ങനെയുള്ളവരാണു്. ആ കാട്ടുഗ്രാമത്തിൽ ആരെങ്കിലും മരിച്ചാൽ ശവം കാട്ടിന്റെ ഒരു മൂലയിൽ കാട്ടുമൃഗങ്ങൾക്കു തിന്നാൻ വെച്ചുകൊടുക്കുകയാണു പതിവു്.

ഗർഭിണികളായി മരിച്ച സ്ത്രീകളുടെ ശവങ്ങൾ ബാലിക്കാർ ദഹിപ്പിക്കുകയില്ല.

ഇരുപത്തെട്ടാമദ്ധ്യായം

# മദ്ധ്യബാലിയിലൂടെ

ബാലിദ്വീപിൽ എന്റെ ഒടുവിലത്തെ യാത്രയായിരുന്നു അതു്. ഡെൻപസാറിൽനിന്നു സിംഗരാജയിലേക്കുള്ള ബസ്സുയാത്ര. ദ്വീപിന്റെ തെക്കേ അററത്തുനിന്നു വടക്കേ അററത്തേക്കു് സാംസ്കാരികതലസ്ഥാനത്തുനിന്നു സക്കാർതലസ്ഥാനത്തേക്കു്, മദ്ധ്യബാലിയിലെ പ്രസിദ്ധങ്ങളായ പല പ്രകൃതിദൃശ്യങ്ങളുടേയും മാറിലൂടെ, പൗരാണികസാംസ്കാരികമണ്ഡലങ്ങളെ കണ്ടുകൊണ്ടുള്ള ആ നീണ്ട യാത്രയിൽ പഴയ ബാലിയുടേയും പുതിയ ബാലിയുടേയും വ്യത്യസ്തചിത്രങ്ങൾ മനസ്സിൽ പതിഞ്ഞുകൊണ്ടിരുന്നു.

ഡെൻപസാറിൽനിന്നു സിംഗരാജയിലേക്കു് ബുഡുഗുൾവഴി 61 മൈൽ ദൂരമുണ്ടു്. രാവിലെ ഏഴരമണിക്കു ഞങ്ങൾ ഡെൻപസാർ വിട്ടു. ബസ്സിൽ യാത്രക്കാർ കുറച്ചേ ഉണ്ടായിരുന്നുള്ളു. കഴിഞ്ഞ നാലഞ്ചുദിവസങ്ങളിലായി ഞാൻ സാമാന്യം പരിചയപ്പെട്ടുകഴിഞ്ഞ പട്ടണപരിസരങ്ങളിലൂടേയും, തെളിഞ്ഞ കാർഷികക്കളങ്ങളുടെ കരകളിലൂടേയും സമനിരപ്പിൽ പൊയ്ക്കൊണ്ടിരുന്ന പാത കാൽമണിക്കൂറുകഴിഞ്ഞപ്പോൾ 'സെമ്പിഡി'യിൽ അവസാനിച്ചു. പിന്നെ ഗ്രാമറോഡുകൾ തുടങ്ങുകയായി. മുമ്പിൽ ഒരു നെൽവയൽസാമ്രാജ്യമങ്ങനെ നീണ്ടുകിടക്കുന്നു. അകലെ നീലനിറത്തിൽ മലനിരകൾ എത്തിനോക്കുന്നു.

'കപാൽ'ഗ്രാമം കഴിഞ്ഞു് ഞങ്ങൾ 'മെംഗ്വി'ഗ്രാമത്തിലെത്തി. നിറപ്പകിട്ടുള്ള ഉടുപ്പുകളണിഞ്ഞ പെണ്ണുങ്ങൾ തലച്ചുമടുകളുമെടുത്തു് തെരുവിലൂടെ നീങ്ങുന്നു. മെംഗ്വിയിൽവെച്ചു രസകരമായൊരു കാഴ്ച കണ്ടു. ഭാരംനിറച്ച വലിയൊരുകൊട്ട തലയിൽ കുത്തിനിർത്തി, ഒരു ചെറുപ്പക്കാരി സൈക്കിളിൽ സവാരിചെയ്തുവരുന്നു. അവൾ തലശ്ശേരിയിൽ ജനിക്കേണ്ട ഒരു സർക്കസ്സുകാരിയാണു്, തീർച്ച.

ബസ്സ് ഒൻപതുമണിക്കു് ബുഡുഗുൾഗ്രാമത്തിലെത്തി. മലമൂട്ടിലെ ഒരു മനോഹരഗ്രാമമാണു് ബുഡുഗുൾ. ഇവിടെനിന്നു ചുരത്തിന്റെ ആരംഭമായി.

7080അടിപ്പൊക്കമുള്ള ബ്രാത്തൻമലയുടെ ചെരിവിലൂടെയാണു് ഞങ്ങൾ സഞ്ചരിക്കുന്നതു്. കുടകുമലകളിലൂടെ ചുരമിറങ്ങുകയാണെന്നേ തോന്നൂ. മുററിനില്ക്കുന്ന സസ്യശ്യാമളതയുടെ മറപററിക്കൊണ്ടാണു് ബസ്സ് നിരങ്ങുന്നതു്. പാതയ്ക്കരികിലെ പാറക്കെട്ടുകൾപോലും നിറപ്പകിട്ടുള്ളവയാണു്.

ചുരമിറങ്ങിച്ചെല്ലുന്നതു് ബ്രാത്തൻതടാകത്തിന്റെ കരയിലേക്കാണു്, ബാലിദ്വീപിലെ ഏററവും വലിയ തടാകമാണിതു്. കഥകളിയിലെ

പച്ചത്താടിപോലെ കിരീടമണിഞ്ഞൊരു കുന്ന് ആ നീലത്തടാകത്തെ നമസ്കരിച്ച് നിലകൊള്ളുന്നു.

റേഡിയേറ്ററിൽ വെള്ളം നിറയ്ക്കാനും മറ്റുമായി ബസ്സ് അരുണി കുറുനേരം ആ തടാകക്കരയിൽ തങ്ങിനിന്നു.

അവിടെ ഒരു തനി നാടൻ കാപ്പിക്കടയുണ്ട്—പനമ്പുകൊണ്ട് കോലായമറച്ച ഒരു ചെററപ്പീടിക. രണ്ടുമൂന്നു യാത്രക്കാരും, ഡ്രൈവറും ആ പീടികയിലേക്കു കേറി. ഞാനും അവരെ പിന്തുടന്നു.

ചുട്ട കിഴങ്ങും, പുഴുങ്ങിയ മുട്ടയും കടയിൽ വില്പനയ്ക്കു വെച്ചിരിക്കുന്നു. നല്ല കട്ടൻകാപ്പിയും കിട്ടും.

നീലക്കാച്ചിത്തുണിയുടുത്ത മാറുമറയ്ക്കാത്ത ഒരു മുത്തശ്ശിയാണ് ആ കട നടത്തുന്നതു്. ഞാൻ രണ്ടു പുഴുങ്ങിയ മുട്ടയും കാപ്പിയും ആവശ്യപ്പെട്ടു. അവർ തോടുകളഞ്ഞ പുഴുങ്ങിയ മുട്ട ഒരു വാഴയിലച്ചീന്തിൽ എൻെറ മുമ്പിൽ കൊണ്ടുവെച്ചപ്പോൾ ഞാൻ ആ തള്ളയുടെ മുഖത്തേയ്ക്കു നല്ലപോലെ ഒന്നു നോക്കി. മുമ്പ് എവിടെവെച്ചോ കണ്ട ഒരു പരിചയം. തലശ്ശേരിക്കടുത്ത കുത്തുപറമ്പിലെ ഒരുൾനാടൻ കാപ്പിപ്പീടികയുടെ ഉടമസ്ഥയായ മാതുഅമ്മയെ ഞാൻ ഓത്തു. ഈ ബ്രാഹ്മണൻമുത്തശ്ശിയുടെ അനിയത്തിയാണ് ആ മാതുഅമ്മ. തൊലിനിറംകൊണ്ടും, മുഖപ്രകൃതികൊണ്ടും, തലമുടികെട്ടിവെച്ച മട്ടുകൊണ്ടും മറ്റുംമറ്റും—ഓലച്ചുറ്റു ധരിച്ച കാതുകൾ പോലും അതു് വിളിച്ചുപറയുന്നുണ്ട്...അവർ ഒരു വലിയ പിഞ്ഞാണത്തിൽ ചൂടുകാപ്പി എൻെറ മുമ്പിൽ കൊണ്ടുവന്നുവെച്ചു. ഞാൻ കാപ്പി മൊത്തിക്കുടിച്ചപ്പോൾ 'കാപ്പിക്കു മധുരംപോരാ—കുഞ്ഞിമ്മാതഅമ്മേ' എന്നൊരു പഴയ പാട്ട് എൻെറ മനസ്സിൽ തിങ്ങിനിന്നിരുന്നതു് ഉറക്കെ പാടാൻ തോന്നിപ്പോയി.

ആ കാപ്പിപ്പീടികയോടു തൊട്ടുപിറകിലുള്ള ഓലപ്പുരയിലാണ് അവരുടെ താമസം. ആ പറമ്പിൽ കപ്പയും ചേമ്പും പപ്പായവും പച്ചമുളകും, മററും സമൃദ്ധിയായി കൃഷിചെയ്തിട്ടുണ്ട്. അവരുടെ മകനായിരിക്കണം, പറമ്പിൽ ചേമ്പിന്നു തടംവെട്ടിക്കൊണ്ടിരിക്കുന്ന ആ അർദ്ധനഗ്നനായ ചെറുപ്പക്കാരൻ.

ഞങ്ങൾ $9\frac{1}{2}$ മണിക്കു ബുഡുഗുൾ വിട്ടു. ഒരു മേട്ടുകയറി ഇറങ്ങിച്ചെന്നതു വീണ്ടും മറെറാരു തടാകത്തിൻെറ തടത്തിലേക്കായിരുന്നു. തംബിലിങ്ങൻ എന്നാണു തടാകത്തിൻെറ പേർ. ഇവിടെ തടാകക്കരയിൽ ഒരു പഴയ ക്ഷേത്രം ഞങ്ങൾ കടന്നുപോയി.

പാത ചുരത്തിലേയ്ക്കു ചുററിക്കേറുകയാണ്. ചുരത്തിൻെറ സമീപത്തെല്ലാം കൃഷിനിലങ്ങൾ തലങ്ങും വിലങ്ങുമായി പാറിക്കിടിയിട്ടുണ്ട്. കൈക്കോട്ടു ചുമലിൽവെച്ചു നീങ്ങുന്ന കർഷകക്കോലങ്ങൾ നിരത്തു മുറിച്ചു കടന്നുപോകുന്നു—ചിലർ കമ്പിളിപുതച്ചിട്ടുണ്ട്—ഇവിടെ വയനാട്ടിലേതുപോലുള്ള തണുപ്പുണ്ട്.

പെട്ടെന്നു ചുരത്തിൻെറ ഒരു തിരിവിൽ ഒരു ഗ്രാമക്ഷേത്രം പ്രത്യക്ഷപ്പെട്ടു. ഡ്രൈവർ ബസ്സ് നിർത്തി. ഡെൻപസാറിൽനിന്നു താൻ വാങ്ങിക്കരുതിവെച്ചിരുന്ന ഒരിലപ്പൊതി കൈയിലെടുത്തു ഡ്രൈവർ

ബസ്സിൽനിന്നിറങ്ങി ക്ഷേത്രത്തിലേയ്ക്കു നടന്നു. ആ പൊതിയിൽ പൂജാപുഷ്പങ്ങളായിരുന്നു.

അയാൾ ക്ഷേത്രത്തിൽ പുഷ്പാർച്ചന നടത്തി, തൊഴുതു പ്രാർത്ഥിച്ചു മടങ്ങുന്നതുവരെ ഞങ്ങൾക്കു കാത്തിരിക്കേണ്ടിവന്നു.

നമ്മുടെ നാട്ടിലെ ചില ബസ്സ്ഡ്രൈവർമാർക്കും ഈ പതിവുണ്ടല്ലോ. യാത്രയിൽ ബസ്സിന്ന് അപകടമൊന്നും പററാതിരിക്കാൻ വഴിക്കുള്ള അമ്പലത്തിലോ, അയ്യപ്പൻകാവിലോ, നേർച്ചപ്പള്ളിയിലോ ഭണ്ഡാരം ചാർത്തുകയോ, തേങ്ങ ഉടയ്ക്കുകയോ ചെയ്യുന്ന പതിവ്.

ഞങ്ങൾ ചുരംകയറി ഗിററ് ഗിററിലെത്തി—(പേരുകൊണ്ടു മാത്രമല്ല പ്രകൃതിഭംഗികൊണ്ടും, ഗിററ് ഗിററ്, കാഷ്മീരിലെ ഗിൽഗിററിനെ അനുസ്മരിപ്പിക്കുന്നു). കുന്നിന്മുകളിലെ ഈ പ്രാചീനഗ്രാമത്തിൽ സൃഷ്ടികാലത്തെ അന്തരീക്ഷമാണു വിളയാടുന്നതു്.

ഗിററ് ഗിററ് വിട്ടു കുറച്ചുദൂരം ചെന്നപ്പോൾ പ്രകൃതം മാറിത്തുടങ്ങി. പരിഷ്കാരത്തിന്റെ വിളിയും വെളിച്ചവും ഇഴഞ്ഞുവന്നു. മുക്കാൽ മണിക്കൂറു് ഓടിയപ്പോൾ നാഗരികതയുടെ വലയത്തിലായി. പുല്ലുമേഞ്ഞ പുരകൾക്കുപകരം തകരത്തകിടിന്റെ തൊപ്പിയിട്ട വീടുകൾ കണ്ടുതുടങ്ങി. ഉറവുവെള്ളത്തിന്നുപകരം കുഴൽവെള്ളം കുടങ്ങളിൽ നിറച്ചു പെണ്ണുങ്ങൾ കടന്നുപോകുന്നു. ഇലക്ട്രിക്ക്കമ്പിത്തൂണുകൾ അന്തരീക്ഷത്തെ അലങ്കോലപ്പെടുത്തുന്നു. പുത്തൻ വിദേശച്ചരക്കുകൾ പ്രദർശിപ്പിക്കുന്ന മോടിയുള്ള പീടികകൾ പെരുകിവരുന്നു. ആൾത്തിരക്കുള്ള തെരുവുകൾ...11½ മണിക്കു ഞങ്ങൾ സിംഗരാജയിലെ പ്രധാന മാർക്കററിന്നു മുമ്പിൽ യാത്രയവസാനിപ്പിച്ചു.

## ഇരുപത്തൊൻപതാമദ്ധ്യായം

# സിംഗരാജയിൽ

ഗ്യാമലിൻവാദ്യത്തിനുപകരം മോട്ടോർകാറുകളുടെ ഹോണടി. സാവകളുടെ മരതകപ്പടവുകൾക്കുപകരം വിദേശവസ്തുക്കൾ വില്പനയ്ക്കുവെച്ച പീടികകളുടെ നിരകൾ; വൃത്തികെട്ട തെരുവുകൾ. തലച്ചുമടെടുത്തു നൃത്തഭംഗിയിൽ നീങ്ങുന്ന തരുണികൾക്കുപകരം മുഖത്തു പരിഷ്കാരത്തിൻെറ പൊടിയും ചായവും പൂശി അഴഞ്ഞ കുപ്പായവും ഹൈഹീൽ ഷൂസും ധരിച്ച് ആടിക്കുഴഞ്ഞുനടക്കുന്ന അദ്ധവേശ്യകൾ...വാസ്തവം പറഞ്ഞാൽ ബാലിയുടെ ആത്മാവിനെ സ്നേഹിക്കുന്ന ഒരാൾക്ക് അരമണിക്കൂർപോലും സിംഗരാജയെ സഹിക്കുവാൻ സാധിക്കയില്ല. എന്നാൽ എനിക്കു് ഒരുദിവസം അവിടെ പൊറുപ്പിക്കേണ്ടിവന്നു. ജാവയിലേയ്ക്കുള്ള എൻെറ കപ്പൽ പിറേറന്നുച്ചയ്ക്കാണ് പുറപ്പെടുന്നതു്.

ഞാൻ പ്രധാന തെരുവിന്നുസമീപം 'ഹോട്ടൽ മൂഡാ' എന്നൊരു ഹോട്ടലിൽ ഒരു മുറിയെടുത്തു. യൂറോപ്യൻമട്ടിലുള്ള ഒരു ഹോട്ടലാണിതു്. എൻെറ യാത്രാസാമാനങ്ങളും മററും മുറിയിൽ സ്ഥാപിച്ച്, ഞാൻ പുറത്തു കടന്നപ്പോൾ, ഹോട്ടലിൻെറ ലൂഞ്ചിൽ കുത്തിയിരുന്ന ഒരു തടിച്ചി എന്നോടു ലോഗ്യംഭാവിച്ചു് അടുത്തുവന്നു, സിഗററു കത്തിക്കാൻ തീപ്പെട്ടി ആവശ്യപ്പെട്ടു. ചുണ്ടും കവിളും ചായംപുരട്ടി ചുവപ്പിച്ചു, ഉഷ്ണത്തിൻെറ വ്യാജേന ഏററവും ലഘുവസ്ത്രങ്ങൾ ധരിച്ച ആ പെൺകോലത്തിൻെറ പെരുമാറ്റം—ആ അസാന്മാർഗ്ഗികത്വത്തിന്റെ നാറ്റം—എന്നെ ഉടൻ അവിടെനിന്നകററി. അവൾ ഒരു്ഡച്ചുകാരിയാണ്. ആ ഹോട്ടലിലെ പതിവുകാരിയുമാണത്രെ.

ഹോട്ടലിൽനിന്നു ലഞ്ചുംകഴിച്ചു ഞാൻ പട്ടണമൊന്നു ചുററിക്കാണാൻ പുറത്തിറങ്ങി. ഹോട്ടലിൻെറ തൊട്ടുമുമ്പിൽ ചില ഗുദാമുകളും വകുപ്പടിക്കച്ചവടക്കാരുടെ ഷാപ്പുകളും, ബാങ്കുകളും മററുമാണ്. പ്രധാന തെരുവിൽ യൂറോപ്യൻമോടിയിലുള്ള ഡിപ്പാർട്ട്മെൻറ് സ്റ്റോറുകളും, തുണിക്കടകളും മററും ധാരാളമുണ്ടു്. മാക്കററിന്നടുത്താണ് വലിയ ആൾത്തിരക്കും ബഹളവും കാണുന്നതു്. കൃത്രിമസൗന്ദര്യം കുത്തിച്ചെലുത്തി നടക്കുന്ന ദുർവൃത്തകളായ തെരുവുപെണ്ണുങ്ങളെ ഇത്രയധികം മറെറാരു പട്ടണത്തിലും കാണുകയില്ല. അപ്രകാരംതന്നെ പോക്കിരികളും തെമ്മാടികളും പോക്കററടിക്കാരും ഇവിടെ പെരുകിവരികയാണ്. ഇവരിലധികംപേരും ബാലിക്കാരല്ല. മധൂറാ, സെലിബീസ്സ് മുതലായ അയൽദ്വീപുകളിൽ നിന്നു് ഇവിടെവന്നു പററിക്കൂടിയവരത്രേ.

ബാലിയെക്കുറിച്ചു് മുമ്പു നമുക്കുള്ള ഭാവനാസ്വപ്നങ്ങൾക്കൊന്നും സിംഗരാജയിൽ സ്ഥാനമില്ല. ഇവിടെ സകലതും കച്ചവടക്കണ്ണുകളിലൂടെയാണ് കാണപ്പെടുന്നതു്. പട്ടണം പകുതി യൂറോപ്യൻമട്ടിലും,

പകുതി ചൈനീസ്മട്ടിലുമാണ്. കാരണം പട്ടണത്തിലെ വ്യാപാരം മുഴുവനും ഡച്ചുകാരുടേയും ചീനക്കാരുടേയും അറബികളുടേയും അധീനതയിലാണ്. കൃത്രിമത്വവും കാപട്യവുമാണ് ഇവിടെ വിലപ്പോകുന്നതു്. 'ബാലിയിലെ കൗതുകവസ്തുക്കൾ' എന്ന പേരിൽ ഇവിടത്തെ ചില ക്യൂറിയോഷാപ്പുകളിൽ വില്പനയ്ക്കുവെച്ച 'വിലപിടിച്ച വസ്തുക്കളിൽ' പലതും വാസ്തവത്തിൽ യൂറോപ്പിലെ ഫാക്ടറികളിൽനിന്നു സ്വകാര്യമായി പ്രത്യേകം വാർത്തുണ്ടാക്കിക്കൊണ്ടുവന്നവയാണ്.

പട്ടണത്തിൽ നീങ്ങുന്ന നാട്ടുകാരികളുടെ ഉടുപ്പും, നടപ്പും കണ്ടാൽ ഇവർ പ്രകൃതിയുടെ സ്വർഗ്ഗമായ ബാലിയുടെ സന്താനങ്ങളാണെന്നു വിശ്വസിക്കാൻ സാധിക്കയില്ല. അഴഞ്ഞ ബ്ളൗസ്—അതു് പലപ്പോഴും മുഷിഞ്ഞു നാറുന്നതായിരിക്കും—ഇവരുടെ ആകാരസൗഷ്ഠവത്തിന്നു് ഒട്ടും പററിയതല്ല. പക്ഷേ, നിയമം ഇവരെ അങ്ങനെ പേക്കോലങ്ങളായി നടക്കണമെന്നു ശാസിക്കുന്നു. ഇസ്ലാംമതക്കാരായ ഇൻഡൊനേഷ്യക്കാർ ഡച്ചുകാരിൽനിന്നു സ്വാതന്ത്ര്യംനേടിയ ഉടനെ ആദ്യമായി ചെയ്ത പരിവർത്തനങ്ങളിലൊന്നു് ബാലിയിലെ അർദ്ധനഗ്നകളായ പെണ്ണുങ്ങളെസ്സംബന്ധിച്ചുള്ളതായിരുന്നു. ബാലിയിലെ വനിതകൾ പൊതുസ്ഥലങ്ങളിൽ 'മുലമറച്ചു നടന്നുകൊള്ളണമെന്നു' പുതിയ ഗവർമ്മെണ്ടു് നിയമം പാസ്സാക്കി. ഈ മുലമൂടിനിയമമനുസരിച്ചു നടക്കുന്ന സ്ത്രീജനങ്ങളെ ബാലിയിലെ കുഗ്രാമങ്ങളിൽ അധികമൊന്നും കാണുകയില്ല. അങ്ങാടികളിലും, ചന്തകളിലും വരുമ്പോൾ ഇവർ ഈ നിയമം പാലിക്കാൻ ഉടുതുണി അരയിൽനിന്നു മുലകൾക്കുനേർക്ക് ഒന്നു പൊക്കിക്കെട്ടും—അത്രമാത്രം. എന്നാൽ സിംഗരാജയിൽ—ബുലേലേംഗിൽ മുഴുവനുംതന്നെ—(ഒരു നൂററാണ്ടു മുമ്പു മുതൽക്കു) പെണ്ണുങ്ങൾ കുപ്പായമിട്ടു നടന്നുകൊള്ളണമെന്ന ഒരു ശാസനം നിലവിലുണ്ടായിരുന്നു. 1848-ൽ ഡച്ചുകാർ ഉത്തരബാലിയിലെ ബുലേലേംഗ് കൈവശപ്പെടുത്തിയതിന്നടുത്തകാലത്താണ് ഈ നിയമം നടപ്പാക്കിയതു്. ബുലേലേംഗിൽ വരുന്ന ഡച്ചുപട്ടാളക്കാരുടെ സദാചാരത്തെ, ബാലിമങ്കമാരുടെ കൊങ്കപ്രദർശനം അപകടത്തിലാക്കുന്നുവെന്നു് ഒരു ഡച്ചുഗവർണ്ണർ കണ്ടുപിടിച്ചുവത്രെ. അതിൻെറ ഫലമായിട്ടാണ് ഈ നിയമം പാസ്സാക്കിയതു്. എന്നാൽ കേവലം സദാചാരപരിപാലനം മാത്രമായിരുന്നില്ല ആ നിയമത്തിന്റെ ഉദ്ദേശ്യം. സ്വല്പം കച്ചവടമനസ്ഥിതികൂടി അതിലുൾപ്പെട്ടിരുന്നു. ഡച്ചുതുണികൾ ബാലിയിൽ വിററഴിക്കാനുള്ള ഒരു പുതിയ സൂത്രമായിരുന്നു അതു്.

സിംഗരാജയിലെ വീടുകളുടെയെല്ലാം മേല്പുരകൾ തകരംകൊണ്ടു മൂടിയിരിക്കണമെന്ന നിയമം, ഡച്ചുഗവർമ്മെണ്ടിൻെറ വ്യാപാരമനസ്ഥിതിയെ വെളിപ്പെടുത്തുന്നുണ്ടു്. ഓലയും പുല്ലും മേഞ്ഞ പുരകൾക്കു തീപ്പററാൻ എളുപ്പമുണ്ടു് എന്ന വാദമാണ് പണ്ടത്തെ ഒരു ഗവർണ്ണരെ ഈ തകരവീടുനിയമനിർമ്മാണത്തിന്നു പ്രേരിപ്പിച്ചതത്രെ.

വൈകുന്നേരം ഞാൻ പട്ടണത്തിന്നു പുറത്തെ ഗ്രാമത്തിലേയ്ക്കു് ഒന്നു നടന്നു. പട്ടണത്തിന്റെ ബാഹ്യപ്രാന്തം കുറച്ചു ഭേദമാണെന്നു പറയാം. ഗവർണ്ണരുടെ മന്ദിരം മനോഹരമായൊരു കെട്ടിടമാണ്. സിമ

ന്റിൽ വാത്തെടുത്ത രണ്ടു കൂറ്റൻനാഗങ്ങൾ ഗവണ്മെർമന്ദിരത്തിന്റെ ഗോപുരഭിത്തിയിൽ കാവൽനിൽക്കുന്നു.

ഉത്തരബാലിമോഡലിലുള്ള ക്ഷേത്രങ്ങൾ ഇവിടെ കാണാം. പക്ഷേ, തകരത്തകിട്ടുകൾകൊണ്ടു മൂടിയ ക്ഷേത്രമേല്പുരകൾ കാണുമ്പോൾ എന്തോ ഒരു പന്തികേടു തോന്നും.

ഇവിടെ അധികവും ചതുപ്പുനിലങ്ങളാണ്. ഇടയ്ക്ക് നമ്മുടെ നാട്ടിലേതുപോലുള്ള ചില നെൽവയലുകൾ കാണാം. ജലസേചനത്തോടുകൾ ഇവിടെ ധാരാളമുണ്ട്. തോടുകളിൽ നാണമില്ലാതെ നഗ്നകളായി സ്നാനംചെയ്യുന്ന പെണ്ണുങ്ങളേയും കാണാം. യഥാർത്ഥബാലിയുടെ ഒരു ലഘുചിത്രം ഈ ഗ്രാമത്തിൽനിന്നു ലഭിക്കുന്നുണ്ട്.

നേരം സന്ധ്യയോടടുത്തപ്പോൾ ഞാൻ മെല്ലെ ബുലേലേംഗ് കടപ്പുറത്തേയ്ക്കു നടന്നു.

ദ്വീപിന്റെ വെണ്മണൽക്കരയിൽ തെക്കൻകടൽത്തിരകൾ റൊമാൻടിക് സ്വരത്തിൽ ആഞ്ഞടിച്ചുകൊണ്ടിരുന്നു. ബാലിമലകളിൽ ചുംബനമപ്പിച്ചുനിൽക്കുന്ന അസ്തമയാദിത്യന്റെ പീതപടലപ്രഭയിൽ കടപ്പുറത്തെ തെങ്ങിൻതോപ്പുകൾ പുളകംകൊള്ളുന്നു....ആ സ്വർഗ്ഗീയസൗന്ദര്യവിലാസങ്ങൾക്കിടയിൽ കെ. പി. എം.(ഡച്ച് കപ്പൽക്കമ്പനി)ക്കാരുടെ ആപ്പീസ്സായ ആ കൂറ്റൻ സിമന്റുകെട്ടിടവും, ജട്ടിയിലെ മരംകൊണ്ടുള്ള കടൽപ്പാലവും വാണിജ്യരാക്ഷസന്റെ ദംഷ്ട്രകൾപോലെ എറിച്ചുനിൽക്കുന്നു.

ബാലിദ്വീപിൽനിന്നു നാളെ എന്നെ അകറ്റിക്കൊണ്ടുപോകുന്ന 'റീയിൻസ്റ്റ്' എന്ന കപ്പൽ കടലിൽ തെല്ലു ദൂരെ നങ്കൂരമിട്ടു നിൽക്കുന്നതു് ഞാൻ കാണുന്നുണ്ട്. തുറമുഖത്തു് കപ്പലിലേയ്ക്കു ചരക്കുകൾ കേററുന്ന തിരക്കാണ്.

സൗന്ദര്യഭൂമിയായ ബാലിയിൽനിന്നു് കയറ്റി അയയ്ക്കുന്ന ചരക്കുകളിൽ മുഖ്യമായതു് ജീവനുള്ള പന്നികളാണ്. ജാവയിൽ മുസ്ലീമിങ്ങൾ പന്നിയെ വളർത്തുകയില്ലല്ലോ. ഇൻഡൊനേഷ്യയിൽ ലക്ഷക്കണക്കിലുള്ള ചീനക്കാർക്കും, വെള്ളക്കാരുടെ ഹോട്ടലുകൾക്കും പന്നിയിറച്ചി കൊടുക്കുന്നതു് ബാലിദ്വീപാണ്. (ഡച്ചുകാരുടെ ഭരണകാലത്തു്, നാട്ടുകാർക്കു പന്നിയെ അറക്കണമെങ്കിൽ ഒരു പ്രത്യേക പന്നിയറവുനികുതി കൊടുക്കേണ്ടിയിരുന്നു.) മരക്കൂട്ടുകളിൽ ഉട്ടടച്ച കൂറ്റൻപന്നികൾ മുക്രയിട്ടു് കലമ്പൽകൂട്ടുന്നു — കടൽയാത്രയും കഴിഞ്ഞു കശാപ്പുശാലയിലേയ്ക്കാണല്ലോ അവ പോകുന്നതു്.

പന്നിക്കുപുറമെ പോത്തിനേയും കുതിരയേയും ബാലിയിൽ കയറ്റുമതിചരക്കുകളായി വളർത്തിവരുന്നുണ്ട്.

ബാലിയിൽനിന്നു ചെറിയതോതിൽ കയറ്റി അയയ്ക്കപ്പെടുന്ന മറ്റു ചരക്കുകൾ, തേങ്ങ, അരി, കാപ്പി, പുകയില മുതലായവയാണ്.

## പത്തീമ

സിംഗരാജ വിടുന്നതിന്നുമുമ്പ് ബുലേലേംഗിലെ പത്തീമയെ ഒന്നു കാണണമെന്ന് ഞാൻ ആഗ്രഹിച്ചിരുന്നു. പത്തീമയെപ്പറ്റി ഞാൻ ധാരാളം കേട്ടിട്ടുണ്ടായിരുന്നു. ബാലിസന്ദർശനത്തിന്ന് ബുലേലേംഗിലിറങ്ങുന്ന വിദേശീയരെ സ്വീകരിക്കാൻ ആദ്യമായി ചെല്ലുന്നതു് പത്തീമയായിരിക്കും. ബാലിയെപ്പററി ലേഖനങ്ങളും ഗ്രന്ഥങ്ങളുമെഴുതിയ മിക്കവരും പത്തീമയുടെ പേർ സ്പർശിച്ചിട്ടുണ്ട്. അങ്ങനെ സിംഗരാജയിലെ ചരിത്രവനിതയായിത്തീന്നിരിക്കയാണ് പത്തീമ.

സിംഗരാജയിലെ ഒരു ക്ലററൻ ക്യൂറിയോഷാപ്പിൻെറ ഉടമസ്ഥയാണ് പത്തീമ. വിദേശീയസന്ദർശകർക്കു ബാലി ചുററിക്കാണുവാൻ ബാലിയിൽ അഞ്ഞൂറുമൈൽ റോഡും, പത്തീമയുടെ അഞ്ചു മോട്ടോർ കാറുകളുമുണ്ട്—നല്ല മോടിയുള്ള കാറുകൾ. എന്നാൽ ആ ക്യൂറിയോഷാപ്പും കാറുകളുമല്ല പത്തീമയെ പ്രഖ്യാതയാക്കിത്തീർത്തതു്.—കുറേ കൊല്ലങ്ങൾമുമ്പ് അവൾ ബാലിയിലെ ഒരു വാഴുന്ന രാജാവിൻെറ രാജ്ഞിയായിരുന്നു.

ആ ബാലിറാണി എങ്ങനെ ബുലേലേംഗിലെ ക്യൂറിയോഷാപ്പുടമയായിത്തീന്നു?—അതു് രസകരമായൊരു കഥയാണ്.

ഭത്താവിൻെറ ചിതയിൽ സതിയനുഷ്ഠിക്കാൻ ചെന്നുചാടിയ രാജ്ഞിയെ ഡച്ചുപട്ടാളക്കാർ രക്ഷപ്പെടുത്തി ബുലേലേംഗിലേക്കു കൊണ്ടുവന്നു എന്നാണ് സാധാരണക്കാർ വിശ്വസിച്ചും പ്രചരിപ്പിച്ചും വരുന്ന കഥ. ആ കഥയിൽ ഒരു റൊമാൻടിക്ക് ഗന്ധമുള്ളതുകൊണ്ട് അതങ്ങനെത്തന്നെ പ്രചരിപ്പിച്ചുകൊള്ളട്ടെ എന്ന് പത്തീമയും കരുതീട്ടുണ്ടാകാം. വാസ്തവം അങ്ങനെയായിരുന്നില്ല അവൾ ക്ളുംഗ്കുങ്ങിലെ രാജാവിൻെറ ചെറുപ്പക്കാരിയായ പത്നിയായിരുന്നു. ബാലിയിൽ രാജാധികാരം നിലനിർത്തിപ്പോന്ന ഒടുവിലത്തെ രാജാവായിരുന്നു ക്ളുംഗ്കുങ്ങിലെ ദേവാഅഗുംഗ്. ഡച്ചുപട്ടാളം ക്ളുംഗ്കുങ്ങിനെ ആക്രമിച്ചതും, രാജാവ് ആദ്യം ചെറുത്തുനിന്നുവെങ്കിലും ഒടുവിൽ കൊട്ടാരംപ്രജകളോടുകൂടി പുപ്പുത്താൻ അനുഷ്ഠിച്ചതും മുമ്പൊരദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. രാജാവ് പുപ്പുത്താൻ അനുഷ്ഠിക്കുന്ന സന്ദർഭത്തിൽ അവൾ ബുലേലേംഗിലായിരുന്നു. രാജാവ് കൊല്ലപ്പെട്ടു, രാജ്യം ഡച്ചുക്കാക്കധീനമായി എന്നു കേട്ടപ്പോൾ രാജ്ഞി ക്ളുംഗ്കുങ്ങിലേക്കു മടങ്ങിപ്പോകാൻ കൂട്ടാക്കാതെ ബുലേലേംഗിൽത്തന്നെ തങ്ങുകയും, തടി രക്ഷിക്കാൻ ഡച്ചുക്കാക്ക് കീഴടങ്ങുകയുംചെയ്തു. കുറച്ചുകാലംകഴിഞ്ഞപ്പോൾ അവൾ ബുലേലേംഗിലെ കുബേരനായൊരു മുസ്ളിംവത്തകൻെറ ഭാര്യാപദമലങ്കരിച്ചു്, മതംമാറി, പത്തീമ എന്ന പേർ സ്വീകരിച്ചു. പുതിയ ഭത്താവിൻെറ വിലപിടിച്ച ക്യൂറിയോഷാപ്പും, മോട്ടോർകാറുകളും അവൾ സ്വന്തമാക്കി.

പത്തീമാറാണിയെപ്പററി ഞാൻ അന്വേഷിച്ചു. അപ്പോഴാണറിഞ്ഞതു് അവൾ മരിച്ചുപോയെന്ന്.

